# മന്നം

## ശതാഭിഷേകോപഹാരം

## 1960

(Malayalam)

# MANNAM SATABHISHEKOPAHARAM

Souvenir presented to

SHRI MANNATH PADMANABHAN

on the occasion of his

Eightyfourth birthday

and Satabhisheka ceremony

held at Pandalam, Kerala

on the 18th December 1960

Price Rs. 5.00

PUBLISHED BY

MANNAM SATABHISHEKA COMMITTEE,

PANDALAM

PRINTED AT

INDIA PRESS, KOTTAYAM

# മുഖവുര

ശ്രീ മന്നത്തു പത്മനാഭൻെറ ശതാഭിഷേകം ആഘോഷിക്കുന്ന ഈ ശുഭമുഹൂർത്തത്തിൽ, അദ്ദേഹവുമായി അടുത്തപരിചയം ലഭിക്കാൻ ഇടവന്നിട്ടുള്ള ഏതാനും സുഹൃത്തുക്കളുടെയും സഹപ്രവർത്തകരുടെയും ഓർമ്മക്കുറിപ്പുകളും പഠനങ്ങളും നിരീക്ഷണങ്ങളും ഉൾക്കൊള്ളുന്ന ഈ സ്നേഹോപഹാരം അദ്ദേഹത്തിനു സമർപ്പിക്കാൻകഴിഞ്ഞതിൽ ഞങ്ങൾക്ക് അതിയായ ചാരിതാർത്ഥ്യമുണ്ട്. കഴിഞ്ഞ നാലു ദശകങ്ങളിലെ കേരളചരിത്രവുമായി അഭേദ്യമായി ബന്ധപ്പെട്ട മന്നത്തിൻെറ കർമ്മോജ്ജ്വലമായ ജീവിതത്തിൻ്റേയും കേരളത്തിലെ സാമൂഹ്യ, രാഷ്ട്രീയ, സാംസ്കാരികമണ്ഡലങ്ങളിൽ അദ്ദേഹത്തിൻ്റെ പരിശ്രമഫലമായി സംഭവിച്ചിട്ടുള്ള പരിവർത്തനത്തിൻെറയും ഒരു സാമാന്യചിത്രം ഇതിൽനിന്നു് കിട്ടുമെന്നാണു് ഞങ്ങളുടെ വിശ്വാസം.

ഒരുകാര്യംതന്നെ പല ലേഖനങ്ങളിൽ ആവർത്തിച്ചുവരാതിരിക്കാൻവേണ്ടി ഈ സമ്പുടത്തിൽ ചേർത്തിട്ടുള്ള ചില ലേഖനങ്ങളിൽ അല്പം ചില കുറവുകൾ വരുത്തുകയും ചില ലേഖനങ്ങൾ പാടെ മാററിവയ്ക്കുകയും ചെയ്യേണ്ടിവന്നിട്ടുണ്ടു്. അങ്ങനെ മാററിവയ്ക്കേണ്ടിവന്നവയുടെക്കൂട്ടത്തിൽ, ഈ ഉപഹാരഗ്രന്ഥത്തിൽ ന്യായമായും പ്രത്യക്ഷപ്പെടേണ്ട ചില ലേഖകന്മാരുടെ സംഭാവന

കളും ഉൾപ്പെട്ടുപോയിട്ടുണ്ടെന്നുള്ളതു് ഖേദപൂർവ്വം സമ്മതിച്ചുകൊള്ളട്ടെ. പക്ഷേ, ഗ്രന്ഥത്തിൻെറ സമഗ്രഭംഗിക്കു് അപ്രകാരം ചെയ്യേണ്ടതു അനിവാര്യമാണെന്നു മനസ്സിലാക്കി ആ മാന്യസുഹൃത്തുക്കൾ ക്ഷമിക്കണമെന്നപേക്ഷ.

മന്നത്തിൻെറ ബഹുമണ്ഡലസ്പർശിയായ ജീവിതപ്പരപ്പിൻെറ എല്ലാ കോണും തൊട്ടുകൊണ്ടു് ഒരോട്ടപ്രദക്ഷിണം നടത്തുവാൻവേണ്ടി പഴയ ചില പ്രസിദ്ധീകരണങ്ങളിൽനിന്നു് ഒന്നുരണ്ടു ലേഖനങ്ങൾ കണ്ടെടുത്തു് ഈ ഗ്രന്ഥത്തിൽ ചേർക്കേണ്ടതായും വന്നിട്ടുണ്ടു്.

കേരളത്തിൻെറ കാരണവർക്കു് ഈ ഗ്രന്ഥം ഞങ്ങൾ ഭക്ത്യാദരപുരസ്സരം സമർപ്പിക്കുന്നു.

*ശതാഭിഷേകക്കമ്മിററിക്കുവേണ്ടി*

കാരൂർ നീലകണ്ഠപ്പിള്ള

പന്തളം
18–12–1960

## ഉള്ളടക്കം

# ലേഖകന്മാരെപ്പററി

നാഗവള്ളി ആർ. എസ്. കുറുപ്പ്
പ്രശസ്ത സാഹിത്യകാരൻ; അദ്ധ്യാപകനായിരുന്നു; ഇപ്പോൾ എ. ഐ. ആറിലെ അസിസ്റ്റൻറ് പ്രൊഡ്യൂസർ.

കെ. പി. കേശവമേനോൻ
മാതൃഭൂമി പത്രാധിപർ; വൈക്കംസത്യാഗ്രഹം നയിച്ചവരിലൊരാൾ.

ഡാ: സി. പി. രാമസ്വാമിഅയ്യർ
പ്രശസ്ത ഭരണതന്ത്രജ്ഞനും തിരുവിതാംകൂറിലെ മുൻ ദിവാനും.

കെ. എം. ചെറിയാൻ
മലയാളമനോരമ പത്രാധിപർ.

പുത്തേഴത്തു രാമമേനോൻ
കൊച്ചിയിലെ മുൻ സർവ്വാധികാര്യക്കാരും റിട്ടയാർഡ് ഡിസ്ട്രിക്ട ജഡ്ജിയും; പ്രശസ്ത സാഹിത്യകാരൻ.

വി. പി. മേനോൻ
സ്വതന്ത്രാപാർട്ടിനേതാവും മുൻ നാട്ടുരാജ്യവകുപ്പു സിക്രട്ടറിയും; നാട്ടുരാജ്യങ്ങളുടെ സംയോജനത്തിൽ പ്രധാന പങ്കു വഹിച്ചു.

എൻ. ഗോവിന്ദമേനോൻ
അഡ്വൊക്കേററ്; മൂന്നത്തിനെ തുടർന്ന് അഞ്ചുകൊല്ലക്കാലം എൻ. എസ്. എസ്. പ്രസിഡണ്ട്.

കെ. കേളപ്പൻ
സർവ്വോദയനേതാവ്; ആദ്യത്തെ എൻ. എസ്. എസ്. പ്രസിഡണ്ട്; വൈക്കം, ഗുരുവായൂർ സത്യാഗ്രഹങ്ങളിൽ പങ്കെടുത്തു.

സി. എൻ. ത്രപ്പൻനമ്പൂതിരി
യോഗക്ഷേമസഭയുടെ പഴയ പ്രവർത്തകൻ; പണ്ടത്തെ തിരുവിതാംകൂർ പ്രജാസഭയിലേയും നിയമസഭയിലേയും ജന്മിപ്രതിനിധി.

ഡാ: സി. ഒ. കരുണാകരൻ
റിട്ടയാർഡ് മെഡിക്കൽ ആഫീസർ; ഇൻഡ്യൻ മെഡിക്കൽ കൗൺസിലിൻെറ പ്രസിഡണ്ട്.

ആഗമാനന്ദസ്വാമികൾ
കാലടി ശ്രീശങ്കരാകോളജിൻെറ സ്ഥാപകൻ.

ആർ. ശങ്കരനാരായണയ്യർ
റിട്ടയാർഡ് ഹൈക്കോർട്ടു ജഡ്ജി; മന്നത്തിനോടൊപ്പം ദേവസ്വം ബോർഡ് അംഗമായിരുന്നു.

എൻ. ആർ. കുറുപ്പ്
എൻ. എസ്. എസ്. എൻജിനീയർ.

പി. കേശവദേവ്
പ്രശസ്ത സാഹിത്യകാരൻ; ആര്യസമാജം, തൊഴിലാളിയൂണിയൻ, കോൺഗ്രസ്സ്, കമ്മ്യൂണിസ്ററുപാർട്ടി മുതലായി പല പ്രസ്ഥാനങ്ങളിലും പങ്കെടുത്തിട്ടുണ്ട്.

പീറ്റർ ഹൊവാർഡ്

എം. ആർ. എ. പ്രവർത്തകൻ; ആംഗലേയനാടകകൃത്തും പത്രപ്രവർത്തകനും.

എം. കെ. ലക്ഷ്മിക്കുട്ടിയമ്മ

മന്നത്തു പത്മനാഭൻെറ ഏകപുത്രി.

മഠത്തിൽ നാരായണപിള്ള

'കവിയൂർ പ്രവർത്ത്യാർ'; നായർസമുദായ പ്രവർത്തകൻ; മന്നത്തിൻെറ ആത്മസുഹൃത്തും സഹചാരിയും.

എ. പി. ഉദയഭാനു

ദീനബന്ധു പത്രാധിപർ; കേരള പ്രദേശ് കോൺഗ്രസ്സ് പ്രസിഡണ്ടായിരുന്നു.

കെ. ജി. ഗോപാലകൃഷ്ണൻ

പഴയ കോൺഗ്രസ്സ് നേതാവ്; വൈക്കം സത്യാഗ്രഹത്തിലെ ധർമ്മഭടൻ; പ്രമുഖസഹകാരി.

സുമതി പി. നായർ

മന്നത്തിൻെറ പൗത്രി; ട്രെയിനിംഗ്കോളേജ് ലക്ചറർ.

എം. എസ്. കുമാരൻനായർ, ഏററുമാനൂർ

റിട്ടയാഡ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ; കവി സർവീസ്സൊസൈറ്റി പ്രവർത്തകൻ.

കെ. എം. ചാണ്ടി

പാലാ സെൻറ്തോമസ് കോളേജ് പ്രൊഫസർ; പ്രമുഖ കോൺഗ്രസ്സ് നേതാവ്.

ഡാ: കെ. പി. പണിക്കർ

ചാലയിൽ വലിയ ആശാൻ; സർവീസ്സൊസൈററിയുടെ മുൻ പ്രസിഡണ്ട്.

കെ. സുകുമാരൻ

കേരളകൗമുദി പത്രാധിപർ.

കുട്ടനാട്ട കെ. രാമകൃഷ്ണപിള്ള

സർവീസ്സൊസൈററി മുഖപത്രമായ മലയാളിയുടെ പത്രാധിപർ; കോൺഗ്രസ്സ് നേതാവ്; നാടകകൃത്ത്.

കെ. പി. കൃഷ്ണമേനോൻ

മാന്നാർ ഹൈസ്കൂൾ ഹെഡ്മാസ്റ്റർ, എൻ. എസ്. എസ്. സ്കൂളുകളുടെ ജനറൽമാനേജർ എന്നീ നിലകളിൽ പ്രശസ്തൻ.

എ. എസ്. ദാമോദരനാശാൻ

ദേവസ്വംബോർഡ് പ്രസിഡണ്ട്; എൻ. എസ്. എസ്. പ്രസിഡണ്ട്; ഉയന്ന സർക്കാരുദ്യോഗങ്ങൾ വഹിച്ചിരുന്നു.

കെ. കുമാർ, കുഴിക്കാല

ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സിലെ പഴയ നേതാക്കന്മാരിൽ ഒരാൾ; പ്രസിദ്ധ വാഗ്മിയും സത്യാഗ്രഹിയും.

അമ്പലപ്പുഴ കെ. ശങ്കരനാരായണപ്പണിക്കർ

കേരളത്തിലെ ഏററവും പ്രഗത്ഭനായ സംഗീതജ്ഞൻ; നാഗസ്വരവിദ്വാൻ.

കെ. എൻ. ഗോപാലൻനായർ, ഏററുമാന്നൂർ
സവ്വീസ്സൊസൈററി പ്രവത്തകൻ; നടനും എഴുത്തുകാരനും.
വി. പി. ഗോവിന്ദൻനായർ, മൂവാററുപുഴ
വക്കീൽ; എൻ. എസ്. എസ്. ഡയറക്ടർബോർഡംഗം.
കടവൂർ കെ. മാധവൻപിള്ള
സമുദായപ്രവത്തകൻ; സഹകാരി; പത്രലേഖകൻ.
ജി. പങ്കജാക്ഷൻപിള്ള
മഹാത്മാഗാന്ധി കോളേജ് അദ്ധ്യാപകൻ.
ഫാദർ വില്യം
വിദ്യാഭ്യാസവിദഗ്ദ്ധൻ; സെൻ്റ് ബക്ക്മൻസ് കോളേജിലെ റിട്ടയാർഡ് പ്രിൻസിപ്പൽ.
കടപ്പൂനാട്ട മാധവൻപിള്ള
റിട്ടയാർഡ് ദേവസ്വംസൂപ്രണ്ട്; സാഹിത്യകാരൻ.
എം. എൻ. രാഘവൻനായർ, കോന്നി
മന്നത്തിൻെറ ഒരു പഴയ സഹപ്രവത്തകൻ; റിട്ടയാർഡ് അദ്ധ്യാപകൻ.
കല്ലൂർ നാരായണപിള്ള
വക്കീൽ; 'ബ്ര്യൂക്ക്ബോണ്ട് പ്രക്ഷോഭണ'ത്തിൻെറ നേതാവ്.
തലാപ്പിൽ അയ്യപ്പൻപിള്ള, പത്തനംതിട്ട
വക്കീൽ; സവ്വീസ്സൊസൈററിയുടേയും മന്നത്തിൻേറയും ആപ്തമിത്രം.
പട്ടീരേത്തു് രാഘവൻപിള്ള
സവ്വീസ്സൊസൈററിയുടെ പന്തളത്തെ പ്രവത്തനങ്ങളിൽ പ്രമുഖസ്ഥാനം വഹിക്കുന്ന സമുദായപ്രവത്തകൻ.
ജി. പി. നായർ
ബോംബെ നഗരത്തിലെ 'ജസ്റ്റീസ് ആഫ് പീസ്' ആയി ഉയന്ന മലയാളി; ബോംബെ പ്രദേശ്കോൺഗ്രസ്സ് കമ്മിററിയുടെ ട്രഷറർ.
ഗുരു ഗോപിനാഥ്
അഖിലലോകപ്രശസ്തിയാജ്ജിച്ച കേരളീയ നത്തകൻ.
പെരിയമന എം. എസ്. സുബ്രഹ്മണ്യൻപോററി
മന്നത്തിൻെറ പഴയ സ്നേഹിതനും അയല്ക്കാരനും.
കെ. പി. മാധവൻനായർ
പെരുന്ന എൻ. എസ്. എസ്. കോളേജിലെ ഫിസിക്കൽ ഇൻസ്ട്രക്ടർ; നടൻ.
പി. സദാശിവൻപിള്ള
എൻ. എസ്. എസ്. ഡവലപ്പ്മെൻ്റ് കമ്മീഷണറും മന്നം ശതാഭിഷേക കമ്മിറ്റിയുടെ ജനറൽ കൺവീനറും; മുമ്പ് കെ. പി. സി. സി. സിക്രട്ടറി ആയിരുന്നു; യൂറോപ്പപര്യടനത്തിൽ മന്നത്തിനെ അനുഗമിച്ചു.

വള്ളംകുളം എൻ. കൊച്ചുകുഞ്ഞുപണിക്കർ, തിരുവല്ലാ
സമുദായപ്രവത്തകൻ; സഹകാരി; വക്കീൽ; പത്രപ്രവത്തകനുമായിരുന്നു.

കെ. എൻ. കേശവൻനമ്പൂതിരിപ്പാട്ട്, ചങ്ങനാശേരി
റിട്ടയാർഡ് ജഡ്ജി; സമുദായപരിഷ്ക്കർത്താവ്.

കെ. ജി. ചന്ദ്രശേഖരപിള്ള
മഹാത്മാഗാന്ധികോളേജ് അദ്ധ്യാപകൻ.

വി. കെ. വേലപ്പൻ
കേരളത്തിലെ ആരോഗ്യവകുപ്പമന്ത്രി; എൻ. എസ്. എസ്. പ്രസിഡണ്ടായിരുന്നു.

എം. പി. മന്മഥൻ
മഹാത്മാഗാന്ധികോളേജ് പ്രിൻസിപ്പൽ; സർവ്വോദയനേതാവ്; വാഗ്മി; എൻ. എസ്. എസ്. ജനറൽ സിക്രട്ടറിയായിരുന്നു.

കെ. ജനാർദ്ദനൻപിള്ള
പബ്ലിക്ക് ഹെൽത്ത് എക്സിക്യൂട്ടീവ് എൻജിനീയർ.

എൻ. ഗോപാലപിള്ള
റിട്ടയാർഡ് സംസ്കൃതകോളേജ് പ്രിൻസിപ്പൽ; പ്രൗഢപണ്ഡിതനും കവിയും; മന്നത്തിന്റെ ജീവിതസ്മരണകളുടെ അവതാരികാകാരൻ.

അമ്മാഞ്ചേരിയിൽ ഗോവിന്ദപ്പിള്ള, ചങ്ങനാശേരി
വക്കീൽ; മന്നത്തിന്റെ സഹാദ്ധ്യാപകനും സഹാഭിഭാഷകനും ആയിരുന്നു.

വെള്ളകുളത്തു കരുണാകരൻനായർ, കോട്ടയം
ഡിസ്ട്രിക്ട് എഡ്യൂക്കേഷൻ ആഫീസർ; സാഹിത്യകാരൻ.

കല്ലൂപ്പാറ നാരായണൻ
കോൺഗ്രസ്സ് പ്രവത്തകൻ.

വി. എസ്. ശർമ്മ
മലയാളരാജ്യം പത്രാധിപസമിതിയംഗം.

കുമരകം പരമേശ്വരൻപിള്ള
പ്രസിദ്ധ ഭിഷഗ്വരൻ; റിട്ടയാഡ് ആയുർവ്വേദകോളേജ് പ്രൊഫസർ.

കുമ്പളത്തു ശങ്കുപ്പിള്ള
തിരുവിതാംകൂർ സ്വാതന്ത്ര്യസമരസേനാനി; കേരളപ്രദേശ് കോൺഗ്രസ്സ് കമ്മിററിയുടെ മുൻ പ്രസിഡണ്ടു്; പി. എസ്. പി. നേതാവ്.

തോട്ടയ്ക്കാട്ട് മാധവിയമ്മ
മന്നത്തിന്റെ പത്നി; കൊച്ചിയിലെ മുൻ എം. എൽ. സി. യും ഗ്രന്ഥകർത്ത്രിയും; സാമുദായികപ്രവത്തനത്തിൽ സജീവമായി ഏർപ്പെട്ടിരുന്നു.

മുതുകുളം പാർവതിയമ്മ
പ്രസിദ്ധ കവയിത്രി; സാഹിത്യ അക്കാഡമിയംഗം.

നാഗവള്ളി ആർ. എസ്. കുറുപ്പ്

# മന്നത്തിൻെറ ജീവിതകഥ

"കേരളം ഒട്ടുക്കുള്ള നായന്മാരുടെ ഇടയിൽ സഞ്ചരിച്ചു്, സമുദായോദ്ധാരണത്തിനായി വേലചെയ്യാൻതക്കവണ്ണം, ഒരു സംഘം സ്ഥാപിക്കേണ്ടതു് അത്യാവശ്യമാണെന്നുള്ള അഭിപ്രായത്തോടുകൂടി അതിനുവേണ്ടി പല പരിശ്രമങ്ങളും ചെയ്തു ചങ്ങനാശ്ശേരി വാഴപ്പള്ളി പടിഞ്ഞാറ്റുംമുറിയിൽ പൊതുവാടത്തു പത്മനാഭപിള്ള അവർകളുടെ പ്രയത്നഫലമായി 1090-ാമാണ്ടു തുലാമാസം 15-ാംതീയതി വയ്യിട്ടു് 5 മണിക്കു പെരുന്നയിൽ മന്നത്തു വീട്ടിൽ സമുദായസ്നേഹികളായ ഏതാനംപേരുടെ ഒരു യോഗം കൂടുന്നതിനിടയായി. മേൽ വിവരിച്ച ഉദ്ദേശ്യസാദ്ധ്യത്തിനായി അന്നുതന്നെ, 14 അംഗങ്ങളോടുകൂടിയതും പിന്നീടു് 11 അംഗങ്ങൾകൂടി ചേർന്നുമായ ഈ സംഘം സ്ഥാപിക്കയും പ്രസിഡന്റായി കേളപ്പൻ നായർ അവർകൾ ബി. ഏ. യേയും സെക്രട്ടറിയായി മന്നത്തു പത്മനാഭപിള്ള അവർകളേയും തിരഞ്ഞെടുക്കുകയും ചെയ്തു."

നാല്പത്തിയാറുവഷങ്ങൾക്കുമുൻപു് ഇപ്രകാരം വിനീതമായ ഒരു യോഗനടപടിക്കുറിപ്പോടുകൂടി ആരംഭിച്ച ഈ 'നായർസമുദായഭൃത്യജനസംഘം' നായർസർവ്വീസ് സൊസൈററിയായി വളർന്നു് കേരളത്തിന്റെ പല ഭാഗങ്ങളിലായി ഉയർന്നുനില്ക്കുന്ന അനേകം സരസ്വതീമന്ദിരങ്ങൾക്കു ജന്മംനല്കി പ്രശോഭിക്കുന്നു. ചിതറിത്തെറിച്ചുപോയ ഒരു സമുദായത്തെ പുനരേകീകരിക്കാനും, രാജ്യത്തിൻെറ ഭാഗധേയത്തിൽ നിർണ്ണായകമായ പങ്കു വഹിക്കുന്ന ഒരു ശക്തിയായി ആ സമുദായത്തെ ഉയർത്തുവാനും ആ സംഘടനയ്ക്കു സാധിച്ചിരിക്കുന്നു. 1914 ഒക്ടോബർ 31-ാംതീയതി വൈകുന്നേരം അഞ്ചുമണിക്കു

പെരുന്നയിൽ മന്നത്തു വീട്ടിൻെറ പൂമുഖത്തുവച്ചു് ഒരു നിലവിളക്കിൻെറ മുമ്പിൽ പതിന്നാലുപേർ ചെയ്ത പ്രതിജ്ഞ കേരളത്തിൻെറ കോണിലെല്ലാം ശാഖോപശാഖകൾ വീശി തഴച്ചുനില്ക്കുന്ന ഒരു മഹാസ്ഥാപനത്തിൻെറ എളിയ ആരംഭമായിരുന്നു എന്നു വിശ്വസിക്കാൻതന്നെ പ്രയാസം. ആ വളർച്ചയുടെ കാലം അത്ര ഹ്രസ്വവും ഗതി അത്ര ശീഘ്രവുമാണു്. നായർസർവീസ്സൊസൈററിയുടെ ഈ അത്ഭുതകരമായ വികാസപരിണാമങ്ങൾക്കു് എന്താണു് നിദാനം?

കേരളത്തിൽ ആക്കും ഈ ചോദ്യത്തിന്നുത്തരംപറയാൻ കഴിയും. അസാധാരണനും അപ്രതിമനുമായ ഒരു വ്യക്തിയുടെ അക്ഷീണമായ യത്നവും ഏകാഗ്രമായ പ്രതിഭയും ആ മഹാസ്ഥാപനത്തിൻെറ ഉത്തേജകശക്തിയായി അന്നും ഇന്നും വിരാജിക്കുന്നു. ആ വ്യക്തി—സ്ഥലകാലസീമകളെ ഭേദിച്ചു വികസിച്ച ആ ചൈതന്യം—മന്നത്തു പത്മനാഭനല്ലാതെ മററാരുമല്ല.

ആകൃതിയിലും പ്രകൃതത്തിലും അശേഷം അസാധാരണത്വമില്ലാത്ത ആ വന്ദ്യവയോവൃദ്ധൻ ഒരു മുറിക്കയ്യൻ ഖദർ ഷർട്ടും സാധാരണ മുണ്ടും ധരിച്ചു് പ്രത്യക്ഷപ്പെടുമ്പോൾ ഏതോ ഒരു മലയാളത്തറവാട്ടിലെ മൂപ്പുചെന്ന ഒരു കാരണവർ എന്നതിലധികം ഒന്നും വിചാരിക്കാനില്ല. എന്നാൽ ആ കാരണവർ കേരളത്തിൻെറതന്നെ കാരണവരാണു്. എൺപത്തിനാലു വഷത്തെ പഴക്കമുള്ള ആ ശരീരം അമ്പതു വഷക്കാലത്തെ കേരളചരിത്രം ഉടൽപൂണ്ടതാണു്. സംഭവബഹുലമായ അദ്ദേഹത്തിൻെറ ജീവിതയാത്രയിൽ അദ്ദേഹം പിറന്ന നാടിൻെറ ചരിത്രവും ആ തളരാത്ത കാലടികളെ പിന്തുടരുകയാണു് ചെയ്തതു്. എൺപത്തിനാലുവഷംമുമ്പു് അന്നു് അപ്രശസ്തമായിരുന്ന പെരുന്ന എന്ന കുഗ്രാമത്തിൽ, "അതിരാവിലെ പഴങ്കഞ്ഞിയുംകഴിച്ചു് ഒരു കുട്ടക്ക നിറച്ചു് മണലും കൊണ്ടുകെട്ടിയ ഓലച്ചുരുളും മുഴംചതുരത്തിലുള്ള പനംപായ്തടുക്കും, നെററിയിൽ അമ്മ തൊടുവിച്ച ഭസ്മക്കുറിയും ആയി 'എലാൻ' കേറാൻ പോകുന്ന കൗപീനധാരിയായ" ബാലകൻ ഇന്നു് ലോകത്തിൻെറ മുഴുവൻ കണ്ണുകൾ

ആകാംക്ഷാഭരിതമായി ഉററുനോക്കുന്ന ഒരു ജനനേതാവായി പരിണമിച്ചിരിക്കുന്നു. ആ പരിണാമം ഒരു വ്യക്തിയുടെ പരിണാമംമാത്രമല്ലായിരുന്നു. അദ്ദേഹം നേതൃത്വംനല്കുന്ന നായർസർവീസ് സൊസൈററിയുടെയും ആ സംഘടന പ്രതിനിധാനംചെയ്യുന്ന നായർസമുദായത്തിൻെറയും ആ സമുദായത്തെ ഉൾക്കൊള്ളുന്ന രാജ്യത്തിൻെറയും—എന്തിനു് ഒരു ജനതയുടെതന്നെ പരിണാമമായിരുന്നു അതു്.

## ഒരെളിയ തുടക്കം

മന്നത്തുവീട്ടിൽ 1878-ാമാണ്ടു് ജനുവരി രണ്ടാംതീയതി ഈശ്വരൻനമ്പൂതിരിയുടേയും പാർവ്വതിയമ്മയുടേയും സന്താനമായി പിറന്ന പത്മനാഭന് ഒരു സാധാരണക്കാരൻെറ ജീവിതമാണ് പ്രതീക്ഷിക്കുവാനുണ്ടായിരുന്നതു്. നമ്പൂതിരി വിവാഹബന്ധം വേർപെട്ടുത്തിയതുകാരണം പത്മനാഭനു് പിതൃവാത്സല്യംപോലും വളരെനാൾ അനുഭവിക്കുവാൻ കഴിഞ്ഞില്ല. പത്മനാഭൻ ആദ്യം കളരിയിലും പിന്നീടു ചങ്ങനാശേരി മലയാളം സ്ക്കൂളിലും പഠിച്ചതിനുശേഷം അക്കാലത്തുണ്ടായിരുന്ന സക്കാർ കീഴ്ജീവനപ്പരീക്ഷയും ജയിച്ചതോടെ പഠിത്തം മതിയാക്കുവാൻ നിർബ്ബന്ധിതനായി. തുടന്നു പഠിക്കുവാൻ പള്ളിക്കൂടമില്ലാഞ്ഞിട്ടല്ല. "ചങ്ങനാശേരിയിൽ ലോവർഫോത്ത്‌വരെ ക്ലാസ്സുള്ള ഒരു ഇംഗ്ലീഷ്സ്ക്കൂൾ ഉണ്ടായിരുന്നിട്ടും, പഠിക്കാൻ എനിക്കാഗ്രഹമുണ്ടായിരുന്നിട്ടും, സാധിക്കാതെപോയതു ദാരിദ്ര്യംകൊണ്ടാണു്" എന്നദ്ദേഹം എഴുതിയിട്ടുണ്ടു്.

"ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ പോകുന്നതിനു നിവൃത്തിയില്ലാതെ ഉപജീവനത്തിനു മാർഗ്ഗമന്വേഷിക്കേണ്ടതു് ബാദ്ധ്യതയായതുകൊണ്ടു് സ്ക്കൂൾപഠിപ്പു് അങ്ങനെ അവസാനിപ്പിച്ചു" പത്മനാഭൻ ആദ്യമായി ജോലിയിൽ പ്രവേശിച്ചതു് അദ്ധ്യാപകനായിട്ടാണു്. വിശ്വവിഖ്യാതന്മാരായിത്തീന്ന പല മഹാന്മാരും ആദ്യകാലത്തു് അദ്ധ്യാപകന്മാരായിരുന്നു എന്ന കാര്യം ഇവിടെ ഓർമ്മിച്ചുപോകുന്നു. പതി

നാറാമത്തെ വയസ്സിൽ കാഞ്ഞിരപ്പള്ളിയിലെ പ്രവർത്തിപ്പള്ളിക്കൂടത്തിൽ പ്രതിമാസം അഞ്ചുരൂപാ ശമ്പളത്തിൽ രണ്ടാംവാദ്ധ്യാരായി നിയമിക്കപ്പെട്ട മന്നം പത്തുകൊല്ലം അദ്ധ്യാപകനായി കഴിച്ചുകൂട്ടി. അതിനിടയിൽ അദ്ദേഹം ട്രെയിനിംഗ് പാസ്സാകുകയും ചെയ്തു. അദ്ദേഹം അദ്ധ്യാപകനായിരുന്ന സ്കൂളുകളിലെല്ലാം സമർത്ഥനായ ഒരദ്ധ്യാപകനെന്ന പേരും നല്ല ശിഷ്യസമ്പത്തും സമ്പാദിക്കുവാൻ കഴിഞ്ഞു. എന്നാൽ ചങ്ങനാശേരി മിഡിൽസ്കൂളിൽ അദ്ധ്യാപകനായിരിക്കുമ്പോൾ ഹെഡ്മാസ്റ്ററുമായുണ്ടായ ഒരു കലഹംമൂലം ജോലി രാജിവച്ചു പിരിയുകയാണുണ്ടായതു്.

അന്നത്തെ നിലയ്ക്കു് അതൊരു സാഹസകൃത്യംതന്നെയായിരുന്നു. കാലക്ഷേപത്തിനു വകയില്ലാത്ത കുടുംബത്തിൽപ്പെട്ട ഒരാൾ കൈയിലുണ്ടായിരുന്ന സർക്കാരുദ്യോഗം വലിച്ചെറിയുന്നതു കേവലം ഭ്രാന്തായിട്ടുമാത്രമേ മററുള്ളവർ കരുതുകയുള്ളു. വിശേഷിച്ചു ട്രെയിനിംഗ് കഴിഞ്ഞ ഒരദ്ധ്യാപകൻ സ്ഥിരമായ സർക്കാരുദ്യോഗം രാജികൊടുക്കുന്നതു് ഒരപൂർവ്വസംഭവവുമാണു്. പക്ഷേ, അഭിമാനിയും സാഹസികനുമായ മന്നം അശേഷം കൂസിയില്ല. അദ്ധ്യാപകവൃത്തി വേണ്ടെന്നുവെച്ചതിനുശേഷം വക്കീലാകാൻ അദ്ദേഹം നിശ്ചയിച്ചു. അക്കാലത്തു മജിസ്ട്രേട്ടുപരീക്ഷ ജയിച്ചവൎക്കു മജിസ്ട്രേട്ടുകോടതികളിൽ വക്കീലായി വ്യവഹരിക്കാമായിരുന്നതിനാൽ ആ പരീക്ഷ ജയിച്ചിരുന്ന മന്നത്തിനു് സന്നതെടുക്കാൻ താമസം വേണ്ടിവന്നില്ല. ചങ്ങനാശേരി മജിസ്ട്രേട്ടുകോടതിയിൽ വക്കീലായി പ്രത്യക്ഷപ്പെട്ട മന്നം വളരെവേഗം ഒരു നല്ല വക്കീലെന്ന പേരു സമ്പാദിച്ചു. അദ്ധ്യാപകനായിരുന്നപ്പോൾ പ്രതിമാസം പത്തുരൂപായിൽകൂടുതൽ വരവില്ലാതിരുന്ന മന്നത്തിനു മാസംതോറും പത്തുമുന്നൂറുരൂപാ വക്കീൽപണിയിൽനിന്നും കിട്ടിയതോടെ കുടുംബാംഗങ്ങളെല്ലാം ആശ്വസിച്ചു; നല്ലകാലത്തിൻെറ നാന്ദിയായി അതിനെ വ്യാഖ്യാനിക്കുകയും ചെയ്തു.

## ദിവ്യമായ അസ്വാസ്ഥ്യത

പക്ഷെ, കുടുംബസൗഖ്യത്തിന്റെ അതിരുകൾക്കുള്ളിൽ അടങ്ങിനില്ക്കുന്നതായിരുന്നില്ല ആ വക്കീലിന്റെ കർമ്മോത്സുകത. വെള്ളിത്തുട്ടുകൊണ്ടു് അതു തൃപ്തിപ്പെടുന്നതുമായിരുന്നില്ല. പ്രതീക്ഷയിൽ കവിഞ്ഞുള്ള ആദായം ലഭിക്കുന്ന മാന്യമായ ഒരു തൊഴിൽ, ജന്മദേശത്തുതന്നെ താമസം, വേണ്ടത്ര ജനസ്വാധീനം, ശാന്തമായ കുടുംബജീവിതം—ഇതെല്ലാമുണ്ടായിരുന്നിട്ടും മന്നത്തിന്റെ മനസ്സ് എപ്പോഴും അസംതൃപ്തമായിരുന്നു. മറ്റെന്തിനോവേണ്ടി അതു ദാഹിച്ചുകൊണ്ടിരുന്നു. അതെന്താണെന്നറിയാൻ പത്തുവർഷംകൂടി അദ്ദേഹം കാത്തിരിക്കേണ്ടിവന്നു

അവസാനം അന്തരാത്മാവിന്റെ അഭിലാഷം അദ്ദേഹത്തിനു വെളിവായി തന്നതുസുഖങ്ങളെല്ലാം സംത്യജിച്ചു് സമൂഹത്തിന്റെ സേവനത്തിനായിറങ്ങുക—അതാണു തന്റെ ജീവിതലക്ഷ്യമെന്നു അദ്ദേഹത്തിനു ബോദ്ധ്യമായി. അതോടെ വക്കീൽപണിയിലുള്ള താല്പര്യംപോലും കുറഞ്ഞു. പൊതുക്കാര്യപ്രവർത്തനങ്ങളിലേക്കും പ്രത്യേകിച്ചു് സമുദായത്തെ പരിഷ്കരിക്കുന്ന കാര്യങ്ങളിലേക്കും അദ്ദേഹത്തിന്റെ മനസ്സ് വ്യാപരിച്ചുതുടങ്ങി. ഭാഗ്യവശാൽ പരിഷ്കൃതാശയനും പണ്ഡിതനുമായ ഒരു സ്നേഹിതനെ—ശ്രീ കപ്പന കണ്ണൻമേനോനെ—അക്കാലത്തു സമ്പാദിക്കുവാനും സാധിച്ചു. ചങ്ങനാശേരി സെൻറ് ബർക്ക്മാൻസ് ഹൈസ്കൂളിലെ അദ്ധ്യാപകനായിരുന്ന ശ്രീ കണ്ണൻമേനോന്റെ വീട്ടിൽ നിത്യവും കൂടാറുള്ള സുഹൃൽസദസ്സിൽ പല വിഷയങ്ങളെപ്പററിയും ചർച്ച ചെയ്യുക പതിവായിരുന്നു. നായർസമുദായപരിഷ്കാരകാര്യവും അതിലുൾപ്പെട്ടിരുന്നു. ആ സദസ്സിലെ ഒരംഗമായിരുന്ന മന്നത്തിനു് ആ ചർച്ചകൾ അങ്ങേയററം പ്രയോജനപ്പെട്ടു. പൊതുപ്രവർത്തനത്തിനുള്ള ആസക്തി പെരുകിയതു് അതിനുശേഷമാണെന്നു പറയാം. അദ്ദേഹത്തിന്റെ മനസ്സ് സ്വസമുദായത്തിന്റെ അപ്പോഴത്തെ അവസ്ഥയിലേക്കു തിരിഞ്ഞു. കേരളത്തിലെ ഏററവും പ്രബലസമുദായമായി വർത്തി

ച്ചിരുന്ന നായന്മാർ അനുദിനം അധഃപതിക്കുന്ന കാഴ്ചയാണ് അദ്ദേഹത്തിന്റെ കണ്ണിൽപെട്ടതു്. ആ അധഃപതനത്തിൽനിന്നും അതിനെ രക്ഷിക്കുന്നതിനു തന്നാലാവുന്നതു ചെയ്യണമെന്ന് അദ്ദേഹം നിശ്ചയിച്ചു. ശ്രീ കൈനിക്കര ഗോവിന്ദപ്പിള്ളയുടെ നേതൃത്വത്തിൽ ചങ്ങനാശേരിയിൽ നടന്ന സമുദായപ്രവർത്തനങ്ങളിൽ പങ്കെടുക്കുകയും പെരുന്നയിലെ കരയോഗം സെക്രട്ടറിയായി കരയോഗമന്ദിരം പണികഴിപ്പിച്ച് ബഹുമോടിയിൽ അതിന്റെ ഉദ്ഘാടനം നടത്തുകയും ചെയ്തിട്ടും അദ്ദേഹത്തിനു തൃപ്തിയായില്ല. അതിലും വലിയ എന്തൊക്കെയോ കാര്യങ്ങൾ സമുദായത്തിനുവേണ്ടി ചെയ്യുവാനുണ്ടെന്ന് അദ്ദേഹത്തിനു തോന്നിയിരിക്കണം.

## സേവനപന്ഥാവിലേക്ക്

1915 ആഗസ്റ്റ് 25. നായർസർവീസ്സൊസൈററിയുടെ ഉപദേഷ്ടാവായിരുന്ന എം. എ. പരമുപിള്ളയെ തിരുവനന്തപുരം കോളേജിലെ ഇംഗ്ലീഷ് പ്രൊഫസറാക്കിയതിൽ അനുമോദിക്കുന്നതിനും അദ്ദേഹത്തിനെ യാത്രയയയ്ക്കുന്നതിനുമായി പെരുന്ന കരയോഗമന്ദിരത്തിൽവച്ച് ഒരു മഹായോഗംകൂടി. 'നായർസമുദായഭൃത്യജനസംഘ'ത്തിന്റെ ആരംഭംമുതല്ക്ക് അതിനെ ആത്മാർത്ഥമായി സഹായിച്ചിരുന്ന ശ്രീ പരമുപിള്ളയുടെ വേർപാടിൽ മന്നത്തിനും കൂട്ടുകാർക്കും കഠിനമായ ഖേദമുണ്ടായിരുന്നു. ആശംസാപ്രസംഗങ്ങൾക്കു മറുപടിപറഞ്ഞകൂട്ടത്തിൽ സൊസൈററിപ്രവർത്തനങ്ങൾക്കു മുഴുവൻസമയവും വിനിയോഗിക്കുവാൻ സന്നദ്ധനായ ഒരു പ്രവർത്തകനുണ്ടായിരിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി ശ്രീ പരമുപിള്ള സൂചിപ്പിച്ചു. പറയത്തക്ക മൂലധനമൊന്നുമില്ലാത്ത സൊസൈററിക്ക് ശമ്പളംനൽകി ഒരു പ്രവർത്തകനെ നിയമിക്കുവാൻ നിവൃത്തിയില്ലെന്ന് അവിടെക്കൂടിയിരുന്നവർക്കെല്ലാമറിയാം. പലർക്കും കുടുംബച്ചുമതലകൾ വിട്ടിട്ടു പോരാൻ വയ്യാത്ത പരിതസ്ഥിതിയാണുള്ളതു്. സകലരും പരസ്പരം നോക്കി മൂകരായിരുന്നതേയുള്ളു. അപ്പോഴാണ്

കൃതജ്ഞതാപ്രകടനത്തിനായി മന്നം പ്രസംഗവേദിയിൽ പ്രത്യക്ഷപ്പെട്ടതു്. ഉറച്ചസ്വരത്തിൽ അദ്ദേഹം പ്രഖ്യാപിച്ചു:

"എൻെറ ബാക്കി ജീവിതകാലം സമുദായപ്രവർത്തനത്തിനായി സമർപ്പിക്കുന്നതിനു നിശ്ചയിച്ചിരിക്കുന്നതിനാൽ എൻെറ വക്കീൽപ്പണി ഈ ബഹുജനസമക്ഷം ഞാൻ രാജിവച്ചിരിക്കുന്നു. നാളെമുതൽ ഞാൻ സർവീസ്സൊസൈററിപ്രവർത്തകൻമാത്രമായിരിക്കുന്നതാണു്."

കേട്ടവർ ഞെട്ടിപ്പോയി. പ്രതിമാസം പത്തുമുന്നൂറു രൂപ വരവുള്ള ഒരു തൊഴിൽ വേണ്ടെന്നുവയ്ക്കുക! എന്നിട്ടു് കഷ്ടിച്ചു പിച്ചവച്ചുനടക്കാൻപോലും ആരംഭിച്ചിട്ടില്ലാത്ത ഒരു സംഘടനാശിശുവിൻെറ സംരക്ഷണം ഏറെറടുക്കുക! ആ ശിശു ബാലാരിഷ്ടകളെ അതിജീവിക്കുവാൻ ശക്തിയില്ലാതെ മൃതിയടഞ്ഞാൽ എന്തായിരിക്കും ആ പ്രവർത്തകൻെറ നില! ആ പ്രവർത്തകനാണെങ്കിൽ കുടുംബപ്രാരബ്ധങ്ങളിൽ പെട്ടുഴലുന്നവനും. സർവീസ്സൊസൈററിയുടെ സ്ഥാപകന്മാക്കുപോലും മന്നത്തിൻെറ ആ പ്രഖ്യാപനം സാഹസമായി ത്തോന്നി. പലരും അതിൽനിന്നും അദ്ദേഹത്തിനെ പിന്തിരിപ്പിക്കുവാൻ ശ്രമിക്കാതിരുന്നില്ല. പക്ഷേ, ദൃഢചിത്തനായ മന്നം തൻെറ തീരുമാനത്തിൽ ഉറച്ചുതന്നെ നിലകൊണ്ടു.

ആ പരസ്യപ്രഖ്യാപനത്തിനുശേഷം ഇന്നുവരെ അദ്ദേഹം സ്വന്തകാര്യത്തിലേക്കു തിരിഞ്ഞുനോക്കിയിട്ടില്ല. അധികംതാമസിയാതെ സ്നേഹസ്വരൂപിണിയായ പെററമ്മയുടെ പാദം പിടിച്ചു് പൊട്ടിക്കരഞ്ഞു് വിടവാങ്ങിപ്പോയ ആ മകൻ പിന്നീടു് കുടുംബകാര്യങ്ങളന്വേഷിച്ചിട്ടില്ല. സമുദായം കുടുംബമാക്കിയ ആ മഹാൻെറ കുടുംബകാര്യങ്ങൾ ഭദ്രമാക്കുന്നതു് സമുദായത്തിൻെറ ചുമതലയായിത്തീൎന്നു. നായർസർവീസ്സൊസൈററിക്കുവേണ്ടി നാടായ നാടെല്ലാം നടന്നു് ലക്ഷക്കണക്കിനു പണം നേടിയ മന്നം സ്വന്തകുടുംബത്തിലേക്കു് എന്തെങ്കിലും സമ്പാദിക്കുന്നതിനേപ്പററി പിന്നീടു് ചിന്തിച്ചിട്ടേയില്ല.

സാമുദായികപ്രവർത്തനങ്ങൾ സങ്കുചിതമനോഭാവത്തിൻെറ ലക്ഷ്യമാണെന്നും സമുദായത്തിനതീതമായി രാഷ്ട്രത്തെ

മുഴവൻ ഒന്നായിക്കണ്ടെങ്കിൽ മാത്രമേ കാര്യമായ പുരോഗതി കൈവരുത്തുവാൻ സാധിക്കുകയുള്ളവെന്നും ആത്മാർത്ഥമായി വിശ്വസിക്കുന്നവർക്ക് സമുദായസേവനം ഒരു വലിയ കാര്യമായി തോന്നിയില്ലെന്നുവരാം. ഇതിനേപ്പററി മന്നംതന്നെ ഇപ്രകാരം പറഞ്ഞിട്ടുണ്ട്:

"എൻെറ ആദർശം മനുഷ്യസമുദായസേവനമാണെന്നുള്ളതു് നിസ്തർക്കമാണ്. അതിനു ഞാൻ തിരഞ്ഞെടുത്തരംഗം എന്നോടു ബന്ധമുള്ളതും സാമീപ്യമുള്ളതുമായതുകൊണ്ടു് ചിലർ എന്നെ ഒരു സങ്കുചിതനിലയിൽ കാണുന്നുണ്ടെങ്കിൽ തെററുപറഞ്ഞുകൂടാ. എന്നാൽ ഞാൻ സേവിക്കുന്നവരും മനുഷ്യവിഭാഗത്തിൽപ്പെട്ടവരും കഷ്ടതയനുഭവിക്കുന്നവരുമായതുകൊണ്ടു് ആ സേവനം സങ്കുചിതമോ നിസ്സാരമോ ആണെന്നുവരുന്നതല്ല." മന്നത്തിൻെറ സമുദായസേവനം അന്യസമുദായങ്ങൾക്കും രാഷ്ട്രത്തിനും പ്രയോജനകരമായ പ്രവർത്തനമായിത്തീർന്നിട്ടുമുണ്ടു്. "എൻെറ സമുദായരംഗത്തെ പ്രവൃത്തി ആ സമുദായത്തെ നിലനിർത്താൻ മാത്രമല്ല, അതിനെ പരിഷ്കരിച്ചു് സമുദായചിന്ത ഇല്ലാതാക്കി മനുഷ്യസമുദായത്തിൽ ലയിപ്പിക്കാനാണു്" എന്നാണു് അദ്ദേഹംതന്നെ പറഞ്ഞിട്ടുള്ളതു്.

## സമുദായ പരിഷ്കരണ ശ്രമങ്ങൾ

മന്നത്തിൻെറ ശ്രദ്ധ ആദ്യമായി പതിഞ്ഞതു് നായർ സമുദായത്തിൽ നിലവിലിരുന്ന അനാചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും തുടച്ചുമാററുന്നതിലായിരുന്നു. നായരുടെയിടയിൽത്തന്നെ അനേകം ഉപജാതികളുണ്ടായിരുന്ന കാലമാണതു്.

നാട്ടിലെല്ലായിടത്തും കരയോഗങ്ങളുണ്ടാക്കി അവയുടെ കീഴിൽ നായന്മാരെ ഒരുമിച്ചുനിർത്തി സമുദായപരിഷ്കരണം നടത്തുവാനാണു് മന്നം ആഗ്രഹിച്ചതു്. അതത്ര എളുപ്പമുള്ള കാര്യമായിരുന്നില്ല. ഓരോ കരയിലേയും പുരാതന കുടുംബങ്ങൾതമ്മിൽ നിസ്സാരകാരണങ്ങൾമൂലമുള്ള വഴക്കും കക്ഷിതിരിവുംകാരണം കരയോഗങ്ങൾ വിജയകരമായി പ്രവർത്തി

ക്കുന്നതിനു തന്നെ വിഷമമായിരുന്നു. നായന്മാരുടെ ഇടയിൽ തന്നെ പന്തിഭോജനവും അന്യോന്യ വിവാഹവും നിഷിദ്ധമായി കരുതപ്പെട്ടിരുന്നു. 'ഇല്ല'ക്കാരനും 'സ്വരൂപ'ക്കാരനും 'ഇടശ്ശേരി'യും 'ചക്കാല'യും എല്ലാം നായന്മാരായിരുന്നെങ്കിലും ഇല്ലക്കാരന്റെ പെണ്ണിനെ സ്വരൂപക്കാരനു വിവാഹം ചെയ്തു കൊടുക്കുന്നതിനെപ്പററി ചിന്തിക്കുവാൻപോലും അന്നുള്ളവർ സാദ്ധ്യമല്ലായിരുന്നു. വിവാഹാദി അടിയന്തിരങ്ങൾക്കു നായർസ്ത്രീകൾ ഒരുമിച്ചിരുന്നുണ്ണുകയില്ല. ഇല്ലക്കാർ പ്രത്യേകം; സ്വരൂപക്കാർ പ്രത്യേകം; ഇടശ്ശേരിക്കു പ്രത്യേകം; ചക്കാലയ്ക്കു പ്രത്യേകം എന്നീ കണക്കിലാണ് സദ്യയ്ക്ക് ഇല വെയ്ക്കുന്നതു് ഇന്നുള്ളവർക്ക് ഒരുപക്ഷേ, കെട്ടുകഥകളായി തോന്നിയേക്കാവുന്ന രീതിയിലുള്ള വ്യത്യാസങ്ങളാണ് അന്നു നായന്മാരുടെയിടയിലുണ്ടായിരുന്നതു്. അവ ഇല്ലാതാക്കി നായന്മാരുടെയിടയിൽ ഒത്തൊരുമയുണ്ടാക്കുന്നതിനാണ് മന്നം ആദ്യമായി ശ്രമിച്ചതു്. വേരുറച്ചുപോയ ആചാരങ്ങളും വിശ്വാസങ്ങളും ഒററയടിക്കു പിഴുതെറിയുവാൻ സാദ്ധ്യമല്ലെന്നറിയാവുന്ന മന്നം പന്തിഭോജനത്തിലാണ് ആദ്യം ശ്രദ്ധിച്ചതു്. ഇതൊരു മഹാകാര്യമാണോയെന്ന് ഇന്നത്തെ ചെറുപ്പക്കാർ ചോദിച്ചേക്കാം. ഇന്നും ഇതിനു വിസമ്മതിക്കുന്നവർ ഉണ്ടെന്നോ ഇതിനു സമാധാനം പറയാനുള്ളു. പന്തിഭോജനശ്രമത്തെപ്പററി നായർസർവീസ് സൊസൈററിയുടെ സ്ഥാപകന്മാരിലൊരാളായ ശ്രീ കാക്കനാട്ടു നാരായണപ്പണിക്കർ ഒരിക്കൽ പറഞ്ഞു:

"പപ്പുള്ളസ്സാറിന്റെ നേതൃത്വത്തിൽ ഞങ്ങൾ നായന്മാരുടെയിടയിൽ പന്തിഭോജനം നടപ്പിലാക്കാൻ ശ്രമിച്ചപ്പോൾ എത്രപേർ എതിർത്തെന്നോ! എന്റെ അമ്മയുടെ ഷഷ്ടിപൂർത്തിക്ക് പന്തിഭോജനം നടത്താൻ ഞാൻ നിശ്ചയിച്ചു. സ്വരൂപക്കാരൻ തൊട്ടടുത്തിരിക്കുന്നതു കണ്ടപ്പോൾ പല ഇല്ലക്കാരും ഇലയുടെ മുമ്പിൽനിന്നെഴുന്നേററു. വളരെ പാടുപെട്ടു അവരെ പിടിച്ചിരുത്താൻ. പലയിടത്തും 'പപ്പുള്ളസ്സാർ' കഠിനമായ ശകാരംതന്നെ കേൾക്കേണ്ടിവന്നി

ട്ടുണ്ടു്. പക്ഷേ, അദ്ദേഹം അശേഷം കൂസാതെ മുന്നോട്ടുപോയതുകൊണ്ടു വിചാരിച്ചതെല്ലാം സാധിച്ചു."

നായരുടെ ഇടയിൽ നടപ്പിലുണ്ടായിരുന്ന മറെറാരനാചാരമായിരുന്ന 'താലികെട്ടു്' കല്യാണം. ഇതു് പല കുടുംബങ്ങളേയും തീരാക്കടത്തിലാഴ്ത്തിയിട്ടുണ്ടു്. ഉയന്ന ജാതിക്കാരനു് പെണ്ണുകൊടുക്കുന്നതു് അഭിമാനമായിക്കരുതിയിരുന്ന അക്കാലത്തു് പ്രസിദ്ധ നായർതറവാടുകളിലെല്ലാം ബ്രാഹ്മണസംബന്ധമേ ഉണ്ടായിരുന്നുള്ളു. അപഹാസ്യമായ ഇത്തരം ആചാരങ്ങൾ പരിഷ്കരിക്കുന്നതിനാണു് മന്നം പിന്നീടു ശ്രമിച്ചതു്. താലികെട്ടുകല്യാണം നടത്തരുതെന്നും പ്രായപൂത്തിയായതിനുശേഷമുള്ള വിവാഹം മാത്രം മതിയെന്നും നാടുനീളെ അദ്ദേഹം പ്രസംഗിച്ചു. തൻെറ സ്നേഹിതന്മാരുടെ കുടുംബങ്ങളിൽ താലികെട്ടുകല്യാണം നടത്തരുതെന്നു നിബ്ബന്ധിച്ചു. പലയിടങ്ങളിൽനിന്നും ശക്തിയായ എതിപ്പുണ്ടായി. തറവാടിന്റെ മേന്മ മററുള്ളവരുടെ മുമ്പിൽ പ്രദശിപ്പിക്കുന്നതിനുള്ള സന്ദഭം നല്കുന്ന കെട്ടുകല്യാണം വേണ്ടെന്നുവെയ്ക്കുകയോ! കിടപ്പാടം പണയമെഴുതിയാണെങ്കിലും താലികെട്ടുകല്യാണം നടത്തുന്നതു് എന്തൊരഭിമാനമാണു്! നെടുംപുരയും കെട്ടിവിതാനവും കൊട്ടും കുരവയും കുഴലും ഘോഷയാത്രയും അമ്മായിവരവും ആപ്പുവിളിയും വള്ളംകളിയും വെടിക്കെട്ടും നാലുദിവസത്തെ സദ്യയും സർവ്വാണിയുമൊക്കെയായി എന്തൊരുത്സവമേളമാണു്! അതെല്ലാം വേണ്ടെന്നു പറയുന്നവൻ നായരല്ല!

വളരെ പാടുപെടേണ്ടിവന്നു അനാവശ്യമായ ആ അടിയന്തിരം നിത്തലാക്കുവാൻ. പക്ഷേ, അതോടെ നായരുടെ വൈവാഹികബന്ധത്തിൽതന്നെ ഒരു മാററമുണ്ടായെന്നു പറയാം. ഇന്നു് നായരുടെ വിവാഹച്ചടങ്ങുകളുടെ ലാളിത്യം പലരുടേയും പ്രശംസയ്ക്കു പാത്രമാകുന്നുണ്ടു്. പക്ഷേ, അതു് പണ്ടത്തെ സംബന്ധത്തിൻെറയും താലികെട്ടുകല്യാണത്തിൻെറയും അനുപേക്ഷണീയമായ ചടങ്ങുകൾ മാത്രം ഒരുമിച്ചു ചേത്തു നടപ്പാക്കിയ ഒന്നാണെന്ന കാര്യം അധികമാരും

ഓർമ്മിക്കാറില്ല. ഈ പരിഷ്കരണത്തിന പാടുപെട്ടവരിൽ പ്രധാനി മന്നവുമാണ്.

നായന്മാരുടെയിടയിൽ നിലവിലിരുന്ന 'തെരണ്ടുകുളി' യെന്ന പ്രാകൃതാചാരം നിർത്തലാക്കുന്ന കാര്യത്തിലും മന്നത്തിൻെറ ശ്രദ്ധ പതിഞ്ഞു. സ്വന്തം സമുദായത്തിലെ അനാചാരങ്ങൾ ദൂരീകരിക്കുന്ന ശ്രമത്തിൽ ഒട്ടൊക്കെ വിജയം നേടിയതോടെ അദ്ദേഹത്തിന്റെ ആത്മവിശ്വാസം വർദ്ധിച്ചു. മറെറാരു പരിഷ്കാരം നായരുടെ പുലകുളിയെ സംബന്ധിച്ചുള്ളതായിരുന്നു. ബ്രാഹ്മണരേപ്പോലെ നായർക്കും പത്തുദിവസത്തെ പുല ആചരിച്ചാൽ മതിയെന്നു നിശ്ചയിച്ചതു് രാജ്യത്താകമാനം കോളിളക്കമുണ്ടാക്കിയെന്നു പറഞ്ഞാൽ ഇന്നു് വിശ്വസിക്കുവാൻ തോന്നുകയില്ല. പക്ഷേ, നടന്നതു് അതാണ്. എന്നു മാത്രമല്ല അന്നു് തിരുവിതാംകൂർ ഭരിച്ചിരുന്ന ശ്രീമൂലംതിരുനാൾ പഴയതുപോലെ പതിനഞ്ചുദിവസത്തെ പുല ആചരിച്ചതിനുശേഷമേ നായന്മാർ ക്ഷേത്രത്തിൽ കടക്കാൻ പാടുള്ളു എന്നൊരു സർക്കുലർ ദിവാനേക്കൊണ്ടു് അയപ്പിക്കുകവരെ ചെയ്തു. ആ സർക്കുലറിനോടുള്ള പ്രതിഷേധം ചങ്ങനാശേരിയിൽവച്ചു കൂടിയ നായർസമ്മേളനത്തിൽ രേഖപ്പെടുത്തിയെങ്കിലും സർക്കുലർ പിൻവലിച്ചില്ല. ആ സർക്കുലറിന്റെ അർത്ഥശൂന്യത തെളിയിച്ചതും മന്നംതന്നെയാണ്. തൻെറ വലിയമ്മാവൻെറ മരണശേഷം പത്തുദിവസം പുല ആചരിച്ചു് പന്ത്രണ്ടാം ദിവസം സപിണ്ഡി സ്വജനങ്ങളുടെ പൗരോഹിത്യത്തിൽ നടത്തി പതിമൂന്നാംപക്കം പെരുന്ന ക്ഷേത്രത്തിൽ പ്രവേശിച്ച മന്നത്തിൻെറ പേരിൽ പുല തീരുന്നതിന മുമ്പായി ക്ഷേത്രത്തിൽ പ്രവേശിച്ചു് അശുദ്ധമാക്കിയെന്നു് ഒരു നമ്പൂതിരി മഹാരാജാവിനോടു പരാതിപ്പെട്ടു. മന്നത്തിൻെറപേരിൽ ഒരു കേസെടുക്കുകയും ആ കേസുവിചാരണ വളരെ ഒച്ചപ്പാടുണ്ടാക്കുകയും ചെയ്തു. സ്വന്തം ഭാഗം മന്നംതന്നെയാണ വാദിച്ചതു്. മന്നത്തിൻെറ ക്രാസുവിസ്താരത്തിൽ നമ്പൂതിരി കുഴങ്ങി. വല്ലവിധവും കേസു പിൻവലിച്ചാൽ മതിയെന്നായി നമ്പൂതിരിക്കു്. മന്നത്തിൻെറ മൊഴിയിൽ സമുദായപരിഷ്കാരത്തിനു് സമുദായാംഗ

ങ്ങൾക്കുള്ള അവകാശത്തേപ്പറ്റി ഊന്നിപ്പറഞ്ഞിരുന്നു. അതു് സക്കാർ അംഗീകരിച്ചതോടെ നായക്കു് പത്തുദിവസത്തെ പുല മതിയെന്നു് പരക്കെ അംഗീകരിക്കപ്പെട്ടു.

### മരുമക്കത്തായം

നായർസമുദായത്തെ അധഃപ്പതിപ്പിച്ചുകൊണ്ടിരുന്ന മരുമക്കത്തായസമ്പ്രദായം പരിഷ്കരിക്കുന്ന കാര്യത്തിലാണു് പിന്നീടു് മന്നം വ്യാപരിച്ചതു്. കുടുംബസ്നേഹിയായ പഴയ തറവാട്ടുകാരണവരുടെ സ്ഥാനത്തു് സ്വാത്ഥലോലുപനും കുടുംബം കുളംതോണ്ടാൻ കച്ചകെട്ടിയിറങ്ങിയിരിക്കുന്നവനുമായ കാരണവർ പ്രത്യക്ഷപ്പെട്ട കാലമായിരുന്നു. കുടുംബൈശ്വര്യത്തിനുവേണ്ടി അഹോരാത്രം പാടുപെടുന്ന അദ്ധ്വാനശീലക്കു പകരം 'പത്തായം പെറും, ചക്കി കുത്തും, അമ്മ വെയ്ക്കും, ഞാനുണ്ണും,' എന്ന പഴഞ്ചൊല്ലിൽ വിശ്വസിക്കുന്ന അലസന്മാരായി തറവാടുകളിലധികവും. കുടുംബകലഹങ്ങൾ നിത്യസംഭവങ്ങളായി. തമ്മിലടിയും കത്തിക്കുത്തും കൊലയുമെല്ലാം കൊള്ളാവുന്ന കുടുംബങ്ങളിൽപ്പോലും നടന്നു. തറവാട്ടുവസ്തുക്കൾ ഒററിക്കും തീറിനും കൊടുക്കാത്ത കാരണവന്മാർ നന്നേ ചുരുക്കമായി. ഈ നിലയ്ക്കു് മരുമക്കത്തായസമ്പ്രദായം മാറ്റിയില്ലെങ്കിൽ നായന്മാർ ഭിക്ഷാംദേഹികളായിപരിണമിക്കുമെന്നു മനസ്സിലാക്കിയ സമുദായസ്നേഹികളുടെ കൂട്ടത്തിലായിരുന്നു മന്നം. മരുമക്കത്തായസമ്പ്രദായക്കാരായ നായന്മാരുടെ വിവാഹത്തിനുപോലും നിയമസാധുത്വമില്ലെന്നു് ചില ന്യായാധിപന്മാർ വിധിയെഴുതിയതിനെ തുടന്നാണു് മരുമക്കത്തായ പരിഷ്കരണത്തിനായി അന്നത്തെ നിയമസഭയിൽ ഒരു ബില്ലവതരിപ്പിക്കപ്പെട്ടതു്. പക്ഷേ, അതു ഫലിച്ചില്ല. പിന്നീടു് മരുമക്കത്തായപരിഷ്കരണത്തിനായി ഒരു കമ്മറ്റി സക്കാർ തന്നെ ഏപ്പെടുത്തി. ജനാഭിപ്രായമറിഞ്ഞതിനുശേഷം വിവാഹത്തിനു നിയമസാധുത്വവും സന്താനങ്ങൾക്കുള്ള സ്വത്തവകാശവും കാരണവരുടെ കുടുംബഭരണനിയന്ത്രണവും തായ്‌വഴിഭാഗവ്യവസ്ഥയും ഉൾപ്പെടുത്തി ഒരു ബിൽ തയ്യാറാക്കി നിയമനിമ്മാണസഭയിൽ അവതരിപ്പിച്ചെങ്കിലും നായന്മാ

രുടെ പ്രതിനിധികളായ നിയമനിർമ്മാണസഭാസാമാജികന്മാരുടെ എതിർപ്പുമൂലം താഴ്വഴിഭാഗവ്യവസ്ഥ പിൻവലിക്കുവാൻ സർക്കാർ നിർബ്ബന്ധിതമായി. അങ്ങനെ പാസ്സാക്കപ്പെട്ട ബില്ല് കൊണ്ടു് പറയത്തക്ക പ്രയോജനമൊന്നുമില്ലെന്നു കണ്ടതോടെ ആളോഹരിഭാഗത്തിനും മക്കത്തായസമ്പ്രദായത്തിനുംവേണ്ടി പ്രക്ഷോഭണമാരംഭിച്ച ഉല്പതിഷ്ണുക്കളായ നായന്മാരുടെ കൂട്ടത്തിൽ ഒട്ടും അപ്രധാനമല്ലാത്ത പങ്കാണു് മന്നം വഹിച്ചതു്. 1100-ലെ പരിഷ്കരിച്ച നായർറഗുലേഷനിൽ കലാശിച്ച ഈ പ്രക്ഷോഭണത്തിന്റെ ഫലമായി നായരുടെ മരുമക്കത്തായസമ്പ്രദായത്തിനു ഭരതവാക്യം ചൊല്ലുകയും ആളോഹരി വീതവും മക്കത്തായവും നടപ്പിലാവുകയും ചെയ്തു.

## അയിത്തോച്ചാടനം

സ്വന്തം സമുദായത്തെ പരിഷ്കരിക്കുന്ന പരിശ്രമങ്ങളിൽനിന്നു് സ്വാഭാവികമായിട്ടാണു് മന്നം കുറച്ചുകൂടി വിശാലമായ പ്രവൃത്തിമണ്ഡലത്തിലേക്കു കടന്നതു്. ഹിന്ദുസമുദായത്തിൽ കടന്നുകൂടിയിരിക്കുന്ന മാലിന്യങ്ങൾ തുടച്ചുമാറുന്ന മഹനീയയത്നത്തിലേക്കു് അദ്ദേഹം മാറുന്നതാണു് അടുത്ത ഘട്ടം. നായരുടെ ഇടയിലുള്ള ഉച്ചനീചത്വങ്ങൾ ഇല്ലാതാക്കുന്നതിനു യത്നിച്ച മന്നം, ക്രമേണ ഹിന്ദുക്കളുടെ ഇടയിലെ അയിത്താചാരം ആട്ടിപ്പായിക്കുന്നതിനുദ്യമിച്ചതിലത്ഭുതമില്ല. പ്രായപൂർത്തിയായ കാലം മുതല്ക്കു് അയിത്താചരണത്തോടു് അകമേ വെറുപ്പുണ്ടായിരുന്ന ഈ ആദർശശാലിക്കു് വൈക്കം സത്യഗ്രഹത്തിൽ അയിത്തോച്ചാടനമെന്ന തന്റെ ഹൃദയാഭിലാഷം സാധിക്കുന്നതിനുള്ള അവസരം ലഭിച്ചു. അന്നത്തെ സാഹചര്യത്തിൽ ആ സത്യഗ്രഹസമരത്തിനു പിൻതുണനല്കാൻ മന്നം പുറപ്പെട്ടതു് വാസ്തവത്തിൽ ഒരു ധീരകൃത്യംതന്നെയായിരുന്നു. സവർണ്ണഹിന്ദുക്കളിൽ ഭൂരിപക്ഷത്തിനും വൈക്കംസത്യഗ്രഹത്തോടു് അനുഭാവമുണ്ടായിരുന്നില്ല. വൈക്കംസത്യഗ്രഹത്തോടു് സവർണ്ണർക്കുള്ള സഹഭാവം സർക്കാരിനെ ബോദ്ധ്യപ്പെടുത്തുന്നതിനായി വൈക്കത്തുനിന്നും തിരുവനന്തപുരത്തേക്കു തിരിച്ച 'സവർണ്ണജാഥ'യുടെ

സർവ്വസൈന്യാധിപനായി അതിനെ നയിച്ചതു് ശ്രീ മന്നത്തു പത്മനാഭനാണ്. അയിത്തോച്ചാടനമെന്ന മഹനീയാദർശത്തിനോടു് അദ്ദേഹത്തിനുള്ള ആത്മാർത്ഥപ്രേമത്തിന്റെ പ്രത്യക്ഷലക്ഷ്യമാണു് ഈ പ്രവൃത്തി. പില്ക്കാലത്തു്, ക്ഷേത്രപ്രവേശനവിളംബരമുണ്ടാകുന്നതിനുതന്നെ കളമൊരുക്കിയതു് ആ സവർണ്ണജാഥയാണെന്നു പറയുന്നതിൽ തെററില്ല.

സവർണ്ണജാഥ നയിച്ചതിനു ശേഷം കൃതകൃത്യനായി അടങ്ങിയിരിക്കുകയല്ല മന്നം ചെയ്തതു്. തന്റെ ഹൃദയാഭിലാഷം സാധിക്കുന്നതിനുള്ള ശ്രമങ്ങൾ അദ്ദേഹം തുടർന്നുകൊണ്ടേയിരുന്നു. യശഃശരീരനായ ടി. കെ. മാധവനുമൊരുമിച്ചു് അവർണ്ണർക്കു് ക്ഷേത്രപ്രവേശനം സിദ്ധിക്കുന്നതിനുള്ള ശ്രമങ്ങളിൽ അദ്ദേഹം ഏർപ്പെട്ടു. നായർസർവ്വീസ്സൊസൈററിയുടെ സ്ഥാപകന്മാരിൽ ഒരാളും പിന്നീടു് സജീവകോൺഗ്രസ്സ്പ്രവർത്തകനുമായ ശ്രീ കെ. കേളപ്പന്റെ നേതൃത്വത്തിലാരംഭിച്ച ഗുരുവായൂർക്ഷേത്രപ്രവേശനപ്രക്ഷോഭണത്തിലും മന്നം പങ്കെടുക്കുകയുണ്ടായി. ഗുരുവായൂർ സത്യാഗ്രഹക്കമ്മററിയുടെ പ്രസിഡണ്ടായി തിരഞ്ഞെടുത്തതു് മന്നത്തിനെയാണു്. കേരളത്തിൽ ഉടനീളം സഞ്ചരിച്ചു് ഹരിജനങ്ങൾക്കു് ക്ഷേത്രപ്രവേശനം നൽകേണ്ടതിന്റെ ആവശ്യകതയെപ്പററി സുശക്തമായ പ്രചരണം നടത്തിയതു് മന്നമാണു്. ഗുരുവായൂർസത്യാഗ്രഹവും ശ്രീ കേളപ്പന്റെ നിരാഹാരസത്യാഗ്രഹവും ഗുരുവായൂർക്ഷേത്രം തുറപ്പിക്കുന്നതിനു ശക്തമായില്ലെങ്കിലും അതിന്റെ ഫലമായി സവർണ്ണരുടെ ഇടയിൽ ക്ഷേത്രപ്രവേശനത്തിനനുകൂലമായ ഒരു മനോഭാവമുണ്ടായിയെന്നതിനു സംശയമില്ല. ആ മനോഭാവമുണ്ടാക്കുന്നതിനു് മന്നത്തിന്റെ പ്രസംഗങ്ങളും പ്രചരണപരിപാടിയും വളരെ സഹായിച്ചു. ക്ഷേത്രപ്രവേശനകാര്യത്തിൽ 'റഫറണ്ടം' എടുക്കുന്നതിനുള്ള പ്രചരണവേലയ്ക്കായി മലബാറിലെത്തിയ കസ്തൂർബാ ഗാന്ധി, ഊർമ്മിളാദേവി, സി. രാജഗോപാലാചാരി എന്നിവരോടൊന്നിച്ചു മലബാറൊട്ടുക്കു സഞ്ചരിച്ചു പ്രസംഗിക്കുവാനും മന്നമുണ്ടായിരുന്നു. ആ പ്രസംഗപരിപാടിയുടെ ഫലമായിട്ടാണു് ക്ഷേത്രപ്രവേശനവാദത്തിനനുകൂലമായ

അഭിപ്രായം മലബാറിലെ സവർണ്ണരിൽ ഭൂരിപക്ഷവും രേഖപ്പെടുത്തിയതു്. ശ്രീചിത്തിരതിരുനാൾ മഹാരാജാവിന്റെ കാലത്തു്, ഏർപ്പെടുത്തിയ ക്ഷേത്രപ്രവേശനാന്വേഷണക്കമ്മററിമുമ്പാകെ നായന്മാരിൽ ബഹുഭൂരിപക്ഷവും ക്ഷേത്രപ്രവേശനത്തിനനുകൂലമായി മൊഴിനൽകിയതിൻെറ പിന്നിലുള്ള പ്രേരകശക്തി നായർസർവീസ്സൊസൈറ്റിയും അതിൻെറ ജീവനാഡിയായ മന്നവുമായിരുന്നു.

ശ്രീചിത്തിരതിരുനാളിൻെറ ക്ഷേത്രപ്രവേശനവിളംബരത്തിനു് ഇരുപതുകൊല്ലം മുമ്പായിത്തന്നെ മന്നം ജന്മദേശമായ പെരുന്നയിലെ ദേവീക്ഷേത്രം പുലയർക്കും പറയർക്കും തുറന്നുകൊടുക്കുന്നതിനു മുൻകൈയെടുത്തു പ്രവർത്തിച്ച കാര്യവും ഇത്തരുണത്തിൽ ഓർമ്മിക്കേണ്ടതുണ്ടു്.

ക്ഷേത്രപ്രവേശനവിളംബരത്തോടെ ക്ഷേത്രങ്ങളിൽനിന്നും പുറത്താക്കപ്പെട്ട,ജാതി മനുഷ്യരുടെ ഉള്ളിൽ കേറി കുടിപാർക്കുകയാണെന്നുകണ്ട മന്നം അവിടെനിന്നും അതിനെ ആട്ടിപ്പായിക്കുന്നതിനുള്ള ശ്രമങ്ങൾ തുടർന്നുകൊണ്ടേയിരുന്നു. പിൽക്കാലത്തു് എസ്സ്. എൻ. ഡി. പി.-യുമായി സഹകരിച്ചു് ഹിന്ദുമഹാമണ്ഡലം സ്ഥാപിച്ചതും ജാതിയുടെ ചിഹ്നമായി പേരിൻെറ പുറകിലുള്ള 'നായരും' 'പിള്ള'യും 'പണിക്കരും' 'മേനോനു'മെല്ലാം ഉപേക്ഷിക്കുവാൻ സ്വസമുദായാംഗങ്ങളെ പ്രേരിപ്പിച്ചതും മന്നത്തു പത്മനാഭപിള്ള 'മന്നത്തു പത്മനാഭനാ'യി പരിണമിച്ചതുമെല്ലാം ഈ ശ്രമത്തിൻെറ ലക്ഷ്യങ്ങളാണു്. അന്യർ ചെയ്യണമെന്നു് അദ്ദേഹം ആഗ്രഹിക്കുന്നതെന്തും അദ്ദേഹംതന്നെ ആദ്യം ചെയ്യാറുണ്ടു്. പറയനേയും പുലയനേയും ആയിരംകോൽ അകററിനിർത്തിയിരുന്നകാലത്തു് സ്വന്തം വീട്ടിൽ അതിഥികളായി വന്ന നായരേയും ബ്രാഹ്മണനേയും പുലയനേയും അടുക്കളവാതിൽക്കൽ ഒരുമിച്ചിരുത്തി പെററമ്മയേക്കൊണ്ടുതന്നെ കഞ്ഞിവിളമ്പിച്ചു കുടിച്ച കഥ മന്നം തൻെറ ആത്മകഥയിൽ ഇങ്ങനെ വിവരിക്കുന്നു:

"മകൻ ചെയ്യുന്നതെല്ലാം ശരിയെന്നു വിചാരിക്കുന്ന

അതിരുകവിഞ്ഞ പുത്രവാത്സല്യമുള്ള എന്റെ അമ്മ 'നിന്റെ ഹിതമതാണെങ്കിൽ അങ്ങനെയാകട്ടെ' എന്നു പറഞ്ഞതേയുള്ളൂ...അമ്മ അടുക്കളവാതുക്കൽ വിരിച്ചിരുന്ന മെത്തപ്പായിൽ ഞങ്ങൾ നാലാളും ഇരുന്നു. ഞാനിരുന്ന പായിൽ ഇടതുവശത്ത് അഴകനെയിരുത്തി. ഭട്ടതിരിയും നായരും മറേറ പായിൽ ഇരുന്നു. എൻെറ അമ്മയുടെ കൈകൊണ്ടുതന്നെ ആദ്യമായി അഴകനു കഞ്ഞി വിളമ്പി. ഞങ്ങളെല്ലാം കഞ്ഞി കുടിച്ചു തീരാറായപ്പോൾ പുതുതായി ഒരു വിചാരം എൻെറയുള്ളിൽ പൊന്തിവന്നു. 'പാത്രമെടുക്കണ്ടേ? അതാരാണ്? അവരവക്കാകാം. എങ്കിലും അതല്ലല്ലോ നാം വീടുകളിൽ കാണിക്കുന്ന ആതിഥ്യമര്യാദ. അതു് ഇന്നു മാറേറണ്ടിവരുന്നെങ്കിൽ അഴകൻ ഉള്ളതുകൊണ്ടുള്ള വിശേഷം എന്നല്ലാതെ മറെറന്താണു പറയാനുള്ളതു്. ആ വ്യത്യാസം കാണിക്കുന്നതും തെററാണ്. ഇതെല്ലാം നിമിഷമാത്രംകൊണ്ടു ചിന്തിച്ചു് ഒരു തീരുമാനത്തിലെത്തി. പാത്രമെടുക്കാൻ ഭാവിച്ച അഴകനെക്കൊണ്ടു് അതു് എടുപ്പിക്കാതെ കൈകഴുകാൻ നിർബ്ബന്ധിച്ചു പറഞ്ഞയച്ചു. അവരെല്ലാം അപ്പുറത്തേയ്ക്കു പോയിക്കഴിഞ്ഞപ്പോൾ അമ്മയ്ക്കു വിമ്മിഷ്ടം വരരുതെന്നു കരുതി ആരുണ്ടമ്മേ ഈ പാത്രം എടുക്കാനെന്നു ചോദിച്ചു. വേലക്കാരിയുണ്ടെന്നു് അമ്മ പറഞ്ഞപ്പോൾ അവൾ മുന്നോട്ടുവന്നു് പുലയൻെറ പാത്രം മെഴക്കാൻ എനിക്കു സാധിക്കയില്ലെന്നു പറഞ്ഞു. എനിക്കു് അവളോട്ട് അശേഷം കോപം തോന്നിയില്ല. ഞാൻതന്നെ എടുത്തു കഴുകാമെന്നുപറഞ്ഞു് പാത്രം എടുത്തുതുടങ്ങിയപ്പോൾ അമ്മ തടസ്സപ്പെടുത്തി. അമ്മ തന്നെ കഴുകിവച്ചു."

അയിത്തോച്ചാടനം ജാതിനശീകരണം വിവിധ ഹിന്ദുസമുദായങ്ങളുടെ ഏകീകരണം തുടങ്ങിയ കാര്യങ്ങളിൽ മന്നത്തിൻെറ വലംകയ്യായിനിന്നു് പ്രവത്തിക്കുകയും എസ്. എൻ. ഡി. പി. യുടെ സ്ഥാപകൻ എന്ന നിലയിൽ ചരിത്രപ്രഖ്യാതനായിത്തീരുകയും ചെയ്ത ടി. കെ. മാധവനെപ്പററി ശ്രീ മന്നം അദ്ദേഹത്തിൻെറ ജീവിതസ്മരണകളിൽ കുറിച്ചിരിക്കുന്നതു് ഇവിടെ ഉദ്ധരിക്കുന്നതുചിതമായിരിക്കും:

"ക്ഷേത്രപ്രവേശനപ്രക്ഷോഭണത്തിൽ ഞാനും ടി. കെ. മാധവനും ശ്രീരാമലക്ഷ്മണന്മാരെപ്പോലെയുള്ള സാഹോദര്യ ബന്ധത്തിൽ മാധവൻെറ അന്ത്യനിമിഷംവരെ ഞങ്ങൾക്കു യോജിച്ചു പ്രവൎത്തിക്കുവാൻ സാധിച്ചു. 105 മേടത്തിലാണു് അദ്ദേഹം ഈ പ്രപഞ്ചബന്ധം കൈവെടിഞ്ഞതു്. എൻ. എസ്. എസ്സിൻെറ ആഭിമുഖ്യത്തിൽ ചങ്ങനാശേരിയിൽവച്ചു് മൂന്നു ദിവസം തുടൎന്നുനടന്ന നായർസമ്മേളനങ്ങൾക്കിടയിൽ പ്ലാററുഫാറത്തിൽവച്ചാണു് അദ്ദേഹം മരിച്ച കമ്പി എനിക്കു കിട്ടിയതു്. ആ കമ്പി വായിച്ചുകേൾക്കാൻ ഞാൻ ശക്തനല്ലായിരുന്നു. തടഞ്ഞിട്ടു നില്ക്കാത്ത കണ്ണുനീരോടുകൂടിയേ എനിക്കു ബാക്കി യോഗനടപടികളിൽ പങ്കുകൊള്ളുവാൻ സാധിച്ചുള്ളു. എൻെറ മനോരാജ്യങ്ങളിൽ പലതും തകൎന്നതുപോലെ തോന്നി. എസ്. എൻ. ഡി. പി. യിലും എൻ. എസ്. എസ്സിലും ഞങ്ങൾക്കു പ്രത്യേക താല്പൎയ്യവും ചുമതലയുമാണുണ്ടായിരുന്നതെങ്കിലും ഹിന്ദുക്കളുടെ ഏകീകരണമായിരുന്നു ഞങ്ങളുടെ രണ്ടാളുടെയും ജീവശ്വാസം."

## വിദ്യാഭ്യാസരംഗത്തു്

നാല്പത്തിഅഞ്ചു വൎഷം മുമ്പു്, കല്ലുകരടുകാഞ്ഞിരവും മുള്ളുമുരടു മൂർഖൻപാമ്പും നിറഞ്ഞുകിടന്നിരുന്ന കറുകച്ചാലിലെ കൊടിഞ്ഞാൻകുന്നിൽ ദാനമായി കിട്ടിയ ഏഴുപതേക്കർ സ്ഥലത്തിൻെറ ഒരു കോണിൽ ഒരോറുകാൽപുരയിലാരംഭിച്ച വിദ്യാലയമാണു് ഇന്നു് സൎവീസ്സൊസൈറ്റിവകയായുള്ള അസംഖ്യം വിദ്യാഭ്യാസസ്ഥാപനങ്ങളുടെ നാന്ദി കുറിച്ചതു്. കറുകച്ചാൽ ഇംഗ്ലീഷു് മിഡിൽസ്കൂളിനുവേണ്ടിയാരംഭിച്ച 'ഭിക്ഷയെടുപ്പു്' മന്നം പുതിയ സ്ഥാപനങ്ങൾക്കുവേണ്ടി ഇന്നും നടത്തിക്കൊണ്ടിരിക്കുകയാണു്.

നായർസൎവീസ്സൊസൈററിയുടെ ഏതു വിദ്യാലയത്തിൻേറയും പുറകിൽ കൊടിയയാതനയുടേയും കഠിനയത്നത്തിൻേറയും കഥയാണുള്ളതു്. നേരത്തും കാലത്തും ആഹാരം പോലും കഴിക്കാതെ, കാൽനടയായി കാലത്തുതൊട്ടു് വൈകുന്നതുവരെ വീടുവീടായി നടന്നു് ഒന്നും രണ്ടും രൂപ 'ഭിക്ഷ'

വാങ്ങിച്ച് കറുകച്ചാൽ പള്ളിക്കുടംപണികഴിപ്പിച്ച പാരമ്പര്യം വിപുലമായ രൂപത്തിൽ ഇന്നും തുടരുകയാണ്. തലസ്ഥാനനഗരിയിലെ ഏററവും ഉയർന്നസ്ഥാനത്ത് ഏതു സന്ദർശകനേയും ആകർഷിക്കത്തക്ക ഗാംഭീര്യത്തോടുകൂടി നിലകൊള്ളുന്ന മഹാത്മാഗാന്ധികോളേജിൻെറകാര്യത്തിലും കഥയിതുതന്നെ.

പണത്തിനു മുട്ടുവന്ന് പണി മുടങ്ങുമ്പോൾ പ്രായാധിക്യംപോലും വകവയ്ക്കാതെ പ്രതിദിനം പത്തും ഇരുപതും മണിക്കൂർ തുടർച്ചയായി സഞ്ചരിച്ച് അദ്ദേഹം പണമുണ്ടാക്കിയിട്ടുണ്ട്. ആശാരിയേയും കല്ലനേയും അറപ്പുകാരനേയും ജോലിക്കു നിർത്തിയിട്ട് അവർക്കു വൈകുന്നേരം കൊടുക്കേണ്ട കൂലിക്കുള്ള പണമുണ്ടാക്കാനായി പത്തുമുപ്പതുനാഴിക പട്ടിണിയായി നടന്നുക്ലേശിച്ച് പാതിരായ്ക്കുശേഷം പണവുമായി മടങ്ങുന്ന ഒരു സംഭവം മന്നത്തിൻെറ ജീവിതസ്മരണകളിൽ ഇപ്രകാരം വിവരിച്ചിരിക്കുന്നു:

"ഒരുദിവസം കാലത്തുമുതൽ വൈകുന്നതുവരെ മുപ്പതു നാഴികയും നടന്നിട്ടും പല വീടുകളിൽ കയറിയിറങ്ങീട്ടും ഒരു കാശും കിട്ടിയില്ല. നേരവും സന്ധ്യയായി. ആശാരിയും കല്ലനും അറപ്പുകാരനുമായി അഞ്ചെട്ടുപേർ വേലയ്ക്കു നില്പുണ്ട്. വെറുംകയ്യോടെ ആ പാവപ്പെട്ട വേലക്കാരുടെ മുൻപിൽ ചെല്ലാൻ എനിക്കു ധൈര്യമുണ്ടായില്ല. ആഹാരം കഴിക്കാൻ എനിക്കന്നു സൗകര്യപ്പെട്ടില്ല. ക്ഷീണിച്ചുവലഞ്ഞു, കറുകച്ചാലിൽനിന്നും അഞ്ചാറു മൈൽ കിഴക്ക്, കാട്ടിൻനടുവിൽ 'കാനം' എന്ന പ്രദേശത്തുള്ള എരുമക്കുഴി അയ്യപ്പൻനായരുടെ വീട്ടിൽ രാത്രി എട്ടുമണിക്കു ചെന്നെത്തി. വെള്ളം കുടിക്കാഞ്ഞു് നാവു വലയുന്നു. ക്ഷീണംകൊണ്ടു് തല കറങ്ങുന്നെന്നു തോന്നി. ചാണകംകൊണ്ടു മെഴുകിയ തറയുള്ള ഒരു ചെററപ്പുരയാണു് അവിടെ കണ്ടതു്. അയ്യപ്പൻനായർ അവിടെയില്ലെന്നും 14 മൈൽ ദൂരമുള്ള ചങ്ങനാശേരി ചന്തയ്ക്കു പോയിരിക്കയാണെന്നും ഗൃഹനായിക പറഞ്ഞു. അതിനോടെ ഞാൻ നിർജ്ജീവനായെന്നുതന്നെ പറയാം. കുടിക്കാൻ കുറെ കഞ്ഞിവെള്ളം തരാമോ എന്നു ചോദിച്ചു. വിശന്നിട്ടാ

ണെന്നു് അവർ മനസ്സിലാക്കിയെന്നു തോന്നുന്നു. ഒരു പരന്ന ഓട്ടുതളിക നിറച്ചു് കഞ്ഞിവെള്ളവും, അതിനകത്തു് അങ്ങിങ്ങായി ഓടിനടക്കുന്ന വററുമായി അന്നത്തെ കിഴക്കൻ പ്രദേശത്തുള്ള മാതൃകാകഞ്ഞിയും ഒരിലനിറച്ചു് ചക്കപ്പുഴുക്കും തിണ്ണയിൽ കൊണ്ടുവന്നു വച്ചു. പപ്പടവട്ടം വെളിച്ചം കാണുന്ന ഒരു ചെറുനിലവിളക്കുമുണ്ടായിരുന്നു. അത്യാർത്തിയോടുകൂടിയുള്ള 'ഒററവലി'യിൽ പകുതി കഞ്ഞി അകത്താക്കിയശേഷം മുറപ്രകാരമുള്ള കഞ്ഞികുടി ആരംഭിച്ചു. മുഴുവൻ കഞ്ഞിയും, കിട്ടിയ പുഴുക്കും കഴിച്ചുകഴിഞ്ഞപ്പോൾ എന്റെ ജീവൻ നേരെവീണു എന്നു തോന്നി. പാത്രം മെഴുക്കിവച്ചശേഷം നിർവൃതനായി നടുനിവർത്തു് ഒന്നു കിടക്കാൻ ആഗ്രഹിച്ചു. അവർ ഒരു തഴപ്പാകൊണ്ടുവന്നു് ആ തിണ്ണയിൽ ഇട്ടുതന്നു. എത്ര ഇരുട്ടിയാലും അയ്യപ്പൻനായർ വരാതിരിക്കുകയില്ലെന്നു പുറത്തുകൊണ്ടും കാണാതെ പോകാനുള്ള വൈമനസ്യംകൊണ്ടും ഞാൻ ആ പായിൽ കിടന്നു. അതിനു മുമ്പോ പിമ്പോ അന്നത്തെപ്പോലെ തൃപ്തികരമായി ഞാൻ ആഹാരം കഴിച്ചിട്ടുണ്ടോ എന്നു സംശയമാണു്. കിടക്കാത്ത താമസമേയുള്ളു, രണ്ടുനാലു നിമിഷങ്ങൾക്കുള്ളിൽ ഞാൻ സുഖമായുറങ്ങി."

മന്നത്തു പത്മനാഭൻ ഉണ്ടാക്കിയ സ്ഥാപനങ്ങൾക്കെല്ലാം അത്തരം നൂറുനൂറു കഥകൾ പറയാനുണ്ടാവും. നീട്ടിയ കൈക്കുമ്പിളുമായി കേരളത്തിനകത്തും പുറത്തും വിരാമമില്ലാതെ മന്നം നടന്നതിന്റെ വിജയസ്തംഭങ്ങളാണു് നായർസർവീസ് സൊസൈററിയുടെ വകയായി ഇന്നുയർന്നുനില്ക്കുന്ന സ്ഥാപനങ്ങളെല്ലാം. കൂടെയുള്ളവർ നിരാശരായി പിന്മാറിയപ്പോഴും, ഉററബന്ധുക്കൾപോലും വേണ്ടെന്നു വിലക്കിയപ്പോഴും അദ്ദേഹം അചഞ്ചലനായി മുന്നോട്ടുപോയി വിജയം വരിക്കുകയാണുണ്ടായതു്. പൊതുജനങ്ങളിൽനിന്നും ഇത്രയധികം പണം പൊതുക്കാര്യങ്ങൾക്കായി പിരിച്ചെടുത്തിട്ടുള്ള കേരളീയൻ വേറെയില്ല. പൊതുക്കാര്യത്തിനുവേണ്ടിയുള്ള പണപ്പിരിവു് ഒരു കലയാക്കിത്തീർത്ത മഹാനാണു് മന്നം. അദ്ദേഹം അതിനെപ്പററി പറഞ്ഞിട്ടുള്ളതു് ഇങ്ങനെയാണു്:

"പണപ്പിരിവുരംഗത്തിറങ്ങി പരിശീലിച്ചവന് സഹനം ആരും പറഞ്ഞുകൊടുക്കേണ്ടിവരികയില്ല. അവനു വേറെ നരകാനുഭവവും ഉണ്ടാകയില്ല. എഴുതുമ്പോൾ തന്നെ, കൊടുക്കേണ്ടുന്ന വിചാരിച്ച് എഴുതിയവനോടും പണംമേടിക്കാൻ കഴിയുമെന്നുള്ള വിശ്വാസക്കാരനാണ് ഞാൻ...... പണപ്പിരിവിന്റെ ജയാപജയമനുസരിച്ചാണ് പൊതുപ്രവർത്തനത്തിന്റെ ജയാപജയവും സ്ഥിതിചെയ്യുന്നത്. സംഭാവന വാങ്ങുന്നവൻ അതു വേണ്ടവണ്ണം വിനിയോഗിക്കുന്നു എന്നു പൊതുജനങ്ങൾക്കു വിശ്വാസമുണ്ടായാൽ നമുക്ക് ആരുടെ മുമ്പിൽ ചെല്ലാനും സംഭാവന ചോദിക്കുവാനും അധൈര്യമുണ്ടാകയില്ല. സംഭാവനയ്ക്കു ചെല്ലുമ്പോൾ നാം ഭിക്ഷയ്ക്കു ചെല്ലുകയല്ലെന്നും സംഭാവന തരേണ്ടതു് അയാളുടെ ബാദ്ധ്യതയാണെന്നും വിശ്വസിക്കണം."

മന്നം തുടങ്ങിവെച്ചതൊന്നും ഇന്നുവരെ മുടങ്ങിയിട്ടില്ല. മുഴമിക്കാതിരുന്നിട്ടുമില്ല. നാല്പത്തിയഞ്ചു വർഷങ്ങൾക്കുമുമ്പ് നടമേൽ ഇരവിക്കുറുപ്പിന്റെ ഒരു പീടികക്കെട്ടിടത്തിൽ ആരംഭിച്ച വിദ്യാലയപ്രസ്ഥാനം ഇന്ന് പാലക്കാട്ട് എൻജിനിയറിംഗ് കോളേജുവരെ ചെന്നെത്തിയിരിക്കുകയാണ്. എൻ. എസ്. എസ്. വിദ്യാഭ്യാസശാഖ ഇന്ന് 38 ഹൈസ്കൂളുകളും 18 അപ്പർ പ്രൈമറി സ്കൂളുകളും 12 ലോവർ പ്രൈമറി സ്കൂളുകളും 6 ട്രെയിനിംഗ് സ്കൂളുകളും 4 കോളേജുകളും ഒരു പോളിടെക്നിക്കും ഒരു എൻജിനിയറിംഗ് കോളേജും 3 ട്രെയിനിംഗ് കോളേജുകളും ഉൾപ്പെടെ അനവധി മഹൽസ്ഥാപനങ്ങളുള്ള ഒരു വലിയ ഡിപ്പാർട്ടുമെന്റാണ്. സർവീസ്സൊസൈററി ഉണ്ടാക്കി നടത്തിക്കൊണ്ടിരുന്ന പല മലയാളംസ്കൂളുകളും ഗവണ്മെന്റിന്റെ വിദ്യാഭ്യാസപരിഷ്കാരത്തെ അനുകൂലിച്ചു വിട്ടുകൊടുത്തിട്ടുണ്ട്. "കടുകുമണിയിലും ചെറുതായ ആലിൻ വിത്തിൽനിന്ന് വമ്പിച്ച ആലുമരം ഉണ്ടാകുന്നതുപോലെ" ആ മഹാസ്ഥാപനങ്ങൾ ഭാരതത്തിന്റെ സാംസ്കാരികപുരോഗതിയിലെ അപ്രധാനമല്ലാത്ത ഒരു ഘടകമായി നിലനില്ക്കുന്നു.

ഇനിയും ഇതെങ്ങനെയെല്ലാം വികസിക്കുമെന്നുള്ളതു്

വിഭാവന ചെയ്യുവാൻ പോലും വിഷമമാണു്. നാല്പത്തിയഞ്ചു വർഷത്തിനുള്ളിൽ ആറു കോളേജുകളുൾപ്പെടെ എൺപതിൽ പരം വിദ്യാഭ്യാസസ്ഥാപനങ്ങൾ അരക്കാശുപോലും മുൻകൂട്ടി കൈയിലില്ലാതെ പൊതുജനങ്ങളിൽനിന്നും പിരിച്ചെടുത്തു സ്ഥാപിച്ചുവെന്ന മഹാത്ഭുതമാണു് മന്നം സാധിച്ചതു്. അദ്ദേഹത്തിന്റെ പൊതുപ്രവർത്തനത്തിന്റെ വിജയവൈജയന്തിയായി അവ ഓരോന്നും കാലത്തെ അതിജീവിച്ചു നിലകൊള്ളും.

## രാഷ്ട്രീയം

മന്നം ഒരു രാഷ്ട്രീയപ്രവർത്തകനല്ല. എന്നാൽ കഴിഞ്ഞ കാൽനൂററാണ്ടിനിടയിൽ കേരളംകണ്ട ഏററവും വലിയ രാഷ്ട്രീയനേതാവു് മന്നത്തു പത്മനാഭനല്ലാതെ മററാരുമല്ലെന്നും പറയണം. കുറേക്കൂടി വ്യക്തമായി പറഞ്ഞാൽ മന്നത്തിൻെറ തൊഴിൽ രാഷ്ട്രീയമല്ല. അദ്ദേഹം അക്കാരണത്താൽ പ്രൊഫഷനൽ രാഷ്ട്രീയക്കാരെക്കാൾ തുലോം വിഭിന്നനാണു്. രാജ്യത്തിൻെറ വിപൽഘട്ടങ്ങളിൽ ആ ആശ്വാസനക്ഷത്രം പ്രത്യക്ഷപ്പെട്ടു് അത്യുജ്ജ്വലമായി പ്രശോഭിക്കാറുണ്ടെന്നു മാത്രം. നാടാകെ ഒരു നേതാവിനുവേണ്ടി വെമ്പൽകൊള്ളുമ്പോൾ ഒരു നേതൃത്വത്തിനുവേണ്ടി ജനതയാകമാനം കാത്തിരിക്കുമ്പോൾ മന്നം രാഷ്ട്രീയനേതൃത്വത്തിൻെറ അനിഷേധ്യമായ സിംഹാസനത്തിൽ അഭിഷിക്തനാകുന്നതും നിർണ്ണായകസന്ധികളിൽ ജനങ്ങളെ നേർവഴിയിൽക്കൂടി നയിച്ചു് സുചിന്തിതവും സുനിശ്ചിതവുമായ വിജയത്തിലെത്തിക്കുന്നതും കേരളം പലതവണ കണ്ടിട്ടുള്ളതാണു്. വിജയഘട്ടം കഴിയുമ്പോൾ അതിന്റെ ലഹരിയിൽ മത്താടാൻ മന്നത്തിനെ കിട്ടുകയില്ല. അദ്ദേഹം അവിടെനിന്നും അപ്രത്യക്ഷനായിക്കഴിഞ്ഞു. പിന്നീടദ്ദേഹത്തെ കാണണമെങ്കിൽ അദ്ദേഹത്തിൻെറ ജീവിതവൃത്തിയായ സാമൂഹ്യസേവനത്തിൻെറ നിശ്ശബ്ദവും എന്നാൽ ദുർഘടവുമായ മണ്ഡലങ്ങളിൽ ചെല്ലണം. ഇടയ്ക്കിടയ്ക്കു് അദ്ദേഹം രാഷ്ട്രീയരംഗത്തു് പ്രത്യക്ഷപ്പെടാറുണ്ടെന്നുമാത്രമേ ഇപ്പറഞ്ഞതിനർത്ഥമുള്ളു. പക്ഷേ, പ്രത്യക്ഷ

പ്പെട്ടപ്പോൾ, രാജ്യമാകെ ഇളകിമറിയുകയും ഭരണപീഠങ്ങൾ കലുങ്ങി വീഴുകയും ഒരു നവചൈതന്യത്തിന്റെ ഗംഭീരതരംഗങ്ങൾ ജനങ്ങളെയാകമാനം ആശ്ലേഷിക്കുകയും ചെയ്യുന്നു. തിരുവിതാംകൂറിലെ ഉത്തരവാദഭരണപ്രക്ഷോഭണവും കേരളമായിക്കഴിഞ്ഞുള്ള വിമോചനസമരവുംതന്നെയാണിതിൻെറ ഏററവും നല്ല ഉദാഹരണങ്ങൾ.

രാജവാഴ്ച അതിൻെറ എല്ലാ അധികാരങ്ങളോടും പ്രൗഢിയോടുംകൂടി തിരുവിതാംകൂറിൽ നിലനിന്നിരുന്ന കാലത്താണ് മന്നം പൊതുപ്രവർത്തനത്തിനിറങ്ങിയതു്. 'രാജാ പ്രത്യക്ഷദൈവ'മെന്ന വിശ്വാസത്തിൽ അഭിമാനിച്ചിരുന്ന അക്കാലത്തുതന്നെ രാജഹിതത്തിനെതിരായി ജനഹിതത്തെ ഉയർത്തിപ്പിടിക്കാൻ മന്നം മടിച്ചിട്ടില്ല. രാജാവിൻെറ കല്പനപ്രകാരം ദിവാൻ പുറപ്പെടുവിച്ച നായന്മാരുടെ പുലയാചരണം സംബന്ധിച്ചുള്ള സർക്കുലറിനെ അദ്ദേഹം ധിക്കരിച്ചതും തൻെറ ഭാഗം വാദിച്ചു ജയിച്ചതും നേരത്തെ വിവരിച്ചിട്ടുണ്ടല്ലോ. അതുപോലെതന്നെ അവർണ്ണർക്ക് ക്ഷേത്രപ്രവേശനം നൽകുന്നതിന് രാജാനുകൂല്യമില്ലെന്നറിഞ്ഞുകൊണ്ടുതന്നെ അതിനായി പരിശ്രമിച്ചതും സവർണ്ണജാഥ നയിച്ചതും രാജസമക്ഷം നിവേദനം സമർപ്പിച്ചതുമെല്ലാം അദ്ദേഹത്തിൻെറ രാഷ്ട്രീയപ്രവർത്തനത്തിൻെറ പ്രാരംഭമാണ്. അയിത്തോച്ചാടനം, മധ്യവർജ്ജനം തുടങ്ങി മഹാത്മജിക്കു പ്രിയംകരങ്ങളായിരുന്ന നിർമ്മാണപരിപാടികൾ ഈ നാട്ടിൽ നടപ്പിലാക്കിയവരുടെ കൂട്ടത്തിൽ അദ്ദേഹവുമുണ്ടായിരുന്നു. രാഷ്ട്രീയപ്രവർത്തനത്തേക്കാൾ പ്രധാനം സാമൂഹ്യപരിഷ്കരണമാണെന്നു വിശ്വസിക്കുന്ന മന്നം അതിൽ മുഴുകിയിരുന്നതുകൊണ്ടു് രാഷ്ട്രീയസമരങ്ങളിൽ അന്നൊന്നും നേരിട്ടു് പങ്കെടുക്കുവാൻ പോയില്ലെന്നുമാത്രം.

നിവർത്തനപ്രക്ഷോഭണത്തിന്റെ കാലംമുതല്ക്കാണ് മന്നം രാഷ്ട്രീയരംഗത്തു് സജീവമായി പ്രത്യക്ഷപ്പെട്ടതു്. നായർസമുദായത്തെ സ്നേഹിക്കുന്ന ഒരാളെന്നനിലയിൽ, ക്രിസ്ത്യാനികളും മുഹമ്മദീയരും ഈഴവരും ചേർന്നു് നായന്മാർക്കെതിരായി ആരംഭിച്ച നിവർത്തനപ്രക്ഷോഭണത്തെ എതിർക്കാതിരിക്കാൻ

മന്നത്തിനു കഴിഞ്ഞില്ല. അദ്ദേഹം അതിശക്തിയായിത്തന്നെ ആ 'മുപ്പിരി'പ്രസ്ഥാനത്തെ എതിർത്തു. നിവർത്തനനേതാക്കന്മാർ കോൺഗ്രസ്സുകാരായി വേഷംമാറിക്കഴിഞ്ഞിട്ടും കുറെക്കാലത്തേയ്ക്കു് അദ്ദേഹം എതിർപ്പു തുടരുകയും ചെയ്തു. സ്റ്റേററ് കോൺഗ്രസ്സിൻെറ പ്രാരംഭകാലങ്ങളിൽ നായർസമുദായത്തിൻെറ പിന്തുണ അതിന് വേണ്ടത്ര ലഭിക്കാതിരുന്നതു് അക്കാരണത്താലാണു്.

## സ്റ്റേററ് കോൺഗ്രസ്സിൽ

പക്ഷേ, സർ സി. പി. രാമസ്വാമിഅയ്യരുടെ സേച്ഛാധിപത്യം ഉച്ഛ്രംഖലമായി രക്തോത്സവം കൊണ്ടാടിത്തുടങ്ങിയപ്പോൾ മന്നത്തിൻെറ ഭാവം പകർന്നു. ആ വൃദ്ധകേസരി സടകുടഞ്ഞെഴുന്നേൽക്കുന്ന ഘോഷം അന്നത്തെ തിരുവിതാംകൂറിലെമ്പാടും ആത്തിരമ്പുകതന്നെ ചെയ്തു. പരാജയപ്പെട്ട പല സമരങ്ങളുടേയും മുറിവുകൾ വച്ചുകെട്ടി പരിക്ഷീണമായിക്കിടന്ന സ്വാതന്ത്ര്യസമരപ്രസ്ഥാനത്തിന് എന്തെന്നില്ലാത്ത ഒരുണർവ്വും ഓജസ്സുമാണ് സംജാതമായതു്. മന്നത്തിൻെറ 'മുതുകുളം പ്രസംഗം' കേരളചരിത്രത്തിലെ ഒരു നാഴികക്കല്ലാണു്. കോൺഗ്രസ്സിൻെറ ശക്തി എത്രയോ മടങ്ങു വർദ്ധിച്ചു് ആ പ്രസ്ഥാനം അജയ്യമായ ശക്തിയുടെ ഒരു പ്രഭവസ്ഥാനമായി വളരുന്നതു പ്രത്യക്ഷത്തിൽ കാണാമായിരുന്നു. 1122 ഇടവത്തിലാണു് മന്നം സ്റ്റേററുകോൺഗ്രസ്സ് പ്രവർത്തകനായി ഉത്തരവാദഭരണപ്രക്ഷോഭണത്തിൻെറ മുന്നണിയിൽ പ്രത്യക്ഷപ്പെട്ടതു്.

മന്നത്തു പത്മനാഭനെ സംബന്ധിച്ചിടത്തോളം അതു രണ്ടാമത്തെ ത്യാഗമായിരുന്നു. ആദ്യം അദ്ദേഹം സ്വന്തം കുടുംബത്തേയും ജീവിതസുഖത്തേയും സന്ത്യജിച്ചു നായർസർവീസ് സൊസൈററിക്കുവേണ്ടി സ്വയം അർപ്പിച്ച സംഭവം നേരത്തെ വിവരിച്ചുവല്ലോ. അന്നുമുതൽ ഇന്നുവരെ അദ്ദേഹത്തിൻെറ എല്ലാം സർവീസ് സൊസൈററിയായിരുന്നു. എന്നാൽ രാജ്യം ഒന്നടങ്കം ആപത്തിൻെറ വക്കിൽ നിന്നപ്പോൾ തല്ക്കാലത്തേക്കാണെങ്കിലും സർവീസ് സൊസൈറ്റിയേയും അദ്ദേ

ഹത്തിനു് ഉപേക്ഷിക്കേണ്ടിവന്നു. അന്നാണു് അദ്ദേഹം സർവീസ്സൊസൈററിയുടെ പ്രസിഡണ്ടുസ്ഥാനത്തുനിന്നും വിരമിച്ചതു്.

തിരുവിതാംകൂർ സ്വാതന്ത്ര്യപ്രക്ഷോഭണത്തിന്റെ അന്ത്യഘട്ടം നയിച്ചതു് മന്നമായിരുന്നു. സമരപരിപാടികളെപ്പററി ആലോചിച്ചു തീരുമാനമെടുക്കാൻ തിരുവിതാംകൂറിന്റെ വടക്കേഅററത്തൊരിടത്തുവച്ചു കൂടിയ ഒരു രഹസ്യനേതൃസമ്മേളനത്തിൽ, കോൺഗ്രസ്സിന്റെ മുന്നണിനേതാക്കന്മാരെല്ലാം ഒഴിവുകഴിവുകൾ പറഞ്ഞും പരാജയഭീതി ജനിപ്പിച്ചും കൂടിയാലോചനയ്ക്കുള്ള മാർഗ്ഗങ്ങൾ ഒന്നുകൂടി ആരായണമെന്നുള്ള വാദം ഉന്നയിച്ചപ്പോൾ അതുവരെ നിശ്ശബ്ദനായിരുന്ന മന്നം സാവധാനം എഴുന്നേററു ശാന്തഗംഭീരമായ സ്വരത്തിൽ ഒരു ചെറുപ്രസംഗം ചെയ്യുകയുണ്ടായി. നാണംകെട്ടസന്ധിക്കല്ല, സമരംചെയ്തു മരിക്കുകയോ ജയിക്കുകയോ ചെയ്യാനാണു താൻ വന്നതെന്നും, ആണത്വത്തോടെ സമരം ചെയ്യാൻ സന്നദ്ധമായില്ലെങ്കിൽ തന്റെ സഹകരണം ഉപേക്ഷിച്ചേക്കുകയാണു നല്ലതെന്നും അദ്ദേഹം അസന്ദിഗ്ദ്ധമായിത്തന്നെ പറഞ്ഞു. ആ നേതൃസമ്മേളനം രാമസ്വാമി അയ്യരോടു സന്ധിയില്ലാത്ത സമരം പ്രഖ്യാപിക്കുകയാണുണ്ടായതു്.

മന്നത്തിനെ താമസിയാതെ അറസ്റ്റ്ചെയ്തു. മന്നത്തിനെ തടവിലിട്ടുകൊണ്ടു ഭരിക്കാൻ ശ്രമിച്ച രാമസ്വാമി അയ്യർഭരണം തകരുകയും ചെയ്തു.

ഒരു പ്രസ്ഥാനത്തിലും വിശേഷിച്ചു രാഷ്ട്രീയപ്രസ്ഥാനങ്ങളിൽ ഓടിച്ചെന്നു കയറുന്ന പതിവു് അദ്ദേഹത്തിനില്ല. നേതാവാകാൻ മോഹിക്കാതെതന്നെ മഹാനേതാവായിത്തീർന്ന മന്നത്തിനു് അതിന്റെ ആവശ്യമില്ല. ഏതു പ്രസ്ഥാനത്തേയും സശ്രദ്ധം പഠിച്ചതിനുശേഷമേ അദ്ദേഹം അതിനോടു സഹാനുഭൂതി പ്രകടിപ്പിക്കാറുള്ളു. ഏതെങ്കിലും ഒരു രാഷ്ട്രീയകക്ഷിക്കു് തന്റെ ചിന്താശക്തിയും വ്യക്തിത്വവും അടിയറവെയ്ക്കുവാൻ സ്വാതന്ത്ര്യപ്രേമിയായ അദ്ദേഹം സന്നദ്ധനല്ല. അതുകൊണ്ടാണു് ഒരു രാഷ്ട്രീയകക്ഷിക്കും മന്നത്തിനെ തനതു വകയായി ഇതുവരെ കിട്ടിയിട്ടില്ലാത്തതു്. അദ്ദേഹം തന്റെ

രാഷ്ട്രീയപ്രവർത്തനങ്ങളെപ്പററി ഒരവസരത്തിൽ പറയുകയുണ്ടായി:

"ഞാൻ സ്വതേ ഒരു രാഷ്ട്രീയജീവിയല്ല; സാമൂഹ്യപരിഷ്കരണതല്പരനാണു്. ആവശ്യം കഴിഞ്ഞാലുടൻ രാഷ്ട്രീയരംഗത്തു തങ്ങിനില്ക്കാതെ എൻെറ പ്രവർത്തനരംഗത്തേയ്ക്കു മടങ്ങിപ്പോരികയാണു പതിവു്. രാഷ്ട്രീയപ്രവർത്തകന്മാരെക്കാൾ സാമൂഹ്യപ്രവർത്തകന്മാർക്കാണു് സൃഷ്ടിപരിപാടികൾ നടപ്പിൽവരുത്താൻ കഴിവുള്ളതും സാധിക്കുന്നതും എന്ന വിശ്വാസക്കാരനാണു് ഞാൻ."

## വിമോചനസമരം

മന്നത്തിനു് കക്ഷിരാഷ്ട്രീയത്തിൻെറ കാവൽഭടനായി കഴിയുവാൻ സാദ്ധ്യമല്ല അതുകൊണ്ടു് അദ്ദേഹം രാഷ്ട്രീയകക്ഷികൾക്കെല്ലാം അതീതനായി പ്രതിസന്ധിഘട്ടങ്ങളിൽ മാത്രം രാഷ്ട്രീയരംഗത്തു പ്രത്യക്ഷപ്പെടുന്ന ജനനേതാവായി കഴിയുന്നു. അതുപോലൊരു പ്രതിസന്ധിഘട്ടമാണു് കേരളത്തിലെ വിമോചനസമരം കുറിക്കുന്നതു്. രാമസ്വാമിഅയ്യരുടെ ദുർഭരണത്തിനും സ്വതന്ത്രതിരുവിതാംകൂർവാദത്തിനും എതിരായി തിരുവിതാംകൂറിൽ ഉയന്ന മന്നത്തിൻെറ ഗർജ്ജനം അതിനേക്കാൾ ശക്തിയോടെ പിന്നീടുയന്നതു് വിമോചനസമരക്കാലത്തായിരുന്നു. മന്നത്തിൻെറ പ്രശസ്തി ഇന്ത്യയുടെ അതിർത്തികൾ ഭേദിച്ചുവ്യാപിച്ചതും ആ സമരത്തോടുകൂടിയാണു്. ഒരു കമ്മ്യൂണിസ്റ്റ്ഭരണത്തെ പ്രക്ഷോഭണത്തിൽക്കൂടിയായാലും അല്ലെങ്കിലും മാററാൻകഴിവില്ലെന്നുള്ള ധാരണ നീക്കാൻ അദ്ദേഹത്തിനാണു സാധിച്ചതും.

ജനാധിപത്യമാർഗ്ഗത്തിൽക്കൂടെ അധികാരത്തിൽവന്ന കമ്മ്യൂണിസ്റ്റ് പാർട്ടി നമ്മുടെ ഭരണഘടനയും ജനാധിപത്യസമ്പ്രദായങ്ങളും ഒരേകാധിപത്യത്തെ അരക്കിട്ടുറപ്പിക്കാനുള്ള ഉപാധികളാക്കി രൂപാന്തരപ്പെടുത്തുന്ന പരീക്ഷണത്തിൽ വിജയംവരിച്ചുവരികയായിരുന്നു. പ്രചരണത്തിൻെറ ഒരു പ്രളയം സൃഷ്ടിച്ചു് എല്ലാ ഭരണവൈകല്യങ്ങളേയും ഏകാധിപത്യപ്രവണതകളേയും മൂടിവച്ചു് അവർ അധികാരം ഉറ

പ്പിച്ചുകൊണ്ടിരുന്നു. ഈ അപകടസന്ധിയെ ഫലപ്രദമായി നേരിടാൻ രാഷ്ട്രീയകക്ഷികൾക്കു കഴിവില്ലായിരുന്നു എന്നുള്ളതാണു പരമാർത്ഥം.

കുറെനാൾ ക്ഷമയോടെ എല്ലാം നോക്കിക്കണ്ടുകൊണ്ടിരുന്ന മന്നം ഒരു സുപ്രഭാതത്തിൽ സ്വരം ഉയർത്തുന്നതു കേട്ടപ്പോൾ കമ്മ്യൂണിസ്റ്റുകാരെന്നല്ല, മററുള്ളവരും ആ സ്വരത്തിന്റെ അർത്ഥമോ ശക്തിയോ വേണ്ടവണ്ണം ഗ്രഹിച്ചില്ല.

ആദ്യമായി അദ്ദേഹം നായർസമുദായത്തെയാണ് അഭിസംബോധന ചെയ്തതു്. കമ്മ്യൂണിസ്റ്റ്‌വലയത്തിൽ പെട്ട ഒരു നല്ല ശതമാനം ഉൾപ്പെടെ നായർസമുദായാംഗങ്ങൾ ബഹുഭൂരിപക്ഷത്തിനെയും അദ്ദേഹം ആദ്യമായി അണിനിരത്തി. 1959 മേയ്മാസം ഒന്നാംതീയതി അദ്ദേഹം ചങ്ങനാശേരിയിൽവച്ചു് ഒരു സർവ്വസമുദായസമ്മേളനം വിളിച്ചുകൂട്ടുകയുണ്ടായി. അതുവരെ ഉന്നയിച്ച മുദ്രാവാക്യങ്ങൾ മാററിവച്ചിട്ടു് ഇനി എന്തും കമ്മ്യൂണിസ്റ്റ്ഭരണം അവസാനിപ്പിച്ചശേഷം മതി എന്ന പ്രഖ്യാപനമാണ് അവിടെ ഉയർന്നതു്. ആ പരിപാടി വിജയിപ്പിക്കാനുള്ള പ്രക്ഷോഭണത്തിന്റെ സേനാനായകനായി മന്നം ഉയരുന്നതു് കേരളവും ഭാരതവും ലോകം മുഴുവനും കണ്ടു വിസ്മയിക്കുകതന്നെ ചെയ്തു.

പ്രതിഭാശാലിയായ ആ സേനാനായകന്റെ ഭാവനയിൽ രൂപംകൊണ്ട 'ജീവശിഖാ'യാത്ര ലോകചരിത്രത്തിലെ ഒരസാധാരണസംഭവമായിരിക്കും. ആ യാത്ര ലക്ഷ്യത്തിൽ എത്തുകയും ചെയ്തു. ജൂലൈ 31-ാം തീയതി കമ്മ്യൂണിസ്റ്റ് ഭരണം അവസാനിച്ചു.

മൂന്നുമാസത്തിനുള്ളിൽ മഹത്തായ ഒരു ജനകീയസമരംകൊണ്ടു കേരളത്തിലെ കമ്മ്യൂണിസ്റ്റ്ഭരണം അവസാനിപ്പിച്ച മന്നത്തിനെ ഒരു മഹാത്ഭുതമായിട്ടാണ് ഇന്നു പുറമെയുള്ളവർ കരുതുന്നതു്.

വിമോചനസമരം വിജയത്തിൽ എത്തിയ ഉടൻ മന്നം രാഷ്ട്രീയരംഗത്തുനിന്നും തിരോധാനം ചെയ്യുകയും വിദ്യാഭ്യാസരംഗത്തും സാമൂഹ്യരംഗത്തും തന്റെ ശ്രദ്ധ വീണ്ടും പതിപ്പിച്ചുതുടങ്ങുകയും ചെയ്തു.

രാഷ്ട്രീയപ്രവത്തകനായി ഇടയ്ക്കിടയ്ക്കു പ്രത്യക്ഷപ്പെടുന്ന മന്നം ജനാധിപത്യകേരളത്തിൻെറ ഏററവും വലിയ ശക്തിയും സമ്പാദ്യവുമായി ആദരിക്കപ്പെടുന്നതിൽ അത്ഭുതമില്ല. അജയ്യമായ ആ ശക്തിവിശേഷം ജനാധിപത്യത്തിൻെറ ഏററവും വലിയ രക്ഷാകവചവുമാണ്.

## ലളിതജീവിതം

സംഭവബഹുലവും കർമ്മനിരതവുമായ ഒരു പൊതുകാര്യജീവിതത്തിൻെറ ഉടമസ്ഥനായ ആ മഹാപുരുഷൻെറ വ്യക്തിജീവിതം വിജയകരമാംവണ്ണം ലളിതവും അനാഭാടവുമാണ്. ആഹാരത്തിലും വസ്ത്രധാരണത്തിലും ദിനചര്യയിലും അദ്ദേഹം ഒരു മലയാളിതന്നെയാണ്. മലയാളിയുടെ എല്ലാ ലാളിത്യവും ആ ജീവിതത്തിന് ഒരു തെളിനീരൊഴുക്കിന്റെ സൗന്ദര്യവും •ഭംഗിയും പ്രദാനംചെയ്യുന്നു. ആരെയും ആകർഷിക്കുന്ന ആ പെരുമാററവും അശേഷം അഹന്ത സ്ഫുരിക്കാത്ത ആ മുഖഭാവവും എതിരാളിയെ നിരായുധനാക്കുന്ന ആ വാക്ചാതുരിയും ആ വ്യക്തിത്വത്തെ നിസ്തുലമാക്കുന്നു. ലഹരിപദാർത്ഥങ്ങൾ ഒരു നിഷ്ഠപോലെ വർജ്ജിക്കുന്ന മന്നം വെററിലപോലും ചവച്ചിട്ടില്ലെന്നുതോന്നുന്നു. നാഴികമണിയുടെ സൂചികൾക്കൊപ്പിച്ച് ചര്യകൾ ചിട്ടപ്പെടുത്തിയ മറെറാരു കേരളീയൻ കാണുമോ എന്ന് സംശയമാണ്. ആ കൃത്യനിഷ്ഠയും, ചിട്ടയും, അടക്കം അനുകരണീയമാണെന്നുപോലും തോന്നിപ്പോകും. രാത്രിയിൽ ഉറങ്ങാനും അതിരാവിലെ ഉണരാനും അദ്ദേഹം നിശ്ചയിച്ചിട്ടുള്ള സമയം എന്നെങ്കിലും തെററിയിട്ടുണ്ടെങ്കിൽ, അതു രാത്രികാലങ്ങളിൽ കൂടുന്ന സമ്മേളനങ്ങളോ ആലോചനായോഗങ്ങളോ നീണ്ടുപോകുമ്പോൾമാത്രമായിരിക്കും. എന്നാലും ഉണരുന്നതു് സൂര്യോദയത്തിനു മുമ്പുതന്നെ. നേരംവെളുക്കുമ്പോഴേക്കും അദ്ദേഹം തലേദിവസത്തെ പത്രങ്ങൾ വായിച്ചുതീർക്കുകയും കത്തുകൾക്കു മറുപടി എഴുതുകയും പ്രഭാതകൃത്യങ്ങൾ നിർവ്വഹിക്കുകയും ചെയ്തുകഴിഞ്ഞിരിക്കും. തിരക്കുപിടിച്ച പരിപാടികൾക്കിടയിലും ആ ജീവിതചര്യകൾ നിർവ്വിഘ്നമായി തുടരുകതന്നെചെയ്യുന്നു.

ഈ എൺപത്തിനാലാം വയസ്സിലും ഒരു യുവാവിൻ്റെ പ്രസരിപ്പോടെ വർത്തിക്കാൻ അദ്ദേഹത്തിനു കഴിയുന്നതു് ഇക്കാരണങ്ങളാലായിരിക്കണം.

### കുടുംബം

മന്നത്തിൻെറ കുടുംബം എൻ. എസ്. എസ്സാണ്. അതിനപ്പുറത്തും ഇപ്പുറത്തും അദ്ദേഹത്തിന് ഒരാത്മബന്ധവും ഉള്ളതായി തോന്നുന്നില്ല. അന്നു് എം. എ. പരമുപിള്ളയുടെ സാന്നിദ്ധ്യത്തിൽവച്ചു് ഉപേക്ഷിച്ചതു് വക്കീൽജീവിതം മാത്രമല്ല, ആ വ്യക്തിജീവിതം മുഴവനമായിരുന്നില്ലേ എന്നു് സംശയിക്കണം. സ്നേഹസമ്പന്നനാണ് അദ്ദേഹം എന്നു പറയുമ്പോൾ അതു് എൻ. എസ്. എസ് -ൻെറ ഭദ്രതയ്ക്കും പുരോഗതിക്കും വിഘാതമാകാത്തിടത്തോളംമാത്രം എന്നു് ഒരു വിശദീകരണക്കുറിപ്പാവശ്യമായിരുന്നു. ആ ജീവിതം എൻ. എസ്. എസ്സിനുവേണ്ടി ബലിയർപ്പിക്കപ്പെട്ടതാണെന്നും മറ്റാർക്കും അതിനെ അവകാശപ്പെടാൻ അർഹതയില്ലെന്നും ധരിച്ചാൽ മന്നത്തിൻ്റെ ആത്മബന്ധങ്ങൾക്കു് ആശ്ലേഷിക്കാവുന്ന ചക്രവാളത്തിൻ്റെ വൈപുല്യം പരിമേയമാണെന്നു വ്യക്തമാകും. ഒരു നിശ്ചിതലക്ഷ്യത്തിലേയ്ക്കു് ഏകാഗ്രമായി ഒഴകിക്കൊണ്ടിരിക്കുന്ന ആ ജീവിതപ്രവാഹം വഴിമാറിച്ചരിക്കാനോ വററിപ്പോകാനോ അവസരമുണ്ടാകാറില്ല.

### വിവാഹങ്ങൾ

1077-ലാണ് അദ്ദേഹം ആദ്യം വിവാഹിതനായതു്. അന്നു മന്നം മൂവാററുപുഴയിൽ ഒരദ്ധ്യാപകനായിരുന്നു. തൃക്കൊടിത്താനത്തു് മേച്ചാട്ടുവീട്ടിൽ കല്യാണിയമ്മയുമായുള്ള ആ ദാമ്പത്യം പത്തുവർഷക്കാലം മാത്രമേ നീണ്ടുനിന്നുള്ളു. 1087-ൽ അവർ ഒൻപതു വയസ്സു പ്രായമുള്ള ഒരു മകളെ ഭർത്താവിൻെറ കരങ്ങളിൽ ഏല്പിച്ചിട്ടു് ഈ ലോകത്തോടു യാത്രപറഞ്ഞു.

മന്നം 1089-ൽ വീണ്ടും വിവാഹിതനായെങ്കിലും, അദ്ദേഹത്തിൻെറ രണ്ടാമത്തെ ഭാര്യ കുട്ടിയമ്മയും ആറുവർഷ

ങ്ങൾക്കശേഷം മസൂരിരോഗം ബാധിച്ചു മരിച്ചുപോവുകയാണുണ്ടായതു്.

പതിനെട്ടുവർഷങ്ങൾക്ക ശേഷം, 1107 ഇടവമാസം രണ്ടാംതീയതി മന്നം വീണ്ടും വിവാഹിതനായി. ആലുവാ തോട്ടുംമുഖത്തുള്ള പേഷ്ക്കാർബംഗ്ലാവിൽവച്ചു രജിസ്റ്റർചെയ്യപ്പെട്ട ആ വിവാഹം പരസ്പരാനുരാഗത്തിന്റെ സ്വാഭാവികമായ പരിണതിയെന്നനിലയിലാണു് സംഭവിച്ചതു്. മന്നത്തു പത്മനാഭന്റെ ഭാര്യ തോട്ടയ്ക്കാട്ടു മാധവിയമ്മയും അന്നേതന്നെ പ്രശസ്തിയാർജ്ജിച്ചുകഴിഞ്ഞിരുന്നു. ശ്രീമതി മാധവിയമ്മ ഒരു നല്ല എഴുത്തുകാരിയും ഗ്രന്ഥകർത്രിയുമാണു്. കേരളം തന്റെ ഭർത്താവിന്റെ ശതാഭിഷേകം കൊണ്ടാടുന്ന കാഴ്ച കാണാൻ ആ സൗഭാഗ്യവതി ഇന്നും ആയുരാരോഗ്യങ്ങളോടെ വർത്തിക്കുന്നു.

മന്നത്തിന്റെ ബന്ധുവൃന്ദം വിപുലമായിക്കൊണ്ടിരിക്കുകയാണു്. നാലനുജന്മാരുടേയും മകളുടേയും കുടുംബങ്ങൾ വളരുകയാണു്. പക്ഷേ, കാരണവർക്കു് ആ കുട്ടികളെ ലാളിക്കാൻ അവസരം ലഭിക്കാറില്ല. അദ്ദേഹത്തിന്റെ ലാളനയ്ക്കു് അർഹരായി ഒരു ജനതയാകമാനം ഉണ്ടെന്നു് അദ്ദേഹം അറിയുന്നു. അദ്ദേഹത്തിന്റെ മകൾ ശ്രീമതി ലക്ഷ്മിക്കുട്ടിയമ്മ ഒരിക്കൽ പറഞ്ഞു:

"അച്ഛനു് എന്റെ കാര്യമന്വേഷിക്കാൻപോലും സമയമില്ല. ഇവിടെ വന്നാൽപോലും പള്ളിക്കൂടക്കാര്യമല്ലാതെ എന്റെയോ കുഞ്ഞുങ്ങളുടെയോ കാര്യത്തെപ്പററി ചോദിക്കാറില്ല. ആദ്യമൊക്കെ എനിക്കതു സങ്കടമായിരുന്നു. പിന്നീടതു ശീലമായി."

മൂന്നു വിവാഹം കഴിച്ച മന്നം മനസാ വരിച്ചതു മറെറാരുത്തിയെ ആയിരുന്നു. ആക്കും വഴങ്ങാത്ത ആ വ്യക്തിവൈഭവത്തേയും സത്വഗുണത്തേയും നിശ്ശേഷം പാട്ടിലാക്കിയ ആ കാമുകിയുടെ പേർ നായർ സർവീസ് സൊസൈറ്റിയെന്നാണു്.

## ചില സിദ്ധികൾ

കേരളത്തിലെ ഏററവും ശ്രദ്ധേയനായ വാഗ്മിയാണ് മന്നം. അദ്ദേഹത്തിൻെറ ജീവിതവിജയങ്ങൾക്ക് എപ്പോഴും സഹായകമായി ഭവിച്ചിട്ടുള്ള ഒരു സിദ്ധിവിശേഷമാണ് ആ സാമത്ഥ്യം എന്നു പറയാം. പച്ചമലയാളത്തിൽ ഉള്ളിൽ തന്നെ വന്നു തറയ്ക്കുന്ന ശൈലിയിൽ ഒഴുകുന്ന അദ്ദേഹത്തിൻെറ പ്രസംഗധോരണിക്ക് ഒരു തടവോ ചടവോ ഒരിക്കലും ഉണ്ടാകാറില്ല. ഇടയ്ക്കിടയ്ക്ക പരിഹാസത്തിൻെറ ക്രൂരമ്പുകൾ അദ്ദേഹം തൊടുത്തുവിടുന്നു. ഇടയ്ക്കിടയ്ക്ക് ഉപമകൾ. ആ ഉപമകൾ കേൾവിക്കാരുടെ ഉപബോധമനസ്സിൽ ഗൂഢമായി കരണ്ടുകയറാറുണ്ട്. എതിരാളികളെ അനുയായികളാക്കാൻ ആ വാക്പ്രയോഗചാതുരിക്ക് നിഷ്പ്രയാസം കഴിയും. സുപരിചിതങ്ങളായ ദൃശ്യപ്രതിരൂപങ്ങൾ കോത്തിണക്കിയ അദ്ദേഹത്തിൻെറ ശൈലി ശ്രോതാവിൻെറ ബോധചിത്തത്തിൻെറ യാതൊരു പ്രക്രിയയ്ക്കും കാത്തുനിൽക്കാതെ അന്തഃകരണത്തിലേക്ക് അനായാസമായി കടന്നുകയറുന്നതുകൊണ്ടാണ് അദ്ദേഹത്തിനു് ഇത്രയധികം അനുയായികൾ ഉണ്ടായതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

പ്രസംഗകലയിലുള്ള പ്രാവീണ്യം പ്രകാശിപ്പിക്കാൻ അവസരം ലഭിക്കുന്ന ഒരു ജീവിതമാണ് അദ്ദേഹം നയിച്ചതു്. അതുകൊണ്ടു് ആ പ്രസംഗചാതുരിയുടെ മാധുര്യവും ശക്തിയും കേരളത്തിനു് അനുഭവിക്കാൻ സാധിച്ചു. എന്നാൽ ഇതരകലകളിൽ—പ്രത്യേകിച്ചും അഭിനയകലയിലും സാഹിത്യത്തിലും മന്നത്തിനുള്ള വാസന പൂണ്ണമായും പ്രകാശിതമായി എന്നു പറയുകവയ്യ.

മന്നം ഒരനുഗ്രഹീതനടനാണെന്നുള്ള വസ്തുത ഇന്നത്തെ തലമുറയിൽപ്പെട്ട ഏതാനും പേരേ അറിയാവൂ. ഒരുകാലത്തു് നായർസവ്വീസ്സൊസൈററി വക വിദ്യാലയങ്ങളുടെ ധനശേഖരാത്ഥം നടത്താറുണ്ടായിരുന്ന നാടകാഭിനയങ്ങളിൽ അദ്ദേഹം പങ്കുകൊള്ളുക പതിവായിരുന്നു. പരേതനായ കൈനിക്കര കുമാരപിള്ളയുടെ നേതൃത്വത്തിൽ കുട്ടിക്കാലത്തു തന്നെ അദ്ദേഹം 'കുട്ടിത്തരം' വേഷം കെട്ടിയിട്ടുണ്ടു്. പില്ക്കാ

ലത്തു് 'മാർത്താണ്ഡവർമ്മ'യിലെ സുന്ദരയ്യൻ തുടങ്ങിയ പ്രസിദ്ധവേഷങ്ങൾകെട്ടി പ്രശസ്തിയാർജ്ജിച്ച മന്നം സംഭവബഹുലമായ ജീവിതത്തിന്റെ വേനലിൽ ആ സുകുമാരകലികകൾ വിടരുവാൻ അനുവദിച്ചില്ലെന്നേയുള്ളു.

സ്വീസ്സൊസൈററിയുടെ കോളേജുകൾക്കുള്ള ശില്പഭംഗി മന്നത്തിന്റെ കല്പനാശക്തിയുടെ ഭാഗമാണെന്നു പലരും ധരിച്ചിട്ടില്ല. പ്രത്യേക ശില്പികളും എൻജിനീയറന്മാരും ഉണ്ടായിരുന്നാലും ഓരോ കെട്ടിടത്തിന്റെയും ഓരോ തുണും അദ്ദേഹത്തിന്റെ സൂക്ഷ്മപരിശോധനയ്ക്കു വിധേയമായി നിർമ്മിക്കപ്പെടുന്നു. ചിലപ്പോൾ അഴിച്ചുപണിയാൻ അദ്ദേഹം നിർദ്ദേശിക്കാറുണ്ടു്. ആ കെട്ടിടങ്ങളുടെ ശില്പത്തിലുള്ള വ്യക്തിത്വവും പ്രയോജനകാരിത്വവും മന്നത്തിന്റെ സംഭാവനകളായിരിക്കും.

നിശിതവും ഓജസ്സുറവുമായ ഒരു ശൈലിയിൽ എഴുതാൻ മന്നത്തിനു കഴിയും. 'പഞ്ചകല്യാണീനിരൂപണം', 'ചങ്ങനാശ്ശേരിയുടെ ജീവചരിത്ര നിരൂപണം', 'ഞങ്ങളുടെ എഫ്. എം. എസ്. യാത്ര'എന്നീ ഗ്രന്ഥങ്ങളിലെ ഗദ്യശൈലി അതിനുദാഹരണമാണു്. ശ്രീ കപ്പന കണ്ണൻമേനോന്റെ 'സ്നേഹലത' എന്ന ആഖ്യായികയുടെ രചനയിൽ മന്നത്തിനുള്ള പങ്കിനെപ്പററി ആ ഗ്രന്ഥത്തിന്റെ മുഖവുരയിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഒരാഖ്യായിക എഴുതുക മന്നത്തിനു് അശേഷം ദുഷ്കരമല്ലെന്നു് അദ്ദേഹത്തിന്റെ ജീവിതസ്മരണകളിലെ ചില അദ്ധ്യായങ്ങൾ വായിച്ചാൽ വ്യക്തമാകും. മുഴുവൻ സമയവും സാഹിത്യനിർമ്മാണത്തിലേർപ്പെട്ടിരുന്നെങ്കിൽ വിശ്വസാഹിത്യത്തിലേക്കു മികച്ച സംഭാവനകൾ നൽകാൻ മലയാളത്തിനു കഴിയുമായിരുന്നു.

സാഹിത്യത്തിലും ശില്പകലയിലും പ്രസംഗകലയിലും എല്ലാം വിശദാംശങ്ങളുടെ സശ്രദ്ധമായ ഉന്മീലനവും പ്രയോജനകാരിത്വബോധവും ഓജസ്സും ശക്തിയും മന്നത്തിന്റെ മുദ്രകളാണു്. അദ്ദേഹത്തിന്റെ ജീവിതത്തിലും ഈ ഗുണങ്ങൾ മറെറാരു രൂപത്തിൽ പ്രതിഫലിച്ചുകാണുന്നു.

## ഒരു വലിയ മനുഷ്യൻ

കൊച്ചുകേരളം ജന്മംനൽകിയ ഈ വലിയ മനുഷ്യന്റെ യഥാൎത്ഥമഹത്വം വസ്തുനിഷ്ഠമായി വിലയിരുത്താൻ ഒരുപക്ഷേ, ഭാവിലോകത്തിനേ കഴിഞ്ഞെന്നുവരികയുള്ളു. വൎത്തമാനത്തിന്റെ മഞ്ഞക്കണ്ണടയിൽ എല്ലാം വ്യക്തമായി കാണാൻ കഴിഞ്ഞില്ലെന്നുവരും. ഒരു പ്രസ്ഥാനത്തിനുവേണ്ടി എന്തും ത്യജിക്കാൻ സന്നദ്ധരായിട്ടുള്ള മഹാത്യാഗികളുടെ മദ്ധ്യത്തിൽ മന്നത്തിന്റെ സ്ഥാനം ചെറുതല്ല. സംഹാരവും സൃഷ്ടിയും ഒരുമിച്ചു് അദ്ദേഹത്തിനു സാധിച്ചുവെന്നുള്ളതു് ഒരുപക്ഷേ, ഒരത്ഭുതമായി ഭാവിചരിത്രകാരൻ രേഖപ്പെടുത്തിയെന്നുവരാം. പഴയലോകത്തിന്റെ മാറാലകൾ അഴിച്ചുമാറ്റുക മാത്രമല്ല ആ ലോകത്തിന്റെ അസ്ഥിവാരംതന്നെ പൊളിച്ചുമാററുവാൻ അദ്ദേഹം മുൻകയ്യെടുത്തു. അവിടെ പുതിയതു സൃഷ്ടിക്കുവാൻ അദ്ദേഹം മറന്നില്ല.

മന്നം എൺപത്തിനാലാം വയസ്സിലേക്കു പ്രവേശിക്കുകയാണു്. കേരളം ഇതാ സാഘോഷം ഈ സുദിനം കൊണ്ടാടുന്നു. പണ്ടെങ്ങും ഉണ്ടായിട്ടില്ലാത്ത പ്രൗഢിയോടെ ഒരു പ്രദേശമാകെ ഒരു നഗരമായി രൂപാന്തരപ്പെട്ടിരിക്കുന്നു, ആ സുദിനം സമുചിതമായി ആഘോഷിക്കുവാൻ. സതതോത്ഥായിയായ ആ വലിയ മനുഷ്യന്റെ വൈശിഷ്ട്യത്തിനു ചേൎന്ന വിധത്തിൽ ഏതാനും വിദ്യാസ്ഥാപനങ്ങളുടെ ഉൽഘാടനവും നടക്കുകയാണു്.

അനവധി വിദ്യാമന്ദിരങ്ങളുടെ ആഡംബരപൂൎണ്ണമായ ഉൽഘാടനങ്ങൾ കടന്നാണു് അദ്ദേഹം ഈ എൺപത്തിനാലാംവയസ്സിലെത്തിയതു്. ഉൽഘാടനങ്ങൾ ഇനിയും തുടരട്ടെ. അദ്ദേഹം ഉൽഘാടനംചെയ്ത ആധുനികയുഗവും പ്രൗഢിയോടെ പുലരട്ടെ.

കെ. പി. കേശവമേനോൻ

# ഉൽസാഹശാലിയായ യുവാവ്

ശ്രീ മന്നത്തു പത്മനാഭനുമായി എനിക്ക് നാല്പതുകൊല്ലത്തോളം പരിചയമുണ്ടു്. 1924-ൽ വൈക്കംക്ഷേത്രപരിസരത്തിലെ റോഡിലൂടെ അവർണ്ണരെന്നു വിളിക്കപ്പെട്ടിരുന്ന ഹിന്ദുവിഭാഗത്തിനു നടന്നുപോകുവാനുള്ള അനുമതിക്കുവേണ്ടി നടത്തിയ സത്യാഗ്രഹത്തിൽ സജീവമായ പങ്കാണു് ശ്രീ മന്നം വഹിച്ചിരുന്നതു്. സത്യാഗ്രഹമവസാനിച്ചു പൊതുജനപിന്തുണ നേടുവാനും റീജന്റ് മഹാറാണിയെ കണ്ടു് മെമ്മോറാണ്ടം സമർപ്പിക്കുവാനുമായി വൈക്കത്തുനിന്നു തിരുവനന്തപുരത്തേയ്ക്കു പോയ സവർണ്ണജാഥ സംഘടിപ്പിക്കുന്നതിൽ അദ്ദേഹത്തിനുള്ള പങ്കു് ചില്ലറയല്ല. കാലക്രമത്തിൽ അധികാധികം തെളിഞ്ഞുകണ്ട സംഘടനാസാമർത്ഥ്യം അന്നുതന്നെ മന്നത്തിൽ കാണാമായിരുന്നു.

എങ്കിലും, മന്നത്തിനെപ്പറ്റി ഓർക്കുമ്പോൾ എന്റെ ഓർമ്മയിൽവരുക അദ്ദേഹത്തിന്റെ ഉത്സാഹവും, നർമ്മബോധവും, ലഘുജീവിതവുമാണു്.

താൻ ഏറ്റെടുത്തകാര്യം നിർവ്വഹിക്കുവാൻ അടക്കവെയ്യാത്ത ഉത്സാഹം മന്നം പ്രദർശിപ്പിക്കാറുണ്ടെന്നു് അദ്ദേഹത്തേയും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളേയുംപററി അറിയുവാൻ ഇടവന്നിട്ടുള്ളവർക്കെല്ലാം ബോദ്ധ്യമായിട്ടുണ്ടാവും. തന്റെ ഉത്സാഹം സഹപ്രവർത്തകന്മാർക്ക് പകർന്നുകൊടുത്തു് അവരേയും ഉത്സാഹഭരിതരും കർമ്മനിരതരുമാക്കുവാനുള്ള മന്നത്തിന്റെ സഹജമായ കഴിവായിരിക്കണം ഒരുപക്ഷേ, അദ്ദേഹത്തിന്റെ ഉന്നതിക്കുള്ള പ്രധാനകാരണം. പൊതു

പ്രവർത്തനത്തിലേർപ്പെട്ട എല്ലാവർക്കും ഇത്തരം കഴിവുണ്ടായിരുന്നുവെങ്കിൽ എന്നാശിച്ചുപോവുകയാണു്.

മന്നത്തു പത്മനാഭന്റെ നർമ്മബോധം സുപ്രസിദ്ധമാണു്. ഇന്നു് അറിയപ്പെടുന്ന അർത്ഥത്തിൽ ഉയർന്ന വിദ്യാഭ്യാസമൊന്നുമില്ലാത്ത അദ്ദേഹം എങ്ങനെ ഇത്രയും പൊതുജനപിന്തുണ ആർജ്ജിക്കുന്നുവെന്നു പലരും അത്ഭുതപ്പെടുന്നുണ്ടായിരിക്കും. ഒരിക്കൽ മന്നം പ്രസംഗിക്കുന്നതു കേട്ടാൽ ഈ സംശയം തീരുന്നതാണു്. ലളിതഭാഷയിൽ സാധാരണക്കാരന്റെ മനസ്സിൽ പതിയത്തക്കവിധം കാര്യങ്ങൾ വിശദീകരിച്ചുകൊടുക്കുവാൻ മന്നത്തെപ്പോലെ കഴിവുള്ളവർ ചുരുക്കമാണു്. അദ്ദേഹം ഒരു വാചാലനല്ല. കുറിക്കുകൊള്ളുന്ന ശൈലിയാണദ്ദേഹത്തിന്റേതു്.

ലഘുജീവിതത്തിന്റെ ഗുണത്തെപ്പററി മന്നം പ്രസംഗിക്കാറുണ്ടു്. സ്വജീവിതത്തിൽ തികച്ചും അനുഷ്ഠിച്ചുവരുന്ന ഒന്നുമാണിതു്. ഒരു സന്ദർഭം ഞാനോർക്കുന്നു. തിരുവനന്തപുരത്തു് ഒരു സുഹൃത്തിന്റെ വീട്ടിൽ ഏർപ്പെടുത്തിയിരുന്ന സല്ക്കാരത്തിൽ മന്നത്തിനോടൊപ്പം ഞാനും പങ്കുകൊണ്ടിരുന്നു. അടുത്തടുത്തായാണു് ഞങ്ങൾ ഭക്ഷണത്തിന്നിരുന്നതു്. ഊണു കഴിച്ചുകൊണ്ടിരിക്കെ എന്താണു് സാധാരണ രാത്രി പതിവായി കഴിക്കാറുള്ളതു് എന്ന എന്റെ ചോദ്യത്തിന്നു ചിരിച്ചുകൊണ്ടു് അദ്ദേഹം മറുപടിപറഞ്ഞതിങ്ങനെയാണു്: "ഞാനോ, രാത്രിയിൽ കുറച്ചു കഞ്ഞിയും വല്ല കപ്പയോ പയറോ പുഴുങ്ങിയതും കഴിക്കും. അതൊന്നും കിട്ടിയില്ലെങ്കിൽ ഇതാ ഇന്നത്തെപ്പോലെ വല്ലതുംകൊണ്ടു് തൃപ്തിപ്പെടും." വിഭവസമൃദ്ധമായ ഒരത്താഴത്തിൽ പങ്കെടുക്കുകയായിരുന്നു ഞങ്ങൾ.

ജീവിതത്തിൽ ഒരുദ്ദേശമുള്ളവർ ഭാഗ്യവാന്മാരാണെന്നു പറയാറുണ്ടു്. ആ നിലയ്ക്കു മന്നം തികഞ്ഞ ഭാഗ്യവാനാണു്. സമുദായോന്നമനമാണു് അദ്ദേഹത്തിന്റെ ജീവിതോദ്ദേശ്യം. സമുദായസേവനത്തിന്നു് ഉഴിഞ്ഞുവെച്ചതാണാ ജീവിതം. ഒരു പക്ഷേ, മന്നത്തിന്റെ ദീർഘജീവിതത്തിന്റെയും ആരോഗ്യത്തിന്റെയും രഹസ്യവും ഇതായിരിക്കാം. വെറും പ്രമേയ

ങ്ങൾകൊണ്ടോ പ്രസംഗങ്ങൾകൊണ്ടോ ഒരിക്കലും അദ്ദേഹം തൃപ്തിപ്പെട്ടിരുന്നില്ല. മന്നം കെട്ടിപ്പടുത്തുയത്തിയ സംഘടനയുടെ കീഴിൽ ഇന്നു നല്ലനിലയിൽ നടക്കുന്ന പലതരത്തിലുള്ള നിരവധി വിദ്യാഭ്യാസസ്ഥാപനങ്ങളും സേവനമന്ദിരങ്ങളും നിലവിലുണ്ടു്. അവ ഇനിയും വർദ്ധിച്ചുകൊണ്ടിരിക്കുകയും ചെയ്യും. മന്നത്തിന്റെ പ്രശസ്തിക്കുള്ള നിത്യസ്മാരകങ്ങളാണു് ഇവ.

ആഗ്രഹിക്കുന്ന കാര്യത്തിന്റെ ലബ്ധിക്കായി നിരന്തരം പരിശ്രമിക്കുന്നതുതന്നെ ആനന്ദം നല്കുന്ന ഒരനുഭവമാണു്. ലക്ഷ്യസ്ഥാനത്തെത്തുന്നതാകട്ടെ, ആനന്ദപൂത്തീകരണവും. എന്നാൽ പലരിലും ഇതു്, ലക്ഷ്യപ്രാപ്തി, അല്പംകഴിഞ്ഞാൽ ഒരമ്പരപ്പു സൃഷ്ടിക്കാതിരിക്കയില്ല. ഇനിയെന്താണു് ചെയ്യേണ്ടതെന്നതിനെക്കുറിച്ചുള്ള ബോധമില്ലായ്മ. ഇങ്ങനെയൊരനുഭവം മന്നത്തിനെ സംബന്ധിച്ചേടത്തോളം ഉണ്ടാകുവാൻ തരമില്ല. കാരണം അദ്ദേഹത്തിന്റെ ജീവിതോദ്ദേശ്യമിന്നതാണെന്നു വ്യക്തമാണെങ്കിലും അതിന്റെ നേട്ടങ്ങൾക്കു് ഒരു പരിധിനിണ്ണയിക്കുക സാദ്ധ്യമല്ല. എന്നും പുത്തൻ പ്രവൃത്തിമാഗ്ഗങ്ങൾ മുന്നിൽ കണ്ടുകൊണ്ടേയിരിക്കും. അവ നിറവേററുവാൻ കുറേ കാലത്തേക്കുകൂടി മന്നത്തു പത്മനാഭൻ ഇന്നത്തെപ്പോലെ ഉത്സാഹശാലിയായ 'യുവാവായി' ജീവിക്കട്ടെ എന്നാശംസിച്ചുകൊള്ളുന്നു.

ഡോക്ടർ സി. പി. രാമസ്വാമി അയ്യർ

## വിജയകരമായ പ്രവർത്തനം

തന്റെ സഹപ്രവർത്തകരുമൊന്നിച്ച് നായർസർവീസ് സൊസൈററിയുടെ കർമ്മപദ്ധതിയെ നവീകരിക്കയും പുനഃസംഘടിപ്പിക്കയും ചെയ്യുന്ന മഹത്തായ പരിശ്രമത്തിലേർപ്പെട്ടിരുന്ന ശ്രീ മന്നത്തു പത്മനാഭപിള്ളയുമായി ഞാൻ തിരുവിതാംകൂർദിവാനായിരുന്നകാലത്തു് ഫലപ്രദവശ്യം സമ്പാദിക്കുവാൻ എനിക്കു് അവസരമുണ്ടായിട്ടുണ്ടു്.

സൊസൈററിക്കു പൊതുജനപിന്തുണ നേടുവാൻ മാത്രമല്ല, അതിനെ രാഷ്ട്രീയവും വിദ്യാഭ്യാസപരവും സർമ്മഹ്യവുമായ മണ്ഡലങ്ങളിൽ അതിശക്തമായ ഒരു ഘടകമാക്കി നിലനിർത്തുവാനും അദ്ദേഹം കാരണക്കാരനായി. നായർസർവീസ് സൊസൈററിയുടെ ആഭിമുഖ്യത്തിൽ സമാരംഭിച്ചതും, ഇന്നു് വർഗ്ഗ-കക്ഷിപരിഗണന കൂടാതെ സംസ്ഥാനത്തിലെ എല്ലാവിഭാഗക്കാരുടെയും ആവശ്യങ്ങൾക്കു് ഉപകരിച്ചുകൊണ്ടിരിക്കുന്നതുമായ അനേകം സ്കൂളുകൾക്കും കോളേജുകൾക്കുംവേണ്ടിയുള്ള അദ്ദേഹത്തിൻെറ ധനസംഭരണയത്നങ്ങൾ സുവിദിതങ്ങളാണു്; എനിക്കു് അദ്ദേഹത്തിൻെറ ഈദൃശ മഹാപരിശ്രമങ്ങളിൽ സഹായകരമായി പ്രവർത്തിക്കാൻ കഴിഞ്ഞു എന്നതു് ഞാൻ സന്തോഷപുരസ്സരം സ്മരിക്കുന്നു.

അദ്ദേഹത്തിൻെറ ശതാഭിഷേകസ്മാരകമായി ആരംഭിച്ചിരിക്കുന്ന പ്രസ്ഥാനം വിജയകരവും ഫലപ്രദവുമായിത്തീരുമെന്നു് ഞാൻ പ്രത്യാശിക്കയും വിശ്വസിക്കയുംചെയ്യുന്നു.

കെ. എം. ചെറിയാൻ

# സമുദായസൗഹാർദ്ദത്തിന്റെ പ്രതിഷ്ഠാപകൻ

ശ്രീ മന്നം ഒരു വ്യക്തിയല്ല, ഒരു പ്രസ്ഥാനമാണ്; പ്രജാധിപത്യത്തിൽ അടിയുറച്ചുനില്ക്കുന്ന ഒരു ജനസമൂഹത്തിന്റെ കർമ്മശക്തിയുടെ മൂർത്തിമദ്ഭാവമാണ്. വിമോചനസമരം കേരളചരിത്രത്തിലെ ഒരു മിന്നൽപ്പിണരായിരുന്നു. ഒരു മഹാമാന്ത്രികനെപ്പോലെ ആ മിന്നൽപ്പിണരിനെ നിയന്ത്രിച്ചുകൊണ്ടിരുന്നതു് ശ്രീ മന്നമായിരുന്നു. അത്ഭുതകരമായ നേതൃസിദ്ധികളാൽ അനുഗൃഹീതനായ അദ്ദേഹത്തിന്റെ നാമം ചരിത്രത്തിൽ താമ്രലിപികളിൽ രേഖപ്പെടുത്തേണ്ടിയിരിക്കുന്നു.

"സമരം കഴിഞ്ഞു, മന്നത്തിന്റെ ജോലി അവസാനിച്ചു, ഇനിയും അദ്ദേഹത്തിനു വിശ്രമിക്കാം," എന്നു് വിചാരിച്ചിരുന്നവരുണ്ടു്. പക്ഷേ, വിശ്രമം അദ്ദേഹം ഇഷ്ടപ്പെട്ടില്ല, വിശ്രമം അദ്ദേഹത്തിനു സാദ്ധ്യമല്ല. സമരത്തിന്റെ പാലാഴിയിൽനിന്നു കടഞ്ഞെടുത്ത അമൃതം—സമുദായസൗഹാർദ്ദം—നഷ്ടപ്പെടാതെ നോക്കേണ്ടതും അദ്ദേഹത്തിന്റെ കർത്തവ്യമാണല്ലോ. ഒരുകാലത്തു സമുദായവാദിയായി മുദ്രയടിക്കപ്പെട്ട അദ്ദേഹമാണു് ഇന്നത്തെ സമുദായസൗഹാർദ്ദത്തിന്റെ ജനകനും സംരക്ഷകനും. കമ്മ്യൂണിസ്റ്റ്ഭരണത്തിന്റെ നിഷ്കാസനം മന്നത്തിന്റെ നേതൃത്വത്തിലുള്ള സമരമുന്നണിയുടെ ഏററവും വലിയ നേട്ടമായിരുന്നു. അന്നു് സംജാതമായ സമുദായസൗഹാർദ്ദം കമ്മ്യൂണിസത്തിൽനിന്നു കേരളത്തെ രക്ഷിക്കുന്ന അജയ്യമായ ഭീമദുർഗ്ഗമാണു്. ഈ രക്ഷാദുർഗ്ഗത്തിന്റെ വിധാതാവു് ശ്രീ മന്നംതന്നെയാണു്. അദ്ദേഹത്തിന്റെ സുദീർഘമായ സേവനചരിത്രവും ആത്മാർത്ഥതയും വ്യക്തിവിലാസവും

നിമിത്തമാണു് ഇത്രവേഗം സമുദായസൗഹാർദ്ദം വീണ്ടെടുക്കുവാൻ സാധിച്ചതു്.

സമരകാലത്തെ സമുദായസൗഹാർദ്ദം താല്ക്കാലികമായ ഒരു സഖ്യമാണെന്നു പറഞ്ഞുപരത്തുവാൻ ജനാധിപത്യത്തിന്റെ ശത്രുക്കൾ ശ്രമിച്ചിരുന്നു. നായർ-ക്രൈസ്തവ-മുസ്ലീം-ഈഴവ സമുദായങ്ങളെ അന്യോന്യം ശാശ്വതമായ ശത്രുതയുള്ള സമുദായങ്ങളായി അവർ കണ്ടുവെന്നുള്ളതാണു് അവർക്കു പററിയ പിശകു്. പരിഹരിക്കപ്പെട്ടുവാൻ വയ്യാത്ത ഒരു പിളർപ്പും കേരളത്തിലെ സമുദായങ്ങൾതമ്മിൽ ഉണ്ടായിട്ടില്ല. ഒരു മേശയ്ക്കു ചുററും കൂടിയിരുന്നു് ഉള്ളുതുറന്നു് സംസാരിച്ചാൽ തീരാത്ത ഒരു സാമുദായികപ്രശ്നവും ഇവിടെ ഉണ്ടായിട്ടില്ല. അവകാശവാദങ്ങൾ ഉന്നയിക്കുമ്പോൾ കുറേ തീവ്രമായ ഭാഷയിൽ പറഞ്ഞുപോയിരിക്കാം. സ്വന്തം സമുദായത്തിന്റെ ശ്രേഷ്ഠത്വം സ്ഥാപിക്കുവാനുള്ള ശ്രമത്തിൽ ചില വ്യക്തികളുടെ ലേഖനങ്ങളിലോ, പ്രസംഗങ്ങളിലോ അന്യസമുദായങ്ങളെ വേദനിപ്പിക്കുന്ന ദൂഷണങ്ങൾ കടന്നുകൂടിയിരിക്കാം. ഉദ്യോഗങ്ങൾക്കുവേണ്ടിയുള്ള വാദങ്ങളിലും അസുഖകരങ്ങളായ പലതും പറഞ്ഞിരിക്കാം. അവയെ സമുദായങ്ങളുടെ ശാശ്വതമായ അപരാധങ്ങളായി പരിഗണിക്കാതെ, തെററുകളെ തെററുകളായി മാത്രം കാണുവാനുള്ള കഴിവു് നമുക്കുണ്ടാകണം. ഈ കഴിവു് ശ്രീ മന്നത്തിനും അദ്ദേഹത്തോടു സഹകരിച്ചു പ്രവർത്തിച്ചവർക്കും ഇല്ലായിരുന്നുവെങ്കിൽ ഇന്നത്തെ സമുദായസൗഹാർദ്ദം അസാദ്ധ്യമാകുമായിരുന്നു.

അനേകം കൂട്ടക്കൊലകൾ നടത്തി, ഒടുവിൽ ഇൻഡ്യയെ രണ്ടായി പിളർന്ന ഉത്തരേന്ത്യൻസാമുദായികത്വവും, അവശതാപരിഹാരങ്ങൾക്കായി കേരളത്തിലെ സമുദായങ്ങൾ ഒററതിരിഞ്ഞും സംയുക്തമായും വ്യവസ്ഥാപിതമായി നടത്തിയ പ്രക്ഷോഭണങ്ങളും തമ്മിൽ ഒരു സാമ്യവുമില്ല. കേരളത്തിൽ സമുദായം തിരിഞ്ഞുള്ള സമരങ്ങൾ അധികവും ഉണ്ടായിട്ടുള്ളതു് തിരുവിതാംകൂർ വിഭാഗത്താണു്. ഓരോ കാലത്തു ഭരിച്ചിരുന്ന ദിവാന്മാർ സമുദായങ്ങളെ തമ്മിൽ തല്ലിക്കുവാൻ പരമാവധി പരിശ്രമിക്കയും ചെയ്തിരുന്നു.

എങ്കിലും ക്ഷന്തവ്യങ്ങളല്ലാത്ത ഒരു തെറ്റും ഇവിടത്തെ സമുദായനേതൃത്വങ്ങൾ ചെയ്തിട്ടില്ല. മലയാളിമെമ്മോറിയൽ മുതൽ വിമോചനസമരംവരെയുള്ള പ്രക്ഷോഭണചരിത്രം പരിശോധിച്ചാൽ ഈ വസ്തുത ബോദ്ധ്യമാകുന്നതാണ്. വിദേശിയർക്ക് (കേരളീയരല്ലാത്തവർക്ക്) ഉദ്യോഗങ്ങളിൽ അധികഭാഗവും കൊടുക്കുന്നതിനെതിരായി മഹാരാജാവിൻെറ പക്കൽ സമർപ്പിച്ച മലയാളിമെമ്മോറിയലാണ് ഇവിടത്തെ ജനകീയപ്രക്ഷോഭണങ്ങളിൽ ആദ്യത്തേതെന്നു പറയാം. അതു് മലയാളികളുടെ പൊതുവായ ഒരു പ്രക്ഷോഭണമായിരുന്നു. പിൽക്കാലത്തു്, ഉദ്യോഗങ്ങൾ ലഭിക്കുന്നതിനുവേണ്ടിയും പൗരസമത്വം നേടുന്നതിനുവേണ്ടിയും അവശതയനുഭവിക്കുന്ന ജനവിഭാഗങ്ങൾ പ്രക്ഷോഭണം നടത്തിയിട്ടുണ്ടു്. ഒരു സമുദായത്തിൻെറ പ്രത്യേകമായ അവശതകൾ പരിഹരിക്കുവാൻ ആ സമുദായം ഒററയ്ക്കും, പൊതുവിലുള്ള അവശതകൾ പരിഹരിക്കുവാൻ സമുദായങ്ങൾ സംയുക്തമായും പ്രക്ഷോഭണം നടത്തി. മലയാളിമെമ്മോറിയൽ, സ്റ്റേററ് കോൺഗ്രസ്സ്, വിമോചനസമരം എന്നിങ്ങനെയുള്ള ഘട്ടങ്ങളിൽ എല്ലാ സമുദായങ്ങളും ഒററക്കെട്ടായിനിന്നു് സമരം നടത്തി. അങ്ങനെ നോക്കിയാൽ സമുദായസൗഹാർദ്ദത്തിൻെറ സദ്ഫലങ്ങൾ നാം അനുഭവിക്കുന്നതു് ആദ്യമായിട്ടല്ലെന്നു വ്യക്തമാകുന്നതാണ്.

ഉദ്യോഗങ്ങളെ സംബന്ധിച്ചുംമററുമുണ്ടായ ചില പ്രക്ഷോഭണങ്ങളിൽ എൻെറ പിതാവു് ശ്രീ കെ. സി. മാമ്മൻ മാപ്പിളയും ശ്രീ മന്നത്തുപത്മനാഭനും വ്യത്യസ്തങ്ങളായ നിലപാടുകൾ ചില അവസരങ്ങളിൽ സ്വീകരിച്ചിട്ടുണ്ടു്. എന്റെ പിതാവിൻെറ ചരമത്തിൽ അനുശോചിക്കുവാൻ കോട്ടയത്തുവെച്ചു കൂടിയ സമ്മേളനത്തിൽ ഈ അഭിപ്രായവ്യത്യാസത്തെപ്പററി ശ്രീ മന്നം പരാമർശിക്കയുണ്ടായി. ഈ അഭിപ്രായവ്യത്യാസം രണ്ടു നിലമുടമസ്ഥന്മാർ തമ്മിലുള്ള അതിർത്തിവഴക്കിനോടു തുല്യമാണെന്നു് ശ്രീ മന്നം പറഞ്ഞു. അതിർവരമ്പു് ഒരു നിലത്തിലേക്കു കയറി വളഞ്ഞുകിടക്കുകയായിരുന്നു. വരമ്പു വളഞ്ഞതുനിമിത്തം സ്ഥലം നഷ്ടപ്പെട്ട

കൃഷിക്കാരൻ വരമ്പു നേരെയിടണമെന്നു വാദിച്ചു. വരമ്പു നേരെയിട്ടപ്പോൾ വഴക്കു തീൎന്നു. മാമ്മൻമാപ്പിളയുടെ ദേഹവിയോഗത്തിനു മുമ്പുതന്നെ ആ വഴക്കു തീൎന്നുവെന്നും, സമുദായങ്ങൾ അന്യോന്യം സഹകരിച്ചു പൊതുശ്രേയസ്സിനുവേണ്ടി പ്രവൎത്തിക്കുവാൻ ആരംഭിച്ചുകഴിഞ്ഞ ഘട്ടത്തിൽ മാമ്മൻമാപ്പിള അന്തരിച്ചുവെന്നും അതു് ഒരു തീരാനഷ്ടമായിപ്പോയി എന്നും ശ്രീ മന്നം പറഞ്ഞു. കേരളത്തിലെ സമുദായവാദങ്ങൾക്കു് അവ അൎഹിക്കുന്ന ഗൗരവം മാത്രമേ ശ്രീ മന്നം നൽകിയിട്ടുള്ളുവെന്നു് അന്നത്തെ പ്രസംഗത്തിൽ നിന്നു് സ്പഷ്ടമായി മനസ്സിലാക്കാമായിരുന്നു.

അവശസമുദായങ്ങളിലെ അംഗങ്ങൾക്കു് പൊതുനിരത്തിൽക്കൂടി നടക്കാൻപോലും അനുവാദമില്ലാതിരുന്ന കാലഘട്ടത്തിൽ, വൈക്കം സത്യാഗ്രഹം മുതലായ ചരിത്രപ്രസിദ്ധങ്ങളായ സമരങ്ങളിൽ ശ്രീ മന്നം വഹിച്ച പങ്കു പ്രഖ്യാതമാണല്ലോ.

നായർസമുദായത്തിനുവേണ്ടി പ്രവർത്തിക്കുവാൻ ശ്രീ മന്നം ബദ്ധപ്രതിജ്ഞനാണെങ്കിലും പിന്നോക്കസമുദായങ്ങളുടെ ഉദ്ധാരണശ്രമത്തിലും പൗരാവകാശങ്ങൾക്കുവേണ്ടിയുള്ള പൊതുസമരങ്ങളിലും യഥാവസരം പ്രധാനപ്പെട്ട പങ്കു വഹിച്ചിട്ടുണ്ടു്.

കഴിഞ്ഞ എഴുപതുവർഷത്തെ അനുഭവങ്ങളിൽനിന്നു് സമുദായങ്ങളുടെ അന്യോന്യ വിരോധം എല്ലാ സമുദായങ്ങൾക്കും ആപൽക്കരമാണെന്നു് നാം മനസ്സിലാക്കിക്കഴിഞ്ഞു. അസാദ്ധ്യമെന്നു കരുതപ്പെട്ടിരുന്ന സമുദായസൗഹാർദ്ദം ഇന്നൊരു യാഥാൎത്ഥ്യമാണു്. എല്ലാ പുരോഗതിയും അതിനെ അടിസ്ഥാനമാക്കിയിരിക്കുന്നതിനാൽ, കേരളത്തിന്റെയും ശ്രീ മന്നത്തിന്റെയും ഏററവും വലിയ നേട്ടം അതുതന്നെയാണു്.

പുത്തേഴത്തു രാമമേനോൻ

## മഹാപുരുഷനായ മന്നം

കേരളത്തിന്നു മുഴുവനും നിരുപമനായ ഒരു നിറഞ്ഞ നിധി യാണ് ശ്രീ മന്നത്തു പത്മനാഭൻ. നിസ്തുലങ്ങളായ നിരവധി നിസ്വാൎത്ഥസേവനങ്ങളാൽ, ഓരോദിവസവും നിൎവ്വഹിച്ചു പോന്ന ആരാധനകളാൽ സംതൃപ്തനായ ആയിരം പൂൎണ്ണചന്ദ്രന്റെ പൂനിലാവിൽ, ശതാഭിഷിക്തനായി പരിലസിക്കുന്ന അദ്ദേഹത്തെ, ഇന്നു കേരളം മുഴുവൻ—മാത്രമല്ല ഭാരതവും— അനുമോദിക്കുന്നു; പൂൎണ്ണമായ മനുഷ്യായുസ്സിന്നും, അഭംഗുരമായ ആരോഗ്യത്തിന്നുംവേണ്ടി പ്രാൎത്ഥിക്കയുംചെയ്യുന്നു.

അദ്ദേഹം ഒരു 'മഹാപുരുഷ'നാണ്. ഒരു പ്രഭുകുലത്തിൽ ജനിച്ചില്ല, ധനാഢ്യതയിൽ വളൎന്നില്ല, ഉന്നതബിരുദങ്ങൾ നേടിയില്ല, ഉദ്യോഗസ്ഥനായില്ല, വ്യാപാരവൈദഗ്ധ്യമോ, വ്യവസായപ്രമാണിത്വമോ സമ്പാദിച്ചില്ല,—എന്നല്ല, ഇന്നു ജനതാമദ്ധ്യത്തിൽ പേരിന്നും പെരുമയ്ക്കും പറ്റിയതായി പറയപ്പെടുന്ന യാതൊന്നും ഉണ്ടായില്ലാ—എന്നിട്ടും ഇന്നദ്ദേഹം കേരളത്തെ മുഴുവനും തന്റെ നിഴൽക്കീഴിൽ നിൎത്തുന്ന ഒരു മഹാശ്വത്ഥവൃക്ഷത്തെപ്പോലെ വളൎന്നും, ഉയൎന്നും, പടൎന്നും പരിലസിക്കുന്നു. കേരളത്തിന്റെ അദ്വിതീയമായ ആശ്ചൎയ്യം, ആവേശത്തിന്നും നിദാനമായിത്തീൎന്നിരിക്കുന്നു! മന്നം, ബ്രഹ്മംപോലെ ആയിരിക്കുന്നു!

കോളേജിൽ കയറിയിട്ടില്ലാത്ത അദ്ദേഹം അനേകം കോളേജുകളുടെ സ്ഥാപകനായി; സ്വന്തം ചെലവിന്നു വകയില്ലാതിരുന്ന അദ്ദേഹം, കൊല്ലംതോറും നാല്പതു ലക്ഷത്തോളം വേതനങ്ങൾ വിതരണംചെയ്യുന്ന ഒരു മഹാസ്ഥാപനത്തിന്റെ നാഥനായി; സ്വന്തമായി ഒരേക്കർ ഭൂമിപോലുമില്ലാ

തിരുന്ന അദ്ദേഹം, ആയിരം ഏക്കർ കണക്കിലുള്ള അനേകം എസ്റ്റേററുകളുടെ സമ്പാദ്യക്കാരനായി; സ്വതേ ഒരു രാഷ്ട്രീയക്കാരനല്ലാതിരുന്ന അദ്ദേഹം, കേരളത്തിലെ ഏകീകൃത രാഷ്ട്രീയപാർട്ടികളുടെ ആരാധ്യനായ സമരനേതാവായി; ഭരണാധികാരികൾക്കുംകൂടി വരിഷ്ഠനായ ഉപദേശകനായി; ഇംഗ്ലീഷറിയാത്ത അദ്ദേഹം, പാശ്ചാത്യപര്യടനത്തിൽ ആരുടെ സദസ്സിലും, സമശീർഷകനായി വർത്തിച്ചു്, അവക്കൊക്കെ ഒരു പ്രശ്നപുരുഷനായി! അദ്ദേഹം ഒരു മഹാപുരുഷനല്ലെങ്കിൽപ്പിന്നെ ആരാണു്.

ഇത്രയും സാധിച്ചിട്ടും, വയസ്സ് എൺപത്തിനാലു തികഞ്ഞിട്ടും, അദ്ദേഹം ആരെക്കാളും ആരോഗ്യവാനായും, ഊർജ്ജസ്വലനായും, ഉത്സാഹഭരിതനായും, കർമ്മചതുരനായും വർത്തിക്കുന്നു! എന്താണദ്ദേഹത്തിൻെറ വിജയങ്ങളുടെയും, ആരോഗ്യാദികളുടെയും രഹസ്യം? ഒന്നാമതു്, നിസ്വാർത്ഥവും ത്യാഗപൂർണ്ണവുമായ നിതാന്തസേവനങ്ങളുടെ അഭൗമവും അത്ഭുതാവഹവുമായ സമുദ്ധാരണശക്തി! പരാർത്ഥജീവിതത്തിൽനിന്നു സ്വയം സംഭൃതമാകുന്ന പ്രചോദനത്തിൻെറ പ്രവർത്തകശക്തി!

അദ്ദേഹംതന്നെ ഒരിക്കൽ പറഞ്ഞിട്ടുണ്ടു്. "സ്വാർത്ഥം കൂടാതെ അന്യന്മാർക്കുവേണ്ടി നിഷ്കാമമായും നിരഹങ്കാരിയായും പ്രയത്നിക്കുന്നതുപോലെ, ആയുസ്സിനും ആരോഗ്യത്തിനും പററിയതായ ചികിത്സ വേറെ ഒന്നുമില്ലെ"ന്നു്! അപ്രകാരമുള്ള പ്രയത്നത്തിൻെറ ഒരു അരനൂററാണ്ടിൻെറ പരിവേഷത്തിലാണദ്ദേഹം വർത്തിക്കുന്നതും പ്രവർത്തിക്കുന്നതും.

രണ്ടാമതൊരുസംഗതി, അഹങ്കാരവിമൂഢന്മാരെപ്പോലെ, താൻ ചെയ്യുന്നതും ജയിക്കുന്നതും എല്ലാം തൻെറ മിടുക്കുകൊണ്ടാണെന്നുള്ള—കർത്താവു താനാണെന്നുള്ള—അഹംബുദ്ധി അദ്ദേഹത്തെ ഇന്നുവരെ തീണ്ടിയിട്ടില്ല! അതു വളരെ അപൂർവ്വവും, അത്ഭുതാവഹവുമായ ഒരു പ്രവണതയാണു്. അതിനെ 'ഈശ്വരാനുഗ്രഹം' എന്നല്ലാതെ, ആസ്തിക്യബോധമുള്ളവർ പറയുകയില്ല. അതു മഹാപുരുഷന്മാരുടെ ഒരു വിശിഷ്ടലക്ഷണമായിട്ടാണു്, പുരാണേതിഹാസങ്ങൾ ഉൽഘോ

ഷിക്കുന്നതു്. അഞ്ചെണയുടെ അന്തസ്സു കൈവരുമ്പോഴേക്കും 'അമ്പട, ഞാനേ' എന്ന അഹമ്മതിയുള്ളുന്നവരെയല്ലാതെ ഇന്നു കാണാൻ പ്രയാസമാണു്.

മൂന്നാമത്തൊന്നുള്ളതു്, അദ്ദേഹത്തിന്റെ 'ശുഭാപ്തി വിശ്വാസ'മാണു്. ജയിക്കുമോ, തോല്ക്കുമോ, അററംവരെ എത്തിക്കാനൊക്കുമോ, എടയ്ക്കുവച്ചു സഹായികൾ പിൻതിരിയുമോ, തനിക്കുതന്നെ എന്തെങ്കിലും സംഭവിക്കുമോ എന്നു തുടങ്ങിയ ഭയാശങ്കകൾക്കൊന്നും വശംവദനാകാതെ ആലോചനകളെല്ലാം ആന്തരാത്മാവിൽ അവസരംപോലെ ചെയ്തുറപ്പിച്ചതിന്നുശേഷം, അന്ത്യഫലത്തെ ആരംഭത്തിൽതന്നെ അകക്കണ്ണുകൊണ്ടു കണ്ടല്ലാതെ അദ്ദേഹം ഒരു കാര്യത്തിലും ഒരു കാലും മുമ്പോട്ടുവച്ചിട്ടില്ല. മുമ്പോട്ടുവച്ച ഒരുകാലും പിന്നോട്ടു വലിച്ചിട്ടില്ല. ആരംഭിച്ചതൊന്നും അവസാനംവരെ എത്തിക്കാതിരുന്നിട്ടില്ല. തുടങ്ങിയതൊന്നും ഫലപ്രദമല്ലാതെ പരിണമിച്ചിട്ടുമില്ല മഹാത്മാഗാന്ധിയെപ്പോലെ,—എല്ലാ മഹാപുരുഷന്മാരെയുംപോലെ—കല്മഷം കലരാതെയും, ശത്രുത കരുതാതെയും, സ്വാത്ഥരഹിതമായും, ഈശ്വരേച്ഛ എന്ന സങ്കല്പത്തിലും അദ്ദേഹം, എന്നും പ്രവത്തിച്ചുകൊണ്ടുപോന്നു. പരിഭ്രമം കാണിച്ചിട്ടില്ല, പരാജയം അറിഞ്ഞിട്ടില്ല, പരിഹസിക്കുന്നവരുടെയോ, പരിഭവിക്കുന്നവരുടെയോ എതിർപ്പിന്നു താഴ്ന്നുകൊടുത്തിട്ടുമില്ല. "അതു ജയിക്കും, എന്തുകൊണ്ടെന്നാൽ, അതൊരു നല്ലകാര്യമാണു്, പൊതുനന്മയ്ക്കുള്ളതാണു്, ദൈവത്തിന്നു പ്രിയകരമായതാണു്" എന്ന ഉറപ്പോടുംകൂടി പിന്നോക്കം നോക്കാതെയുള്ള മുന്നേററമാകുന്നു, ശ്രീ മന്നത്തിന്റെ പരിപാടി.

ഇവയെല്ലാം, ഏറെക്കുറെ അപൂർവ്വങ്ങളും, അസാധാരണങ്ങളുമായ സ്വഭാവവിശേഷങ്ങളാണു്. അവയെ കൂടുതൽ ശക്തങ്ങളും, സമുജ്ജ്വലങ്ങളും, സഫലീകൃതങ്ങളുമാക്കുന്ന അപദാനവരിഷ്ഠതകൾ വേറെയും ചിലതുണ്ടു്. സത്യസന്ധതയും, ധമ്മനിരതത്വവും, സഹനസഹിഷ്ണുതയും അവയിൽ പ്രാധാന്യം അർഹിക്കുന്നു. സ്വന്തംനിലയിൽ, ഒരു വ്യക്തി എന്ന നിലയിൽ, ഇത്രയും സത്യനിഷ്ഠനും, വിശ്വസനീയനു

മായ ഒരു നേതാവിനെ, നേതാക്കന്മാരുടെ ആറാട്ടെഴുന്നള്ളത്തുതന്നെ നടന്നുകൊണ്ടിരിക്കുന്ന ഈ കേരളത്തിൽ, കാണാൻ കഴിയുമോ എന്നു സംശയമാണു്. പറഞ്ഞതു പിന്നീടു് പറഞ്ഞില്ലെന്നു പറയില്ല; ആളെ ഒഴിക്കാനായി ആവാത്തതു് ആവാമെന്നു പറയുകയില്ല; ഉഭയാർത്ഥത്തിലും, ഉപായാർത്ഥത്തിലും, ഉരുട്ടും പെരട്ടും പറഞ്ഞു പററിക്കാൻ പുറപ്പെടുകയില്ല; അസത്യത്തെയും അധർമ്മത്തെയും അറിഞ്ഞുംകൊണ്ടു സ്വീകരിക്കയില്ല; ഏതു ദുർഘടഘട്ടത്തിലും, വഴിമദ്ധ്യത്തിൽ വച്ചു, സഹയാത്രക്കാരെ തെററിച്ചും പററിച്ചും പിന്മാറുകയോ, മറുവഴിക്കു തിരിക്കുകയോ ചെയ്കയില്ല. സഹനശക്തിക്കു തുല്യമാണു് സഹിഷ്ണുതയും. ജീവിക്കയും ജീവിക്കാൻ അനുവദിക്കയും ചെയ്യുക എന്നതാണു് ശ്രീ മന്നത്തിൻെറ ജീവിതപ്രമാണം. അതുകൊണ്ടാണു്, നായർസമുദായാചാര്യനെന്നു പറയപ്പെട്ടാലും ഇതരസമുദായക്കാരുടെ സ്നേഹസൗഹാർദ്ദങ്ങൾക്കു കൂടുതൽ അർഹനായി ഭവിച്ചിരിക്കുന്നതു്. ഒരാളെയോ, സമുദായത്തെയോ, വർഗ്ഗത്തെയോ, ജാതിയെയോ തോല്പിച്ചോ തട്ടിനീക്കിയോ, ഒരു സ്വാർത്ഥം നേടുന്നതിനു മുതിരുന്നവനല്ല ശ്രീ മന്നം. എന്നാൽ അപ്രകാരമല്ലാത്ത ഒരു മനോഭാവമാണു് മറുപക്ഷത്തിലെന്നു തെളിഞ്ഞാൽ, അതിനെ എതിർക്കാനും തകർക്കാനും താനൊരു ദാക്ഷിണ്യവും കരുതുകയുമില്ല! സ്വകാര്യലാഭവും, സ്വാർത്ഥോദ്ദേശവും അടിയിൽ കിടക്കുന്നതുകൊണ്ടാണു്, സത്യധർമ്മാദികളിൽനിന്നുള്ള വ്യതിയാനങ്ങളും, വികൃതപ്രയോഗങ്ങളും, പല നേതൃമ്മന്യന്മാൎക്കും സഹജങ്ങളായി കാണപ്പെടുന്നതു്!

'നായകത്വ'ത്തിനു വേണ്ടതായ മുഖ്യഗുണങ്ങളിൽ ചിലതാണു്, മററുള്ളവരുടെ അഭിപ്രായങ്ങളെ അറിയാനുള്ള സന്നദ്ധതയും, അവയുടെ വൈരുദ്ധ്യങ്ങളെ വിശദപ്പെടുത്തിക്കൊടുക്കുവാനുള്ള യുക്തിയും പ്രാപ്തിയും, എന്തൊക്കെ, ആരൊക്കെ പറഞ്ഞാലും, അതിൽനിന്നു വിട്ടും, ശരിയായിരിക്കുന്നതിനെ കാണാനുള്ള 'സാധാരണ ബുദ്ധി'യെന്ന 'കോമൺസെൻസും.' കോമൺസെൻസ് ഇത്ര അധികമുള്ള ഒരു നേതാവിനെ ഞാനീ രാജ്യത്തു വേറെ കണ്ടിട്ടില്ല. വേണ്ടാത്ത

തൊന്നും വെറുതെ പഠിച്ചിട്ടില്ലെന്നും, അകത്തൊന്നു കരുതി പുറത്തൊന്നു പറയുന്ന പതിവില്ലെന്നും ഉള്ളതാണു് 'കോമൺസെൻസിന്റെ' അടിസ്ഥാനമായി ഞാൻ ശ്രീമന്നാത്തിൽ കാണുന്നതു്. പല ഡയറക്ടർബോർഡുയോഗങ്ങളിലും 'ചൂടുപിടിച്ച' വാദപ്രതിവാദങ്ങൾ ഏതെങ്കിലും സംഗതിയെക്കുറിച്ചു് ഇടതടവില്ലാതെ നടന്നുകൊണ്ടിരിക്കുമ്പോൾ, ഒന്നും മിണ്ടാതെ ശ്രദ്ധിച്ചുകൊണ്ടിരിക്കുന്ന ശ്രീമന്നം, എല്ലാം നിലയ്ക്കുമ്പോൾ, പതുക്കെ പറയും, "നിങ്ങളെല്ലാവരും പറഞ്ഞതതിലും, കുറേശ്ശെ കാര്യമുണ്ടു്. ഒന്നും മുഴുവൻ സ്വീകരിക്കാനും പ്രയാസം. എന്നാൽ ഇങ്ങനെ ആയാലോ," എന്ന മുഖവുരയോടുകൂടി അദ്ദേഹം, ഒന്നു പറയും, അതു കേൾക്കുമ്പോൾ, യോഗം മുഴുവൻ അതു സമ്മതിക്കും, എന്നുമാത്രമല്ല, ആ ഭാഗം നമുക്കാർക്കും തോന്നിയില്ലല്ലോ എന്നു ലജ്ജിക്കയും ചെയ്യും! വാർദ്ധക്യമായതുകൊണ്ടും, വഴിയാത്ര വളരെയധികം വേണ്ടി വരുന്നതുകൊണ്ടും, സഞ്ചാരമെപ്പോഴും അതിനു തക്കതായ ഒരു കാറിലാണെന്നും, കൂടെ സഹായത്തിനൊരാളുംകൂടി ഉണ്ടായിരിക്കുമെന്നും ഉള്ളതൊഴിച്ചാൽ, ഇത്രയും എളിയ നിസ്സാരജീവിതം നയിക്കുന്ന ഒരാളെ കാണണമെങ്കിൽ, ഗാന്ധിജിയുടെ പാവനചരിത്രംതന്നെ വായിക്കണം. ആരംഭകാലത്തു തനിക്കുണ്ടായിരുന്നതു്, ഒരു ഖദർ കരമുണ്ടും, ഷർട്ടും, തോർത്തും മാത്രമാണു്. ഇന്നും ആ വേഷത്തിനൊരുമാററവുമില്ല.

'ദുശ്ശീലങ്ങൾ' ഒന്നുമില്ലാത്ത ഒരു നേതാവിനെ ഇന്ത്യയിൽതന്നെയും കാണുന്നതു് അത്ര എളുപ്പമല്ല. പുകയില ഒരു രൂപത്തിലും—മുറുക്കാൻ, പൊടി, വീടി, സിഗററ്റ്—ഉപയോഗിക്കാത്ത ഒരു 'മാന്യ'നെ, ഇന്നെവിടെക്കാണും! ഒരു 'ലീഡർ ഷർട്ടും' ഒരു സിഗററ്റുടിന്നും, ഒരു തീപ്പെട്ടിയുമില്ലാഞ്ഞാൽ എങ്ങനെ ഒരാൾ—മറെറന്തെല്ലാമുണ്ടായാലും, ഇല്ലാഞ്ഞാലും—ഒരു 'നേതാവു്' ആകും? നല്ല ലീഡറാവണമെങ്കിൽ ഇത്രമാത്രമുണ്ടായാലും പോരാ; അടി, പിടി, കുടി, കടി മുതലായി മററു ചിലതിൽ മുഴുവനുമില്ലെങ്കിലും, ഏതാനും ചിലതെങ്കിലും വേണം! എന്നാൽ ഇതാ ഇവിടെ

ഒരു 'മാന്യൻ' ഒരു 'നേതാവ്'. അവയിൽ ഒന്നുപോലും തീണ്ടിട്ടില്ലാത്തവൻ. ശരിയായ ഒരു ഗാന്ധിമാര്ഗ്ഗക്കാരൻ.

കൃത്യനിഷ്ഠയും സത്യനിഷ്ഠയെപ്പോലെ, ശ്രീ മന്നത്തിന്റെ ഒരു പ്രത്യേക സ്വത്താകുന്നു. ഈ വയസ്സുകാലത്തും വളരെയധികം വിഷമംപിടിച്ച പ്രശ്നങ്ങളുടെ മദ്ധ്യത്തിൽ വർത്തിച്ചിട്ടും, ആ മഹാൻ, ഒരു കുട്ടിയെപ്പോലെ ഉറങ്ങുകയും ഒരു സന്യാസിയെപ്പോലെ ബ്രാഹ്മമുഹൂർത്തത്തിൽ ഉണരുകയും, ഒരു കോളേജുവിദ്യാർത്ഥിയെപ്പോലെ (പണ്ടത്തെ) എഴുത്തിലും വായനയിലും വ്യാപൃതനാകുകയും ചെയ്യുന്നു! മലയാളത്തിലുള്ള സകല പത്രങ്ങളും സനിഷ്കൃഷം വായിക്കും; എല്ലാ എഴുത്തുകൾക്കും താൻതന്നെ മറുപടിയെഴുതും. അതിനു പുറമെ, സ്വന്തമായ ഒരു ഡയറിഎഴുത്തും നിർവ്വഹിക്കും! ഏതൊരാൾക്കും സമീപിക്കാം, സംസാരിക്കാം, ശാസിക്കാം, അപേക്ഷിക്കാം. എന്നും ശാന്തനും, അക്ഷോഭ്യനും, ക്ഷമാശീലനും, ദയാപൂർണ്ണനും ആകുന്നു.

ഇങ്ങനെ ഏതുകൊണ്ടുനോക്കിയാലും, ശ്രീ മന്നത്തിനെ 'മഹാപുരുഷ'ന്മാരുടെ കൂട്ടത്തിൽ പെടുത്തേണ്ടതാകുന്നു. ആരാണു മഹാപുരുഷൻ? ഗീതയിൽ പറയുംപ്രകാരം, "ആരിൽ പ്രഭാവം, പുണ്യകർമ്മം, വിദ്യാ, തപസ്സ്, ശൌര്യം, ധൈര്യം, ഔദാര്യം, ശമം, ദമം, എന്നീസൽഗുണങ്ങളുടെയോ, ജ്ഞാനത്തിന്റെയോ സമൃദ്ധി കാണപ്പെടുന്നുവോ, ഓജസ്സ്, തേജസ്സ്, ബലം, പൌരുഷം, ബുദ്ധി, കീർത്തി, പൂർത്തി എന്നിവ അമിതമായും, ശ്രീമത്തായും കാണപ്പെടുന്നുവോ, അവരെല്ലാം എന്റെ പ്രകാശശക്തിയുടെ അംശം അധികമുള്ളവരാണെന്നു ധരിച്ചുകൊള്ളുക."

"യദ്യദ്വിഭൂതിമൽ സത്വം
ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം
മമ തേജോംശസംഭവം."

അവരാണു 'മഹാപുരുഷന്മാർ', കാലഘട്ടപുരുഷന്മാർ, ഈശ്വരന്റെ ചില പ്രത്യേക നിർദ്ദേശങ്ങളോ, ഉദ്ദേശങ്ങളോ

നിറവേറ്റാനായി നിയുക്തരായിട്ടുള്ളവർ! അവക്ക് അതിന്റെ പൂർണ്ണജ്ഞാനമോ, ബോധമോ ഉണ്ടായിക്കൊള്ളണമെന്നില്ല. എന്നാലും, അവർ ചില അന്തർപ്രചോദനങ്ങളെ—ഗാന്ധിജി പറയാറുള്ള ഹൃദയത്തിലെ വെളിച്ചത്തെ—അനുസരിച്ചു മാത്രം പ്രവർത്തിക്കുന്നവരാകുന്നു. അവർ കാലത്തിൻെറ സൃഷ്ടികളും അതേസമയത്തുതന്നെ, കാലത്തെ സൃഷ്ടിക്കുന്നവരും ആകുന്നു. അവരുടെ ജീവചരിത്രവും, അവർ ജീവിച്ച കാലത്തെ രാജ്യചരിത്രവും രണ്ടും ഒന്നുതന്നെയാകുന്നു. അങ്ങനെയുള്ള ഒരു മഹാപുരുഷനാണു ശ്രീ മന്നം. ശിശുപാലന്മാരും, ദന്തവക്ത്രന്മാരും ശ്രീകൃഷ്ണഭഗവാൻെറ കാലത്തും ഉണ്ടായിരുന്നു. അതിൽ ഖേദിക്കാനും അത്ഭുതപ്പെടുവാനുമില്ല.

*

എതിർപ്പിലെന്നപോലെ സ്നേഹപ്രകടനത്തിലും യാതൊരു കലവറയുമില്ലാത്ത ഒരു ബഹുമാന്യ വ്യക്തിയാണ് ശ്രീ മന്നത്തുപത്മനാഭനെന്നു ഞാൻ അഭിമാനിക്കുന്നു. നായർസമുദായത്തിൻെറ കഴിഞ്ഞ അമ്പതിൽപരം കൊല്ലത്തെ ചരിത്രമാണ് ധീരനായ ഈ സമുദായ നായകൻെറ 'ജീവിതത്തിൽ പ്രതിഫലിക്കുന്നത്'.

**—പറവൂർ ടി. കെ. നാരായണപിള്ള**

വി. പി. മേനോൻ

# വിജയത്തിൻെറ രഹസ്യം

മന്നത്തു പത്മനാഭന്റെ ഭൂതകാലജീവിതത്തിലേയ്ക്കു് എത്തി നോക്കുന്ന എനിക്കു കാണാൻ കഴിയുന്നതു് നിർമ്മലവും നിർഭീകവുമായ മനുഷ്യത്വത്തിൻെറ അനുക്രമമായ വളർച്ചയാണു്. ശ്രദ്ധേയമല്ലാത്ത പ്രാരംഭങ്ങളിൽനിന്നുയന്ന് അദ്ദേഹം സാമൂഹ്യപരിഷ്കരണപരമായ ഊജ്ജസ്വലപ്രവത്തനംകൊണ്ടു് അവഗണിക്കാനാവാത്ത പ്രാമാണ്യം നേടി. ചരിത്രപ്രാധാന്യംനേടിയ ഒരാളിൻെറ പ്രവത്തനങ്ങളെയും വ്യക്തിപ്രഭാവത്തെയും വിലയിരുത്തുമ്പോൾ, ഏതൊരു രാഷ്ട്രീയപശ്ചാത്തലത്തിലാണു്, ഏതൊരു സാമൂഹ്യവ്യവസ്ഥിതിയിലാണു് അദ്ദേഹം പ്രവൃത്തിയെടുത്തിരുന്നതു് എന്നു് നാം എപ്പോഴും മനസ്സിൽ വയ്ക്കേണ്ടതുണ്ടു്. അങ്ങനെ, 1924-ൽ വൈക്കം സത്യാഗ്രഹപ്രസ്ഥാനത്തിലെ ഊജ്ജസ്വലനേതാവായും, തുടന്നു്, അധഃസ്ഥിതജനങ്ങളുടെ സമുദ്ധാരണത്തിനുവേണ്ടി അയവില്ലാത്ത പിന്തിരിപ്പൻയാഥാസ്ഥിതികത്വത്തോടു പട പൊരുതുന്ന ഒരു മുന്നണിഭടനായും, ഒടുവിലായി, അടുത്തകാലത്തു നടന്ന വിമോചനസമരത്തിന്റെ സവ്വോന്നതനേതാവായും അദ്ദേഹത്തെ എനിക്കു കാണാൻകഴിഞ്ഞു. തനിക്കു സ്വന്തമായി എന്തെങ്കിലും നേടാൻ അദ്ദേഹം ഒരിക്കൽപ്പോലും മോഹിക്കാത്തതാണു് അദ്ദേഹത്തിൻെറ അനുസ്യൂതമായ വിജയത്തിൻെറ രഹസ്യം. തനിക്കു ശരിയെന്നുതോന്നിയ ലക്ഷ്യങ്ങൾ പ്രാപിക്കാനുള്ള കഠിനയത്നത്തിൽ അദ്ദേഹത്തിനു് എതിർപ്പുകളെ നേരിടേണ്ടിവന്നിട്ടുണ്ടെങ്കിൽ അതു കേവലം സ്വാഭാവികംമാത്രമാണു്. നവീകരണത്തിൻെറയും പുരോഗതിയുടെയും പാത ഒരുകാലത്തും ക്ലേശരഹിതമായിരു

ന്നിട്ടില്ലെന്നോർമ്മിക്കണം. മന്നത്തു പത്മനാഭൻ ഏതെങ്കിലും പ്രത്യേകസമുദായത്തിന്റെ സ്വത്തല്ല. അദ്ദേഹം സ്വയം ഒരു സ്ഥാപനമാണ്. ഐതിഹാസികപ്രാമാണ്യംനേടിയ ഈ മഹാനേതാവിന്റെ മുമ്പിൽ അദ്ദേഹത്തിന്റെ 85–ാം ജന്മദിനത്തിൽ നാം ആദരാഞ്ജലിയർപ്പിക്കുക; അദ്ദേഹം ദീർഘകാലം ജീവിച്ചിരിക്കട്ടെ എന്നാഗ്രഹിക്കുക, പ്രാർത്ഥിക്കുക.

★

ശ്രീ മന്നത്തിനെ എനിക്ക് ഒരിക്കൽ കണ്ടു പരിചയപ്പെട്ടവാനിടയായിട്ടുണ്ട്. അതു് ക്ഷേത്രപ്രവേശനസംരംഭകാലത്തായിരുന്നു. വൈക്കം സത്യാഗ്രഹികളുടെ ഒരു പ്രതിനിധിസംഘത്തെ നയിച്ചു മഹാറാണി റീജന്റിന്റെ അടുക്കൽ നിവേദനസമർപ്പണത്തിനു പോകുന്ന അവസരത്തിൽ എന്റെ മാതൃവസതിയിൽ വച്ചാണ് ഞങ്ങൾതമ്മിൽ മുഖപരിചയമുണ്ടായതു്. നിവേദകസംഘത്തിനു് അനുയോജ്യനായ ഒരു നായകനായിട്ടാണ് അദ്ദേഹം എന്റെ ദൃഷ്ടിയിൽ പെട്ടതു്. മദ്ധ്യവയസ്കനും, കാര്യപ്രാപ്തനും ആയ ഒരു മാന്യ തറവാട്ടിലെ കാരണവരെപ്പോലെ, തന്റെ കീഴിൽ അണിനിരന്ന യുവാക്കന്മാരെ അച്ചടക്കത്തോടെ ഭരിക്കുന്നതിനു തക്ക ശേഷിയും ശേമുഷിയും ഞാൻ അദ്ദേഹത്തിൽ കണ്ടു.

—ബി. കല്യാണിയമ്മ

എൻ. ഗോവിന്ദമേനോൻ

# ആജീവനാന്തയോദ്ധാവ്

ഇപ്പോൾ എൺപത്തിനാലു വയസ്സു തികയുന്ന ശ്രീ മന്നത്തു പത്മനാഭന്റെ ജീവിതം പരിശോധിക്കുന്നവർക്ക് അതു് ഒരു യോദ്ധാവിന്റെ ജീവിതമാണെന്നു കാണുവാൻ കഴിയും. അന്നത്തെ രീതിയിലുള്ള സാമാന്യവിദ്യാഭ്യാസത്തിനുശേഷം അദ്ദേഹം ഒരു അദ്ധ്യാപകനായി രംഗപ്രവേശംചെയ്തു എങ്കിലും അതുപേക്ഷിച്ചു് അതിനേക്കാൾ സ്വാതന്ത്ര്യവും പ്രശസ്തിയും ആദായവും പ്രദാനംചെയ്യുമെന്നു പ്രതീക്ഷിക്കപ്പെട്ട അഭിഭാഷകവൃത്തി അധികംനാൾ കഴിയുന്നതിനുമുൻപു് അദ്ദേഹം സ്വീകരിച്ചു. അനീതിയോടും അസത്യത്തോടും പടവെട്ടുവാൻ അഭിഭാഷകവൃത്തി അദ്ദേഹത്തിനു് കൂടുതൽ സന്ദർഭങ്ങൾ ഉണ്ടാക്കി എന്നതൊഴിച്ചാൽ അതും അദ്ദേഹത്തിന്റെ പ്രവൃത്തിശക്തിയുടെ പരിധിയെ അമിതമായി പരിമിതപ്പെടുത്തുന്നതായി അനുഭവപ്പെട്ടിരിക്കണം. അതിന്റെ ഫലമെന്നോണം, ജീവിതമാർഗ്ഗമായി സ്വീകരിച്ച തന്റെ തൊഴിൽ ഉപേക്ഷിച്ചു് ഈശ്വരനിശ്ചയം എന്നപോലെ തന്റെ വാസനകൾക്കു് അനുയോജ്യമായ ജീവിതപന്ഥാവിൽ പ്രവേശിച്ചു. അതു് സേവനത്തിന്റെയും ത്യാഗത്തിന്റേതുമായ ഒരു പന്ഥാവായിരുന്നു.

ത്യാഗത്തിന്റെയും സേവനത്തിന്റെയും പന്ഥാവിൽ കണ്ട എല്ലാ പ്രതിബന്ധങ്ങളോടും അദ്ദേഹം സന്ധിയില്ലാത്ത സമരംതന്നെ ചെയ്തു. അനീതിയും അക്രമവും സ്വസമുദായത്തിലുള്ള വ്യക്തികളിലായാലും അന്യസമുദായപ്രവർത്തനത്തിലായാലും കാണുകയാണെങ്കിൽ അദ്ദേഹം അതിനെ നിർദ്ദാക്ഷിണ്യം എതിരിടുവാൻ മടിച്ചിട്ടില്ല. ഇതരസമുദായ

ങ്ങൾ പലപ്പോഴും അദ്ദേഹത്തെ തെററിദ്ധരിക്കുവാൻ ഇടയായിട്ടുണ്ട്. എന്നാൽ തെറ്റിദ്ധാരണകൾക്ക് ഇടയാക്കിയ സംഭവങ്ങളുടെ ചൂടാറി ബുദ്ധിയുടെയും യുക്തിയുടെയും വെളിച്ചത്തിൽ പുനഃപരിശോധനചെയ്ത അവസരത്തിലെല്ലാം അന്യസമുദായങ്ങൾ അദ്ദേഹത്തെ ശരിക്കും ബഹുമാനിക്കുകയാണു് ചെയ്തിട്ടുള്ളതു്.

രാഷ്ട്രീയത്തിൽ കൈകടത്തുവാൻ സ്വതെ അദ്ദേഹം ഇഷ്ടപ്പെട്ടുന്നില്ലെങ്കിലും വേണ്ടിവന്നപ്പോൾ എല്ലാം അദ്ദേഹം അതിൽ പ്രവേശിക്കുവാൻ മടിച്ചിട്ടില്ല. ഭാരതീയസ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള സമരത്തിൽ അദ്ദേഹം ഒരു സേനാനിയായി മാറിനിന്നു് സമരം നയിക്കുവാനല്ല ഇഷ്ടപ്പെട്ടതു്; ഒരു ധർമ്മഭടനായി മററുള്ളവരോടൊപ്പം യുദ്ധക്കളത്തിൽച്ചെന്നു യുദ്ധംചെയ്യുവാനാണു് നിശ്ചയിച്ചതു്. രാഷ്ട്രീയകാര്യങ്ങളിൽ പ്രവേശിക്കുകയില്ലെന്നു് ഒരു പ്രമേയംമൂലം ബദ്ധയായിരുന്ന നായർസർവീസ്സൊസൈററിയുടെ പ്രസിഡന്റുസ്ഥാനത്തു് ഇരുന്നുകൊണ്ടു രാഷ്ട്രീയകാര്യങ്ങളിൽ പ്രവേശിക്കുന്നതു തെററാണെന്നുള്ള ധർമ്മബോധത്താൽ പ്രേരിതനായി ആ സ്ഥാനം അദ്ദേഹം സ്വയം ഒഴിഞ്ഞു് അരയും തലയും മുറുക്കി രംഗപ്രവേശംചെയ്തു. അധികം താമസിയാതെതന്നെ അന്നത്തെ കരാളഭരണകൂടം അദ്ദേഹത്തെ തുറുങ്കിലടച്ചു. ഇരുമ്പഴികളോ കൽഭിത്തികളോ അദ്ദേഹത്തിന്റെ മനഃശക്തിയെയോ ശരീരത്തെത്തന്നെയോ ബന്ധിക്കുവാൻ പര്യാപ്തമായിരുന്നില്ല. സ്വാതന്ത്ര്യത്തിനുശേഷം നടന്ന തെരഞ്ഞെടുപ്പിൽ മത്സരിക്കുകയും വിജയിച്ചു നിയമസഭയിൽ അംഗമാകയും ചെയ്തു എങ്കിലും അദ്ദേഹം മന്ത്രിയാകുവാൻ ഇഷ്ടപ്പെട്ടില്ല. മന്ത്രിപദവും അദ്ദേഹത്തിൻെറ ജീവിതലക്ഷ്യമായ സേവനവുംതമ്മിൽ പൊരുത്തപ്പെട്ടുമെന്നു് അദ്ദേഹം വിശ്വസിച്ചിരുന്നില്ല. അങ്ങനെ നായർസർവീസ്സൊസൈററിയുടെ പ്രസിഡന്റുസ്ഥാനം അദ്ദേഹം ഒഴിഞ്ഞ സമയത്താണു് ഈയുള്ളവൻ ആ സ്ഥാനം കയ്യേല്ക്കുവാൻ നിയുക്തനായതു്. അതിനുശേഷം നായർസർവീസ്സൊസൈററിയിൽ ഔദ്യോഗികമായ യാതൊരു സ്ഥാനവും സ്വീകരിക്കാതെ അദ്ദേഹം സൊസൈററി

കാര്യങ്ങളിൽ, മഹാത്മാഗാന്ധി ഇൻഡ്യൻനാഷനൽകോൺഗ്രസ്സുകാര്യങ്ങളിൽ എന്നപോലെ, നേതൃത്വംനല്കി നയിച്ചുവരുന്നു. സൊസൈററിക്ക് ഇന്നുകാണുന്ന ഐശ്വര്യത്തിനും വലിപ്പത്തിനും സേവനോന്മുഖമായ പ്രവൎത്തനത്തിനും എന്നുവേണ്ട എല്ലാവിധ മേന്മകൾക്കും നിദാനം ഈ ഒരു നേതൃത്വമാണു്. അതിൻെറ ചരിത്രം സമുദായവും രാജ്യവും ഉള്ളിടത്തോളംകാലം സുവൎണ്ണലിപികളിൽ എഴുതി ഭക്തിപൂൎവ്വം സൂക്ഷിക്കപ്പെടും.

താൻ ജനിച്ച സമുദായത്തിൽ കണ്ടതും ദൈനന്ദിനം അനുഭവപ്പെട്ടതുമായ അനീതികളോടും അക്രമങ്ങളോടും പടവെട്ടുവാൻ അദ്ദേഹം ആദ്യമായി വാൾ എടുത്തു. യോദ്ധാവിൻെറ ആയുധമായ വാളും അദ്ധ്വാനിയുടെ ആയുധമായ കലപ്പയും മുദ്രാലക്ഷ്യങ്ങളായി സ്വീകരിച്ചുകൊണ്ടു് നായർസൎവ്വീസ്സൊസൈററിയാകുന്ന സേവാസംഘത്തെ സൃഷ്ടിച്ചു് അതിൻെറ നാമത്തിൽ പ്രവൎത്തനമാരംഭിച്ചു. സമുദായം ഒരു കാലത്തു് അലങ്കരിച്ചിരുന്ന സ്ഥാനം നഷ്ടപ്പെട്ടു് നാശോന്മുഖമായി ത്വരിതഗതിയിൽ സഞ്ചരിക്കുന്ന കാഴ്ചകണ്ടു് മനമുരുകി പ്രവൎത്തിക്കുവാൻ തുടങ്ങിയതു് സ്വസമുദായത്തിലാണെങ്കിലും അതിൻെറ പരിധിയെല്ലാം അതിലംഘിച്ചു് മനുഷ്യസമുദായസേവനത്തിലാണു് അദ്ദേഹം ഇപ്പോൾ ഏൎപ്പെട്ടിരിക്കുന്നതു്. അതിൽ അദ്ദേഹം നീണാൾ വിജയിക്കട്ടെ.

കെ. കേളപ്പൻ

## ഒരു മഹാമേരു

ശ്രീ മന്നത്തു പത്മനാഭപിള്ളയെ എനിക്കാദ്യമായി പരിചയമായതു് 1915-ൽ ചങ്ങനാശ്ശേരി സെൻറ്ബെർക്കുമെൻസ് ഹൈസ്ക്കൂളിൽ ഞാനൊരദ്ധ്യാപകനായിരുന്ന കാലത്താണു്. അന്നു് ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററായിരുന്ന ശ്രീ കപ്പന കണ്ണൻമേനോൻെറ വീട്ടിൽ മന്നം ഉൾപ്പെടെയുള്ള ചില സഹൃദയന്മാർ രാത്രിയിൽ ഒന്നിച്ചുകൂടി ഇംഗ്ലീഷിലും, മലയാളത്തിലുമുള്ള വിശിഷ്ടഗ്രന്ഥങ്ങൾ വായിച്ചു രസിക്കുക പതിവായിരുന്നു. മന്നത്തിനു് ഇംഗ്ലീഷ് അറിയില്ല. അവിടെ സമ്മേളിക്കാറുള്ള പലരും ഇംഗ്ലീഷ് അറിയാത്തവരാണു്. അതുകൊണ്ടു് ഇംഗ്ലീഷ്പുസ്തകങ്ങൾ വായിച്ചു് തർജ്ജിമ ചെയ്യേണ്ടതായി വന്നിരുന്നു. രാജ്യത്തിൻെറ രാഷ്ട്രീയവും, സാമുദായികവും, സാമ്പത്തികവുമായ പ്രശ്നങ്ങളെപ്പററി ചർച്ച നടത്തുവാനും, ഈ ഗ്രന്ഥപാരായണം അവസരം നല്കിയിരുന്നു.

ഏതു നല്ല കാര്യത്തിലും ഉത്സാഹം, നല്ലതെന്നു് തോന്നുന്നതു് നടപ്പിൽവരുത്തുവാൻ ശ്രദ്ധ, അനീതികളെ പൊറുക്കാത്ത മനോഭാവം, സമരത്തിൽനിന്നും പിന്മാറാത്ത സ്വഭാവം, സ്നേഹിതന്മാരിൽ കൂറു്, ഗുണഭാഗങ്ങൾ എവിടെ കണ്ടാലും അതേപ്പററി ബഹുമാനം ഇതെല്ലാം മന്നത്തിൻെറ സ്വഭാവത്തിൽ അന്നും പ്രത്യക്ഷമായിരുന്നു.

തിരുവിതാംകൂറിൽ സമുദായസംഘടനയുടെ കാലമായിരുന്നു അതു്. നായന്മാർക്കും ഈഴവർക്കും ക്രിസ്ത്യാനികൾക്കും എല്ലാം വേറെവേറെ സംഘടനകളുണ്ടു്. സാമ്പത്തികമായും, വിദ്യാഭ്യാസപരമായും, ക്രിസ്ത്യാനികൾ മുന്നോട്ടു കുതിക്കുക

യാണു്. ഒരുകാലത്തു ഭൂമിയുടമകളായിരുന്ന നായന്മാർ അധഃപതിച്ചു മിക്കവാറും നശിച്ചുകഴിഞ്ഞിരിക്കുന്നു. ശേഷിച്ച കുടുംബങ്ങളും അന്യോന്യമുള്ള മത്സരവും, ഗൃഹച്ഛിദ്രവും, കാരണമായി ആ വഴിക്കുതന്നെ പ്രയാണം ചെയ്യുകയായിരുന്നു. ചങ്ങനാശ്ശേരി മുട്ടാറിലെ ഒരു നായർകുടുംബത്തിലെ രണ്ടു സഹോദരന്മാർ അന്യോന്യം മത്സരിച്ചു് ഇരുകൂട്ടരും ഇതര സമുദായങ്ങളെ കൂട്ടുപിടിച്ചു കോടതിയിൽ വ്യവഹരിച്ചും, ക്രിമിനൽക്കേസ്സു് നടത്തിയും നശിക്കുന്നതിന്നിടയിൽ മന്നമുൾപ്പെടെയുള്ള ചില നായർപ്രമാണികളുടെ മാദ്ധ്യസ്ഥത്തിന്റെ ഫലമായി മന്നത്തിന്റെ പെരുന്നയിലുള്ള വീട്ടിൽവച്ചു് അവരന്യോന്യം യോജിച്ചു. നായന്മാർ ഭാവിയിൽ അങ്ങനെ മത്സരിച്ചു നശിക്കുന്നതിനെ തടയുവാൻ നായർസമുദായ ഭൃത്യജനസംഘമെന്ന പേരിൽ, അന്നവിടെ ചേർന്നിരുന്ന നായന്മാർ അംഗങ്ങളായി ഒരു സംഘം രൂപീകരിച്ചു. ഇന്നത്തെ നായർ സർവീസ് സൊസൈറ്റിയാകുന്ന വടവൃക്ഷത്തിന്റെ സൂക്ഷ്മബീജമായിരുന്നു അതു്.

അന്നു തുടങ്ങി ഒരു നീണ്ടകാലം ഞങ്ങളൊന്നിച്ചു് ജോലിചെയ്തിട്ടുണ്ടു്. നശിച്ചുതുടങ്ങിയ, അല്ല, മിക്കവാറും നശിച്ചുകഴിഞ്ഞ, നായർസമുദായത്തിനു് ഒരു പുതിയ ജീവൻ കൊടുപ്പാൻ രാപകൽ ഇടതടവില്ലാതെ പ്രവർത്തിച്ചു് ഉദ്ദിഷ്ടകാര്യം നേടിയ നയകോവിദനായ ഒരു കർമ്മയോഗിയാണു് മന്നത്തു പത്മനാഭപിള്ള. നായർസമുദായത്തിനു് അദ്ദേഹത്തെക്കൊണ്ടുണ്ടായ നേട്ടങ്ങൾ വിസ്മരിക്കപ്പെടുകയില്ല. അദ്ദേഹം ഒരു സാമുദായികവാദിയാണെന്ന അഭിപ്രായത്തെപ്പററി മാത്രമാണു് ഇവിടെ രണ്ടുവാക്കു പറയുവാൻ ഉദ്ദേശിക്കുന്നതു്. സർവ്വസമുദായമൈത്രിക്കുവേണ്ടിയും, നായർസർവീസ് സൊസൈററി ശ്രമിക്കുമെന്നു് ഒരു വകുപ്പു സൊസൈററി നിയമാവലിയിലുണ്ടു്. ശക്തനും ബലഹീനനും തമ്മിൽ അന്യോന്യം ബഹുമാനത്തിനിടയില്ല. സമുദായസംഘടനകളെപ്പററി വാദപ്രതിവാദം വന്നാൽ, നായർസമുദായം മററു സമുദായങ്ങളുടെ ബഹുമാനവും, വിശ്വാസവുമർഹിക്കണമെങ്കിൽ ശക്തിയുള്ള, സുസംഘടിതമായ ഒരു സമുദായമായിത്തീരണ

മെന്നു് മന്നം വാദിക്കാറുണ്ടു്. അതേകാരണത്താൽ മററു സമുദായസംഘടനകളേയും മന്നം അനുകൂലിച്ചിരുന്നു. ആ വാദത്തിൽ കഴമ്പില്ലാതെയില്ല.

ബ്രാഹ്മണമേധാവിത്വം അവസാനിപ്പിക്കുവാൻ ധീരധീരം പൊരുതിയ ഡാക്ടർ ടി. എം. നായരെ ഒരു സമുദായവാദിയായിട്ടല്ല, സമുദായങ്ങൾ തമ്മിൽ സൗഹാർദ്ദം വളർത്തുവാൻ യത്നിച്ച ദേശീയവാദികളിൽ അഗ്രഗണ്യനായിട്ടാണു് ഇന്നു പലരും എണ്ണുന്നതു്. മദിരാശിയിൽ അന്നുണ്ടായിരുന്ന ബ്രാഹ്മണമേധാവിത്വത്തെ തകൎക്കുവാൻ ഡാക്ടർ നായർ ശ്രമിച്ചിരുന്നില്ലെങ്കിലും, ഡാക്ടർ നായൎക്കു് അതു സാധിച്ചിരുന്നില്ലെങ്കിലും, മദിരാശിയിലെ ഇന്നത്തെ നില എന്തായിരിക്കുമെന്നുള്ളതു് ചിന്തനീയമാണു്. ഡാക്ടർ നായർ ദേശീയപ്രസ്ഥാനത്തിനു് അടിത്തറകെട്ടി.

മന്നത്തു പത്മനാഭപിള്ളയുടെ അനുഭവങ്ങളിൽനിന്നു് പല പാഠങ്ങളും പഠിക്കുവാനുണ്ടു്. സമുദായസംഘടന ഇരുതല മൂൎച്ചയുള്ള ഒരു വാളാണു്. അതെടുത്തു പെരുമാറുന്നവർ സൂക്ഷിക്കണം. സൎവ്വസമുദായമൈത്രിയും, രാജ്യക്ഷേമവുമാണു് നമ്മുടെ ലക്ഷ്യമെങ്കിൽ സമുദായസംഘടനയിൽനിന്നു് പുറത്തു കടക്കേണ്ട സന്ദർഭംവരും. അന്നു് ഭീരുത്വവും, ദുൎബ്ബലതയും അയാളെ പിടിപെട്ടാൽ ആൾ നശിച്ചു.

വ്യക്തിയുടെ ജീവിതം നമ്മുടെ പൂൎവ്വികന്മാർ ആസൂത്രണം ചെയ്തിട്ടുണ്ടു്. ബ്രഹ്മചാരി, ഗൃഹസ്ഥൻ, സന്യാസി എന്നിങ്ങനെ മൂന്നു് സൂക്തവിഭാഗങ്ങളുണ്ടു്. അറിവും ശക്തിയും സമ്പാദിച്ചു് തന്റെ കഴിവുകളെല്ലാം ഉപയോഗിച്ചു് ഒരു കുടുംബത്തെ വളൎത്തി കുട്ടികളെ വിദ്യാഭ്യാസം ചെയ്യിച്ചു തനിക്കുതാൻപോരുന്നവരാക്കി തന്റെ ഉത്തരവാദിത്വമെല്ലാം അവരിൽ സമൎപ്പിച്ചു് കൃതകൃത്യതയോടെ ലോകസേവനത്തിനൊരുങ്ങുക എന്നതാണു് ആ ആസൂത്രണം.

മന്നം സമുദായത്തോടു തനിക്കുള്ള കൎത്തവ്യമെല്ലാം നിൎവ്വഹിച്ചു് ഉത്തരവാദിത്വഭരണത്തിനുവേണ്ടി വെമ്പുന്ന നാട്ടുകാരുടെ നേതൃത്വം കയ്യേൽക്കുവാനുറച്ചു് സ്റ്റേററു് കോൺ

ഗ്രസ്സിൽ ചേൻ്റ് തൻെറ നേട്ടങ്ങളായി അദ്ദേഹം അഭിമാനി ച്ചിരുന്ന സ്ഥാപനങ്ങളുടെ നാശം വേണ്ടിവന്നാൽ കണ്ണിമ യ്ക്കാതെ കാണുവാൻതന്നെ ധൈര്യപ്പെട്ടിറങ്ങിയപ്പോഠം മന്ന ത്തിൻെറയും, അദ്ദേഹത്തിൻെറ സേവനങ്ങളുടെയും വളച്ച് നേർവഴിക്കാണെന്ന് വ്യക്തമായിരുന്നു. ഈ തീരുമാനം ചെയ്ത അ കാലത്തു് മന്നം ശാന്തനും, ദൃഢചിത്തനും ആയി കാണപ്പെട്ടിരുന്നു. അന്ന് പലപ്പോഴും ഞാൻ കണ്ട ആ പു ഞ്ചിരി മനസ്സിൽ അലതല്ലിയിരുന്ന വികാരങ്ങളെ മറച്ചുവ യ്ക്കാനുള്ളതായിരുന്നു. സ്റ്റേററ് കോൺഗ്രസ്സ് നേതാക്കന്മാരു ടെ ഒരു രഹസ്യയോഗത്തിൽ ബലവാനും, ബുദ്ധിശാലിയും, തന്ത്രജ്ഞനുമായ ഒരു ശത്രുവിനെ നേരിടുക എന്ന വിഷമപ്ര ശ്നത്തിലെത്തിയപ്പോഠം ഒരു തീരുമാനം ചെയ്യുവാൻ പണി പ്പെടുന്ന നേതാക്കന്മാൎക്കും, സമരത്തിനു വെമ്പുന്ന അനുയാ യികഠംക്കും, മന്നത്തിൻെറ ആ ചെറിയ സംഭാഷണം ഒരു പോലെ ആശ്വാസം നൽകി. ആ നേതാക്കന്മാർ എൻെറ കണ്ണിൽ കാണപ്പെട്ടതു് ഒരവലംബവുമില്ലാതെ ആകാശ ത്തിൽ തൂങ്ങിനിൽക്കുന്നതായിട്ടായിരുന്നു. മന്നത്തിൻെറ വാ ദങ്ങഠം അവർ നിന്നിരുന്ന നിലം കുഴിച്ചു കോരിക്കളഞ്ഞിരു ന്നു. സർ സി. പി. യുടെ അമേരിക്കൻമാതൃകയിലുള്ള പരി ഷ്കാരങ്ങഠം ഒന്നു പരീക്ഷിച്ചു നോക്കിയാലോ എന്നുണ്ടായ സംശയം പാടെ നീങ്ങി സമരത്തിനുതന്നെ ഒരുങ്ങുവാൻ അ ദ്ദേഹം ഏതാനും വാക്കുകഠംകൊണ്ടു് ഉന്നയിച്ച കാരണങ്ങഠം എല്ലാവരെയും ഒരുപോലെ തൃപ്തിപ്പെടുത്തി. സമരത്തിനു തന്നെ തീരുമാനിച്ചാണ് അവർ പുറത്തിറങ്ങിയതു്.

പൂൎണ്ണവിജയത്തിൽ പര്യവസാനിച്ച ആ സമരത്തിന്റെ വിജയത്തിൽ എത്രയും പ്രധാനപ്പെട്ട ഒരു പങ്ക് ശ്രീ മന്നത്തു പത്മനാഭപിള്ളയ്ക്കു് ഉണ്ടെന്ന് നിസ്സംശയം പറയാം.



*ശ്രീ കേളപ്പൻ പന്ത്രണ്ടു കൊല്ലം മുമ്പെഴുതിയ ഒരു ലേ ഖനമാണ് മുകളിൽ കൊടുത്തതു്. ഈ ഉപഹാരത്തിൽ ഇതു പ്രസിദ്ധപ്പെടുത്തുവാൻ അനുവാദം ചോദിച്ചു*

*കൊണ്ടു് എഴുതിയ കത്തിനു് അദ്ദേഹത്തിൽനിന്നു് കിട്ടിയ മറുപടിയിൽ ശ്രീ കേളപ്പൻ ഇങ്ങനെ പറയുന്നു:*

പ്രിയ സുഹൃത്തേ,

നിങ്ങൾ അയച്ചുതന്ന എന്റെ ആ ലേഖനം ഞാൻ വായിച്ചു. അന്നെഴുതിയ ഒരു ലേഖനം ഇന്നു പ്രസിദ്ധപ്പെടുത്തുന്നതിലും ഒരൗചിത്യമുണ്ടു്. പണ്ടെഴുതിയതാണു്, ഒരു രാഷ്ട്രീയപ്രവർത്തകൻ, എൻ. എസ്. എസ്. ജനറൽ സിക്രട്ടറി ശ്രീ മന്നത്തു പത്മനാഭപിള്ളയെപ്പറ്റി, എന്നോർത്തിരിക്കണം എന്നേയുള്ളു.

ഞങ്ങൾ രണ്ടുപേരും അവിടെനിന്നും മുന്നോട്ടു പോയിട്ടുണ്ടെന്നു് ഞാൻ കരുതുന്നു. ഞാനിന്നു കക്ഷിരാഷ്ട്രീയമില്ലാത്ത ഒരു സർവ്വോദയപ്രവർത്തകനാണു്. മന്നത്തു പത്മനാഭപിള്ള ഇന്നു് വിമോചനസമരത്തിന്റെ അനിഷേദ്ധ്യനേതാവായ ഭാരതകേസരി മന്നത്തു പത്മനാഭനാണു്. നിങ്ങൾ എനിക്കയച്ചുതന്ന എന്റെ ആ ലേഖനം അവസാനിക്കുന്നതു്, 'പൂർണ്ണവിജയത്തിൽ പര്യവസാനിച്ച ആ സമരത്തിന്റെ വിജയത്തിൽ എത്രയും പ്രധാനപ്പെട്ട ഒരു പങ്കു് മന്നത്തു പത്മനാഭപിള്ളയ്ക്കു് ഉണ്ടെന്നു് നിസ്സംശയം പറയാം'' എന്ന വാചകത്തിലാണു്. ഞാൻ നിസ്സംശയം പറഞ്ഞതു് ചിലർ സംശയിച്ചേക്കാമെങ്കിലും വിമോചനസമരത്തിന്റെ ഏകനേതാവു് ശ്രീ മന്നത്തു പത്മനാഭനാണെന്നു് ലോകം മുഴവൻ സമ്മതിക്കും.

എന്റെ ഒരു ലേഖനം വേണമെന്നു് നിങ്ങൾ ആവശ്യപ്പെട്ടിട്ടു് ഞാനെഴുതാതിരുന്നതു് എന്റെ സമയക്കുറവുകൊണ്ടുമാത്രമല്ല, ശ്രീ പത്മനാഭന്റെ മുഴവൻരൂപവും എന്റെ ക്ഷീണിച്ച കണ്ണുകൾക്കു കാണാൻകഴിയാത്തവിധം അദ്ദേഹം അത്രയധികം വളന്നു എന്നതുകൊണ്ടുകൂടിയാണു്. മഹാമേരുവിന്റെ അടിവാരത്തിൽ ഒരിടത്തുചെന്നുനിൽക്കുന്ന ഒരാൾക്കു് മഹാമേരുപർവ്വതത്തെ വർണ്ണിക്കാൻ കഴിയുന്നതെങ്ങനെ? അതുകൊണ്ടു് ഞാൻ ആ പാഴ്‌വേലയ്ക്കു മുതിർന്നില്ല എന്നേയുള്ളു. എന്റെ സ്നേഹിതന്റെ നിർബ്ബന്ധംകൊണ്ടു് ആ ലേഖനം പ്രസി

ഢപ്പെടുത്തുന്നതു് ഞാൻ വിസമ്മതിക്കാതിരിക്കുന്ന താണു്.

ആ ലേഖനത്തിൽ പറഞ്ഞ ഒരു കാര്യം ഞാനിവിടെ എടുത്തുപറയാനാഗ്രഹിക്കുന്നു. അദ്ദേഹം അനുഷ്ഠിച്ചിരുന്ന സമുദായസേവനത്തിൻെറ ഉത്തരവാദിത്വം മറ്റുള്ളവരെ ഭരമേല്പിച്ചു് രാഷ്ട്രീയസമരത്തിന്നിറങ്ങി എന്നു ഞാനെഴുതി. ഇന്നിതാ വിമോചനസമരത്തെ വിജയത്തിലേക്കു നയിച്ച അനിഷേധ്യനേതാവു് ഭരണകാര്യത്തിൽ ഒരു പങ്കും വഹിക്കാതെ ആയുധങ്ങളെല്ലാം കെട്ടിവച്ചു് നിഷ്ക്രിയനായി നിലകൊള്ളുന്നു. സമുദായത്തേയും രാഷ്ട്രത്തേയും അതിജീവിച്ചു് ഒരു ലോകസേവകന്റെ പൂർണ്ണതയിലേയ്ക്കു വളരുവാനുള്ള പതനത്തിലാണു് അദ്ദേഹം ഇന്നിരിക്കുന്നതു്. യോഗഭ്രഷ്ടനാവാതെ കക്ഷിരാഷ്ട്രീയവും ദേശീയത്വവുമില്ലാത്ത ഏകലോകം, ലോകസാഹോദര്യം, സർവ്വോദയം ലക്ഷ്യമാക്കി ജീവിതയാത്ര തുടരുവാൻ സ്തുത്യർഹമായ സേവനത്തിന്റെ ഫലമായി തനിക്കു കൈവന്ന ഈ സുവർണ്ണാവസരം ശ്രീ മന്നത്തു പത്മനാഭൻ ഉപയോഗപ്പെടുത്തുമെന്ന എൻെറ ആശ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ശാന്തികുടീരം, സസ്നേഹം
2–12–60 കെ. കേളപ്പൻ

സി. എൻ. ശ്രീ കുപ്പൻ നമ്പൂതിരി

# ആശീർവ്വാദങ്ങളർപ്പിക്കട്ടെ

ആണ്ടു് ഓർക്കുന്നില്ല. കുറെ വർഷങ്ങൾക്കു മുൻപു് കവിയൂർ വച്ചു നടന്ന നായർമഹാസമ്മേളനത്തിനു് ഞാൻ യാത്ര പുറപ്പെട്ടു. എന്റെകൂടെ സ്നേഹിതന്മാരായി പരേതനായ ശ്രീ ആണ്ടൂർ ശങ്കരപ്പിള്ളയും ഇന്നു് പഞ്ചായത്തു പ്രസിഡണ്ടായിരിക്കുന്ന ശ്രീ സി. കെ. നീലകണ്ഠൻനായരും ഉണ്ടായിരുന്നു. കോട്ടയത്തു് എത്തിയപ്പോൾ എന്റെ ഒരു സ്നേഹിതൻ നമ്പൂതിരി ചോദിച്ചു "എവിടേക്കാണു യാത്ര?"

ഞാൻ:-കവിയൂരേക്കു്. ഉത്സാഹമുണ്ടെങ്കിൽ വന്നോളു.

സ്നേഹിതൻ:-എന്താ കവിയൂർ വിശേഷം?

ഞാൻ:-താൻ കേട്ടില്ലേ നായർമഹാസമ്മേളനം അവിടെ വച്ചു് നടക്കുന്നു എന്നു്?

സ്നേഹിതൻ:-തനിക്കു ക്ഷണം കിട്ടീട്ടൊണ്ടോ?

ഞാൻ:-താൻ എങ്ങോട്ടാണു് പോകുന്നതു്?

സ്നേഹിതൻ:-ഞാൻ എന്റെ അമ്മാത്തേക്കു പോവുകയാണു്.

ഞാൻ:-തനിക്കു ക്ഷണം കിട്ടീട്ടൊണ്ടോ?

സ്നേഹിതൻ:-അമ്മാത്തുപോവാൻ ക്ഷണിക്കണോ?

ഞാൻ:-അങ്ങനെയാണെങ്കിൽ നായർമഹാസമ്മേളനത്തിനു് എനിക്കും ക്ഷണം ആവശ്യമില്ല.

ഞങ്ങളുടെ ഈ സംഭാഷണം കവിയൂർസമ്മേളനത്തിലെ എന്റെ പ്രസംഗത്തിൽ ഞാൻ സൂചിപ്പിക്കുകയുണ്ടായി. ഈ അമ്മാത്തുപോവുക എന്ന വാക്കു മലയാളരാജ്യം പത്രം

സന്ദർഭത്തിനനുസരിച്ച് ഇന്നും ഉദ്ധരിക്കാറുണ്ട്. ഈ സംഭാഷണത്തിൽനിന്നും നായർ സർവ്വീസ് സൊസൈററിയും അതിന്റെ ജീവാത്മാവും പരമാത്മാവുമായ മന്നത്തുപത്മനാഭപിള്ള അവർകളും ഞാനും തമ്മിലുള്ള അടുപ്പം വ്യക്തമാണല്ലോ.

ഇതിനും പുറമേ, മന്നത്തുപത്മനാഭപിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തിയും, കുമാരനല്ലൂർ ക്ഷേത്രസന്നിധിയിൽ വച്ചു നടന്ന എന്റെ ഷഷ്ട്യബ്ദപൂർത്തിയും തമ്മിൽ ബന്ധിപ്പിച്ചുകൊണ്ടു് ശ്രീ പി. കെ. രാജരാജവർമ്മയുടെ കുഞ്ചിയമ്മ മലയാളരാജ്യം പത്രത്തിൽ എഴുതിയിട്ടുള്ള രസാവഹമായ ലേഖനവും ഞങ്ങൾ തമ്മിലുള്ള ഐക്യത്തെ സ്പഷ്ടമാക്കുന്നുണ്ടു്. ക്ഷേത്രസന്നിധിയിൽ അന്നു നടന്ന മഹാസമ്മേളനത്തിൽവച്ച് എണ്ണച്ചായത്തിൽ എഴുതീട്ടുള്ള എന്റെ ഒരു ഛായാപടം ശ്രീ മന്നം അനാച്ഛാദനം ചെയ്യുകയുമുണ്ടായി. ആ അവസരത്തിൽ അദ്ദേഹം ചെയ്ത പ്രസംഗം എന്നിൽ ഉള്ള വാത്സല്യം പ്രകടിപ്പിക്കുന്നതായിരുന്നു.

ശ്രീ മന്നത്തു പത്മനാഭപിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി സംബന്ധിച്ച് എൻ. എസ്. എസ്. ഹെഡ്ഡാഫീസിൽവച്ച് ദിവാൻ സർ സി. പി. രാമസ്വാമി അയ്യർ അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ മഹായോഗത്തിൽ ഞാൻ ഒരു ആശീർവ്വാദപ്രസംഗം ചെയ്യുകയുണ്ടായി. എന്റെ ആശീർവ്വാദം മൂന്നു ഘട്ടങ്ങളിലായി പൂരിപ്പിച്ചുകൊള്ളാമെന്നാണു് ഞാൻ ദേവിയെ പ്രാർത്ഥിച്ചുംകൊണ്ടു് പ്രസ്താവിച്ചതു്. അതിൽ ഒരു ഘട്ടം അന്നു നിറവേററുന്നു എന്നും ബാക്കി ഒന്നു് ശ്രീ മന്നത്തിൻെറ ശതാഭിഷേകം സംബന്ധിച്ച് കൂടുന്ന മഹായോഗത്തിലും, മൂന്നാമത്തതു് അദ്ദേഹത്തിന്റെ നൂററിഒന്നാം (കനകം—പരല്പേരു സംഖ്യ) ജന്മദിനത്തിലും നിറവേററിക്കൊള്ളാമെന്നും ഞാൻ പറയുകയുണ്ടായി. ദേവീകടാക്ഷംകൊണ്ടു രണ്ടാം ഘട്ടമായ ശതാഭിഷേകകർമ്മത്തിലും ആശീർവ്വാദം ചെയ്യുവാൻ ഇപ്പോൾ സാധിച്ചിരിക്കുന്നു. ഈ കാരണങ്ങളാൽ ഈ ശതാഭിഷേകോത്സവത്തിൽ മററുള്ളവരെ അപേക്ഷിച്ച് ഏററവും കൂടുതൽ സന്തോഷം എനി

ക്കാണുള്ളതെന്നു് ഞാൻ അവകാശപ്പെടുന്നു. ശ്രീ മന്നത്തിന്റെ ഷഷ്ട്യബ്ദപൂർത്തി സംബന്ധിച്ചു് നമ്പൂതിരിമാരുടെ വകയായി വെള്ളിത്തകിടിൽ ഒരു മംഗളപത്രവും ഞങ്ങൾ സമർപ്പിക്കുകയുണ്ടായി.

ശ്രീ പത്മനാഭപിള്ള അവർകളെ ഞാൻ ആദ്യമായി പരിചയപ്പെടുന്നതു് നായർ സർവീസ് സൊസൈററിയുടെ നാലാമത്തു വാർഷികയോഗത്തിൽവച്ചാണെന്നു തോന്നുന്നു. പരേതനായ പാലിയത്തു കുഞ്ഞുണ്ണിയച്ചൻ അവർകളുടെ അദ്ധ്യക്ഷതയിൽ ചങ്ങനാശ്ശേരിയിൽ നടന്ന മഹായോഗത്തിൽവച്ചാണു് ആ പരിചയം. അതു് യോഗക്ഷേമമഹാസഭയിലൂടെയും, നായർ മഹാസഭകളിലൂടെയും ക്രമേണ വളന്നു് എന്റെ സമുദായത്തിലെ ഒരു ഉറച്ച നേതാവാണു് ശ്രീ മന്നത്തു പത്മനാഭപിള്ള അവർകൾ എന്നുള്ള നിലയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു.

നമ്പൂതിരിയോഗക്ഷേമ മഹാസഭ ശക്തിയായി നടന്ന കാലങ്ങളിൽ ശ്രീ മന്നത്തിന്റെ സാന്നിദ്ധ്യവും ഉപദേശവും എല്ലാ വാർഷികയോഗങ്ങളിലും ഉണ്ടായിട്ടുണ്ടു്. അദ്ദേഹത്തെ കൂടാതെ നടന്നിട്ടുള്ള സമ്മേളനങ്ങൾ വളരെ അപൂർവ്വമാണു്. ഇതിൽ ഏററവും പ്രാധാന്യം അർഹിക്കുന്ന ഒരു യോഗം ഗുരുവായൂർവച്ചു നടന്നിട്ടുള്ളതാണു്. അതോടനുബന്ധിച്ചു് നടന്ന യുവജനസമ്മേളനത്തിൽ ശ്രീ പത്മനാഭപിള്ള അവർകൾ ഒരു പ്രസംഗം ചെയ്യുകയുണ്ടായി. ആ പ്രസംഗം അനാഥമായ നിലയിൽ കഴിഞ്ഞുകൂടിയിരുന്ന നമ്പൂതിരിബാലന്മാരോടായി ശാസനാരൂപത്തിലും സങ്കടത്തോടുകൂടിയുള്ളതും ആയിരുന്നു. ഇത്ര ശക്തിയായ ഒരു പ്രസംഗം ഞാൻ അധികം കേട്ടിട്ടില്ല. അതോടുകൂടി ആ സദസ്സിൽ ഉണ്ടായിരുന്ന അനേകം ബാലന്മാർ ശപഥംചെയ്തുംകൊണ്ടു് വിദ്യാലയങ്ങളിൽ പ്രവേശിക്കുകയാണു് ഉണ്ടായതു്. അവർ ബിരുദങ്ങളും വാങ്ങിക്കൊണ്ടു് ഇന്നു് ഉദ്യോഗങ്ങളിലും മാന്യമായ തൊഴിലുകളിലും പ്രവേശിച്ചിരിക്കുന്നു. പൊതുവേ നമ്പൂതിരിമാരുടെ വിദ്യാഭ്യാസപരവും തൊഴിൽപരവുമായ ഇന്നത്തെനില പ്രശംസനീയമാണു്. ഇതിലേക്കു് അടിസ്ഥാന

കാരണക്കാരിൽ ഒരാഠ ശ്രീ മന്നമാണെന്ന് എനിക്ക് ഉറപ്പിച്ചു പ്രസ്താവിക്കുവാൻ കഴിയും. ശ്രീ പത്മനാഭപിള്ളയുടെ ഈദൃശ പ്രവൃത്തികളിൽ ഞങ്ങഠ ഏററവും സംതൃപ്തരും കൃതജ്ഞരും ആണ്.

ഒരു യോഗത്തിൽ അദ്ദേഹംതന്നെ പറയുകയുണ്ടായി, പന്ത്രണ്ടുകൊല്ലം യോഗക്ഷേമസഭയിൽ സഹകരിച്ച ഒരു നായർ പതിമൂന്നാം കൊല്ലത്തിൽ ഒരു നമ്പൂതിരി ആകുമെന്ന്. അതു നോക്കുമ്പോഠ മന്നത്തു പത്മനാഭപിള്ള അവർകഠ നമ്പൂതിരിസമുദായത്തിലേയും നേതാവുതന്നെ എന്ന് കരുതുന്നതിൽ തെററില്ല. കാലാനുസൃതമായ പുരോഗമനത്തിൽ നമ്പൂതിരിസമുദായം ഒരു ഉന്നതനിലയിൽ എത്തുന്നതിന് ശ്രീ മന്നത്തിൻെറ സഹകരണവും ഉപദേശവും വളരെ പ്രയോജനപ്പെട്ടിട്ടുണ്ട്. പന്ത്രണ്ടുകൊല്ലത്തിൽ കൂടുതൽ കാലം ഞാനും നായർമഹായോഗങ്ങളിൽ സഹകരിക്കുകയുണ്ടായിട്ടുണ്ട്. ആ നിലയ്ക്കു് അദ്ദേഹത്തിന്റെ ഭാഷയിൽ പറഞ്ഞാൽ എന്നെ നായർ സമുദായത്തിലെ ഒരംഗമായി കണക്കാക്കാം. അതിൽ എനിക്കും അഭിമാനം തോന്നുന്നുണ്ട്.

കേരളത്തിലെ പ്രശസ്തിയേറിയ നമ്പൂതിരിസമുദായവും നായർസമുദായവും തമ്മിൽ ഭിന്നിപ്പുകൂടാതെ കഴിയണമെന്നാണ് അദ്ദേഹത്തിൻെറ ആഗ്രഹം. ഈ ആഗ്രഹംതന്നെയാണ് എനിക്കും ഉണ്ടായിട്ടുള്ളതു്. നമ്പൂതിരിസമുദായം ഇന്ന് പ്രത്യേക സംഘടനകളൊന്നും ഇല്ലാത്തതിനാൽ നായർസമുദായസംഘടനയുമായി സഹകരിച്ചു് പ്രവത്തിച്ചുവരികയാണ്. ആ നിലയിൽ ഞങ്ങഠ രണ്ടുപേരുടേയും ആഗ്രഹം സാധിതപ്രായമായിരിക്കുന്നു. ശ്രീ മന്നത്തിനുള്ളതുപോലുള്ള ദീർഘദൃഷ്ടി മററ് അധികംപേരിൽ കാണുകയില്ലെന്ന് അദ്ദേഹത്തിൻെറ ഓരോ പ്രവൃത്തിയും തെളിയിക്കുന്നുണ്ട്. അദ്ദേഹത്തിൻെറ ആശയം ക്രമേണ വളന്ന്, "ലോകാസ്സമസ്താ സുഖിനോ ഭവന്തു" എന്ന നിലയിൽ ഇന്ന് എത്തിക്കഴിഞ്ഞിരിക്കുന്നു.

സമാധാനപ്രിയരും സാധുക്കളുമായ ജനവിഭാഗത്തിനു് സങ്കടങ്ങഠ ഉണ്ടാകുന്ന അവസരങ്ങളിലാണല്ലോ അവതാര

ങ്ങൾ ഉണ്ടാകുന്നതു്. ആ നിലയിൽ ആദിശങ്കരാചാര്യർ, വിവേകാനന്ദൻ, മഹാത്മാഗാന്ധി, ശ്രീനാരായണഗുരുദേവർ എന്നിവരെപ്പോലെ ഒരു അംശാവതാരംതന്നെയാണു് ശ്രീ മന്നത്തുപത്മനാഭപിള്ള എന്നു് നിസ്സംശയം പറയാവുന്നതാണു്. അദ്ദേഹത്തിന്റെ മഹത്വം ഇനിയും വെളിപ്പെട്ടുവാനിരിക്കുന്നതേ ഉള്ളൂ.

ജനക്ഷേമകരങ്ങളായ അനേകം കർമ്മങ്ങൾ ഇനിയും അദ്ദേഹത്തിനു് ചെയ്തുതീർക്കേണ്ടതായിട്ടുണ്ടു്. അവ എപ്രകാരം ചെയ്തുതീർക്കുമെന്നു സ്മരിക്കുവാൻപോലും മറ്റുള്ളവർക്കു് സാധ്യമല്ല. അവതാരപുരുഷന്മാരുടെ വർത്തമാനകാലത്തിനുശേഷമാണു് അവർ അവതാരമാണെന്നുള്ള ബോദ്ധ്യം ജനങ്ങളിൽ ഉളവാകുന്നതു്. ശ്രീ മന്നം ഇതുവരെ ചെയ്തിട്ടുള്ളതും ചെയ്യിച്ചിട്ടുള്ളതുമായ ഓരോ കർമ്മവും ഒരു സാധാരണവ്യക്തിയാൽ സാദ്ധ്യമല്ലാത്തതാണു്. ഒരു അസാധാരണശക്തി അദ്ദേഹത്തിൽ കാണുന്നതുകൊണ്ടുതന്നെയാണു് ഒരു അവതാരശക്തി ഉണ്ടെന്നു് വിശ്വസിക്കേണ്ടതു്. ശ്രീ മന്നത്തുപത്മനാഭപിള്ളയെ സംബന്ധിച്ചിടത്തോളം 'അധൈര്യം' എന്ന വാക്കു് നിഘണ്ടുവിൽനിന്നും എടുത്തുകളയേണ്ടതാണു്. അദ്ദേഹത്തിന്റെ വിപദിധൈര്യത്തിനു പല ഉദാഹരണങ്ങളും എനിക്കു ചൂണ്ടിക്കാണിക്കാൻ കഴിയും. എങ്കിലും അവയിലെല്ലാം മികച്ച ഒന്നുമാത്രം ചൂണ്ടിക്കാണിക്കാം. കൊല്ലവർഷം 1112 തുലാം 27-ാംതീയതി തിരുവിതാംകൂറിലെ ക്ഷേത്രങ്ങൾ, എല്ലാ ഹൈന്ദവർക്കുമായി തുറന്നുകൊടുത്തു്, ഹരിജനോദ്ധാരകൻ എന്ന പ്രശസ്തി നമ്മുടെ ശ്രീചിത്തിരതിരുനാൾതിരുമനസ്സുകൊണ്ടു നേടി. ക്ഷേത്രപ്രവേശനശേഷം ഉത്രാണമക്ഷേത്രങ്ങൾ ആദ്യം തുറന്നുകൊടുത്തതു്, കുമാരനല്ലൂർ ക്ഷേത്രമാണു്. 'ക്ഷേത്രം തുറന്നുകൊടുക്കരുതു്, കൊടുത്താൽ—' എന്നു് പല ഭീഷണിക്കത്തുകളും ഊമക്കത്തുകളും എനിക്കു കിട്ടി. ഞാൻ ഡി. എസ്. പി. ആയിരുന്ന ശ്രീ വി. ശിവശങ്കരപ്പിള്ളയെ അറിയിച്ചു. നയകോവിദനായ അദ്ദേഹം പോംവഴി കണ്ടുപിടിച്ചു. ശ്രീ മന്നത്തിന്റെ സാന്നിദ്ധ്യത്തിൽ ആ പരിപാടി നിർവ്വഹിക്കാൻ നിർദ്ദേശിച്ചു. വൃശ്ചികം

മൂന്നാംതീയതി കുമാരനല്ലൂർക്ഷേത്രത്തിലെ ഉത്സവവേളയിൽ കുമാരനല്ലൂർക്ഷേത്രത്തിലും ഹരിജനങ്ങൾ പ്രവേശിച്ചു. മി. ടി. വി. തേവനുമായി കരംകോർത്തുപിടിച്ചുകൊണ്ടു് ശ്രീ മന്നത്തുപത്മനാഭപിള്ളയാണു് ക്ഷേത്രത്തിൽ പ്രവേശിച്ചതും ദർശനം നടത്തിയതും. വീറോടെ—വാശിയോടെ നിന്നിരുന്നവരെല്ലാം അന്ധാളിച്ചു. ഞാൻ പൊട്ടിച്ചിരിച്ചുപോയി. അന്നു് ശ്രീ മന്നത്തിന്റെ ഒരു പ്രസംഗമുണ്ടായിരുന്നു. അപൂർവ്വമായ ഒരു ഉഗ്രൻപ്രസംഗം. ഈ മഹാന്റെ യശസ്സു് ഭൂലോകംമുഴുവൻ നിറഞ്ഞുകഴിഞ്ഞിരിക്കുന്നു. ഒരു ദേവീഭക്തനും ഉറച്ച ഒരു കർമ്മയോഗിയുമാണു് അദ്ദേഹം. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ഒരു രണ്ടാംഗീതയായി സ്വീകരിക്കുന്നതിൽ തെററില്ല.

ആയിരം പൂർണ്ണചന്ദ്രനെ കണ്ട ഒരു മനുഷ്യനു് പുനർജ്ജന്മമില്ലെന്നാണു് ശാസ്ത്രം ഘോഷിക്കുന്നതു് അങ്ങനെയുള്ള ഒരാൾ തീർച്ചയായും വന്ദ്യനാണു് ആ നിലയിലും ഒരു അവതാരപുരുഷൻ എന്ന നിലയിലും ശ്രീ മന്നത്തു പത്മനാഭപിള്ള അവർകൾ അഭിവന്ദ്യനാണു്.

മേൽ പ്രസ്താവിച്ച പ്രകാരം ഷഷ്ട്യബ്ദപൂർത്തി ആഘോഷവേളയിൽ പ്രസ്താവിച്ചതുപോലെ മൂന്നാംഘട്ടമായ നൂററി ഒന്നാം ജന്മദിനത്തിൽ നടക്കുന്ന സമ്മേളനത്തോടുകൂടി മാത്രമേ എന്റെ ആശീർവ്വാദങ്ങൾ പൂർത്തിയാവുകയുള്ളു. അതിലേക്കു് ദേവീകടാക്ഷമുണ്ടാകട്ടെ എന്നു് പ്രാർത്ഥിക്കുന്നു.

ഡാക്ടർ സി. ഒ. കരുണാകരൻ

# ഒരു അവിസ്മരണീയ വ്യക്തി

ശ്രീ മന്നത്തിനെ ഞാനാദ്യം കണ്ടതു് സിംഗപ്പൂരിൽവച്ചായിരുന്നു; ഉദ്ദേശം 35 വർഷംമുമ്പു്. വൈദ്യവിദ്യാഭ്യാസത്തിനു് 1914-ൽ മദ്രാസിൽ പോയതിൽപ്പിന്നെ 1931-ൽ തിരുവിതാംകൂർസർവീസിൽ പ്രവേശിക്കുന്നതുവരെ, പഠിക്കുന്നതിനും ജോലിക്കും മറ്റുമായി വിദേശങ്ങളിൽ താമസിച്ച എനിക്കു് അദ്ദേഹത്തെ കാണാൻ കിട്ടിയ ആദ്യത്തെ അവസരമായിരുന്നു അതു്.

എന്നാൽ അതിനുമുമ്പുതന്നെ അദ്ദേഹത്തെക്കുറിച്ചു്, സാമാന്യത്തിലധികം ബഹുമാനം തോന്നിയിരുന്നു. അതു് ഒട്ടു മുഴുവൻ മലയാളവർത്തമാനപ്പത്രങ്ങൾ വായിച്ചുണ്ടായതായിരുന്നു. അന്നു് ദിനപ്പത്രങ്ങളില്ലായിരുന്നു. വാരികകളും അർദ്ധവാരികകളുമേ ഉണ്ടായിരുന്നുള്ളു. അതും കൈവിരലിൽ എണ്ണാവുന്നത്രയുംമാത്രം. എവിടെയായാലും ഞാൻ ചില പത്രങ്ങൾ പതിവായി വരുത്തി വായിച്ചിരുന്നു; 'സമദർശി'യും 'ദേശാഭിമാനി'യും, 'സുജനാനന്ദിനി'യും. നാട്ടുവർത്തമാനങ്ങളെക്കുറിച്ചും പ്രത്യേകിച്ചു് പുരോഗമനപ്രസ്ഥാനങ്ങളെക്കുറിച്ചും അങ്ങനെ കിട്ടിയ അറിവിൽനിന്നു്, പ്രമുഖനായ ഒരു സമുദായോദ്ധാരകൻ, സമുദായപരിഷ്കാരി, കർമ്മപടു എന്നൊക്കെ ഒരു ചിത്രം ശ്രീ മന്നത്തിനെക്കുറിച്ചു് മനസ്സിൽ പതിഞ്ഞിരുന്നു.

ആ ചിത്രത്തിനു ശോഭകൂട്ടിയ മററു വിവരങ്ങൾ രണ്ടു് അടുത്ത ബന്ധുക്കൾ തരാറുണ്ടായിരുന്നു; യശഃശരീരരായ ററി. കെ. മാധവനും കെ. പി. കയ്യാലക്കലും. ബന്ധുക്കൾ എന്നനിലയിൽമാത്രമല്ല, അവർ നടത്തിയിരുന്ന 'ദേശാഭി

മാനി' പത്രത്തിന്ന് ആരംഭംമുതൽ ലേഖനസഹായം ചെയ്ത ഒരു പത്രബന്ധു എന്ന നിലയിലും അവരുമായി എനിക്കു പ്രത്യേക അടുപ്പമുണ്ടായിരുന്നു. ശ്രീ മന്നത്തിനെക്കുറിച്ച് അവക്കുണ്ടായിരുന്ന മതിപ്പ് എത്ര ദൃഢവും അഗാധവും ആയിരുന്നെന്ന് അങ്ങനെ ഞാൻ മനസ്സിലാക്കിയിരുന്നു. ശതാഭിഷേകസോവനീറിനു ലേഖനം എഴുതാൻ അവർ ഇന്നില്ലല്ലോ, എന്നു ഞാൻ വ്യസനിക്കുകയാണ്. അവക്കുവേണ്ടി ഒന്നും പറയാൻ ഞാൻ അഹ്നല്ലെങ്കിലും, അവരെക്കൂടെ സ്മരിച്ചാണ്, അല്പം ചിലതെഴുതുന്നത്.

സിംഗപ്പൂരിൽവച്ച് ഞങ്ങൾ തമ്മിൽ കണ്ടതു യാദൃച്ഛികമായിരുന്നു. സിംഗപ്പൂരിനടുത്തുള്ള ഒരു ഡിസ്ട്രിക്ടിലെ തോട്ടങ്ങളുടെ പ്രധാന മെഡിക്കൽ ആഫീസർ ജോലിയായിരുന്നു, അന്നെനിക്കുണ്ടായിരുന്നതു്. മൂന്നുനാലു ദിവസത്തെ അവധിയിൽ സിംഗപ്പൂരിൽ എത്തി അവിടെ ഒരു ഹോട്ടലിൽ താമസിക്കുകയായിരുന്നു. പരേതനായ ശ്രീ എം. എൻ. നായരുമൊത്തു് ശ്രീ മന്നം അന്നു മലയായിൽ ഒരു പര്യടനം നടത്തിയിരുന്നു; 'സവ്വീസ്' പത്രത്തിൻെറ ധനശേഖരണാത്ഥം. ഞാൻ സിംഗപ്പൂരിൽ ഉണ്ടെന്നറിഞ്ഞു് അവർ എന്റെ ഹോട്ടലിൽ വന്നു. ഞങ്ങൾ തമ്മിൽ കുറേനേരം സംസാരിച്ചു. ഞാനും അവരുടെ സംരംഭത്തിന്ന് യഥാശക്തി സംഭാവന നൽകി.

ശ്രീ മന്നത്തെക്കുറിച്ചു മുമ്പു മനസ്സിൽ പതിഞ്ഞിരുന്ന ചിത്രത്തിനു 'മാംസവും രക്തവും' കൊടുത്തതു് ആ സന്ദശനമാണ്. ദൃഢനിശ്ചയം, ഉൗജ്ജസ്വലത, ആത്മാത്ഥത, 'ഏതിനും പോരും' എന്ന വിശ്വാസം ഇവയെല്ലാമാണ് അദ്ദേഹത്തിൻെറ രൂപത്തിലും ഭാവത്തിലും വാക്കിലും ഞാൻ ദശിച്ചതു്. 'അവിസ്മരണീയൻ' എന്ന പ്രതീതി ആ സന്ദർശനം എന്നിൽ ഉറപ്പിച്ചു. അതിന്ന് ഇന്നുവരെ ഇളക്കംതട്ടിയിട്ടില്ലെന്നുമാത്രമല്ല, അനന്തരസംഭവങ്ങൾ അതിനെ പൂവ്വാധികം ഉറപ്പിച്ചിരിക്കുകയാണ്.

പിന്നെ അദ്ദേഹം പ്രഭാപൂരത്തോടെ കൺമുമ്പിൽ വീണ്ടും പ്രത്യക്ഷപ്പെട്ടതു് വയ്ക്കം സത്യാഗ്രഹത്തെ തുടന്നു

ണ്ടായസവർണ്ണഹിന്ദുജാഥയുടെ സേനാനായകനായിട്ടായിരുന്നു. പത്രറിപ്പോർട്ടുകളിൽനിന്നു കിട്ടിയ രൂപമായിരുന്നു അതും. കോംഗോയിലെ ജനങ്ങൾപോലും സ്വാതന്ത്ര്യം നേടിയിരിക്കുന്നസ്ഥിതിക്ക് സത്യഗ്രഹവും ജാഥയുംമറ്റും ഇല്ലായിരുന്നെങ്കിൽത്തന്നെയും ക്ഷേത്രപ്രവേശനവും സഞ്ചാരസ്വാതന്ത്ര്യവും തനിയേ ഇങ്ങു കൈവരുമായിരുന്നു എന്നു് വാദിക്കുന്നവരുണ്ടു്. ആ വാദം തെററല്ല. പക്ഷേ, സമുദായങ്ങളുടെ ഭൗതികമായും ആത്മീയമായും ഉള്ള വളച്ച്യൂടിസ്ഥാനമായ സ്വാതന്ത്ര്യങ്ങൾ എത്രയുംനേരത്തെ കിട്ടുന്നോ അത്രയും അവരുടെ വളച്ച് കൂട്ടമെന്നുള്ളതു് ആക്കും നിഷേധിക്കാവുന്നതല്ല. ഈ പരമാർത്ഥം ശരിക്കു് ഓക്കാത്തവരാണു് പിന്നോക്കംനില്ക്കുന്നവരുടെ മൗലികാവകാശങ്ങൾക്കുവേണ്ടി, പരിതസ്ഥിതിക്കെതിരേ, പൊരുതിയവരുടെ സേവനങ്ങളെ അവ അർഹിക്കുന്നവിധത്തിൽ വിലയിരുത്താത്തതു്. അവർ ശ്രീനാരായണഗുരുസ്വാമികളുടെ സേവനങ്ങളെപ്പോലും ചോദ്യംചെയ്യുന്നവരാണു്. അവർ എന്തുതന്നെ പറഞ്ഞാലും, അനാചാരങ്ങളുടെനേരെ സന്ധിയില്ലാസമരംചെയ്ത ധീരസേനാനി എന്നനിലയിൽ ശ്രീ മന്നത്തിനു് കേരളചരിത്രത്തിൽ സ്ഥിരപ്രതിഷ്ഠ കിട്ടിയിട്ടുണ്ടു്.

എന്നാൽ അദ്വിതീയനായ ഒരു വിദ്യാഭ്യാസപ്രവർത്തകനായിട്ടാണു് മറെറല്ലാററിലും ഉപരിയായി ഇന്നു ഞാൻ അദ്ദേഹത്തെ കാണുന്നതു്. പക്ഷേ, അങ്ങനെതന്നെ ആയേക്കാം, അദ്ദേഹത്തെ ഭാവിജനത കൂടുതൽ സ്മരിക്കുന്നതും, ബഹുമാനിക്കുന്നതും. നാല്പതിലധികം ഹൈസ്ക്കൂളുകളുടേയും ഏഴു കോളേജുകളുടേയും സ്ഥാപനം! അതുകൊണ്ടു് ആഹ്ലാദിക്കാത്തവരും, അതിനെക്കുറിച്ചു ബഹുമാനിക്കാത്തവരും ഹൃദയശൂന്യരായിരിക്കും. വിദ്യാലയങ്ങളും മഹാവിദ്യാലയങ്ങളും സ്ഥാപിച്ചിട്ടുള്ളവർ എല്ലാ രാജ്യങ്ങളിലും ഉണ്ടു്. റോക്ക്ഫെല്ലറേയും, കാർണീറിയേയും പോലുള്ളവർ! തെക്കേ ഇന്ത്യയിൽത്തന്നെ ഡാക്ടർ അഴകപ്പാ ചെട്ടിയാർ ഉണ്ടായിരുന്നു. യാതൊരു ലോഭവും കൂടാതെ ആവശ്യംപോലെ രണ്ടു കൈകൊണ്ടും ബാങ്കിൽനിന്നു പണംവാരി എടുക്കത്തക്ക

വണ്ണം വരവുണ്ടായിരുന്ന വ്യവസായ സമ്രാട്ടുകളായിരുന്നു അവർ.

ക്രൈസ്തവസഭകൾ നമ്മുടെ വിദ്യാഭ്യാസരംഗത്തു് മഹനീയസേവനം നടത്തിയിട്ടുണ്ടു്. ഇന്നും നടത്തുന്നുണ്ടു്. അവർക്കു് സുസംഘടിതങ്ങളും ലോകവ്യാപകങ്ങളുമായ സംഘടനകളുടെ പിൻതുണയുണ്ടു്; ധനസഹായവുമുണ്ടു്.

ശ്രീ മന്നത്തിനോ? കുത്തഴിഞ്ഞ പുസ്തകംപോലെ കിടന്ന, സാമ്പത്തികസുസ്ഥിരതയില്ലാത്ത, ഒരു സമുദായത്തെ ആയിരുന്നു അദ്ദേഹം കണ്ടതു്. വെറുംകയ്യും വീശി അവരുടെ മദ്ധ്യത്തിൽ പ്രവർത്തനത്തിനിറങ്ങിയ ആ കർമ്മകുശലൻ അചിരേണ ലക്ഷോപലക്ഷങ്ങളുടെ ഹൃദയങ്ങളിൽ സ്ഥിരപ്രതിഷ്ഠനായി. അവരുടെ വിയർപ്പിന്റെ ഫലം തുള്ളിതുള്ളിയായി സംഭരിച്ചാണു് അദ്ദേഹം ഈ മഹാ അത്ഭുതം സാധിച്ചതു്.

അദ്ദേഹത്തിന്റെ ശതാഭിഷേകത്തിൽ നാം ആഹ്ലാദിക്കുകയാണു്; അദ്ദേഹത്തെ അനുമോദിക്കുകയാണു്. രണ്ടും ആവശ്യംതന്നെ. പക്ഷേ, അതു കേവലം ഉപരിപ്ലവമായിപ്പോകരുതു്. ശ്രീ മന്നം ഒരു മഹാശയത്തിന്റെ പ്രതീകമാണു്. ആ ആശയമാണു് അദ്ദേഹം രൂപം നൽകിയിരിക്കുന്ന വിദ്യാലയങ്ങൾ! ആ വിദ്യാലയങ്ങളെ അദ്ദേഹം ആഗ്രഹിക്കുന്നതുപോലെ—വിഭാവനചെയ്യുന്നതുപോലെ—പൂർത്തിയാക്കാൻ അദ്ദേഹത്തെ പ്രാപ്തനാക്കുകയാണു് ഈ സന്ദർഭത്തിൽ നമുക്കു ചെയ്യാവുന്ന യഥാർത്ഥ ആഹ്ലാദപ്രകടനം. അതിനു വേണ്ട പ്രചോദനം നൽകാൻ, കേരളീയരെ മാത്രമല്ല വിദ്യാഭ്യാസപ്രേമികളായ സകലരേയും അതിനു് ഉണർത്തുവാൻ, ശതാഭിഷേകാഘോഷം പര്യാപ്തമാകട്ടെ. തന്റെ ഹൃദയത്തിൽ മൊട്ടിട്ട ആ വിദ്യാലയകുസുമങ്ങൾ പൂർണ്ണമായി വികസിച്ചു് അവയുടെ സൌരഭ്യം അനുഭവിച്ചു് കൃതാർത്ഥനാകാൻ ജഗദീശ്വരൻ അദ്ദേഹത്തെ അനുഗ്രഹിക്കട്ടെ.

ആഗമാനന്ദ സ്വാമികൾ

# എന്റെ ചില സ്മരണകൾ

രണ്ടുകൊല്ലം മുമ്പ് ഒരു സായാഹ്നം. സ്ഥലം, പെരുന്നയിൽ ശ്രീ മന്നത്തിന്റെ ഗൃഹം. ശ്രീശങ്കരകോളേജിന്റെ ഭാവിയെപ്പററിയുള്ള ഉൽക്കണ്ഠ, അതിന്റെ ബാദ്ധ്യതകളിൽനിന്നു മോചനം ലഭിക്കുവാൻ മാർഗ്ഗം കാണാത്തതിലുള്ള ക്ലേശം, സഹായവും സൗമനസ്യവും പ്രതീക്ഷിച്ചിരുന്ന പല കേന്ദ്രങ്ങളിൽനിന്നും അവഗണനയും അവഹേളനവും മാത്രം ലഭിച്ചുവന്നതിൽനിന്നുള്ള ഛരിക്ഷീണത, ഇവയാൽ ക്ലാന്തനും താന്തനുമായി ഞാൻ ശ്രീ മന്നത്തിന്റെ സന്നിധിയിലെത്തി. ദീർഘകാലപരിചയം, വാത്സല്യനിർഭരമായ സ്നേഹപ്രകടനം ഇവയാൽ തെല്ലൊന്ന് ആശ്വസിപ്പിക്കപ്പെട്ടശേഷം ഞാൻ കോളേജിന്റെ സ്ഥിതിഗതികൾ അദ്ദേഹത്തെ വിശദമായി ധരിപ്പിച്ചു. ഇടയ്ക്കിടയ്ക്കു പുഞ്ചിരി, ചിലപ്പോൾ കാര്യഗൗരവം ദ്യോതിപ്പിക്കുന്ന മുഖഭാവം, മററു ചിലപ്പോൾ അർത്ഥഗർഭമായ മൗനം ഇങ്ങനെ മാറിക്കൊണ്ടിരുന്ന ഭാവവ്യത്യാസങ്ങളോടെ അദ്ദേഹം എനിക്കു പറയുവാനുള്ളതെല്ലാം ശ്രദ്ധയോടെ കേട്ടു. അല്പനേരത്തെ മൗനത്തിനുശേഷം സ്വതഃസിദ്ധമായ ശാന്തതയോടും ദൃഢതയോടുംകൂടി പറയുകയാണ്, "സ്വാമി ഭയപ്പെടേണ്ട. ആചാര്യസ്വാമികളുടെ നാമധേയത്തിൽ ആരംഭിച്ച ആ മഹാസ്ഥാപനം ഒരിക്കലും നിന്നുപോകുകയില്ല. മററു പദ്ധതികളൊന്നും ശരിയായി വരാത്തപക്ഷം സർവ്വീസ് സൊസൈററി അതേറെറടുത്തുകൊള്ളാം." ആ രംഗം ഞാൻ ഇപ്പോഴും ഓർക്കുകയാണ്. എന്റെ മനസ്സിന് അതു് എത്രമാത്രം ആശ്വാസവും നിർവൃതിയും നല്കിയെന്നതു് പറഞ്ഞറിയിക്കുക സാദ്ധ്യമല്ല. എണ്ണമററ പാപങ്ങൾ

ചെയ്തു ചിലരെ, ഒരു നോട്ടംകൊണ്ടു്, ഒരു വാക്കുകൊണ്ടു് മു
ക്തരാക്കി ചെയ്തിട്ടുള്ള മഹാത്മാക്കളെപ്പററി നാം കേട്ടിട്ടുണ്ടു്.
അലൗകികമായ ഐശ്വര്യങ്ങൾകൊണ്ടു് കുചേലനെ അനു
ഗ്രഹിച്ച ഭഗവാനെപ്പററി നാം ഗ്രഹിച്ചിട്ടുണ്ടു്. ഏതാദൃശ
മായ ഒരനുഭൂതിയാണു് എനിക്കദ്ദേഹത്തിൻെറ ആശ്വാസ
വചനങ്ങളിൽനിന്നു ലഭിച്ചതു്. ഈശ്വരാനുഗ്രഹത്താൽ
കോളേജ് ഉൽക്കണ്ഠാരഹിതമായ ഒരു ഭരണക്രമത്തിലെത്തി
ക്കഴിഞ്ഞു. ശൃംഗേരിമഠാധിപതി ശ്രീശങ്കരാചാര്യ സ്വാമി
കളുടെ ശ്രദ്ധാപൂർവ്വമായ മേൽനോട്ടത്തിൽ ആ സ്ഥാപനം
പുരോഗതി പ്രാപിക്കുമെന്നു് ഇന്നു് എനിക്കു വിശ്വാസമു
ണ്ടു്. എൻെറ ഈ വളർത്തുപുത്രി ഇപ്പോൾ അവൾ അർഹി
ക്കുന്ന സ്ഥാനത്തുതന്നെ എത്തിച്ചേർന്നിരിക്കുന്നുവെന്നതിൽ
എനിക്കു് താതകണ്വനെപ്പോലെതന്നെ കൃതാർത്ഥതയും ആ
ശ്വാസവുമുണ്ടു്. എങ്കിലും ദുർവ്വാസാവിൻെറ ശാപംമൂലം
ഭർത്തൃപരിത്യക്തയായ അവസരത്തിൽ വാത്സല്യസമേതം
അഭയം നല്കി സഹായിക്കുവാൻ മുന്നോട്ടുവന്ന ഈ കാശ്യപ
പ്രഭാവനെ എനിക്കെപ്പോഴും കൃതജ്ഞതയോടും ബഹുമാന
ത്തോടുംകൂടി മാത്രമേ സ്മരിക്കുവാൻ കഴിയൂ.

ഞങ്ങൾതമ്മിലുള്ള പ്രഥമപരിചയം ഏതാണ്ടു നാലു
വ്യാഴവട്ടങ്ങൾക്കു മുമ്പാണു്. ഞാനന്നു് തിരുവനന്തപുരം
മഹാരാജാസ് കോളേജിലെ ഒരു ഇൻറർമിഡിയററ് വിദ്യാ
ർത്ഥിയാണു്. ഒരു സായാഹ്നത്തിൽ സഹപാഠികളോടൊപ്പം
അദ്ദേഹത്തിൻെറ പ്രസംഗം കേൾക്കാൻ ഞാനും ഉണ്ടായിരു
ന്നു. ഹിമാലയസാനുക്കളിൽക്കൂടി കുലംകുത്തി പായുന്ന
ഗംഗാപ്രവാഹംപോലെ ശക്തിയായി ഇടതടവില്ലാതെ ഒഴു
കിയ ആ പ്രസംഗനിർഝരി എന്നെ അത്ഭുതപ്പെടുത്തുകയും
ആകർഷിക്കുകയും ചെയ്തു.

കോളേജുവിദ്യാഭ്യാസാനന്തരം അയിത്തോച്ചാടനത്തിൽ
അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കുവാൻ എനിക്കു പല അവ
സരങ്ങളും ലഭിച്ചു. യാഥാസ്ഥിതികസമുദായം പൊതുവെ ക്ഷേ
ത്രപ്രവേശനപ്രസ്ഥാനത്തെ എതിർത്തിരുന്ന കാലഘട്ടത്തിൽ
ശാസ്ത്രങ്ങളും വേദങ്ങളും അടിസ്ഥാനപ്പെടുത്തിക്കൊണ്ടുതന്നെ

അയിത്തോച്ചാടനത്തിനുവേണ്ടി വാദിച്ചിരുന്നുവെന്നതുകൊണ്ടായിരിക്കാം അദ്ദേഹം എന്റെ പ്രവർത്തനങ്ങളിൽ സന്തുഷ്ടിയും ഔത്സുക്യവും പ്രദർശിപ്പിച്ചതു്. ആ മൈത്രിയുടെ ഫലമായി പെരുന്നയിലുള്ള കാവിൽ ക്ഷേത്രപ്രവേശനം കൊടുക്കുന്നതിന്റെ നാന്ദിയായി നടന്ന ദ്വിദിനഹൈന്ദവ സമ്മേളനത്തിൽ പ്രസംഗിക്കുവാൻ ഞാൻ ക്ഷണിക്കപ്പെട്ടു. ആ സന്ദർഭത്തിലാണു് എനിക്കു് ശ്രീ പത്മനാഭനെ അടുത്തറിയുവാനുള്ള അവസരം ലഭിച്ചതു്.

അതിനുശേഷം അദ്ദേഹത്തോടൊപ്പം ഗുരുവായൂർ സത്യാഗ്രഹം, വിദ്യാലയപ്രക്ഷോഭണം തുടങ്ങിയ പല സമരമുഖങ്ങളിലും പടപൊരുതുവാൻ എനിക്കു് അവസരമുണ്ടായിട്ടുണ്ടു്. നിരവധി സമ്മേളനങ്ങളിലും കൺവെൻഷനുകളിലും ഞങ്ങളൊന്നിച്ചു പങ്കെടുത്തിട്ടുണ്ടു്. തളിപ്പറമ്പു യോഗക്ഷേമ സഭയിൽ ഞങ്ങളൊന്നിച്ചു പ്രസംഗിച്ചതു് ഞാൻ ഇന്നും ഓർക്കുന്നു. അദ്ദേഹത്തിന്റെ അസാധാരണമായ ധിഷണാവൈഭവം, അതുല്യ കർമ്മനൈപുണി, അനന്യസഹജമായ വാക്ചാതുരി ഇവയെല്ലാം എന്നെ വളരെയേറെ ആകർഷിച്ചിട്ടുണ്ടു്. പെരുന്നയിലെ ആ കൊച്ചുഗ്രാമത്തിൽനിന്നും ഉത്ഭവിച്ച ആ പ്രകാശം ലോകാന്തരങ്ങളെയും ജാജ്ജ്വല്യമാനവും പ്രഭാപൂരിതവുമാക്കുന്ന ദൃശ്യം ഞാനിന്നു് ഒരു സഹകേരളീയനെന്ന നിലയിൽ അഭിമാനത്തോടുകൂടി നോക്കിക്കാണുകയാണു്.

ഒരു ബഹുജനപ്രക്ഷോഭണം എപ്പോഴാരംഭിക്കണം, എങ്ങനെയാണു നയിക്കേണ്ടതു് എന്നെല്ലാം ശാസ്ത്രീയമായി പഠിക്കണമെന്നുള്ളവർ ശ്രീ മന്നത്തിനുതന്നെ ശിഷ്യപ്പെടണം. ഈ രാജ്യത്തു കഴിഞ്ഞ നാല്പതുവർഷങ്ങളിലുണ്ടായിട്ടുള്ള സാമൂഹ്യവും രാഷ്ട്രീയവുമായ എല്ലാ പരിവർത്തനങ്ങളുടെയും പുരോഭാഗത്തു് നമുക്കു് ശ്രീ മന്നത്തുപത്മനാഭനെ കാണാം. അദ്ദേഹം നയിച്ചിട്ടുള്ള എല്ലാ പ്രക്ഷോഭണവും ഏറെക്കുറെ വിജയിച്ചിട്ടുണ്ടെന്നു പറയുന്നതിൽ അതിശയോക്തിയില്ല.

മഹോന്നതമായ ഒരു ഗിരിശൃംഗം—അതിന്റെ ഔന്നത്യവും ഗാംഭീര്യവും ഒരുപക്ഷേ സമീപസ്ഥരായ ആളുകൾ

മനസ്സിലാക്കിയെന്നു വരുന്നതല്ല. എവറസ്റ്റിന്റെ മടിയിൽ ജനിച്ചുവളരുന്ന ഷെർപ്പാകളും ഗൂർഖാകളും പർവ്വതാരോഹണത്തിൽ താല്പര്യമോ ഔത്സുക്യമോ പ്രദർശിപ്പിക്കാറില്ലെങ്കിലും, അമേരിക്കയിലും ഇംഗ്ലണ്ടിലും നിന്നു വരുന്ന ആരോഹകന്മാർ ആ ഹിമഗിരിശിഖരത്തിന്റെ സ്മരണമാത്രയിൽ പുളകിതരും തദ്ദർശനത്തിൽ അത്ഭുതസ്തബ്ധരും ആദരാവനമ്രരും, തൽസമ്പർക്കത്തിൽ ആനന്ദതുന്ദിലരും കൃതാർത്ഥരുമായി തീരുന്നതു് നാം കാണുന്നു. കാശിയിലേക്കു നോക്കുക. ഇന്ത്യയുടെ നാനാഭാഗങ്ങളിലുമുള്ള കോടിക്കണക്കിനു ഭക്തന്മാർ കാശിയിൽ എത്തുവാനും ഗംഗാതീർത്ഥത്തിൽ സ്നാനംചെയ്യുവാനും വിശേശ്വരക്ഷേത്രത്തിൽ ദർശനം കഴിക്കുവാനും സാധിക്കുന്നതു് ജന്മസാഫല്യമായിക്കരുതുമ്പോൾ, യു. പി.-യിലും പരിസരങ്ങളിലും താമസിക്കുന്നവരോ, മാട്ടിറച്ചി വില്ക്കുകയും മദിരോത്സവം ആഘോഷിക്കുകയും ചെയ്യുന്നില്ലേ? അതുപോലെ ശ്രീ മന്നത്തിനോടൊപ്പം ജീവിക്കുവാനും, അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കുവാനും ഭാഗ്യം സിദ്ധിച്ച ഈ തലമുറയ്ക്കു് ആ അസാധാരണമനുഷ്യനുമായി നിരന്തരസമ്പർക്കത്തിലേർപ്പെടുന്നതുകൊണ്ടു് അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യവും കർമ്മനൈപുണിയും ധിഷണാവൈഭവവും എത്രയെന്നു മനസ്സിലാക്കുവാൻ കഴിയുന്നില്ലെന്നു വരാം.

ശ്രീ മന്നത്തുപത്മനാഭനോടൊപ്പം ജീവിക്കുവാനും പ്രവർത്തിക്കുവാനും സാധിച്ചിട്ടുള്ളവർ ധന്യരാണു്; അനേകശതം ഗ്രന്ഥങ്ങൾക്കു വിത്തുവിതയ്ക്കുവാൻ കഴിവുള്ളവരാണു്. ആ അസുലഭപ്രതാപനോടുള്ള കേരളീയരുടെ കടമ നിറവേറേണ്ടതു് സ്തുതിഗീതങ്ങളാലല്ല, പ്രത്യുത അദ്ദേഹം ആരംഭിക്കുകയും ബഹുദൂരം നയിക്കുകയും ചെയ്തുകഴിഞ്ഞിട്ടുള്ള പ്രവർത്തനങ്ങളെ വിജയിപ്പിക്കുകയും അദ്ദേഹത്തിന്റെ ജീവിതം കണ്ടുപഠിക്കുകയും ചെയ്യുന്നതിൽ തങ്ങളുടെ എല്ലാ കഴിവുകളെയും വിനിയോഗിക്കുന്നതിലാണു് വളരുന്ന തലമുറ ആ കർത്തവ്യം സമർത്ഥമാംവണ്ണം നിർവ്വഹിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ആർ. ശങ്കരനാരായണയ്യർ

# ജഗദീശ്വരൻ അനുഗ്രഹിച്ച മഹാൻ

ശ്രീ മന്നവും ഞാനുമായി ഏററവും അടുത്തു് ഇടപെടാൻ കഴിഞ്ഞിട്ടു് പത്തുകൊല്ലത്തിനുമേലായി. ഞങ്ങൾ ആദ്യം കണ്ടുമുട്ടിയതു് ഉദ്ദേശം മുപ്പത്തുകൊല്ലത്തിനു മുൻപായിരുന്നു. പിന്നീടു് അദ്ദേഹവും ഞാനും കേരള ഹിന്ദുമിഷൻ ഡയറക്ടർ ബോർഡിലെ അംഗങ്ങളായിരുന്നകാലത്താണു് കൂടുതൽ പരിചയപ്പെടുന്നതു്. അധികം താമസിയാതെ ജുഡീഷ്യൽ സർവീസിൽ എനിക്കു പ്രവേശനം ലഭിച്ചതിനാൽ, ഹിന്ദുമിഷൻ ബോർഡിൽനിന്നും എനിക്കു രാജിവയ്ക്കേണ്ടിവന്നു. ആദ്യത്തെ തിരുവിതാംകൂർ ദേവസ്വം ബോർഡു് ഉടലെടുത്ത 1949 ആഗസ്റ്റ് മാസം മുതലാണു് ഞാനും ശ്രീ മന്നവുമായി ഏററവും അടുത്തു് പെരുമാറുവാൻ ഇടയായതു്. അന്നുമുതൽ ഇന്നുവരെ ഞങ്ങൾതമ്മിലുള്ള സൗഹൃദത്തിനു് ഒരുലച്ചിലും സംഭവിച്ചിട്ടില്ല.

ശ്രീ മന്നത്തുപത്മനാഭന്റെ ഗുണവിശേഷങ്ങളെക്കുറിച്ചു ചിന്തിക്കുമ്പോൾ, വളരെ ഏറെ കാര്യങ്ങൾ അതു സംബന്ധിച്ചു പറയാനുണ്ടു്. പൊതുജനസേവനം ഒരു കടമയായി കരുതിയിട്ടുള്ള മഹാന്മാർ വളരെ കുറവാണു്. ഭാരതസംസ്കാരത്തിൻെറ ഏറ്റവും പ്രധാനമായ ഒരുവശം കർത്തവ്യനിർവ്വഹണമാണു്. ആ പാരമ്പര്യത്തിൻെറ അടിസ്ഥാനത്തിൽ, അദ്ദേഹം, പൊതുജനസേവനം ഒരു കടമയായി മാത്രമാണു് കരുതിപ്പോരുന്നതു്. ഇത്ര നീണ്ടകാലം നിഷ്കാമമായി പൊതുജനസേവനം നടത്തിയ മഹാന്മാർ ഭാരതത്തിൽ വിരളമെന്നുതന്നെ പറയാം.

നായർ സമുദായത്തിൻെറ ഉദ്ധാരണത്തിനുവേണ്ടി ഒട്ട

ധികം സമയം അദ്ദേഹം ചെലവാക്കിയിട്ടുണ്ടെങ്കിലും, ഹൈന്ദവസമുദായത്തിന് പൊതുവെ ഹാനികരമാംവിധം വളൎന്നുവന്നിരുന്ന ജാതിവ്യത്യാസം തുടങ്ങിയ അസമത്വങ്ങളെ ഇല്ലായ്മ ചെയ്തു് ഒരേകീകൃത ഹിന്ദുസമുദായം കെട്ടിപ്പടുക്കുവാൻ അദ്ദേഹം വളരെ അധികം പ്രയത്നിച്ചിട്ടുണ്ടു്. അതുപോലെതന്നെ മറ്റുമതസ്ഥരുടെ അഭിവൃദ്ധിക്കുവേണ്ടിയും അദ്ദേഹം വളരെ ഏറെ പ്രവർത്തിച്ചിട്ടുണ്ടു്. ചില സന്ദർഭങ്ങളിൽ ചില സമുദായങ്ങളെ നിരൂപണംചെയ്തു് പറയുകയും, എഴുതുകയും ചെയ്തിട്ടുള്ളതു് ചിലൎക്കു് മനോവേദനയ്ക്കിടയാക്കിയിരിക്കാം. എന്നാൽ അദ്ദേഹത്തോടു് അടുത്തു പെരുമാറീട്ടുള്ളവൎക്കറിയാം, ഒരു സമുദായത്തെ അവഹേളിക്കുന്നതിനല്ല, നന്നാക്കുന്നതിനാണു് അവ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്നു്. സമുദായങ്ങളുടെ ഇടയിലുള്ള ദൂഷ്യങ്ങളെ എടുത്തുകാണിച്ചു് ആ സമുദായങ്ങൾ നല്ലരീതിയിൽ വരണമെന്നുള്ള വിചാരമല്ലാതെ വേറെ യാതൊരു ഉദ്ദേശവും അദ്ദേഹത്തിനില്ലായിരുന്നു.

ദേവസ്വം ബോർഡിലിരുന്നകാലത്തും, അതിൽപിന്നീട്ടും മററുമതസ്ഥരെപ്പററി പൊതുവെ അദ്ദേഹത്തിനു് ഒരു ആക്ഷേപവും ഇല്ലായിരുന്നു എന്നുള്ള വസ്തുത അദ്ദേഹവുമായി അടുത്തു സമ്പൎക്കം പുലൎത്തിയ എനിക്കു തീൎത്തുപറയുവാൻ കഴിയും. മറ്റു മതസ്ഥരെ പോലെ ഹിന്ദുസമുദായം സ്വൈര്യവും ഐകമത്യവും ഇല്ലാതെ അഭിവൃദ്ധിപ്പെടണമെന്നുള്ളതായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം. അദ്ദേഹത്തെ തെറ്റിദ്ധരിച്ചിരുന്നവരെല്ലാം യാഥാൎത്ഥ്യം മനസ്സിലാക്കിയപ്പോൾ അദ്ദേഹത്തിൻെറ മിത്രങ്ങളായിത്തീർന്നിരിക്കുന്നു എന്നു കാണുന്നതിൽ വളരെ സന്തോഷമുണ്ടു്. അങ്ങനെ സംഭവിച്ചതു് അദ്ദേഹത്തിൻെറ ഹൃദയപരിശുദ്ധിയും ദൈവാനുഗ്രഹവുംമൂലമാണെന്നുള്ളതിനു് സംശയവുമില്ല.

സത്യസന്ധത, സമചിത്തത, കൎമ്മകുശലത, കൃത്യനിഷ്ഠ, അക്ഷീണപരിശ്രമം എന്നീ ഗുണങ്ങളെല്ലാം അദ്ദേഹത്തിൻെറ കൂടെപ്പിറപ്പാണു്. ആരെങ്കിലും ഒരു കത്തയച്ചാൽ അതിനുടനെ മറുപടി അയയ്ക്കണമെന്നുള്ളതു് അദ്ദേഹം ഒരു നിർബ്ബന്ധമായ കാര്യമായിട്ടാണു് കരുതിപ്പോരുന്നതു്.

ആശ്രിതവാത്സല്യം അദ്ദേഹത്തിന്റെ ഒരു പ്രത്യേക ഗുണവിശേഷമാകുന്നു. വിശ്വാസയോഗ്യരാണെന്ന് അദ്ദേഹത്തിനു ബോധ്യംവന്നാൽ, അവരെ അങ്ങേയററം അകമഴിഞ്ഞു് വിശ്വസിക്കും. ഇംഗ്ലീഷ്പരിജ്ഞാനമില്ലാത്ത അദ്ദേഹം ശ്രീ ആർ. ശങ്കറേയും, എന്നേയും അങ്ങേയററം വിശ്വസിച്ചാണ് ദേവസ്വംബോർഡ് പ്രസിഡൻറ് എന്നുള്ള നിലയിൽ ഇംഗ്ലീഷിലുള്ള എഴുത്തുകുത്തുകളിൽ ഒപ്പു വച്ചിട്ടുള്ളതു്. ഒരാളെ സ്നേഹിച്ചാൽ അങ്ങേയററം സ്നേഹിക്കും. മററുള്ളവരുടെ ഇഷ്ടാനിഷ്ടങ്ങൾ നോക്കാതെ ഉള്ള കാര്യം ധൈര്യത്തോടെ തുറന്നു പറയുവാൻ അദ്ദേഹത്തിനു മടിയില്ല. തല്ക്കാലം വൈഷമ്യം തോന്നിയാലും പിന്നീടാലോചിക്കുമ്പോൾ, അദ്ദേഹത്തിനെപ്പററി യാതൊരു തെററിദ്ധാരണയും തോന്നുകയില്ല. പറഞ്ഞതു ശരിയല്ല എന്ന് കാര്യകാരണസഹിതം അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തിയാൽ അഭിപ്രായം തിരുത്തുന്നതിനുള്ള മഹാമനസ്കതയും അദ്ദേഹത്തിനുണ്ടു്. ഞങ്ങൾ തമ്മിൽ ചില സന്ദർഭങ്ങളിൽ ചില്ലറ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിട്ടുണ്ടു്. എന്നാൽ, സ്നേഹബന്ധത്തിന്‌യാതൊരു കോട്ടവും വന്നിട്ടില്ല. സഹപ്രവർത്തകരോടിണങ്ങിസഹകരിച്ചു പ്രവർത്തിക്കുവാൻ വളരെ കെല്പുള്ള ആളാണ്അദ്ദേഹം. ദേവസ്വംബോർഡിലിരുന്നകാലത്തു് ഞങ്ങൾ മൂന്നുപേരും ഒററക്കെട്ടായിനിന്ന് പ്രവർത്തിച്ച സംഗതി എല്ലാപേക്കും അറിവുള്ളതാണല്ലൊ.

ദേവസ്വംബോർഡിൽ പ്രവേശിക്കുന്നതിനു മുൻപു് അദ്ദേഹം ക്ഷേത്രവിശ്വാസിയായിരുന്നില്ല എന്ന് ചിലർ എന്നോടു പറഞ്ഞതു് ഞാൻ ഓക്കുന്നു. എന്നാൽ ശുചീന്ദ്രം, വയ്ക്കം മുതലായ മഹാക്ഷേത്രങ്ങളിൽ ഉത്സവങ്ങൾ നടന്നകാലത്തു് ക്ഷേത്രദർശനത്തിൽ എത്രകണ്ടു് അദ്ദേഹത്തിന് താല്പര്യമുണ്ടായിരുന്നു എന്ന് എനിക്കു നേരിട്ടു് അറിയുവാൻ കഴിഞ്ഞിട്ടുണ്ടു്. അദ്ധ്യാപകപ്രവൃത്തി, വക്കീൽപ്പണി മുതലായവയിൽ ഏർപ്പെട്ടിരുന്ന കാലത്തെ ചില അനുഭവങ്ങൾ അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ടു്. അനീതി, അക്രമം ഇവ

എവിടെ കണ്ടാലും അവയെല്ലാം തകക്കുന്നതിനു് അദ്ദേഹത്തിനു് പ്രത്യേകം വൈദഗ്ദ്ധ്യമുണ്ടു്.

ഈയിടെ ദേവസ്വംബോർഡ് ആഫീസിൽ വച്ചു നടന്ന ഒരുമീററിങ്ങിൽ ഡാക്ടർ സി. പി. രാമസ്വാമിഅയ്യർ അദ്ദേഹത്തെപ്പററി പറഞ്ഞതു് ഞാൻ ഓക്കുന്നു. ഫ്രഞ്ചുകാരെപ്പോലെ നായന്മാർ അതിബുദ്ധിമാന്മാരാണു്. അതുകാരണം ഒരു നേതാവിനെ പിൻതുടരുന്ന സ്വഭാവം അവക്കു് കുറവാണു്. അങ്ങനെയുള്ള സമുദായത്തിലെ അനിഷേദ്ധ്യനേതാവായി എല്ലാവരുടെയും ഭയഭക്തിക്കു് പാത്രീഭവിച്ച ഒരു നേതാവായിത്തീന്നതു് അദ്ദേഹത്തിനുള്ള ഗുണവിശേഷത്തിൻെറ ഫലമായിട്ടാണു്. ഒരു സംഗതി ഏറെറടുത്താൽ അതു് സഫലമാക്കുന്നതുവരെ അതിശക്തിമത്തായി പ്രവത്തിക്കുന്ന മഹാപുരുഷനാണു് ശ്രീ മന്നം. തോൽവി എന്നുള്ളതു് അധികം അനുഭവപ്പെട്ടിട്ടില്ലാത്ത ഒരു നേതാവാണദ്ദേഹം. ഈയിടെ നടന്ന സമരകാലത്തു് അദ്ദേഹത്തിൻെറ നേതൃത്വം ഇല്ലായിരുന്നെങ്കിൽ വിജയം ഉണ്ടാകുമോ എന്നുള്ള കാര്യം സംശയമാണെന്നാണു് മിക്ക ആളുകളുടെയും അഭിപ്രായം. പാശ്ചാത്യരാജ്യങ്ങളിൽ പര്യടനം നടത്തി അവിടത്തെ ജനങ്ങളുടെ അഭിനന്ദനം നേടുവാൻ സാധിച്ചതു് ഈശ്വരാനുഗ്രഹംകൊണ്ടാണു്. ഹിന്ദുക്കളുടെ ഇടയിൽ ഒരാൾക്കു് ഷഷ്ട്യബ്ദപൂത്തി കഴിഞ്ഞാൽ അതു് ഒരു മഹത്തായ കാര്യം എന്നാണു് കരുതിപ്പോരുന്നതു്. ശതാഭിഷേകം കഴിയുകയാണെങ്കിൽ അതു് ഏററവും മഹത്തായ സംഭവമാണെന്നു മാത്രമല്ല അതു് ആ വ്യക്തിയുടെ സൽപ്രവൃത്തികൾമൂലമാണെന്നു് ആളുകൾ വിശ്വസിക്കുകയും ചെയ്യുന്നു.

ജഗദീശ്വരനാൽ അനുഗ്രഹിക്കപ്പെട്ട ഒരു മഹാനാണു് ശ്രീ മന്നം എന്നുള്ളതിനു് സംശയമില്ല. ഈ ശതാഭിഷേകമഹോത്സവം കൊണ്ടാടുന്ന ഈ സുമുഹൂത്തത്തിൽ അദ്ദേഹത്തിനു് ആയുരാരോഗ്യസമ്പൽസമൃദ്ധി ഉണ്ടാകുമാറാകട്ടെ എന്നു് ദൈവത്തോടു പ്രാർത്ഥിക്കട്ടെ.

എൻ. ആർ. കുറുപ്പ്

# പന്തളത്തിൻെറ കൃതാത്ഥത

പന്തളത്തെ ഏതാനും മാന്യന്മാരുടെ ഉത്സാഹത്തിൽ ഇന്നത്തെ ഹൈസ്കൂൾ ഇരിക്കുന്ന സ്ഥാനത്ത് ഒരു പെൺപള്ളിക്കൂടം സ്ഥാപിക്കുവാനുള്ള ശ്രമം നടന്നു. അതിലേക്ക് ഒരു ചെറിയ കെട്ടിടം ഉണ്ടാക്കുകയും ചെയ്തു. എന്നാൽ ഇതു പൂത്തിയാക്കുവാൻ നാട്ടുകാർ വിഷമിച്ചു. നായർസർവീസ് സൊസൈററിയുടെ വകയായി കറുകച്ചാലിലും പെരുന്നയിലും പ്രാക്കളത്തും സ്കൂളുകൾ സ്ഥാപിക്കുന്നതിനു ശ്രീ മന്നത്തു പത്മനാഭപിള്ള അന്നത്തെ ജനറൽസെക്രട്ടറി എന്നനിലയിൽ പ്രവത്തിച്ചുപോന്ന കാലമായിരുന്നു അതു്. പന്തളത്തെ സ്കൂൾ പ്രവ്ത്തകരുടെ പരാധീനത മനസ്സിലാക്കി സ്കൂൾ വിട്ടുകൊടുക്കുന്നപക്ഷം ഏറ്റെടുത്തു നടത്തുവാൻ തയാറാണെന്നുംമററും പറഞ്ഞു് മാന്നാർ നായർസമാജം സ്കൂൾകമ്മററിക്കുവേണ്ടി ശ്രീ മുല്ലശേരിൽ രാമൻപിള്ള പന്തളത്തു വന്നു് അന്നത്തെ പ്രസിഡന്റായിരുന്ന പേരങ്ങാട്ടു കേശവപിള്ളയുമായി ആലോചനകൾ നടത്തി. അപ്രകാരമുള്ള ആലോചനകൾ നടത്തിക്കൊണ്ടിരിക്കുമ്പോൾ ശ്രീ മന്നത്തു പത്മനാഭൻ ശ്രീ കേശവപിള്ളയെ സമീപിച്ചു. സംഭാഷണം മൂത്തുവന്നപ്പോൾ ശ്രീ മുല്ലശേരി സ്ഥലംവിട്ടു. നായർസമുദായത്തിനുമുഴുവൻ ഉടമസ്ഥാവകാശമുള്ള സർവീസ് സൊസൈററിക്കുതന്നെ സ്ഥാപനം എഴുതിക്കൊടുക്കുവാനുള്ള അനൗപചാരികമായ തീരുമാനം ആ സമിതി സ്വീകരിച്ചു. അതിനുശേഷം 1103-ൽ സ്ഥലത്തുള്ള നായന്മാരുടെ ഒരു മഹായോഗം പന്തളം ഗവമ്മെൻറ് സ്കൂളിൽ ശ്രീ ചങ്ങനാശേരിയുടെ അദ്ധ്യക്ഷതയിൽ കൂടി. യോഗത്തിൽ പ്രസംഗത്തിനു ശ്രീ എം. എൻ. നായരുടേയും

മന്നത്തു പത്മനാഭപിള്ളയുടേയും പേരുകളാണു വച്ചിരുന്നതു്. പന്തളത്തിനടുത്തുള്ള തട്ടയിൽ സ്ഥിരതാമസമാക്കി അവിടെയും സമീപപ്രദേശങ്ങളിലും ആദ്ധ്യാത്മികപ്രഭാഷണങ്ങളും സനാതനക്ലാസ്സുകളും രവിവാരപാഠശാലകളും നടത്തി ജനങ്ങളുടെയെല്ലാം പ്രീതി സമ്പാദിച്ചുകൊണ്ടു് ശ്രീ ടി. പി. വേലുക്കുട്ടിമേനോൻ പ്രവർത്തിച്ചുവന്ന കാലമായിരുന്നതു്. യോഗനോട്ടീസു കണ്ടപ്പോൾ യോഗത്തിൽ സംബന്ധിക്കുന്നതിനായി ഞങ്ങളിൽ ഏതാനുംപേരെയും ചേർത്തുകൊണ്ടു് ശ്രീ മേനോൻ പന്തളത്തു വന്നു. പന്തളത്തു വന്നാൽ പട്ടിരേത്തുമഠത്തിലായിരുന്നു അദ്ദേഹത്തിന്റെ താമസം. അദ്ദേഹത്തിൻെറ സംസാരം കേൾക്കാനായി വളരെയാളുകൾ അവിടെ കൂടുക പതിവാണു്. ശ്രീ പട്ടിരേത്തു രാഘവൻപിള്ളയുമൊന്നിച്ചു് ഞങ്ങളെല്ലാവരുംകൂടി യോഗസ്ഥലത്തേയ്ക്കു പോയി. ശ്രീ വേലുക്കുട്ടിമേനോനെക്കൂടി പ്രസംഗകരുടെ ലിസ്റ്റിൽ ഉൾപ്പെടുത്തണമെന്നുള്ള പൊതുജനാഭിപ്രായം ശ്രീ പട്ടിരേത്തു രാഘവൻപിള്ളയാണു് പ്രസിഡന്റിനേയും ജനറൽസെക്രട്ടറിയേയും അറിയിച്ചതു്. പ്രോഗ്രാമിനു മാററംവരുത്താൻ വൈഷമ്യമുണ്ടായിരുന്നെങ്കിലും പ്രസിഡന്റു് പൊതുജനങ്ങളുടെ അഭിപ്രായത്തെ മാനിക്കുവാനായി 5 മിനിട്ടു് അനുവദിച്ചു.

ശ്രീ എം. എൻ. നായരുടെ ഉജ്ജ്വലമായ പ്രസംഗത്തിനുശേഷം പ്രസിഡന്റു്, ശ്രീ വേലുക്കുട്ടിമേനോനെ പ്രസംഗത്തിനു ക്ഷണിച്ചു. വേലുക്കുട്ടിമേനോന്റെ പ്രസംഗം കേട്ടിട്ടുള്ളവക്കല്ലാതെ അതെങ്ങനെയിരിക്കുമെന്നു പറയാൻ നിവ്വാഹമില്ല. ഗാനമാധുരി തുളുമ്പുന്ന കവിതകളും നാരായണീയത്തിലെ ഭഗവൽദശ്നത്തിൻെറ ഒന്നാംപദ്യവും ആലപിച്ചുകൊണ്ടാരംഭിച്ച ആ പ്രസംഗപ്രവാഹം സദസ്യരെ ആകമാനം രോമാഞ്ചകഞ്ചുകമണിയിച്ചു. അഞ്ചുമിനിട്ടു കഴിഞ്ഞപ്പോൾ അദ്ധ്യക്ഷൻ മണിയടി തുടങ്ങി. അതൊന്നും ശ്രീ മേനോൻ അറിയുന്നേയില്ല. വള്ളത്തോൾകൃതികളും, ശ്രീകൃഷ്ണകണ്ണാമൃതവും മററും പാടിക്കേൾപ്പിച്ചുകൊണ്ടു് സാക്ഷാൽ ഗോപാലകൃഷ്ണനെ ബഹുജനസമക്ഷം അദ്ദേഹം അവതരിപ്പി

ക്കയാണ്. മണിയടികൊണ്ടു വിഷമംതോന്നിയ സദസ്യർ "ഞങ്ങൾക്കു മേനോൻസാറിന്റെ പ്രസംഗം കേൾക്കണേ" എന്നു വിളിച്ചുപറഞ്ഞു് ബഹളമുണ്ടാക്കിയപ്പോഴാണു് ശ്രീ മേനോൻ ഈ വസ്തുത മനസ്സിലാക്കിയതു്. "ഞാൻ പ്രസംഗം നിർത്താമല്ലോ" എന്നു് അദ്ദേഹം പ്രസിഡന്റിനോടായി പറഞ്ഞു. "വേണ്ടാ തുടർന്നോളൂ" എന്നു പ്രസിഡന്റു്. ശ്രീ മേനോൻ തുടർന്നു. അതിനുശേഷം സർവീസ്സൊസൈററിയെപ്പററിയുള്ള അതിനിശിതമായ നിരൂപണമായിരുന്നു നടന്നതു്. ഏതാനും പ്രഭുക്കന്മാരുടെ ഒരു കമ്പനിയായ സർവീസ് സൊസൈറ്റിയിൽ സാധാരണക്കാരായ നായർക്കു് കാര്യമില്ലെന്നും എല്ലാ നായർക്കും തുല്യമായ അവകാശാധികാരങ്ങൾക്കു് അവസരം നല്കാത്തപക്ഷം ഇത്തരം പൊതുസ്ഥാപനങ്ങൾ ഏറെറടുക്കുവാൻ സൊസൈററിയെ അനുവദിക്കരുതെന്നും മററുമായിരുന്നു അദ്ദേഹത്തിന്റെ വാദഗതി. ആ പ്രസംഗം ഒന്നര മണിക്കൂർ നീണ്ടുനിന്നു. പന്തളത്തെ വിദ്യാലയം സർവീസ്സൊസൈററിക്കേഴുതിക്കൊടുക്കണമെന്നു തീരുമാനിക്കാൻ ഒരുങ്ങിവന്ന വൻപിച്ച ജനതതി അതിനെതിരായ ചേതോവികാരത്തിൽ ഇതികർത്തവ്യതാമൂഢരായി പരുങ്ങി. അടുത്ത പ്രസംഗം ശ്രീ മന്നത്തു പത്മനാഭപിള്ളയുടേതായിരുന്നു. സുസ്മേരവദനനായി അദ്ധ്യക്ഷനും വേലുക്കുട്ടിമേനോനും സഭാവാസികൾക്കും വന്ദനംപറഞ്ഞുകൊണ്ടു് അദ്ദേഹം ചെയ്ത പ്രസംഗം ഇന്നും എന്റെ ചിന്താമണ്ഡലത്തിൽ പ്രതിദ്ധ്വനിക്കുന്നുണ്ടു്. സീസറെ വധിച്ച ബ്രൂട്ടസിനെ പരാമർശിച്ചുകൊണ്ടു് ക്ഷോഭാകുലരായ ജനക്കൂട്ടത്തെ അഭിസംബോധനംചെയ്ത മാക്കാൻറണിയുടെ പ്രതിപാദനചാതുരത ആ പ്രഭാഷണത്തിൽ ഉടനീളം തെളിഞ്ഞുകണ്ടു. ശ്രീ മേനോന്റെ നിരൂപണങ്ങൾക്കു് ശരവ്യമായ എല്ലാ വ്യവസ്ഥകളും ഭേദഗതിചെയ്തു് കരയോഗപ്രതിനിധികൾ ഉൾക്കൊള്ളുന്ന ഒരു നായകസമിതിയുടെ ഭരണത്തിൽ സർവീസ്സൊസൈററിയെ ഉയർത്തിക്കൊണ്ടുവരാൻ എൻ. എസ്. എസ്. പ്രവർത്തകർക്കു് സന്തോഷമാണെന്നു പ്രഖ്യാപിച്ചപ്പോൾ സഭാവാസികൾ ഹർഷാരവത്തോടുകൂടിയാണു് ആ ആശയം

സ്വീകരിച്ചതു്. അങ്ങനെ സൊസൈററിയുടെ പ്രവർത്തനത്തിന്ഒരു നവീനപന്ഥാവു് വെട്ടിത്തുറന്നതു് ആ സമ്മേളനമായിരുന്നു. സ്ക്രൂം വിട്ടുകൊടുക്കാനുള്ള നിശ്ചയങ്ങളും മറ്റും പാസ്സാക്കിക്കൊണ്ടു് അദ്ദേഹം സ്ഥലംവിട്ടതു് ശ്രീ ടി. പി. വേലുക്കുട്ടിമേനോനെ കൂട്ടിക്കൊണ്ടായിരുന്നു. അതിനെ തുടർന്നുള്ള അവർ രണ്ടാളുകളുടേയും ആലോചനയുടെ പരിണതഫലമാണു് കരയോഗപ്രസ്ഥാനവും കരയോഗ്ബൈലായും. അതിനുശേഷം ശ്രീ വേലുക്കുട്ടിമേനോൻ കരയോഗം രജിസ്ട്രാറായി നിയമിക്കപ്പെട്ടു. കരയോഗബൈലായുമായി ആദ്യം അദ്ദേഹം വന്നതു പന്തളത്തിനു നാലുമൈൽ കിഴക്കുള്ള തട്ടയിലേക്കാണു്. ആ സ്ഥലം അദ്ദേഹത്തിൻെറ സ്വന്തം വീടിനേക്കാറം അദ്ദേഹത്തിനു പ്രിയംകരമായിരുന്നു. തട്ടയിൽ ഒന്നാംനമ്പർ കരയോഗം രജിസ്റ്റർ ചെയ്തു. രണ്ടും മൂന്നും കരയോഗങ്ങറം അയൽ കരകളിലും നാലാംനമ്പരും തുടർന്നുള്ള കരയോഗങ്ങളും പന്തളത്തും പരിസരപ്രദേശങ്ങളിലും സ്ഥാപിക്കുകയുണ്ടായി. ശ്രീ വേലുക്കുട്ടിമേനോൻ പാദചാരിയായി തിരുവിതാംകൂറിൻെറ ഓണംകേറാമൂലകളിലെല്ലാം പ്രവേശിക്കുകയും കരയോഗങ്ങറം രജിസ്റ്റർ ചെയ്യുകയും ചെയ്തു. പട്ടിണിയും കഷ്ടതയും സഹിച്ചു് അദ്ദേഹത്തോടൊന്നിച്ചു മലചവുട്ടിയ രണ്ടുമൂന്നു ശിഷ്യന്മാർ ഇന്നും എൻ. എസ്. എസ്. സംഘടനാശാഖയിൽ അവശേഷിക്കുന്നു എന്നതു് ചാരിതാർത്ഥ്യജനകമാണു്.

1104-ൽ തട്ടയിൽ ഒന്നാംനമ്പർ എൻ. എസ്. എസ്. കരയോഗം ഉൽഘാടനം ചെയ്യാൻ ശ്രീ മന്നത്തുപത്മനാഭനും ചങ്ങനാശേരി പരമേശ്വരൻപിള്ളയും വന്നുചേർന്നു. ആ കുഗ്രാമത്തിൽ ശ്രീ മന്നത്തുപത്മനാഭനെപ്പോലെ ഒരു പ്രസിദ്ധവാഗ്മിയും ചങ്ങനാശേരിയെപ്പോലെ ഉന്നതനായ ഒരു വ്യക്തിയും വരുന്നതു് എത്രമാത്രം ആഹ്ലാദകരമായിരുന്നു എന്നു് ഇപ്പോറം വിഭാവനചെയ്യാൻപോലും നിവൃത്തിയില്ല. അന്നു സർവീസ് സൊസൈററിയെപ്പററി ശ്രീ മന്നത്തുപത്മനാഭപിള്ള ചെയ്ത പ്രസംഗത്തിൽ എൻ. എസ്. എസ്. കേന്ദ്ര ആഫീസിനെപ്പററിയും സർവീസ്സൊസൈററിയുടെ

വാർഷികപൊതുയോഗത്തെപ്പററിയും ഭാവനചെയ്തത് ഞാനിന്നും ഓർക്കുന്നുണ്ട്. ഇന്നത്തെ മനോഹരമായ ഹെഡ്ഡാഫീസൊ അതിൻെറ പാർശ്വങ്ങളിൽ വിസ്തൃതമായി വിലസുന്ന പച്ചപ്പുൽപ്പരപ്പുകളൊ അന്നുണ്ടായിരുന്നില്ല. അദ്ദേഹം പറയുകയാണ്: "എൻ. എസ്. എസി-ന്റെ കേന്ദ്ര ആഫീസു സ്ഥിതിചെയ്യുന്ന മനോഹരമായ മാളികയിൽ ചുറുചുറുക്കുള്ള യുവാക്കന്മാർ വിവിധശാഖകളിലെ കണക്കുകൾ പരിശോധിച്ചു റിക്കാർഡുചെയ്യുന്നതും, അതിൻെറ മേധാവികൾ ഫയലുകളിൽ വ്യാപൃതരായി അവരവരുടെ ജോലികൾ നിർവ്വഹിക്കുന്നതും, വിവിധ കാര്യങ്ങളെപ്പററി ആരായുന്നതിനായി ആ മാളികയുടെ ചുററിലും കാറുകൾ കാത്തുകിടക്കുന്നതും എന്റെ ഭാവനയിൽ ഞാൻ കാണുന്നു" എന്ന്. "തിരുവിതാംകൂർ നിയമസഭയ്ക്കു തുല്യമായി ഒരു പ്രതിനിധിസഭ സൊസൈറ്റിയുടെ വാർഷികവരവുചെലവുകൾ കർക്കശമായി നിരൂപണം ചെയ്യുന്നതും മേലദ്ധ്യക്ഷന്മാർ സമാധാനം പറയുന്നതും സമുദായനന്മയ്ക്കു നിദാനമായ കാര്യങ്ങളിൽ ഏകകണ്ഠമായ തീരുമാനങ്ങൾ ചെയ്യുന്നതും നിങ്ങൾക്കു കാണാൻ കഴിയും." എന്നിങ്ങനെ ഞങ്ങളിൽ പലരേയും പുളകംകൊള്ളിച്ച ഒരു ജ്വാജ്വല്യ പ്രഭാഷണമായിരുന്നു അത്.

കഴിഞ്ഞവർഷം, എൻ. എസ്. എസ്. അസംബ്ലിഹാളിൽ നടക്കുന്ന വാദപ്രതിവാദങ്ങളേയും മേലദ്ധ്യക്ഷന്മാരെ കഷണിപ്പിക്കുന്ന ചോദ്യശരങ്ങളും അവരുടെ മറുപടികളും മററും കേട്ട് ആനന്ദപുളകമണിഞ്ഞുകൊണ്ടു കർമ്മസാക്ഷിയായി അദ്ധ്യക്ഷവേദിയിൽ ഇരുന്നരുളുന്ന ആ മഹാപ്രഭാവനെ കണ്ടപ്പോൾ, എൻെറ ചിന്തകൾ കാര്യാന്തരങ്ങൾക്കിടയിലും മുപ്പത്തിരണ്ടുകൊല്ലം പിന്നാക്കം പായുകയുണ്ടായി.

പന്തളം മിഡിൽസ്കൂൾ സ്ഥാപിച്ചു പൂർത്തിയാക്കിയതിനുശേഷമാണ് ഹൈസ്കൂളിനെപ്പററിയുള്ള ആലോചനയുണ്ടായത്. ശ്രീ മന്നത്തുപത്മനാഭൻെറ സുഹൃത്തും ആജ്ഞാകരനുമായ ശ്രീ പട്ടിരേത്തു രാഘവൻപിള്ളയും പന്തളത്തെ മററു നാട്ടുപ്രമാണികളുംകൂടി പന്തളത്തു ഹൈസ്കൂൾ സ്ഥാപി

ക്കുവാൻ നിശ്ചയിച്ചു. അതിനെ തുടന്നു് 112–ൽ പന്തളം ഹൈസ്കൂളിൻെറ ശിലാസ്ഥാപനകമ്മം നിവ്വഹിച്ചു. കൊല്ലം ശ്രീ കെ. ജി. പരമേശ്വരൻപിള്ളയായിരുന്നു ആ മഹാകൃത്യം നിവ്വഹിച്ചതു്. അന്നു ശിലാസ്ഥാപനത്തിനായി കയ്യിൽ പുഷ്പവും നീരും പിടിച്ചുകൊണ്ടു പൂവ്വാഭിമുഖമായി ധ്യാനൈകനിരതനായി ശ്രീ പരമേശ്വരൻപിള്ള ഉച്ചരിച്ച വാക്കുകഠം, "ഈ സ്ഥാപനം വളന്നു് ഒരു കോളേജായി തീരേണമെ," എന്നാണു്.

1110–ലെ ബഡ്ജററ്യോഗത്തിൽവച്ചു് അന്നത്തെ ജനറൽ മാനേജരായിരുന്ന ശ്രീ കൈനിക്കര പത്മനാഭപിള്ള സവ്വീസ് സൊസൈററി വകയായി മദ്ധ്യതിരുവിതാംകൂറിൽ ഒരു കോളേജ് സ്ഥാപിക്കണമെന്നുള്ള പ്രമേയം അവതരിപ്പിച്ചു് സവ്വസമ്മതമായി പാസ്സാക്കി. അക്കാലത്തു് കോഴഞ്ചേരിയിൽ ഒരു കോളേജ് സ്ഥാപിക്കുവാൻ ശ്രീ ടി. എം. വർഗ്ഗീസിൻെറ നേതൃത്വത്തിൽ ഒരു സംരംഭമുണ്ടായിരുന്നു. സർ സി. പി. രാമസ്വാമിഅയ്യർക്കു് ഹിതകരമല്ലാതായിരുന്നതുകൊണ്ടോ എന്തോ ആണു് ആ പ്രസ്ഥാനം അസ്തമിച്ചുപോയതു്. ഇൻഡ്യൻസ്വാതന്ത്ര്യസമരം ഉഗ്രതരമായി തീരുകയും ഇൻഡ്യൻ സ്വാതന്ത്ര്യം ഏതാണ്ടു കരഗതമാകാറാവുകയും ചെയ്ത ഒരു കാലഘട്ടത്തിലാണല്ലൊ തിരുവിതാംകൂറിലെ സ്റ്റേറ്റ്കോൺഗ്രസ്സ് പ്രക്ഷോഭണം. നാഷനൽ കോൺഗ്രസ്സും സ്റ്റേറ്റ് കോൺഗ്രസ്സുമായുള്ള സംഘട്ടനങ്ങളും രാജ്യത്തുണ്ടായ അസ്വസ്ഥതകളിൽക്കൂടി ഭരണാധികാരിയുടെ സ്വേച്ഛാഭരണം പരമകോടിയെ പ്രാപിക്കയും ചെയ്തകാലഘട്ടത്തിലാണു് ശ്രീ മന്നത്തു പത്മനാഭൻ രാഷ്ട്രീയരംഗത്തേക്കിറങ്ങിയതു്. അദ്ദേഹം എൻ. എസ്. എസ്. പ്രസിഡൻറുപദം രാജിവച്ചിട്ടു് സമരരംഗത്തിറങ്ങി.

അന്നു് ഒരു സക്കാരുദ്യോഗമുണ്ടായിരുന്ന എനിക്കു് അസ്പൃശ്യമായിരുന്നു രാഷ്ട്രീയമെങ്കിലും സൊസൈററി പ്രവത്തനങ്ങളിലും മററും ശ്രീ മന്നത്തു പത്മനാഭൻെറ എളിയ ഒരു ശിഷ്യനായി തീന്നുപോയ ഞാൻ സവ്വീസ് സൊസൈററിയുടെ രാഷ്ട്രീയഭാവിയെപ്പററി ചിന്തിച്ചുകൊണ്ടു പല കത്തു

കളും അദ്ദേഹത്തിന്റെ പേക്കയച്ചിരുന്നു. സർവീസ് സൊസൈററിയുടെ പ്രസിഡൻറുപദം രാജിവച്ചിട്ട് രാഷ്ട്രീയകാര്യങ്ങൾക്കായി മുന്നിട്ടിറങ്ങണമെന്ന് ആ കത്തുകളിൽക്കൂടി ഞാൻ നിർബ്ബന്ധിച്ചിരുന്നു. ഏതെഴുത്തിനും മറുപടി അയയ്ക്കാൻ അമാന്തിക്കാത്ത അദ്ദേഹം എനിക്കയച്ച മറുപടിയിൽ എന്നെപ്പോലെ പലരും ഈ കാര്യത്തിൽ അദ്ദേഹത്തെ നിർബ്ബന്ധിക്കുന്നുണ്ടെന്നും അടുത്തുകൂടുന്ന ചിറയിൻകീഴ സമ്മേളനത്തിൽവച്ച് അദ്ദേഹത്തിൻെറ അഭിപ്രായം പ്രകടിപ്പിക്കുമെന്നും എഴുതിയിരുന്നു. ചിറയിൻകീഴ സമ്മേളനത്തിൻെറ പത്രറിപ്പോർട്ടുകൾ ഉൽക്കണ്ഠാപൂർവ്വം ഞാൻ കാത്തിരുന്നു. ആ സമ്മേളനത്തിൽവച്ചാണ് അദ്ദേഹം തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സിന്റെ പ്രവർത്തനങ്ങളിൽ സഹകരിച്ചുകൊണ്ടു് രാജ്യസ്വാതന്ത്ര്യത്തിനുവേണ്ടി പടപൊരുതുമെന്നു പ്രഖ്യാപനം ചെയ്തതു്. എൻ. എസ്. എസ്. പ്രസിഡന്റുപദം രാജിവച്ച് ശ്രീ കോട്ടയം ഗോവിന്ദമേനോനെ ആ ഭാരം ഏല്പിച്ചുകൊണ്ടാണ് അദ്ദേഹം സമരരംഗത്തിറങ്ങിയതു്. പിന്നീടുണ്ടായ സംഭവവികാസങ്ങൾ തിരുവിതാംകൂറിൻെറ രാഷ്ട്രീയചരിത്രത്തിലെ അത്ഭുതസംഭവങ്ങളാണ്. ചരിത്രം സൃഷ്ടിച്ച മുതുകുളം സ്റ്റേററ് കോൺഗ്രസ്സ്പ്രസംഗം അന്നത്തെ പത്രങ്ങൾ പരസ്യംചെയ്തതു് വളരെയധികം കുത്തുരേഖകൾ ചേർത്തായിരുന്നു. വേലുത്തമ്പിയുടെ ചരിത്രപ്രസിദ്ധമായ കുണ്ടറവിളംബരം കഴിഞ്ഞാൽ രാജ്യവാസികളെ ആകമാനം ഇളക്കിമറിക്കാൻ കഴിഞ്ഞിട്ടുള്ള മറെറാരു വിളംബരം ശ്രീ മന്നത്തു പത്മനാഭൻെറ മുതുകുളം പ്രസംഗമാണ്. അതിനെത്തുടർന്ന് തമ്പാനൂർ റെയിൽവേസ്റ്റേഷൻ മൈതാനത്തു് അദ്ദേഹം പ്രസംഗിച്ചു. സർ രാമസ്വാമി അയ്യരുടെ പ്രവൃത്തികളെ ആമൂലാഗ്രം വിമർശിച്ചുകൊണ്ടുള്ള ആ പ്രസംഗത്തിൽ ജനങ്ങൾ ഒന്നിച്ചുണന്നാൽ ഇന്നേക്ക് നാല്പത്തിയൊന്നു ദിവസത്തിനകം രാമസ്വാമി അയ്യർ രാജ്യംവിടുമെന്ന് അദ്ദേഹം പ്രഖ്യാപനം ചെയ്തു. അനന്തരം രാമസ്വാമി അയ്യരുടെ 'റെഡ് കാപ്പ്ററ് പ്രസ്കാൺഫറൻസ്'' ഭക്തിവിലാസത്തുവച്ചു നടന്നു. നാടകീയമായ ആ കാൺഫറൻ

സിൽവച്ച് രാമസ്വാമിഅയ്യർ പറഞ്ഞു, "ഞാൻ ടിപ്പുസുൽത്താനേയും പപ്പുസുൽത്താനേയും ഭയക്കുകയില്ലെന്ന്." രാജ്യത്തുടനീളം വിപ്ലവാഗ്നി കത്തിജ്വലിച്ചു. അന്നൊരുദിവസം രാവിലെയുള്ള മലയാളരാജ്യത്തിൽ "ശ്രീ മന്നത്തു പത്മനാഭൻെറ പ്രസംഗം, കൊല്ലം കോട്ടയം തിരുവനന്തപുരം എന്നീ ഡിസ്ട്രിക്ടുകളിൽ നിരോധിച്ചിരിക്കുന്ന"തായുള്ള വാർത്ത വായിക്കാനിടയായി. അടുത്ത പടി അറസ്റ്റാണെന്നറിയുവാൻ യാതൊരു സംശയവും ആർക്കുമില്ലായിരുന്നു. വാർത്ത കണ്ടയുടൻ തന്നെ ഞാൻ ചങ്ങനാശേരിയിൽ അദ്ദേഹത്തിൻെറ വാസസ്ഥലമായ എം. പി. മന്ദിരത്തിൽ ചെന്ന് അദ്ദേഹത്തെ കണ്ടു. മലയാളരാജ്യം വായിച്ചുകൊണ്ടിരുന്ന അദ്ദേഹം അപ്രതീക്ഷിതമായി എന്നെക്കണ്ടു സഹജമായ പുഞ്ചിരിയോടുകൂടി തട്ടയിലെ സ്ക്കൂളിൻെറ കാര്യങ്ങളെപ്പററി സംസാരിക്കുകയാണുണ്ടായതു്. അദ്ദേഹത്തിനെ അറസ്റ്റുചെയ്യുന്നതിനു മുൻപ് കാണണമെന്നു മാത്രമായിരുന്നു എനിക്കുള്ള ആഗ്രഹം. അങ്ങോട്ടൊന്നും പറയുവാൻ ഞാൻ ശക്തനായിരുന്നില്ല. എന്നോടു പറഞ്ഞ കാര്യങ്ങൾ ഞാനിപ്പോഴും ഓർക്കുന്നു. "എന്നെ രാമസ്വാമിഅയ്യർ ഉടനെ അറസ്റ്റുചെയ്യും. ഞാൻ അതു് അഭിമുഖീകരിക്കും. നിങ്ങളെല്ലാം ഒരു കാര്യം ഓർത്തുകൊള്ളണം: എൻെറ അറസ്റ്റിനെത്തുടർന്ന് എൻ. എസ്. എസ്. വിദ്യാലയങ്ങളിൽ യാതൊരു കുഴപ്പങ്ങളുമുണ്ടാകാതെ കരുതണം. നമ്മുടെ വിദ്യാലയങ്ങൾ പിടിച്ചടക്കാൻ രാമസ്വാമി അയ്യർ ഉററുനോക്കുകയാണ്. അതിനിട നല്കരുതു്. രാഷ്ട്രീയകാര്യമെന്ന നിലയിൽ പൊതുജനങ്ങളല്ലാതെ സൊസൈററി ഘടകങ്ങളോ സ്ഥാപനങ്ങളോ യാതൊരു ഒച്ചപ്പാടും ഉണ്ടാക്കുവാൻ പാടില്ല." എത്ര സമയം ഞാൻ അവിടെ നിന്നു എന്ന് എനിക്കറിവില്ല. "നിങ്ങൾക്കാഫീസിൽ പോകണ്ടയോ" എന്നു പറഞ്ഞാണ് അദ്ദേഹം എൻെറ പ്രജ്ഞയെ ഉണർത്തിയതു്. എന്നാൽ ഞാൻ പോകട്ടെ എന്നു യാത്രചോദിച്ചപ്പോൾ, "ഇനി എന്നെങ്കിലും കാണാം" എന്നായിരുന്നു മറുപടി. അദ്ദേഹത്തിൻെറ ശബ്ദം നിരുദ്ധമാകുകയും കണ്ണുനീർ കാണുകയും ചെയ്തതായി എനിക്കറിയാം. എനിക്കു

കണ്ണുനീർകൊണ്ടു് ഒന്നും കാണാതായി. ഒരു വിധത്തിൽ ഞാൻ അവിടെനിന്നും തിരിച്ചുപോന്നു. അന്നു് അർദ്ധരാത്രിയിലാണു് അദ്ദേഹത്തെ അറസ്റ്റു് ചെയ്തതും ജയിലിലാക്കിയതും. അദ്ദേഹം ജയിലിൽനിന്നും വിമോചിതനായതു് തമ്പാനൂർ പ്രസംഗത്തിന്റെ 31–ാം ദിവസമാണു്.

മഹാത്മാഗാന്ധി കോളേജിന്റെ പണികൾ ആരംഭിച്ച കാലത്താണു് ഞാൻ എൻ. എസ്. എസ്. സർവീസിൽ സർക്കാർ അനുമതിയോടുകൂടി പ്രവേശിച്ചതു്.

ഒരു കാര്യം കൂടി രേഖപ്പെടുത്തിക്കൊണ്ടു് ഈ സ്മരണകൾ ഉപസംഹരിക്കുകയാണു്. മഹാത്മാഗാന്ധികോളേജിന്റെ പ്രാരംഭകാലത്താണു് ശ്രീ കളത്തിൽ വേലായുധൻനായർ കോളേജ്കമ്മററി സെക്രട്ടറിയായതു്. അദ്ദേഹത്തിന്റെ മഹത്തായ സേവനങ്ങളുടെ പരിമാണം ശ്രീ മന്നത്തുപത്മനാഭൻ കഴിഞ്ഞാൽ കുറെയെങ്കിലും അറിയാവുന്നതായി മക്കപ്പുഴ വാസുദേവൻപിള്ള മാത്രമെയുള്ളു. ഒരു ദിവസം വൈകിട്ടു കഞ്ഞികുടിയും കഴിഞ്ഞു് കോളേജ് ഫണ്ടു് പിരിവിനെപ്പററി സംസാരിച്ചുകൊണ്ടിരിക്കുമ്പോഴാണു് പുതിയ കോളേജുകൾ തുടങ്ങുന്നതിനായി പലരും അപേക്ഷകൾ കൊടുക്കാനുദ്ദേശിക്കുന്ന വിവരം ശ്രീ വേലായുധൻനായർ മന്നത്തു പത്മനാഭന്റെ ശ്രദ്ധയിൽപ്പെടുത്തിയതു്. സൊസൈററിയും ഏതാനും കോളേജുകൾക്കപേക്ഷിക്കേണമെന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. അക്കാലത്തെ സർവകലാശാലാ രജിസ്ട്രാറായിരുന്ന ശ്രീ പി. ആർ. പരമേശ്വരപ്പണിക്കരെക്കൂടി അടുത്ത ദിവസം വരുത്തി ആലോചിച്ചു തീരുമാനിക്കാമെന്നു പറഞ്ഞതനുസരിച്ചു് എല്ലാവരും പിരിഞ്ഞു. ശ്രീ വേലായുധൻ നായർ പോകുന്നതിനു മുൻപായി പന്തളത്തും പത്തുമൈൽ ചുററുമുള്ള ഹൈസ്ക്കൂളുകളുടെ ഒരു പട്ടികയും മററു് ഏതാനും ചില വിവരങ്ങളും തയാറാക്കണമെന്നു് എന്നോടു പറഞ്ഞിട്ടാണു് പോയതു്. എനിക്കു ചിരകാലപ്രാർത്ഥിതമായ ഒരഭിലാഷം സാക്ഷാൽകരിക്കുന്നതുപോലെ തോന്നി. അന്നുരാത്രിയിൽത്തന്നെ എല്ലാ വിവരങ്ങളും ഞാൻ ശേഖരിച്ചു് പ്ലാനും മററും തയാറാക്കി. അടുത്തദിവസം നാലു മണിക്കായിരുന്നു

ആലോചന. ശ്രീ മന്നത്തുപത്മനാഭനും പണിക്കരുസാറും കള ത്തിൽ വേലായുധൻനായരുംകൂടി — ആജ്ഞാനുവർത്തിയായി ഞാനും പറ്റിക്കൂടിയിരുന്നു. പന്തളത്തു് ഒരു കോളേജിനുള്ള സാദ്ധ്യതയെപ്പററി ശ്രീ മന്നത്തുപത്മനാഭൻ സംശയാലുവായിരുന്നു. ചങ്ങനാശേരിക്കും കൊല്ലത്തിനുമിടയ്ക്കു് ഒരു കോളേജിനുകൂടി സാദ്ധ്യതയുണ്ടോ എന്നു് അദ്ദേഹം ന്യായമായി സംശയിച്ചു. ചെങ്ങന്നൂർ, മാവേലിക്കര, പത്തനംതിട്ട, കുന്നത്തൂർ മുതലായ താലൂക്കുകളിലെ സ്കൂളുകളുടെയും കുട്ടികളുടെയും സംഖ്യ കൾ ഉദ്ധരിച്ചുകൊണ്ടു് പന്തളത്തു് വളരെ ആശാവഹമായ ഭാവിയുള്ള ഒരു കോളേജിനുള്ള സാദ്ധ്യതയുണ്ടെന്നു ശ്രീ കള ത്തിൽ അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തി. ശ്രീ പരമേശ്വര പ്പണിക്കരും ശ്രീ വേലായുധൻ നായരുടെ വാദഗതി പൂർണ്ണ മായി ശരിവച്ചു. അങ്ങനെ കോളേജിനുള്ള അപേക്ഷ കൊടു ക്കുവാൻ ശ്രീ വേലായുധൻ നായർക്കു് ശ്രീ മന്നം അനുമതി നല്കി. അടുത്തദിവസംതന്നെ എട്ടു കോളേജുകൾക്കു് അദ്ദേ ഹം അപേക്ഷ സമർപ്പിച്ചു. എനിക്കതിൽ ഭയമുണ്ടായിരു ന്നു. ഏതെങ്കിലും തള്ളിക്കളഞ്ഞാൽ പന്തളം അതിൽ പെട്ടു പോകുമോ എന്നായിരുന്നു ഭയം. അക്കാര്യം ശ്രീ കളത്തിലി നോടും തുറന്നുപറഞ്ഞു. എന്നോടു പറഞ്ഞ മറുപടി പന്തള വും പെരുന്താന്നിയും കിട്ടാനും മററെല്ലാം തള്ളാനുമാണു് അ പേക്ഷ നല്കിയതെന്നാണു്. അതങ്ങനെ പിന്നീടു സംഭവി ക്കുകയും ചെയ്തു.

തീരുമാനം എടുത്തതിന്റെ അടുത്തദിവസംതന്നെ ശ്രീ പട്ടിരേത്തു രാഘവൻപിള്ളയ്ക്കും ശ്രീ വിദ്വാൻ രാമൻ പിള്ളസാറിനും ഞാൻ ഓരോ കത്തയച്ചു. പന്തളത്തു് ഒരു കോളേജ് കിട്ടുവാനിടയുണ്ടെന്നും സൊസൈററി അതിനപേ ക്ഷിക്കുവാൻ തീരുമാനിച്ചിരിക്കുന്നു എന്നും അറിയിച്ചുകൊ ണ്ടുള്ള കത്തായിരുന്നു അതു്. ശ്രീ മന്നത്തുപത്മനാഭൻ വിവ രത്തിനു് പന്തളത്തേയ്ക്കു് ഇവർക്കെല്ലാമെഴുതി. അതിന്റെ പ്രതികരണം അത്യധികം പ്രോത്സാഹജനകമായിരുന്നു. പ ലരും താമസിച്ചിരുന്ന ഭവനങ്ങൾ സ്വയം പൊളിച്ചുമാററി വളരെ പരിമിതമായ വിലയ്ക്കു് വസ്തുക്കൾ സൊസൈറ്റിയുടെ

പേക്ക് എഴുതിക്കൊടുത്തുതുടങ്ങി. അങ്ങനെ ഈശ്വരാനുഗ്രഹത്താലും ശ്രീ പത്മനാഭന്റെ മഹാമനസ്കതയാലും ഇന്നു പന്തളത്തുകാണുന്ന മഹാസൗധങ്ങൾ രൂപംപ്രാപിച്ചു. ഇന്നുള്ളവരിൽ പലർക്കും ഈ സ്ഥാപനങ്ങൾ ഉണ്ടായ സാഹചര്യങ്ങൾ അറിവില്ലായിരിക്കാം. ശ്രീ മന്നത്തു പത്മനാഭൻ അദ്ദേഹത്തിന്റെ ജീവിതസ്മരണകളിൽ രേഖപ്പെടുത്തിയിട്ടുള്ളതുപോലെ പന്തളം ഒരു 'നളന്ദ'യായി പരിവർത്തനം ചെയ്തുവരികയാണ്.

ശ്രീ മന്നത്തു പത്മനാഭന്റെ ശതാഭിഷേകാഘോഷങ്ങൾ കൊണ്ടാടുവാനുള്ള ബഹുമതി പന്തളത്തിനുണ്ടായതു് ഒരു മഹാഭാഗ്യംതന്നെയാണ്. ശ്രീശങ്കരനുശേഷം ഭാരതമാകമാനം അപ്രതിമമായ കീർത്തിയാർജ്ജിച്ചിട്ടുള്ള നിസ്സംഗനായ ഒരു മഹാഭാഗനെ കേരളത്തിനു സംഭാവനചെയ്ത ഭാഗ്യശാലിനിയായ ശ്രീ മന്നത്തു പാർവ്വതിയമ്മയുടെ പാവനസ്മരണകളെ നിലനിർത്തുവാൻ മനോഹരമായ ഒരു ഇരുനിലക്കെട്ടിടം, വനിതാഹൈസ്കൂൾ, സ്ഥാപിക്കുവാനും പന്തളത്തിനു ഭാഗ്യമുണ്ടായി. ആതുരസംരക്ഷണാർത്ഥമുള്ള മെഡിക്കൽമിഷൻ, സാങ്കേതികപാഠശാല, മന്നം ഷുഗർമിൽ തുടങ്ങിയ മററു പല സ്ഥാപനങ്ങളും ഈ പ്രദേശത്തു് ഉണ്ടാകുവാനും പ്രാവർത്തികമാക്കാനും ഇടയാക്കിത്തീർത്ത ശ്രീ മന്നത്തു പത്മനാഭനോടും നായർ സർവ്വീസ് സൊസൈറ്റിയോടും ഈ നാട്ടുകാർക്കുള്ള കൃതജ്ഞത വാചാമഗോചരമാണ്. ശതാഭിഷേകോത്സവത്തിൽ ആഹ്ലാദംകൊണ്ടു മതിമറന്നുപോകുന്ന അസ്മാദൃശന്മാർക്കു് ഇതിൽകവിഞ്ഞെന്താണ് കൃതാർത്ഥത!

പി. കേശവദേവ്

## രണ്ടു ചിത്രങ്ങൾ

ശ്രീ മന്നത്തു പത്മനാഭനെപ്പറ്റി ഓർക്കുമ്പോഴൊക്കെ, പനമനയ്ക്കൽ നമ്പൂരിയേയും പാറുക്കുട്ടിനേത്ത്യാരമ്മയേയും ഓർത്തുപോകുന്നു.

ഒന്നാന്തരമൊരു സമുദായപരിഷ്കർത്താവും നായർ സർവീസ് സൊസൈറ്റിയുടെ പ്രസിഡന്റും ആയിരുന്ന ശ്രീ ചങ്ങനാശേരി പരമേശ്വരൻപിള്ള 'ശ്രീപത്മനാഭന്റെ നാലു കാശു' ശമ്പളം വാങ്ങുന്ന സർക്കാരുദ്യോഗസ്ഥനായി അധഃപതിച്ച കാലമായിരുന്നു അതു്. ആയിടെയാണു കാലടിക്കടുത്തുള്ള മാണിക്കമംഗലം എന്ന സ്ഥലത്തു് സർവീസ് സൊസൈറ്റിവകയായി ഒരു ഇംഗ്ലീഷ് സ്കൂളിന്റെ ശിലാസ്ഥാപനം നടക്കുകയുണ്ടായതു്. സ്കൂളിനുള്ള സ്ഥലം കൊടുത്തതു് പനമനയ്ക്കൽ നമ്പൂരിയായിരുന്നു. ശിലാസ്ഥാപനം നടത്തിയതു് ജഡ്ജി ചങ്ങനാശേരി പരമേശ്വരൻപിള്ളയും.

അന്നത്തെ സമ്മേളനത്തിൽ ഒരു കാഴ്ചക്കാരനായി ഞാനും സംബന്ധിച്ചിരുന്നു. പറയത്തുവീട്ടിൽ ഊണുകഴിച്ചു വിശ്രമിച്ചിരുന്ന ജഡ്ജിയെ, സമ്മേളനസ്ഥലത്തേക്കു് ഘോഷയാത്രയോടുകൂടി എതിരേററു. കൂടെ മന്നത്തു പത്മനാഭനും എം. എൻ. നായരും ഉണ്ടായിരുന്നു. തല ഉയർത്തിപ്പിടിച്ചു് ഉരുണ്ടുരുണ്ടു നടക്കുകയാണു് എം. എൻ. നായർ. ഞാനിതൊന്നും അറിഞ്ഞില്ലേ എന്നൊരു ഭാവമുണ്ടു് മന്നത്തു പത്മനാഭനു്. ഘോഷയാത്രയിലും സമ്മേളനത്തിലും സംബന്ധിക്കുവാൻ വന്നവരിലധികവും, ജഡ്ജിയെ കാണാൻ വന്നവരായിരുന്നു. പക്ഷേ, പലരും നിരാശരായതുപോലെ കാണപ്പെട്ടു. ഖദർമുണ്ടും, ഇളം മഞ്ഞനിറത്തിലുള്ള കോട്ടും ധരിച്ചു്, ഒരു

ഖദർ ഷാളും കഴുത്തിൽ വളച്ചിട്ടു്, കഷണ്ടിത്തലയനായ ഒരു കൊച്ചുമനുഷ്യൻ! ഇതാണോ ജഡ്ജി! എന്നൊരു ഹാസ്യഭാവമുണ്ടായിരുന്നു പലരിലും.

ജഡ്ജി പ്ലാറ്റ്ഫാറത്തിൽ ആസനസ്ഥനായി. മന്നവും എം. എൻ. നായരും അസ്വസ്ഥരായി ആരെയൊക്കെയോ വിളിച്ചു് എന്തൊക്കെയോ നിർദ്ദേശങ്ങൾ കൊടുക്കുന്നുണ്ടു്. പനമനയ്ക്കൽ നമ്പൂതിരി വരാൻ താമസിച്ചുപോയതാണു്, അസ്വസ്ഥതയുടെ കാരണം. പനമനയ്ക്കൽ തിരുമേനിയല്ലെ! കുറെ താമസിച്ചാലും, കാത്തുനില്ക്കേണ്ടവരല്ലേ മറ്റുള്ളവർ!

അപ്പോൾ കാണാം, തിരുമേനി എഴുന്നള്ളുന്നു. ശതാബ്ദങ്ങളിലെ പഴക്കമുള്ള ഒരു കറുത്ത കോട്ടും ഫിറ്റുചെയ്തു്, ഉച്ചിയിലൊരു പ്ലഗ്ഗും വച്ചു്, മന്ദമന്ദം എഴുന്നള്ളുകയാണദ്ദേഹം. പെട്ടെന്നു് ജഡ്ജി എഴുന്നേററുചെന്നു, തിരുമേനിയെ എതിരേല്ക്കാൻ. എതിരേല്ക്കാൻചെന്ന ജഡ്ജിയെ അകമ്പടിസേവിക്കാൻ മന്നവും എം. എൻ. നായരും. ജഡ്ജിയുടെകയ്യിൽ മന്നം ഒരു പൂമാല കൊടുത്തു. ജഡ്ജി അതു് തിരുമേനിയുടെ കഴുത്തിലിട്ടിട്ടു്, കൈപിടിച്ചുകൊണ്ടു് പ്ലാററ്ഫാറത്തിലേക്കു നടന്നു. ജഡ്ജി തിരുമേനിയെ പ്ലാററ്ഫാറത്തിലേക്കു പിടിച്ചുകയററുകയാണുണ്ടായതു്. അദ്ധ്യക്ഷസ്ഥാനത്തിന്റെ വലതുഭാഗത്തു തിരുമേനിയെ ഇരുത്തി. അദ്ധ്യക്ഷസ്ഥാനത്തു ജഡ്ജിയും ഇരുന്നു.

തിരുമേനി ചൂളിപ്പോയി. ജഡ്ജി ഹാരമണിയിച്ചു സ്വീകരിക്കുക— കൈപിടിച്ചു് പ്ലാററ്ഫാറത്തിൽ കയറ്റുക— ജഡ്ജിയുടെ ഒപ്പം, ഒരു മഹാസദസ്സിന്റെ മുൻപിൽ ഇരിക്കുക— എന്താ കഥ! വിവാഹമണ്ഡപത്തിലിരിക്കുന്ന വധുവാണെന്നുതോന്നും, തിരുമേനിയെ കണ്ടാൽ. ഞാനിതൊന്നും അറിഞ്ഞില്ലേ എന്ന ഭാവത്തിൽ മന്നം, പ്ലാററ്ഫാറത്തിൻെറ ഒരററത്തു് ഒതുങ്ങിനില്ക്കുകയാണു്. ഒരു കുസൃതിച്ചിരിയുമുണ്ടു്, ആ മുഖത്തു്.

മന്നത്തിന്റെ സ്വാഗതപ്രസംഗമാണു് ആദ്യം. പ്ലാറ്റ്ഫാറത്തിൻെറ മുൻപിലേക്കു നീങ്ങിനിന്നു്, പതുക്കെയൊന്നു

ചുമച്ചു കണ്ഠശുദ്ധിവരുത്തി, പലരും വിജയകരമാംവിധം അനുകരിക്കാറുള്ള ആ പ്രസംഗം തുടങ്ങി. പിച്ചവയ്ക്കുന്ന കൊച്ചുകുട്ടികളെപ്പോലെ വേച്ചുവേച്ച് ആരംഭിച്ച ആ പ്രസംഗത്തിന് ക്രമേണ ദൃഢതയും ഓജസ്സും വർദ്ധിച്ചുവന്നു. പനമനയ്ക്കൽ ഇല്ലത്തേയും, ആ ഇല്ലത്തിൻെറ അധിപതിയായ തിരുമേനിയേയും, ആ ഇല്ലത്തിൻെറ പരിസരങ്ങളിൽ ജനിച്ച് ആ വായുശ്വസിച്ചു ജീവിക്കാൻ ഭാഗ്യംസിദ്ധിച്ച നാട്ടുകാരേയും, അദ്ദേഹം സ്തുതിച്ചു. എന്നിട്ട്, ലങ്കോട്ടി കെട്ടി ഗോദായിലിറങ്ങി, തുടയിലടിച്ചട്ടഹസിക്കുന്ന ഫയൽവാനെപ്പോലെ അദ്ദേഹം പറഞ്ഞു:

"നായന്മാരെല്ലാം നമ്പൂരിമാരുടെ മക്കളാണെന്നൊരാക്ഷേപമിണ്ട്. അതിലാക്ഷേപമെന്താണുള്ളതെന്നു ഞാൻ നിങ്ങളോട്ട ചോതിക്കണം. നായർസമുദായത്തിന് അതൊരു അന്തസ്സാണ്, അഭിമാനമാണ്, എന്നു ഞാൻ നിങ്ങളോട്ട പറയണം."

സദസ്സിൻെറ മുഖം മങ്ങി. അങ്ങിങ്ങ് പിറുപിറുപ്പു തുടങ്ങി. നമ്പൂതിരിസംബന്ധത്തിനെതിരായി നായന്മാരുടെ ഇടയിൽ ശക്തിയായ പ്രചരണം നടക്കുന്ന കാലമായിരുന്നു അത്. അപ്പോഠം, ഒരു നായർനേതാവ് പറയുകയാണ്, നായന്മാർ നമ്പൂതിരിമാരുടെ മക്കളാണെന്നു പറയുന്നതിൽ അഭിമാനംകൊള്ളണമെന്ന്! നായന്മാർ സഹിക്കുമോ?

പക്ഷേ, മന്നത്തിനൊരു കൂസലുമില്ല. ഒരു കുസൃതിച്ചിരിയോട്ടകൂടി അദ്ദേഹം പ്രസംഗം തുടന്നു. പ്രശസ്തരായ പല നമ്പൂതിരിമാരുടേയും പേരുകഠം പറഞ്ഞിട്ട്, അദ്ദേഹം സദസ്സിനോട്ട ചോദിക്കുകയാണ്:

"അങ്ങനെയുള്ള നമ്പൂരിമാരുടെ സന്താനങ്ങളാകുവാൻ ഭാഗ്യംവേണ്ടേ എന്നാണു ഞാൻ നിങ്ങളോട്ട ചോതിക്കണത്."

സദസ്സിൽ കൂടുതൽ അമർഷമുണ്ടായതേയുള്ളൂ. മന്നം കൂസിയില്ല. ആ ഫയൽവാനറിയാം, എവിടെ പിടിക്കണമെന്നും, എങ്ങനെ മലത്തണമെന്നും. അദ്ദേഹം തുടരുകയാണ്:

"അതുപോലെതന്നെ, നായന്മാരെ മക്കളെന്നു വിളിക്കു

വാൻ ഭാഗ്യം സിദ്ധിച്ചതിൽ നമ്പൂരിമാരും അഭിമാനിക്കണം."

സദസ്സിൻെറ മുഖം തെളിഞ്ഞു. ഫയൽവാൻ പിടലിക്കു പിടിച്ചുകഴിഞ്ഞു. കൈമുട്ട് ചങ്കിലമർത്താൻപോവുകയാണ്. പടവെട്ടി ജയിച്ചവരും, പടവെട്ടി മരിച്ചവരും, നാടുഭരിച്ചവരുമായ നായർവീരന്മാരുടെ പ്രാഭവങ്ങളെ അദ്ദേഹം ഒന്നൊന്നായി വിവരിച്ചു. എന്നിട്ട് ചോദ്യം ആവർത്തിക്കുകയാണ്:

"അങ്ങനെയുള്ള വീരരായ നായന്മാരുടെ പിതാക്കളാവാൻ ജന്മാന്തരങ്ങളിലെ പുണ്യംവേണ്ടേ എന്നാണ് ഞാൻ നിങ്ങളോടു ചോദിക്കണത്."

ഹസ്തതാഡനം!

പെട്ടെന്ന് മന്നത്തിൻെറ സ്വരവും ഭാവവും മാറി. മുഖത്തൊരു ശോകച്ഛായ നിഴലിച്ചു. ഗൽഗദം അമർത്തുവാൻ ശ്രമപ്പെടുന്നതുപോലെ തോന്നി തിരുമേനിയുടെനേരെ തിരിഞ്ഞുകൊണ്ടു്, മുടിയനായ പുത്രൻ പിതാവിൻെറമുൻപിൽ ക്ഷമായാചനംചെയ്യുന്നതുപോലെ, അദ്ദേഹം പറഞ്ഞു:

"പക്ഷേ, നമ്പൂരിമാരുടെ മക്കളായ ഞങ്ങളിന്ന് ക്ഷയിച്ചുപോയി; അധഃപതിച്ചുപോയി."

നായർസമുദായത്തിൻെറ സാമ്പത്തികവും സാമൂഹ്യവും രാഷ്ട്രീയവുമായ അധഃപതനത്തെ കരളലിയിക്കുംവിധം ചിത്രീകരിച്ചിട്ട്, അദ്ദേഹം വീണ്ടും തിരുമേനിയുടെനേരെ തിരിഞ്ഞു ചോദിക്കുകയാണ്:

"മക്കളുടെ സങ്കടങ്ങൾ അച്ഛനോടല്ലാതെ, പിന്നാരോടാണു പറയുക?"

സദസ്സ് ഹർഷാരവംമുഴക്കി.

സ്കൂൾ പണിയാൻ സ്ഥലം കൊടുത്തതിനുപുറമേ, രണ്ടായിരം രൂപാകൂടി തിരുമേനി അപ്പോൾത്തന്നെ വാഗ്ദത്തംചെയ്തു എന്നാണ് എൻെറ ഓർമ്മ.

★

**പാറുക്കുട്ടിനേത്ത്യാരമ്മ, കിരീടവും ചെങ്കോലുമില്ലാതെ, കൊച്ചിരാജ്യം ഭരിക്കുന്ന കാലം!**

അന്നു് തൃപ്പൂണിത്തുറെ ഒരു യോഗത്തിൽ ശ്രീ മന്നവും ഞാനും പ്രാസംഗികന്മാരായിരുന്നു. പാറുക്കുട്ടി നേത്ത്യാരമ്മയുടെ മകളുടെ ഭർത്താവായ പാട്ടത്തിൽ പത്മനാഭമേനോനായിരുന്നു, ആ യോഗത്തിലെ അദ്ധ്യക്ഷൻ. യോഗം കഴിഞ്ഞപ്പോൾ രാത്രിയായി. ഞങ്ങളിരുവരും അവിടെയുള്ള ഏതോ ഒരു വീട്ടിലാണു രാത്രിയിൽ താമസിച്ചതു്. പിറേറദിവസം പാറുക്കുട്ടിനേത്ത്യാരമ്മയെ കാണണമെന്നുള്ളതുകൊണ്ടാണു് മന്നം താമസിച്ചതു്. തൃപ്പൂണിത്തുറെനിന്നു് എറണാകുളത്തു ചെന്നാൽ, പറവൂർക്കുള്ള ബോട്ടു കിട്ടുകയില്ലെന്നുള്ളതുകൊണ്ടു്, ഞാനും അവിടെ താമസിച്ചു.

പിറേറദിവസം രാവിലെ ഞാൻ പോകാൻ ഭാവിച്ചപ്പോൾ മന്നം ചോദിച്ചു:

"കേശവദേവ് പാറുക്കുട്ടിനേത്ത്യാരമ്മയെ കണ്ടിട്ടുണ്ടോ?"

"ഇല്ല."

"ഒന്നു കാണണ്ടേ?"

"നിർബ്ബന്ധമില്ല."

"ഒന്നു കണ്ടുകളയൂ. കാണേണ്ടതാണു്."

ഞാൻ സമ്മതിച്ചു.

പത്തുമണിക്കാണു് കാണാൻ സമയം നിശ്ചയിച്ചിരുന്നതു്. ഒൻപതേമുക്കാലിനു കാർ വന്നു. ഞങ്ങളിരുവരും കാറിൽക്കേറി കൊട്ടാരത്തിൽ ചെന്നു. കാർ പോർട്ടിക്കോവിൽ നിന്നപ്പോൾ, പത്മനാഭമേനോൻ അകത്തുനിന്നു് ഇറങ്ങി വന്നു ഞങ്ങളെ സ്വീകരിച്ചു. കുശലപ്രശ്നങ്ങളെല്ലാം അവർ തമ്മിലായിരുന്നു. ഞാൻ അവഗണിക്കപ്പെട്ടു. ഇടയ്ക്കു മന്നം എന്നെ നോക്കി ആ കുസൃതിച്ചിരി ചിരിക്കും. ആ കൊട്ടാരത്തിന്റെ അന്തരീക്ഷം എനിക്കൊരു വീർപ്പുമുട്ടലുണ്ടാക്കി. മന്നം എന്നെ അപകടത്തിൽ ചാടിച്ചതുപോലെയാണു്, എനിക്കു തോന്നിയതു്.

ഞങ്ങളെ ഒരു മുറിയിലിരുത്തിയിട്ടു് പത്മനാഭമേനോൻ കൊട്ടാരത്തിന്റെ മുകളിലത്തെ നിലയിലേക്കു പോയി. ഞാൻ പറഞ്ഞു:

"ഞാൻ ആദ്യമാണ് കൊട്ടാരത്തിൽ കാലുകുത്തുന്നതു്."

"പലേടത്തും കാലുകുത്തേണ്ടിവരും.''—ആ കുസൃതിച്ചിരിയോടുകൂടി മന്നം പറഞ്ഞു.

അല്പം കഴിഞ്ഞപ്പോൾ പത്മനാഭമേനോൻ വന്നു് ഞങ്ങളെ കൂടിക്കാഴ്ചയ്ക്കു ക്ഷണിച്ചു. കോവണിച്ചോട്ടിൽവരെ അനുയാത്ര വന്നിട്ടു്, പത്മനാഭമേനോൻ പറഞ്ഞു:

"അങ്ങോട്ടു കേറിച്ചെന്നാ മതി."

"വരുന്നില്ലേ?"—മന്നം ചോദിച്ചു.

''ഇല്ല. ഞാനിവിടെ നിക്കാം.''

മന്നം മുൻപിലും ഞാൻ പിറകിലുമായി കോവണി കയറി. ഒരു ഇടുങ്ങിയ മുറിയിലേക്കാണു ഞങ്ങൾ കേറിച്ചെന്നതു്. ഒരു മേശയുടെ പിറകിൽ കസേരയിൽ പിടിച്ചു നില്ക്കുന്നുണ്ടു്, നേത്ര്യാരമ്മ. പുടവയും റൗക്കയും നേര്യതും മാത്രമേ ധരിച്ചിട്ടുള്ളു. ഒരു ഇടത്തരം നായർതറവാട്ടിലെ സ്ത്രീയാണെന്നേ, തോന്നുകയുള്ളു. ഗൗരവം വിടാതെ ഒന്നു മന്ദഹസിച്ചു്,മന്നത്തിന്റെനേരെ ദൃഷ്ടി ഉറപ്പിച്ചുകൊണ്ടവർ പറഞ്ഞു:

"ഇരിക്കൂ.''

ഞാൻ ഇരുന്നു. മന്നം ഇരുന്നില്ല. ദൈവത്തിന്റെ മുൻപിലായാലും, ഇരിക്കാൻ പറഞ്ഞാലുമില്ലെങ്കിലും, ഇരിക്കുന്ന വകതിരിവില്ലായ്മയൊ, ധിക്കാരമൊ ഉള്ളവനാണല്ലോ ഞാൻ. മന്നമാകട്ടെ, ഒട്ടേറെ ഉത്തരവാദിത്വങ്ങൾ സ്വയം ഏറ്റെടുത്തിട്ടുള്ള ആളാണു്. അദ്ദേഹം വിനയപൂർവ്വം പറഞ്ഞു:

"അവിടുന്നു് ഇരുന്നിട്ടു്, ഞാൻ ഇരിക്കാം."

നേത്ര്യാരമ്മ ഇരുന്നു. മന്നവും ഇരുന്നു. രണ്ടുപേരും എന്നെ നോക്കി—നേത്ര്യാരമ്മ തെല്ലൊരു വെറുപ്പോടുകൂടിയും, മന്നം ആ കുസൃതിച്ചിരിയോടുകൂടിയും.

ഭരിക്കാൻ കഴിവുള്ളവരായിരുന്നു, പാറുക്കുട്ടിനേത്ര്യാരമ്മ. രാഷ്ട്രീയവും സാമ്പത്തികവുമായ കാര്യങ്ങളിൽ നല്ല പിടിയുണ്ടായിരുന്നു അവർക്കു്. സാധാരണയിൽ കവിഞ്ഞ ഡിപ്ലോമസിയും. അവരും മന്നവും തമ്മിലുള്ള സംഭാഷണം ശ്രദ്ധിക്കുകയായിരുന്നു എന്റെ ജോലി. പാമ്പു് പാമ്പിനെ വിഴുങ്ങിയതുപോലെ, എന്നാണു് എനിക്കു തോന്നിയതു്.

ഒടുവിൽ നേത്ത്യാരമ്മയുടെ ഗൗരവമെല്ലാം, കാറ്റത്തു പഞ്ഞി പോലെ പറന്നുപോയി. മന്നത്തിന്റെ വിനയവും. രണ്ടുപേരും പൊട്ടിച്ചിരിച്ചുകൊണ്ടുതന്നെ സംസാരിച്ചു. നായന്മാരുടെ അവശതകളെപ്പററിയും, സർവ്വീസ് സൊസൈററിയുടെ നേട്ടങ്ങളെപ്പററിയും മന്നം പറയുന്നതിനിടയിൽ, നേത്ത്യാരമ്മ പല ചോദ്യങ്ങളും ചോദിച്ചു. കൊച്ചിയിലെ ഭരണത്തെപ്പററിയും, മഹാരാജാവിൻെറ ശീലായ്മയെപ്പററിയും നേത്ത്യാരമ്മയും സംസാരിച്ചു. ഒടുവിൽ അവരുടെ സംഭാഷണം ഏതോ ചില എസ്റ്റേററുകളിലേക്കു തിരിഞ്ഞു. അവസാനം ചില വാഗ്ദത്തങ്ങളും സമ്പാദിച്ചുകൊണ്ട് മന്നം എഴുന്നേററു യാത്രപറഞ്ഞു.

"ഊണുകഴിഞ്ഞു പോയാൽ മതി," എന്ന ആജ്ഞയോടുകൂടി നേത്ത്യാരമ്മയും യാത്രപറഞ്ഞു.

ഞങ്ങൾ താഴെ ഇറങ്ങിച്ചെന്നപ്പോൾ, പത്മനാഭമേനോൻ അവിടെ കാത്തുനില്ക്കുന്നുണ്ട് അദ്ദേഹം ഞങ്ങളെ ഒരു മുറിയിലേക്കു കൊണ്ടുപോയി. മെത്തപ്പായിനോളം വലിപ്പമുള്ള രണ്ടിലകളിൽ നൂറുകൂട്ടം കറികൾ വിളമ്പിവച്ചിരിക്കുന്നു അവിടെ. ഒരു പട്ടരും കാത്തുനില്ക്കുന്നുണ്ട്. ആവശ്യമല്ല, പ്രതാപമാണല്ലൊ! ആ പ്രതാപത്തിനോട് ഞങ്ങളിരുവരും തികച്ചും നീതി കാണിക്കുകയും ചെയ്തു. എന്നുവച്ചാൽ, ഞങ്ങളുടേതു് ആവശ്യമായിരുന്നു.

ഊണുകഴിഞ്ഞു കൈകഴുകി മന്നവും പത്മനാഭമേനോനും രഹസ്യമായി എന്തോ സംസാരിച്ചു. മന്നത്തിൻെറ കയ്യിൽ ഒരു കവർ കൊടുത്തു എന്നാണെൻെറ ഓർമ്മ.

ഞങ്ങൾ യാത്രപറഞ്ഞു്, കാറിൽക്കയറി തിരിച്ചു. മന്നവും ഞാനും ചിലതെല്ലാം നേടി—അദ്ദേഹത്തിന് നേത്ത്യാരമ്മയുടെ ബഹുമാനവും സഹായവാഗ്ദത്തങ്ങളും; എനിക്ക് അവരുടെ വെറുപ്പും ഒരൂണും. ഞാൻ കാറിലിരുന്ന് മന്നത്തിന്റെ മുഖത്തു നോക്കി. അദ്ദേഹം വിദൂരതയിൽ ദൃഷ്ടികൾ ഉറപ്പിച്ച് ഇരിക്കുകയാണു്. ഒരുപക്ഷേ, ഇന്നത്തെ ഈ കോലാഹലങ്ങളെല്ലാം അദ്ദേഹം ഭാവനയിൽ കാണുകയായിരുന്നിരിക്കാം!

പീററർ ഹൊവാർഡ്

## പുതിയ രാജ്യതന്ത്രം

ഈ സ്മരണീയദിനത്തിൽ, മഹാനായ ആ രാജ്യഭക്തന്—മന്നത്തു പത്മനാഭന്—നാം ഹൃദയങ്ങൾ കാണിക്കയായി അപ്പിക്കയാണ്. തനിക്ക പ്രിയപ്പെട്ട കേരളത്തിൻെറ മോചനം നേടാനായി അദ്ദേഹം നടത്തിയ ഐതിഹാസികസമരം, ലോകത്തിലെമ്പാടുമുള്ള സ്വാതന്ത്ര്യപ്രേമികളായ ജനങ്ങൾക്ക് പ്രത്യാശയും ഉത്തേജനവും നല്കുമാറുള്ള ഒരു കാഹളധ്വാനം തന്നെയായിരുന്നു.

ചരിത്രപ്രസിദ്ധമായ കേരളവിമോചനസമരത്തിനുശേഷം കഴിഞ്ഞകൊല്ലം സ്വിറ്റ്സർലണ്ടിലെ കോവ് എന്ന സ്ഥലത്തുവച്ചു നടന്ന എം. ആർ. എ. സമ്മേളനത്തിലെയ്ക്കുള്ള കേരളപ്രതിനിധിസംഘത്തെ നയിച്ചുകൊണ്ടുവന്ന അവസരത്തിലാണ് ഞങ്ങളിൽ പലക്കും അദ്ദേഹത്തെ നേരിൽ കാണ്മാനുള്ള ഭാഗ്യം സിദ്ധിച്ചതു്.

ഒററക്കെട്ടായിനിന്നു രാഷ്ട്രത്തെ രക്ഷിക്കണമെന്നുള്ള ദേശഭക്തിപ്രചോദിതമായ ആദർശത്തെപ്പറ്റി കോവിൽവച്ചു പ്രസ്താവിച്ചുകേട്ടപ്പോൾ മന്നത്തു പത്മനാഭൻ അതിനോടനുകൂലിക്കയും ആ ചിന്താഗതിയെ ആശീർവ്വദിക്കയും ചെയ്തു എന്നു പറഞ്ഞാൽ മുഴുവനായില്ല. അദ്ദേഹം തീരുമാനത്തിലെത്തുകയും സമരം നടത്തുകയും ചെയ്ത ആളാണ്. കോവിൽ ചേന്ന ആ അന്താരാഷ്ട്രസമ്മേളനത്തിൽ അദ്ദേഹം ചെയ്ത അവിസ്മരണീയമായ പ്രസംഗം ഇന്നത്തെ ഏതു രാഷ്ട്രതന്ത്രജ്ഞനും മാതൃകയായി സ്വീകരിക്കാവുന്നതാണ്. അദ്ദേഹം പറഞ്ഞു: "ഇന്നു് എല്ലാ രാജ്യങ്ങളിലുംതന്നെ നമ്മുടെ കടമ കമ്മ്യൂണിസത്തെ നേരിടുക എന്നതാണ്. സ്വയം പരി

വത്തനവിധേയരാകയും കുറ്റമറ്റ സാന്മാൎഗ്ഗികനിലവാരം പുല ൎത്തുകയും ചെയ്തുകൊണ്ടു് കമ്മ്യൂണിസത്തെ ധീരമായി നേരി ടുകയെന്നതാണു് മാൎഗ്ഗം."

അദ്ദേഹം തുടൎന്നു: "ഭഗവാൻ കൃഷ്ണന്റെയും ബുദ്ധന്റെ യും യേശുക്രിസ്തുവിന്റെയും ഉപദേശങ്ങളെ ഗൗനിക്കാൻ നാം കൂട്ടാക്കാത്തതുകൊണ്ടാണു് ലോകത്തിൽ കമ്മ്യൂണിസം വളരാനിടയായതു്. പ്രവാചകന്മാരും ജ്ഞാനികളും നമ്മോടു് ഉപദേശിക്കാൻ തുടങ്ങിയിട്ടു് ആയിരമായിരം കൊല്ലങ്ങളാ യി. പക്ഷേ, നാം അവരുടെ വാക്കുകളെ പ്രയോജനപ്പെടുത്തി യില്ല. സ്വാൎത്ഥംവെടിഞ്ഞു്, സൎവ്വവും ഈശ്വരനിൽ സമൎപ്പി ച്ചു്, പരിശുദ്ധമായി ജീവിക്കുന്ന കാൎയ്യത്തിൽ നാം യോജിച്ചു നിൽക്കുന്നപക്ഷം നമ്മുടെ പ്രയത്നങ്ങൾ വിജയപൎയ്യവസായി യാകുമെന്നതു നിസ്സംശയമാണു്."

"അതിനുള്ള മാൎഗ്ഗം മനുഷ്യനിൽ പരിവൎത്തനം വരുത്തു കയാണു്." അദ്ദേഹം പറഞ്ഞു, "ഈ അണുശക്തിയുഗത്തി ലെ ഏകമാൎഗ്ഗമാണു് അതു്."

കേരളത്തിലെ തെരഞ്ഞെടുപ്പുകളെത്തുടൎന്നു്, ജനാധിപ ത്യകക്ഷികളുടെ വിജയമറിയിച്ചുകൊണ്ടു് ധാൎമ്മികപുന രായുധീകരണപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവായ ഡാക്ടർ ഫ്രാങ്ക്ബുക്ക്മാന്റെ പേൎക്കയച്ച കമ്പിസന്ദേശത്തിൽ ശ്രീ പത്മനാഭൻ പറഞ്ഞിരിക്കയാണു്, "കോവിൽനിന്നും ലഭിച്ച പ്രചോദനത്തിനു നന്ദി."

മഹാനായ ഈ രാജ്യസ്നേഹിയുമായി രണ്ടാംപ്രാവശ്യം സമ്പൎക്കപ്പെടാൻ കഴിഞ്ഞതു് മഹാത്മജിയുടെ പൗത്രനായ രാജ്മോഹൻഗാന്ധി ഒരു എം. ആർ. എ. സംഘത്തെ ന യിച്ചുകൊണ്ടു് ഇക്കൊല്ലം മാൎച്ചുമാസത്തിൽ കേരളം സന്ദൎശി ച്ചപ്പോഴാണു്. ശ്രീ പത്മനാഭനും കേരളനേതാക്കന്മാരിൽ മ റ്റേതാനുംപേരും ക്ഷണിച്ചതനുസരിച്ചാണു് ഞങ്ങൾവന്നതു്.

ഞങ്ങളുടെ വരവിനു തൊട്ടുമുമ്പായി ശ്രീ പത്മനാഭന്റേ തായ ഒരു മുഖവുരയോടുകൂടി 'തത്വസംഹിതയും സഹവ ൎത്തിത്വവും' എന്ന കരുത്തുററ ലഘുലേഖയുടെ മലയാളം പ തിപ്പു പ്രസിദ്ധപ്പെടുത്തിയിരുന്നു. ഇപ്പോഴെയ്ക്കും ഇരുപത്തി

നാലു ഭാഷകളിലായി 8,70,00,000 ഭവനങ്ങളിൽ എത്തിക്കഴിഞ്ഞിട്ടുണ്ട് ആ ഗ്രന്ഥം.

തിരുവനന്തപുരം വിമാനത്താവളത്തിൽ ലഭിച്ച സ്നേഹോദാരമായ സ്വീകരണം ഞങ്ങളാരും മറക്കില്ല. ജർമ്മൻ ഖനിത്തൊഴിലാളികളുടെ 'പ്രത്യാശ' എന്ന നാടകം കാണാനും ലോകം ചുററി സഞ്ചരിച്ചുവരാൻ ചാൻസലർ അഡനാവർ അയച്ചിരുന്ന ആ ജർമ്മൻ തൊഴിലാളികളെ നേരിൽ കാണാനും തിരക്കിക്കൊണ്ട് ആയിരക്കണക്കിൽ ആളുകൾ തടിച്ചുകൂടിയ ആ ദിവസങ്ങൾ എന്തൊരത്ഭുതാനുഭവമായിരുന്നു! ഈ പത്തു ദിവസങ്ങളിലും, കമ്മ്യൂണിസത്തെക്കാൾ ഉത്തമമായ ഒരാദർശസംഹിത കേരളത്തിലെ ജനലക്ഷങ്ങൾക്കു നൽകണമെന്ന ആവേശത്തോടെ വന്നുകൂടിയവരുടെ മുൻപന്തിയിൽ തന്നെയുണ്ടായിരുന്നു, മന്നത്തു പത്മനാഭൻ. ഞങ്ങൾ പിരിഞ്ഞുപോരുമ്പോൾ അദ്ദേഹം പറഞ്ഞു, "ധാർമ്മിക പുനരായുധീകരണവും കേരളത്തിലെ ജനങ്ങളും എക്കാലവും ഒരുമിച്ചു നിൽക്കുകയും ഒരുമിച്ചു മുൻപോട്ടു നീങ്ങുകയും ചെയ്യും."

മനസ്സിനെ ആഹ്ലാദിപ്പിക്കുന്ന കായലുകളും ആകാശവും മലകളുമുള്ള സുന്ദരമായ കേരളത്തെയും അവിടത്തെ സ്നേഹമതികളായ മനുഷ്യരെയും പററി, പടിഞ്ഞാറുനിന്നു വന്ന ഞങ്ങൾ മനസ്സിൽ കൊണ്ടുപോന്ന ചിത്രം മിഴിവുററതാണ്. കേരളത്തിൻെറ മുമ്പിൽ വെല്ലുവിളി നിലവിലുണ്ട്; മഹത്തായ ആശയത്താൽ പ്രചോദിതരായ ഒരു സ്വതന്ത്രജനതയ്ക്കു ജനങ്ങളുടെ ആവശ്യങ്ങളെ തൃപ്തിപ്പെടുത്താൻ കഴിയുമെന്നു തെളിയിക്കാൻ ഒരവസരവും.

ശ്രീ പത്മനാഭൻ പറയുമ്പോലെ, ഇന്നത്തെ മുഖ്യമായ ആവശ്യം ഐകമത്യമാണ്. യാദൃച്ഛികമായിട്ടുണ്ടാവുന്ന ഐകമത്യമല്ല; മനഃപരിവർത്തനംകൊണ്ടുണ്ടാകുന്ന ഐകമത്യം. സ്വന്തകാര്യം നേടുകയെന്ന ലക്ഷ്യമുള്ളവർക്ക് ഭിന്നിപ്പുകളവസാനിപ്പിക്കാൻ കഴിയുകയില്ല; അവർ ഭിന്നിപ്പുസൃഷ്ടിക്കയെയുള്ളു. എന്നാൽ, രാഷ്ട്രീയവും സാർവലൗകികവുമായ കാര്യങ്ങളെ സംബന്ധിച്ചിടത്തോളം, വെറുപ്പ്, ഭയം, ദുര

എന്നീ ഹീനവികാരങ്ങളിൽനിന്നുത്ഭവിക്കുന്ന പ്രശ്നങ്ങളെ ബാഹ്യസഹായംകൂടാതെ പരിഹരിക്കാൻ മനുഷ്യമസ്തിഷ്കത്തിനു കഴിവില്ല എന്ന ഒരു നിഗമനത്തിലെത്തിയിട്ടുണ്ട്, പലരും. മനുഷ്യജീവിതത്തിൽ ഈശ്വരന്റെ പ്രേരണയും മാർഗ്ഗനിർദ്ദേശവുംകൂടെ വേണ്ടിയിരിക്കുന്നു, ഇതിന്. ഡാക്ടർ ബുക്ക്മാൻ പറയുംപോലെ, "ഈശ്വരപ്രേരിതമായ ഒരു ഐകമത്യത്തിന് എല്ലാ പ്രശ്നങ്ങളും പരിഹരിക്കാൻ കഴിയും. ഒഴിഞ്ഞ കൈകൾക്ക പണി കിട്ടും. ഒഴിഞ്ഞ വയറുകൾക്ക് ആഹാരം കിട്ടും. ഒഴിഞ്ഞ ഹൃദയങ്ങൾക്ക് സംതൃപ്തിദായകമായ ആശയം ലഭിക്കും." ക്രൂഷ്ചേവിനു കമ്മ്യൂണിസത്തിലെന്നപോലെ ഒരു മന്ത്രിസഭയ്ക്ക് ധാർമ്മികപുനരായുധീകരണത്തിൽ അടിയുറച്ച വിശ്വാസമുണ്ടായിക്കഴിഞ്ഞാൽ ആ മന്ത്രിസഭയ്ക്ക് ലോകത്തെ കാലതാമസമെന്യേ ആഹാരവും വേലയും വിശ്വാസവും സുഭിക്ഷമായുള്ള ഒന്നായി പരിവർത്തനംചെയ്യാൻ കഴിയും.

ഇതു കേരളത്തിൽ കൈവരുത്താറാവുന്നതാണ്. മന്നത്തു പത്മനാഭനെപ്പോലുള്ള യഥാർത്ഥ രാജ്യസ്നേഹികൾ വീണ്ടും മുന്നോട്ടുവരണം. തന്റെ കലവറയില്ലാത്ത ഹൃദയത്തിന്റെ പ്രേരണയാൽ എല്ലാ ജാതിക്കാരെയും വർഗ്ഗക്കാരെയും ഒന്നാക്കിനിർത്തി, ഇന്ത്യയെ സ്വാതന്ത്ര്യത്തിന്റെയും സമചിത്തതയുടെയും ഒരു ദീപസ്തംഭമാക്കിത്തീർത്ത് മററു രാഷ്ട്രങ്ങൾക്ക് ഒരു വഴികാട്ടിയാക്കേണ്ടതിന് ഈശ്വരനിയോഗമുണ്ട്, അദ്ദേഹത്തെപ്പോലുള്ളവർക്ക്. അപ്പോൾ കോടികോടിജനങ്ങൾ തലയുയർത്തിനോക്കി ഈ സംസ്ഥാനത്തെയും രാജ്യത്തെയും അനുഗ്രഹീതമായ നാടെന്നു പുകഴ്ത്തും. ഡൽഹിയിൽനിന്ന്, വാഷിങ്ടണിൽനിന്ന്, ലണ്ടനിൽനിന്ന്, പാരീസിൽനിന്ന്, മോസ്കോയിലും പീക്കിംഗിലുംനിന്നുപോലും ജ്ഞാനോദയത്തിനുവേണ്ടി ഇങ്ങോട്ട് ആളുകൾ പ്രയാണമാരംഭിക്കും. "എല്ലാ രാജ്യത്തിലും എല്ലാ ജനങ്ങളും ജീവിക്കേണ്ടതിങ്ങനെയാണ്" എന്ന് അവർ സ്വന്തനാട്ടുകാരോട് ഉൽഘോഷിക്കും. ഈ പരിശ്രമത്തിന്റെ മാർഗ്ഗദർശിയെന്ന ബഹുമതി മന്നത്തു പത്മനാഭന്റേതായിരിക്കും.

എം. കെ. ലക്ഷ്മിക്കുട്ടിയമ്മ

# എൻെറ അച്ഛൻ

ഈശ്വരൻെറ സൃഷ്ടികോടികളിൽ പ്രഥമസ്ഥാനം മനുഷ്യനുള്ളതു് വിവേകബുദ്ധി ഒന്നുകൊണ്ടു മാത്രമാണു്. ബാല്യകാലം ഒഴിച്ചു മററുള്ള കാലങ്ങളെപ്പററി സൂക്ഷ്മാവലോകനം ചെയ്യുവാനുള്ള കഴിവു് അവനു മാത്രമേയുള്ളു. മാതൃപിതൃബന്ധംകൊണ്ടാണു് പുത്രോത്ഭവമുണ്ടാകുന്നതു്. തുല്യപ്രാധാന്യമുള്ള മാതാപിതാക്കളുടെ സ്നേഹശുശ്രൂഷാദികളോടുകൂടിയാണു് സാധാരണ മക്കൾ വളരാറുള്ളതു്. എന്നാൽ ഇതിൽ ഏതെങ്കിലും ഒന്നിൻെറ അഭാവത്തിലും വളരുന്നവരുമുണ്ടു്. അക്കൂട്ടത്തിൽപ്പെട്ടവരാണു് എൻെറ അച്ഛനും ഞാനും. പിതാവു ജീവിച്ചിരുന്നിട്ടും അദ്ദേഹത്തിൻെറ ലാളനയിൽ വളരുവാൻ എൻെറ അച്ഛനു സാധിച്ചില്ല. മാതാവിന്റെ അകാലചരമം ഹേതുവായി ഞാനും മാതൃവാത്സല്യം അധികം അറിഞ്ഞിട്ടില്ല.

എങ്കിലും അമ്മയുടെ കുറവു പരിഹരിക്കത്തക്കവണ്ണമാണു് അച്ഛൻ എന്നെ വളർത്തിയതു്. ജോലിത്തിരക്കിനുശേഷം വൈകിട്ടു വീട്ടിലെത്തുന്ന അച്ഛൻ "മോളേ! കുട്ടിയമ്മേ," എന്നു വിളിക്കുന്നതു കേട്ടു് ഞാൻ ഓടിച്ചെല്ലും. പുറത്തു തലോടി ആശ്ലേഷിച്ചു് ഉമ്മവയ്ക്കുമ്പോൾ ഞാൻ സകലതും മറന്നു സംതൃപ്തയാകും. അതുപോലെതന്നെ കുററവാളിയാകുമ്പോൾ ഈർക്കിൽ പിണച്ചു് എൻെറ തുടയിൽ നല്ല ചുട്ട അടി തരികയും ചെയ്യും. പക്ഷേ, ആ അടിക്കു് ഒരു വിശേഷതയുണ്ടു്. പെട്ടെന്നു ദ്വേഷ്യം ശമിച്ചശേഷം എനിക്കേററവും ഇഷ്ടമുള്ള കല്ക്കണ്ടവും മുന്തിരിങ്ങയും ധാരാളം തരും.

അതുകൊണ്ടു് അച്ഛന്റെ അടി കിട്ടിയിരുന്നെങ്കിൽ എന്നു് കൂട്ടുകാരോടു പലപ്പോഴും പറയാറുണ്ടായിരുന്നു.

അമ്മ ജീവിച്ചിരുന്നപ്പോഴും എനിക്കു് അച്ഛനോടായിരുന്നു കൂടുതൽ സ്നേഹം. അമ്മ ചെയ്യുന്ന ചെറിയ തെററുകൾപോലും അച്ഛനെ ധരിപ്പിച്ചു് അമ്മയെ ശിക്ഷാർഹയാക്കിത്തീർത്തു് ഓർത്തു് ഇന്നു ഞാൻ ദുഃഖിക്കുന്നു. സൗന്ദര്യത്തിലും സ്വഭാവശുദ്ധിയിലും ഗൃഹജോലികളിലും അദ്വിതീയയായിരുന്ന എന്റെ അമ്മ നാട്ടുകാരുടെ എല്ലാം കണ്ണിലുണ്ണിയായിരുന്നു.

ഞാൻ ഓർക്കുന്ന അച്ഛന്റെ അന്നത്തെ രൂപം ഇന്നു് ആരെങ്കിലും ഓർമ്മിക്കുന്നുണ്ടോ എന്നു സംശയമാണു്. 48 കൊല്ലങ്ങൾക്കു മുമ്പു്, ധാരാളം വളർത്തിയ തലമുടിയുടെ തുമ്പു കെട്ടിയുടച്ചു് തലയുടെ ഒരു വശത്തേക്കു് ഇട്ടു് ചടച്ചു പൊക്കമുള്ള സുന്ദരനും മുപ്പത്തഞ്ചുകാരനുമായ എന്റെ അച്ഛൻ അതിരാവിലെ കുളിച്ചു് നെററിയിലും ദേഹത്തും മുരിങ്ങക്കാ പ്രമാണത്തിലുള്ള ഭസ്മക്കുറികളും ഭംഗിയൊത്ത ചന്ദനപ്പൊട്ടും ധരിച്ചു സുസ്മേരവദനനായി കേസ്സുകെട്ടുകൾ പരിശോധിച്ചുകൊണ്ടു് മന്നത്തെ പഴയ ചാവടിയിൽ കസേരയിൽ ഇരിക്കുന്നതായ ഓർമ്മ എന്റെ മനസ്സിൽനിന്നും മാഞ്ഞിട്ടില്ല. ഞങ്ങളെല്ലാവരും അച്ഛന്റെ സുഗ്രീവാജ്ഞയ്ക്കു വിധേയരായി നിശ്ശബ്ദരായി ഗൃഹകാര്യങ്ങളിൽ ഏർപ്പെട്ടിരുന്നു. എനിക്കോർമ്മവച്ച നാൾമുതൽ ദാരിദ്ര്യം അവിടെ ഉണ്ടായിട്ടില്ലെന്നു തന്നെയല്ല, ഇന്നാട്ടിലെ മററു പ്രഭുകുടുംബങ്ങൾക്കസൂയതോന്നത്തക്കവണ്ണം സുഖമായ ജീവിതം നയിക്കയും ചെയ്തിരുന്നു. അന്നു് അച്ഛന്റെ കുടുംബമായ മന്നത്തു് എന്റെ അച്ഛനമ്മമാരും, അച്ഛന്റെ നാലു സഹോദരന്മാരും അമ്മൂമ്മയും അമ്മൂമ്മയുടെ രണ്ടാമത്തെ ഭർത്താവായ കളത്തിൽ വേലുപ്പിള്ള അപ്പൂപ്പനും, അച്ഛന്റെ അഭ്യുദയകാംക്ഷിയായ ഭക്തൻ ഗോവിന്ദപ്പിള്ള അമ്മാവനും ഭാര്യയും ഉണ്ടായിരുന്നു. ഇവരുടെ എല്ലാം സകല ചുമതലകളും അച്ഛൻതന്നെ വഹിച്ചിരുന്നു. ആയിടെയാണു് തീർത്ഥപാദർസ്വാമി വന്നു് മന്നത്തു താമസിച്ചതും അച്ഛൻ ഉൾപ്പെടെ പലരും അദ്ദേഹത്തിനു ശിഷ്യപ്പെട്ടതും.

പൂജയും ഭജനയും പതിവായി. ഇടയ്ക്കിടെ പല യോഗങ്ങളും അച്ഛനും സ്വാമിയും നടത്തിയിരുന്നു. ഈശ്വരപ്രാർത്ഥനയും വഞ്ചീശമംഗളവും എനിക്കുള്ള ജോലിയായിരുന്നു. തീർത്ഥപാദർസ്വാമി ഒരു നല്ല ജോത്സ്യനമായിരുന്നു. അമ്മയുടെ ജാതകം നോക്കി ഗ്രഹപ്പിഴശാന്തി നിശ്ചയിച്ചു. ഏറെ താമസിയാതെ,—എന്തിനധികം പറയുന്നു—എന്റെ അമ്മ ന്യൂമോണിയാ പിടിപെട്ടു് അകാലചരമം പ്രാപിച്ചു. ഈ വിയോഗം ഞങ്ങളുടെ കുടുംബജീവിതത്തെ സാരമായി സ്പർശിച്ചു.

അച്ഛന്റെ ജീവിതം ഒരു പുതിയ പന്ഥാവിലേക്കു തിരിഞ്ഞതു് അമ്മയുടെ മരണശേഷമാണെന്നു പറഞ്ഞാൽ വലിയ തെററുണ്ടെന്നു തോന്നുന്നില്ല. താമസംവിനാ മജിസ്ട്രേട്ടുമായുള്ള അഭിപ്രായവ്യത്യാസംകൊണ്ടു് വക്കീൽപണി രാജിവച്ചു. ഇതോടുകൂടി കുടുംബത്തിലെ ധനാഗമമാർഗ്ഗം നിലച്ചു. എല്ലാ കാര്യങ്ങളും കുഴപ്പത്തിലായി. അധികം താമസിയാതെ അമ്മൂമ്മയുടെ പാദങ്ങളിൽ നമസ്കരിച്ചു് യാത്രചോദിച്ചു കരയുന്ന ഒരു രംഗമുണ്ടായി. കാരണം അന്വേഷിച്ചപ്പോൾ അദ്ദേഹം കുറച്ചുകാലത്തേയ്ക്കു് തീർത്ഥാടനത്തിനായി പുറപ്പെടുവാനുള്ള ഒരു വിടവാങ്ങലാണെന്നു മനസ്സിലായി. വായനക്കാരേ, ഒന്നു ചിന്തിച്ചുനോക്കൂ; ഈ സുപ്രധാനമായ അവസരത്തെപ്പററി.

അങ്ങനെ ശൂന്യതയിൽ ജനിച്ചു് ശൂന്യതയിൽ വളന്നു് സ്വപ്രയത്നംകൊണ്ടു് സ്വകുടുംബത്തെ മാനമായി രക്ഷിച്ചു് സുഖമായി കഴിഞ്ഞുവരവെ ഭാര്യാവിയോഗം, ധനനഷ്ടം, ഉദ്യോഗനഷ്ടം ഇവമൂലം ദുഃഖിതനായി ആ ചെറുകുടുംബത്തെ വീണ്ടും ദാരിദ്ര്യത്തിന്റെ കരാളദംഷ്ട്രങ്ങൾക്കിരയാക്കി സകലത്തും ഉപേക്ഷിച്ചു് പോകുവാൻ സത്യപ്രതിജ്ഞചെയ്തു. മൂന്നുമണിയോടുകൂടി വീടുവിട്ടു. ആ വീരമാതാവിന്റെ (അമ്മൂമ്മയുടെ) അപ്പോഴത്തെ സ്ഥിതി എന്തായിരുന്നു? പ്രായമായി സ്കൂളിൽ പഠിച്ചിരുന്ന മൂന്നു സഹോദരങ്ങളേയും അമ്മയില്ലാത്ത എന്നേയും ആ മാതൃഹസ്തങ്ങളിലേല്പിച്ചു്, ആ കുടുംബത്തിന്റെ ഏകാവലംബമായ അച്ഛൻ, നാളേക്കു് ഒരുതുള്ളി കഞ്ഞിക്കു വക കാണാതെ, ഇതികർത്തവ്യതാമൂഢനായി

ലക്ഷ്യമില്ലാതെയുള്ള ഒരു വിടവാങ്ങലോടുകൂടി പിരിഞ്ഞ രംഗം എങ്ങനെ ആ മാതാവു് സഹിച്ചു? ഏതു പ്രവൃത്തിയിലും മകനോടനുകൂലിച്ചുനിന്നിരുന്ന ആ അമ്മയും ഞങ്ങളും രണ്ടു മണിക്കൂർസമയം കരഞ്ഞു കഴിച്ചു. 5 മണിയായപ്പോൾ പെട്ടെന്നു് ഒരു വെള്ളിടിവെട്ടി. അച്ഛൻ നട്ടുവളർത്തി കായ്ച്ചു തുടങ്ങിയ 15 തെങ്ങുകൾ ആ ഇടി ഏററു നശിച്ചു. പുരയ്ക്കടുത്തുള്ള തെങ്ങ് ഇടിത്തീവീണു കത്തി. അതിൻെറ ചുവട്ടിൽ കെട്ടിയിരുന്ന കറവപ്പശു ചത്തു. ഇതെല്ലാം ഒരു നിമിഷംകൊണ്ടു കഴിഞ്ഞു. ഗൃഹനാഥൻ പിരിഞ്ഞു, മററെല്ലാ ആദായമാർഗ്ഗങ്ങളും അടഞ്ഞു. എന്തൊരു ദൈവശിക്ഷ! സന്ധ്യയോടുകൂടി നല്ലവണ്ണം കറുത്തു് ദീക്ഷവളർത്തിയ ഒരാൾ മന്നത്തു വന്നു. പത്മനാഭപുരത്തുകാരൻ ഒരു പത്മനാഭപിള്ളയായിരുന്നു അദ്ദേഹം. അച്ഛനെ അന്വേഷിച്ചു വന്നതായിരുന്നു. അമ്മൂമ്മ കാര്യങ്ങളെല്ലാം പറഞ്ഞുകേൾപ്പിച്ചു. ഞങ്ങളോടൊപ്പം ദുഃഖിച്ചു അദ്ദേഹം അമ്മൂമ്മയെ സാന്ത്വനപ്പെടുത്തി. അച്ഛൻെറ ഗൃഹപ്പിഴയ്ക്കുശേഷം തിരിയെ വരുമെന്നും വലിയ കേമനായിത്തീരുന്നതു് അമ്മ കാണുമെന്നും പറഞ്ഞു് അമ്മൂമ്മയെ സമാധാനപ്പെടുത്തിയശേഷം അദ്ദേഹം അവിടെനിന്നും പോയി. കപ്പിത്താനില്ലാത്ത കപ്പലെന്നവണ്ണം മന്നത്തുകുടുംബം ദിവസങ്ങൾ തള്ളിനീക്കി.

ഒരു കൊല്ലവും കുറെ മാസങ്ങളും കഴിഞ്ഞു. അച്ഛനമ്മയുമില്ലാത്ത ഞാൻ സന്ധ്യയ്ക്കു നാമംജപിക്കുമ്പോൾ അച്ഛനെ ഓർത്തു കരയുക പതിവായിരുന്നു. ഒരുദിവസം നാമംജപിച്ചുകൊണ്ടിരുന്നപ്പോൾ കാഷായവസ്ത്രധാരിയായ ഒരു സന്യാസി മന്നത്തെ ചാവടിയിൽ വന്നു് ഇരിപ്പായി. നാമം ജപം നിർത്തി, മണ്ണെണ്ണവിളക്കുമായി ഞാൻ സന്യാസിയോടു് ആരാണെന്നു ചോദിച്ചു. മൗനമായിരുന്നു അതിനുത്തരം. അടുക്കളയിൽനിന്നു് അമ്മൂമ്മയെ ഓടിച്ചെന്നു വിളിച്ചുകൊണ്ടു വന്നു. രണ്ടുപേരും പലതും ചോദിച്ചിട്ടു് യാതൊരു ഉത്തരവും കിട്ടിയില്ല. കണ്ണിൽ വെള്ളം നിറയുന്നതുമാത്രം കണ്ടു. ഒരു വശത്തേയ്ക്കു് മുഖം തിരിച്ചപ്പോൾ ആ സന്യാസി അച്ഛനാണെന്നു് എനിക്കു മനസ്സിലായി. ഞാൻ അരയ്ക്കു കെട്ടിപ്പി

ടിച്ചു കരഞ്ഞു. അദ്ദേഹത്തിന്റെ കണ്ണുനീർ എന്റെ ശിരസ്സിൽ ധാരധാരയായി വീണു. അമ്മൂമ്മയും പൊട്ടിക്കരഞ്ഞു. അങ്ങനെ ഒന്നരക്കൊല്ലത്തെ കുടുംബനാഥന്റെ വിയോഗം കണ്ണുനീർകൊണ്ടു കഴുകി ശുദ്ധമാക്കി. അത്താഴംകഴിഞ്ഞു ഞങ്ങളെല്ലാവരും ഉറങ്ങി. പിറേറദിവസം ഈ വാൎത്തയറിഞ്ഞു് നാട്ടുകാർ തടിച്ചുകൂടി

ഇന്നദ്ദേഹം അഖിലലോകപ്രശസ്തനായിക്കഴിഞ്ഞിരിക്കുന്നു. ഈയവസരത്തിൽ അദ്ദേഹത്തിന്റെ ശതാഭിഷേകം കൊണ്ടാടാൻ പോകുകയാണു്. ലോകത്തിന്റെ നാനാഭാഗങ്ങളിലുമുള്ള ആളുകൾ ആ മുഹൂൎത്തത്തിനുവേണ്ടി കാത്തു് അക്ഷമരായി കഴിച്ചുകൂട്ടുകയാണു്. രാജാക്കന്മാരുടേയും ചക്രവൎത്തിമാരുടേയും പിറന്നാൾ നാട്ടുകാർ ആഘോഷമായി കൊണ്ടാടാറുണ്ടു്. എന്നാൽ, ഒരു വ്യക്തിയെ സംബന്ധിച്ചിടത്തോളം ഇതത്ഭുതാവഹംതന്നെയാണു്. ഇങ്ങനെയുള്ളൊരു മഹാത്മാവിന്റെ മകളായി ജനിക്കുവാനുള്ള ഭാഗ്യം എനിക്കുണ്ടായല്ലോ എന്നോൎത്തു് ആനന്ദാശ്രുക്കളാൽ എന്റെ അഭിവന്ദ്യനായ പിതാവിന്റെ പാദാരവിന്ദങ്ങൾ കഴുകി സംതൃപ്തിയടയട്ടെ!

മഠത്തിൽ നാരായണപിള്ള, കവിയൂർ

# ആത്മസുഹൃത്ത്

നാല്പതു വർഷമായി ഞാനും ശ്രീ മന്നവുമായി പരിചയമായിട്ട്. നാലഞ്ചുവർഷം കഴിഞ്ഞപ്പോൾ ആ പരിചയം സുഹൃത്ഭാവത്തിൽ രൂപംപ്രാപിച്ചു. ഞങ്ങൾ ആത്മസുഹൃത്തുക്കളുടെനിലയിൽ കഴിഞ്ഞുകൂടാൻ തുടങ്ങിയിട്ടു സുമാർ മുപ്പത്തഞ്ചുകൊല്ലം ആയിരിക്കുന്നു. ഇതിനകം അനേകം സംഘങ്ങളിലും സമ്മേളനങ്ങളിലും ഒത്തുകൂടിയിട്ടുണ്ട്. കൂടാതെ എന്റെ വസതിയിൽവന്ന് അതിഥിപൂജ സ്വീകരിച്ച് കഴിഞ്ഞുകൂടിയിട്ടുള്ള തവണകൾ അറുപതോ എഴുപതോ അല്ല. എന്റെ ഡയറികൾ സൂക്ഷ്മമായി പരിശോധിച്ചതിന്റെഫലമായി ആയതു് 72 ആണെന്നുള്ള സത്യം അഭിമാനവിജൃംഭിതനായിത്തന്നെ ഞാൻ മഹാജനങ്ങളെ സവിനയം അറിയിച്ചുകൊള്ളുന്നു. സാമുദായികമായ ജോലിത്തിരക്കിനാൽ നാലോ അഞ്ചോ തവണകളിൽ എന്റെ ഗൃഹത്തിൽനിന്നും ഊണുകഴിക്കാതെ കാപ്പിമാത്രം കഴിച്ചിട്ട് മടങ്ങിപ്പോയിട്ടുണ്ട്. അദ്ദേഹം വീട്ടിൽ പ്രവേശിച്ചാലുടൻ—പ്രത്യക്ഷത്തിൽ കാണുന്നമാത്രയിൽ— ശ്രീരാമസന്നിധിയിൽ ഹനുമാൻ എന്നവണ്ണം നാലു വയസ്സുമാത്രം പ്രായക്കുറവുള്ള ഞാൻ ഭക്തിപൂർവ്വം വിനയാനതനായി കൂപ്പുകൈയോടെ ആസനത്തിൽ പിടിച്ചിരുത്തിയശേഷം കുശലപ്രശ്നം ആരംഭിക്കുന്നതിനുമുൻപുതന്നെ അടപ്രഥമൻ തുടങ്ങിയുള്ള സദ്യവട്ടം ദ്രുതഗതിയിൽ തെയ്യാർചെയ്യുവാൻ സുഗ്രീവാജ്ഞകൊടുക്കുന്നതിലേക്കു രണ്ടുമിനിട്ടു സമയംമാത്രം അദ്ദേഹത്തിന്റെ സന്നിധാനത്തിൽനിന്നും വിരമിക്കും; അത്രതന്നെ.

"അങ്ങുന്നേ! അവിടെ ഇരിക്കണം. അടിയന്തിരകാര്യ

മായി പലതും പറയുവാനുണ്ടു്. ആലോചിക്കുവാനുണ്ടു്. തീർച്ചപ്പെടുത്തേണ്ടതായിട്ടുണ്ടു്. ഊണുകഴിക്കാതെ പോകുവാൻ സാദ്ധ്യമല്ലാത്തതിനാൽ എത്രയും വേഗത്തിൽ ഊണുകഴിഞ്ഞിട്ടു് നാം ഒന്നിച്ചു് രണ്ടുമൂന്നു താലൂക്കുകളിലായി ഏഴെട്ടു കേന്ദ്രങ്ങളിൽ എത്തി പത്തുപതിനഞ്ചുപേരെയെങ്കിലും കണ്ടിട്ടു് രാത്രി പത്തുമണിക്കുമുൻപു് എനിക്കു് പെരുന്നയിൽ എത്തണം. ഈ പരിപാടിയിൽ വരവണ്ണം ഭേദപ്പെടുത്തുവാൻ നിവൃത്തിയില്ല. അതിനാൽ പതിവിൻപടിയുള്ള പ്രഥമൻ ഇന്നു വേണ്ടെന്നുവെയ്ക്കണമെന്നാണു് എൻെറ നിർബ്ബന്ധമായ അപേക്ഷ.'' എന്നു പലപ്രാവശ്യം ആജ്ഞാപിച്ചിട്ടുണ്ടെങ്കിലും ആ ഒരുകാര്യത്തിൽമാത്രം അദ്ദേഹത്തിന്റെ ആജ്ഞയെ ഞാൻ സ്വീകരിച്ചിട്ടില്ല. എന്നു പറഞ്ഞാൽ പ്രഥമൻ കൂടാതെ അദ്ദേഹം ഊൺകഴിക്കാൻ എൻെറ വീട്ടിൽ ഇടയായിട്ടില്ല.

അനാചാരങ്ങളാലും അന്ധവിശ്വാസങ്ങളാലും ജാതിയിൽ ജാതികളാലും ഉപജാതികളാലും സ്ഥാനവലിപ്പച്ചെറുപ്പവ്യത്യാസങ്ങളാലും കുത്തഴിഞ്ഞ പുസ്തകംപോലെ—കാറ്റിൽ പറക്കുന്ന പഞ്ഞിപോലെ—ഒരിടത്തു പെറുക്കിക്കൂട്ടിയിട്ടിരിക്കുന്ന കാട്ടുകല്ലുകളെപ്പോലെ—കേവലം അനാഥമായി, നിശ്ചേഷ്ടമായി കിടന്നിരുന്ന എൻെറ സമുദായത്തെ അഭിമാനപൂർവ്വം ഉദ്ധരിക്കുവാൻ പിറന്ന ശ്രീപത്മനാഭൻെറ അംശാവതാരങ്ങളിൽ ഒന്നാണു് ശ്രീ മന്നത്തുപത്മനാഭൻ എന്നു് അചഞ്ചലമായും ദൃഢമായും ഞാൻ വിശ്വസിക്കുന്നതിനാൽ അദ്ദേഹത്തെ പൂജിക്കുകയും ആചരിക്കുകയും ഉപചരിക്കുകയും ചെയ്യുന്നതു് അശേഷം പോരാ—തീരെ മതിയായില്ല—എന്നാണു് എനിക്കു് എപ്പോഴും മനസ്സിൽ തോന്നാറുള്ളതു്. എനിക്കു് അദ്ദേഹത്തോടുള്ള ഭക്തിയും എന്നെക്കുറിച്ചു് അദ്ദേഹത്തിനുള്ള സ്നേഹവും ബഹുമാനവും ജനസമൂഹത്തിനിടയിൽ അത്രകണ്ടു് പരസ്യമായ ഒരു രഹസ്യമായി അവശേഷിച്ചിരിക്കുകയാണു്. അതുകൊണ്ടുതന്നെയായിരിക്കണം ഒരു ലേഖകനോ സാഹിത്യകാരനോ അല്ലാത്ത എന്നെ ഈ ഉപഹാരസ്വീകരണത്തിൽ പങ്കാളിയാക്കണ

മെന്ന തൽഭാരവാഹികളായ സാഹിത്യകേസരികൾ തീച്ച്പ്പെടുത്തിയതെന്ന് അഭിമാനപൂവ്വം ഞാൻ വിശ്വസിക്കുന്നു.

സംഭവബഹുലമായ എന്റെ ജീവിതനാടകത്തിൽ പ്രഥമവും പ്രധാനവുമായ അങ്കം ഞാനും ശ്രീ മന്നവുമായിട്ടുള്ള അന്യാദൃശവും അനുപമവുമായ സമ്പക്കവിവരണമാണ്. കവിയൂർവില്ലേജിലെന്നല്ല തിരുവല്ലാ താലൂക്കിലെ ബഹുഭൂരിഭാഗം കരയോഗങ്ങളും നിഷ്പ്രയാസം സവ്വീസ് സൊസൈററിയോടു സംഘടിപ്പിക്കുവാനും എന്റെ നാട്ടുകാരിൽനിന്ന് ഒരു ലക്ഷത്തിനകം രൂപാ പിരിവെടുത്ത് മാതൃകാപരമായ ഒരു ഹൈസ്കൂൾ ഇവിടെ പണികഴിപ്പിക്കുവാനും ഏഴായിരവും പതിനായിരവും അതിൽ കവിഞ്ഞുമുള്ള തുക ചെലവുചെയ്ത് അനേകം കരയോഗമന്ദിരങ്ങൾ അവിടവിടെ സ്ഥാപിക്കുവാനും എനിക്കു സാധിച്ചതു് ഈ മഹാനുഭാവന്റെ ഉള്ളഴിഞ്ഞ സ്നേഹമസൃണമായ പ്രേരണാശക്തിയും ജന്മസിദ്ധമായിട്ടുള്ള ആജ്ഞാശക്തിയും കമ്മകുശലതയും എന്നിൽ ലേശമായിട്ടെങ്കിലും പ്രതിഫലിച്ചതിന്റെ ഫലമാണെന്നു നിസ്സംശയം ഞാൻ പരസ്യമായി പ്രസ്താവിച്ചുകൊള്ളുന്നു.

ഇവിടെ ഇംഗ്ലീഷ് ഹൈസ്കൂളിന്റെ പണി ദ്രുതഗതിയിൽ നടന്നുകൊണ്ടിരിക്കുമ്പോൾ, കവിയൂർ മഹാക്ഷേത്രത്തിൽ സ്വണ്ണദ്ധ്വജം പ്രതിഷ്ഠിക്കണമെന്നുള്ള കരക്കാരുടെ മുന്നാപേക്ഷ ദേവസ്വം ഡിപ്പാർട്ടുമെന്റിൽനിന്നും അനുവദിച്ചിരിക്കുന്നു എന്നും അതിലേക്കു വേണ്ട ചെലവിൽ പകുതി സംഖ്യ— ഏതാണ്ട് അയ്യായിരം രൂപായോളം— കരക്കാക്കു വേണ്ടി ഞാൻ കെട്ടിവെയ്ക്കണമെന്നും ദേവസ്വം അധികാരികൾ എന്നോടാവശ്യപ്പെടുകയും ഞാൻ അതു സസന്തോഷം സമ്മതിക്കുകയും അപ്രകാരം എഴുത്തുകുത്തു നടക്കുകയുംചെയ്തു. ഈ വസ്തുത എങ്ങനെയോ ക്ഷണേന ഗ്രഹിച്ചുകൊണ്ടു് ശ്രീ മന്നം എന്റെ ഗൃഹത്തിൽ എത്തി. ആ സംരംഭത്തിൽനിന്നും തല്ക്കാലം വിരമിക്കണമെന്ന് എന്നോടാജ്ഞാപിച്ചു. അതേപ്പററി യാതൊന്നും ചിന്തിക്കാതെ ഞാൻ ആ മാത്രയിൽ അക്കാര്യത്തിൽനിന്നും വിരമിച്ചു. തൻനിമിത്തം മുപ്പതുവഷത്തിനു മുൻപ് നടക്കേണ്ട സ്വണ്ണദ്ധ്വജപ്രതിഷ്ഠാ

കാര്യം ഇതേവരെ നടന്നില്ല. അതേപ്പററി ആലോചന തുട ന്നിട്ടും ഇല്ല.

സമാധിയായ കവിയൂർസ്വാമി എന്നറിയപ്പെട്ടന്ന അതിബുദ്ധിമാനും ശിഷ്യസമ്പത്തിൽ കുബേരനും കർമ്മകുശലനു മായ ആ സന്യാസിശ്രേഷ്ഠൻ ഇവിടെ സ്ഥാപിച്ച സംസ്കൃത പാഠശാലയുടെ സകല ചുമതലയും എന്നെ ഏല്പിക്കുകയും ഞാൻ ഏല്ക്കുകയും ചെയ്തു. ആ സംരംഭത്തിൽനിന്നും ഞാൻ തല്ക്കാലം ഒഴിഞ്ഞു് ഇംഗ്ലീഷ് ഹൈസ്ക്കൂളിൻെറ പൂർത്തീക രണത്തിനുവേണ്ടി ശ്രമിച്ചുകൊള്ളാൻ വാത്സല്യപൂർവ്വം ഉഗ്ര ശാസനം നൽകി. ശ്രീ മന്നം ഒരു വ്യക്തിയല്ലെന്നും ഒരു മഹാശക്തിയാണെന്നും ഉള്ള യാഥാർത്ഥ്യം കാലേക്കൂട്ടി ഗ്രഹി ച്ചിട്ടുള്ള ഞാൻ ആ ശാസനയ്ക്കും കീഴ്വഴങ്ങി. ആ ശാസന യുടെ ഫലമായി സംസ്കൃതപാഠശാല ഇവിടെ ഇല്ലാതായി എന്നു മാത്രമല്ല കവിയൂർസ്വാമിതന്നെ തൻെറ സമാധി വരെ കിടങ്ങന്നൂർ സ്വാമിയായി രൂപാന്തരപ്പെടുകയാണുണ്ടാ യതു്.

1131 മീനം 13-ാം തീയതി ഉത്രംനാൾ എൻെറ ജന്മ നക്ഷത്രദിവസമായിരുന്നു. അന്നു വന്നുചേരുവാൻ ശ്രീ മന്ന ത്തിനെ ഞാൻ നേരിട്ടു ക്ഷണിച്ചിരുന്നു. ആ വിധം ഒരു ക്ഷ ണത്തിനു വിശേഷാൽ കാരണം ഉണ്ടു്. എൻെറ സീമന്തപു ത്രൻ മലയാ ഹഡ്കൺട്രോൾ സൂപ്രണ്ടു് ശിവരാമൻനായർ ഉദ്യോഗത്തിൽ പ്രവേശിച്ചശേഷം 18 കൊല്ലം കഴിഞ്ഞു് അച്ഛനെ കാണ്മാനായി ആദ്യമായി വന്ന അവസരമാണു്. അത്രയുംകാലം ഇങ്ങോട്ടു വരാൻ അമാന്തിച്ചതു് പിതൃഭക്തി കുറവുകൊണ്ടല്ല. പിന്നെയോ? എൻെറ വസ്തുവിൽ വ്യവ ഹാരസംബന്ധമായി ഉണ്ടായ ഋണബാദ്ധ്യത—ഇരുപതിനാ യിരം രൂപായോളം വരുന്ന സംഖ്യ—സ്വന്ത പ്രയത്നത്താൽ സമ്പാദിച്ചു് കടം വീട്ടുവാൻ എന്നെ ഏല്പിച്ചശേഷമേ ഇ ങ്ങോട്ടു വരുന്നുള്ളു എന്നുള്ള കഠിനവ്രതപാലനം മൂലമാണു്. അതു പരിപൂർണ്ണമായി സാധിച്ചു മടങ്ങിവന്ന സന്ദർഭത്തിലെ പുറന്നാളാകയാൽ പതിവുംപടിയുള്ള ബ്രാഹ്മണസദ്യ, കര ക്കാർസദ്യ, വിശേഷാൽപൂജ, വഴിപാടുകൾ, എല്ലാംതന്നെ

പതിവിൽ വളരെ ക്രുട്ടതലായും വളരെ കേമമായും നടത്താൻ നിശ്ചയിച്ചതുകൊണ്ടാണു് സമുദായത്തിനും നാട്ടിലെ പൗര സഞ്ചയത്തിനും ഒന്നുപോലെ അവകാശവും ബന്ധവും ഉള്ള ശ്രീ മന്നത്തിനെ പ്രത്യേകം ക്ഷണിക്കാൻ കാരണം. അദ്ദേഹം യഥാവസരം എൻെറ ഗൃഹത്തിൽ വന്നു. പതിവനുസരിച്ചുള്ള അഗ്രപൂജയ്ക്കുശേഷം എൻെറ മകനെക്കൊണ്ടു് കാൽക്കൽ വീണു നമസ്കരിപ്പിക്കയും ഒരുന്നൂററിഒന്നു രൂപാ ദക്ഷിണകൊടുപ്പിക്കയും ചെയ്തു. ദക്ഷിണ വാങ്ങി അനുഗ്രഹിച്ച ശേഷം അദ്ദേഹം, "ഞാനിതാ പോകുന്നു, അടിയന്തിരകാര്യം പലതുമുണ്ടു്. അതെല്ലാം പിന്നീടു കാണുമ്പോൾ പറഞ്ഞുകൊള്ളാം" എന്നു പറയുകയും കാറിൽ കയറുകയും ഒന്നിച്ചു കഴിഞ്ഞു. ഒരാഴ്ചയ്ക്കകം ദക്ഷിണകൊടുത്ത രൂപാ ഒരുന്നൂററിഒന്നിനും എൻ. എസ്. എസ്. ജനറൽസിക്രട്ടറിയുടെ രസീതാണു് എനിക്കു കിട്ടിയതു്.

ശ്രീ മന്നത്തിനു ഭാര്യയുണ്ടു്; ഒരു മകൾ ഉണ്ടു്; മകൾക്കു കുഞ്ഞുങ്ങൾ ഉണ്ടു്. മൂന്നു സഹോദരന്മാരുണ്ടു്. ജീവിതയാത്രയിൽ ഈ നിലയ്ക്കു പല കാര്യങ്ങളും പണംകൊണ്ടു ചെയ്യേണ്ടതായി വരാം. അതിനാൽ ഇങ്ങനെ ലഭിക്കുന്ന ലഘുവായ സംഖ്യയെങ്കിലും കമ്മററിക്കാരുടെ കണക്കിൽപ്പെടാതെ ഇരിക്കട്ടെ, എന്നു ശുദ്ധഗതി വിചാരിച്ചാണു് ദക്ഷിണ നൽകിയതു്. പണം സംബന്ധിച്ചിടത്തോളം ഇത്ര വിട്ടുവീഴ്ചയില്ലാത്ത സ്വാർത്ഥപരിത്യാഗം ജീവിച്ചിരിക്കുന്ന മറെറാരു വ്യക്തിക്കും—എത്ര വലിയ സന്യാസിയാണെങ്കിലും—ഉണ്ടെന്നു പറയുവാൻ എഴുപതു വർഷത്തിനുമേലുള്ള എന്റെ പരിചയത്തിലും ഓർമ്മശക്തിയിലും അനുഭവത്തിലും എനിക്കു സാദ്ധ്യമല്ല.

അചഞ്ചലവും സുദൃഢവുമായ സ്വാർത്ഥപരിത്യാഗം ഒന്നു മാത്രമാണു് ശ്രീ മന്നത്തിൻെറ അന്യാദൃശമായ വ്യക്തിമാഹാത്മ്യത്തിൻെറ മൂലാധാരം എന്നുള്ളതിനു പക്ഷാന്തരമില്ല.

ഞങ്ങൾ 'പടയണി'ക്കരപ്പുറത്തുകാരാണു്. ആണ്ടുതോറും ഞങ്ങൾ നാലഞ്ചു കരക്കാർ ഒന്നുചേന്നു് ഞങ്ങളുടെ ഭഗ

വതിയെ പ്രീതിപ്പെടുത്തുവാൻവേണ്ടി പടേണി തുള്ളാറു പതിവാണു്. കെട്ടുകാഴ്ച അതിൽ പ്രധാനമായ ഒരു ഘടകമത്രേ! നാലും ഏഴും നിലയുള്ള ഒന്നുരണ്ടു പാവത്തേരും തെക്കൻതൊഴുത്തും അത്ര നിറയെ കാളകളേയും കെട്ടിയുണ്ടാക്കി അതിലേക്കു രണ്ടുമൂവായിരം രൂപാ ചെലവുചെയ്തു ബന്ധുകരക്കാരെക്കൂടി ക്ഷണിച്ചുവരുത്തി യഥാവിധി സല്ക്കരിച്ചു് അവരുമുൾപ്പെടെ നാലയ്യായിരം ആളുകളുടെ ഏകോപിച്ചുള്ള കഠിനപ്രയത്നത്തിൻെറ ഫലമായിട്ടാണു് ഈ പാവത്തേരുകളേയും കൂട്ടിൽകാളകളേയും തോളിൽ എടുത്തുകൊണ്ടു്—പോരാ, കൈവിരലിന്മേൽ എടുത്തുകൊണ്ടു്—കൊടുംവെയിലത്തു് രണ്ടുമണിക്കൂർ സമയംവരെ പൊക്കുകയും താഴ്ത്തുകയും വീണ്ടും പൊക്കുകയും താഴ്ത്തുകയും ചെയ്യുന്നതു്. രാത്രിയിൽ കുടുംബസ്ഥാനം മുറയ്ക്കു പാളക്കോലം വച്ചുകെട്ടി തുള്ളുകയും അശ്ലീലവും അപ്രയുക്തവും ദുശ്രവവും സമുദായവിദ്വേഷജനകവും ആയ ആഭാസപ്രബന്ധങ്ങൾ പിടിപ്പതു പണംകൊടുത്തു കഥ അടക്കിന്ന പ്രസംഗം നടത്തിക്കയും ചെയ്യുന്നതും ഞങ്ങളുടെ മുടക്കംവരുത്താത്ത കുലാചാരമയ്യമായിരുന്നു. അരമാസക്കാലത്തോളം ഉള്ള ഞങ്ങളുടെ കഠിനപ്രയത്നവും രണ്ടുമൂവായിരം രൂപായിൽ കുറയാത്ത ചെലവുംവരുന്ന ഈ ആനമണ്ടത്തരം—പച്ചവിഡ്ഢിത്തം—ഞങ്ങളിൽനിന്നും സമീപകരകളിൽനിന്നും എന്നല്ലാ സമുദായത്തിൽനിന്നുതന്നെ നിശ്ശേഷം ഇല്ലാതാക്കിയതു് ശ്രീ മന്നത്തിൻെറ ഭഗീരഥപ്രയത്നം ഒന്നുകൊണ്ടാണെന്നു് ഉറപ്പിച്ചുപറയാം.

ശ്രീ മന്നത്തിൻെറ ജന്മനക്ഷത്രനാളിനും പക്കപ്പിറന്നാളിനും ഞാൻ മുടങ്ങാതെ പുഷ്പാഞ്ജലിയും മററു പല വഴിവാടുകളും നടത്തിവരുന്നുണ്ടു്. എന്നാൽ കഴിഞ്ഞ ഒരു വർഷക്കാലത്തിനകം അദ്ദേഹത്തിനു് ലഘുതരമായ നിലയിൽ വാതോപദ്രവം, പനി, നേത്രരോഗം തുടങ്ങിയ വ്യാധികളിൽപെട്ടു് അനേകദിവസം തൻെറ പൗരസേവനത്തിനു വിഘ്നം നേരിട്ട വിവരം എല്ലാവർക്കും അറിയാമല്ലോ. അപ്പോഴൊക്കെയും അതിൻെറ ഉപശാന്തിക്കു് എൻെറ ഉപാസനാമൂർത്തിയായ തൃക്കവിയൂർ ശ്രീഹനുമാർസ്വാമിക്കു് പുഷ്പാഞ്ജലി, ചന്ദനം

ചാത്തു്, അവൽപന്തിനാഴി, വിശേഷാൽ അലങ്കാരച്ചാ ത്തൽ തുടങ്ങിയ എല്ലാവിധ വഴിവാടുകളും എന്റെ കത്തവ്യ ങ്ങളിൽ അതിപ്രധാനം എന്ന വിശ്വാസത്തോടുകൂടിത്തന്നെ ഞാൻ തുടൎന്നുകൊണ്ടിരിക്കുകയാണു്.

1130 ധനു 10-ാംതീയതി കവിയൂർ വച്ചു നടത്തിയ ഇംഗ്ലീഷ്ഹൈസ്ക്കൂൾ രജതജൂബിലിമഹാസമ്മേളനാവസര ത്തിൽ അവിചാരിതമായി ഒരു മഴ ആരംഭിച്ചു. വെയിലു കൊള്ളാതിരിക്കാൻ മാത്രം കേവലം തെങ്ങോലകൊണ്ടു് ഇ ട്ടിരുന്ന ആ വിരിപ്പന്തലിൽ അന്നു കൂടിയ അനേകായിരം ജനങ്ങൾ മഴനനഞ്ഞു് സമ്മേളനം വേണ്ടെന്നു വച്ചു് പിരി യേണ്ടിവരുമെന്നു തീർച്ചപ്പെടുത്തി ശ്രീ മന്നവും ഇതുകണ്ടു വളരെ കുണ്ഠിതപ്പെട്ടു. അപ്പോൾ ഞാൻ ആൾക്കൂട്ടത്തിൽ നിന്നും അല്പം അകലെ ഒഴിഞ്ഞുമാറി നിന്നു് എൻെറ ഹനു മാർസ്വാമിയെ ഏകാഗ്രതയോടെ പ്രാത്ഥിക്കുകയും നിരവ ധി വഴിവാടുകൾ നേരുകയും ചെയ്തു. പത്തുമിനിട്ടിനകം, ചാറിത്തുടങ്ങിയ ആ മഴ നിശ്ശേഷം മാറി. കാറും കറുപ്പും, ഇടിയും മിന്നലും കവിയൂർസങ്കേതം വിട്ടുപോയി. ഇതു ശ്രീ മന്നത്തിൻെറ അത്ഭുതപൂൎവ്വമായ നേതൃത്വത്തിൽ ഒരു പ്രകാ രേണയും മാലിന്യം സംഭവിക്കാൻ ലഗ്നാലും ചന്ദ്രാലും സാ ധ്യമല്ല എന്നുള്ള ജാതകവിശേഷംതന്നെയാണു്. മൂലം നാൾ. വ്യാഴം 11-ൽ ഉച്ചസ്ഥൻ. ഗുളികൻെറ ദൃഷ്ടിപാതമേ ഇല്ല. അപ്രകാരംതന്നെ ശനിയുടെ കേന്ദ്രീകരണത്തേയും വ്യാഴം സമഷ്ടിപരമായി മറച്ചുകൊണ്ടുതന്നെ നില്ക്കുന്നു. ശ്രീ മന്ന ത്തിൻെറ നേതൃത്വപരിവേഷത്തിൽ കളങ്കലേശം പററുന്നതു സഹിക്കാനും ക്ഷമിക്കാനും എനിക്കു സാദ്ധ്യമല്ല. നായർകുല ക്രടസ്ഥന്മാരിൽ ഛത്രിന്യായേന എല്ലാവരുംതന്നെ ശ്രീ മന്ന ത്തിന്റെ നേതൃത്വത്തിൽ അണിനിരക്കുമെന്നുള്ളതിൽ വല്ലവ ൎക്കും വല്ല സംശയവും ഇനിയും അവശേഷിക്കുന്നെങ്കിൽ ആ ക്കൂട്ടർ മന്നം ശതാഭിഷേകാവസരത്തിൽ പന്തളംവരെ ഒന്നു വന്നു കാണാട്ടേ എന്നാണു് എനിക്കു പറയുവാനുള്ളതു്.

ഭാഗ്യത്തിൻെറ അവസ്ഥ ഒന്നു വേറെതന്നെയാണു്. അതു് യുക്തിക്കും ബുദ്ധിക്കും വിജ്ഞാനത്തിനും സമ്പത്തിനും

മറെറല്ലാ ഉപാധികൾക്കും വളരെ ഉയന്ന് സ്ഥിതിചെയ്യുന്ന ഈശ്വരാധീനമായ—അനിർവചനീയമായ—ഒരു ശക്തിയാണ്. അതിനെ അവഗണിക്കാനോ വിസ്മരിക്കാനോ ഈശ്വരവിശ്വാസമുള്ള ഒരു വ്യക്തിക്കും സാദ്ധ്യമല്ല. ശ്രീ മന്നം മഹാഭാഗ്യവാനാണെന്നു വിശ്വസിക്കുന്നതിൽ കവിഞ്ഞ് അദ്ദേഹം ഒരു കർമ്മയോഗിയാണെന്നും ഞാൻ വിശ്വസിക്കുന്നു.

എൻ. എസ്. എസ്സിൻെറ കേന്ദ്രസ്ഥാനമായ പെരുന്നയിൽ ബാണത്തുകാവിൽ ക്ഷേത്രം പണിയിച്ചു ദേവീപ്രതിഷ്ഠ നടത്തി വിധിപ്രകാരം വൈദികകർമ്മങ്ങൾ നടത്തുന്നതിനുള്ള ഏർപ്പാടുകൾ പൂർത്തിയാക്കിയതിനു ശേഷമാണ്, കാലോചിതമായ സരസ്വതീക്ഷേത്രനിർമ്മാണം ആരംഭിച്ചത്. വിമോചനസമരത്തിൻെറ വിജയത്തിനു ശേഷം അതിൻെറ പടത്തലവൻതന്നെ അടുത്തുവന്ന പൊതുതിരഞ്ഞെടുപ്പുരംഗത്തും പടപൊരുതേണ്ടി വന്നു. തിരഞ്ഞെടുപ്പിനു ശേഷം നേതാക്കന്മാർ ഒരു ഭരണകൂടം രൂപീകരിക്കാൻ സാധിക്കാതെ ഡൽഹിയിൽ കിടന്നു ചക്കും ചക്കാലയുംപോലെ ചുററിക്കറങ്ങി. കലങ്ങിത്തെളിയുന്ന ഭാവമില്ലെന്നു ബോദ്ധ്യപ്പെട്ടപ്പോൾ കേന്ദ്രത്തിലേക്കു ശ്രീ മന്നം കമ്പികൊടുത്തു. 'അവരെ ഇങ്ങോട്ടു ദയവായി മടക്കി അയച്ചേക്കണം; ഞാൻ ഇരുപത്തിനാലു മണിക്കൂർ കൊണ്ട് കേരളമന്ത്രിസഭ വഴിപോലെ രൂപീകരിച്ചുകൊള്ളാം,' എന്നായിരുന്നു കമ്പിയുടെ സാരാംശം. കേന്ദ്രഭരണാധികാരികളും കോൺഗ്രസ്സ് സംഘടനാധിപന്മാരും അതിനെ മാനിച്ച് അവരെ ഇങ്ങോട്ടുതന്നെ പറഞ്ഞയച്ചു. മണിക്കൂറിനല്പം ഭേദഗതി വന്നാലും ശ്രീ മന്നത്തിൻെറ ശ്രമത്താൽ ക്ഷണേന മന്ത്രിസഭാരൂപീകരണം സാധ്യമായി

ശ്രീ മന്നം അരോഗദൃഢഗാത്രനായി പുരുഷായുസ്സു മുഴുവൻ ജീവിച്ചിരിക്കണമേ എന്നു മാത്രമാണ് എൻെറ അനുദിനപ്രാർത്ഥന.

എ. പി. ഉദയഭാനു

# മനസ്സിൽ പതിഞ്ഞ ചില രംഗങ്ങൾ

ശ്രീ മന്നത്തു പത്മനാഭനെ ഞാൻ ആദ്യം കാണുന്നതു് തട്ടാരമ്പലത്തിൽ (മാവേലിക്കര) വച്ചാണു്. 1924-ൽ. എനിക്കൊരു ഒൻപതു വയസ്സുണ്ടാവും. മഞ്ഞവസ്ത്രം ധരിച്ച ഒരു വലിയ സംഘത്തെ നയിച്ചുകൊണ്ടു് പീതാംബരധാരിയായ ശ്രീ മന്നത്തു പത്മനാഭൻ വരികയായിരുന്നു: സവർണ്ണഹിന്ദു ജാഥ. കാൽനടയായി തിരുവനന്തപുരത്തു പോയി, മഹാറാണി റീജൻറു് തിരുമനസ്സു സമക്ഷം (അന്നു് രാജഭക്തി വളരെ ഏറെ ഉള്ള കാലമായിരുന്നു) അയിത്തത്തിനെതിരായി നിവേദനം നടത്താൻ ഇറങ്ങിയിരിക്കുന്ന ദേവതുല്യരായ അവരെ കാണാൻ പോയതാണു് ഞങ്ങളെല്ലാം. പത്രാധിപരു ചിററപ്പനും (ടി. കെ. മാധവൻ), ദാസമ്മാവനും (എ. കെ. ഗോവിന്ദദാസ്) കൈകോർത്തു നടത്തുന്ന വൈക്കം സത്യാഗ്രഹത്തിനു തുണയായി നടത്തുന്ന ഈ ജാഥയോടു് പ്രത്യേകം ഒരു ഉടപ്പും ഉള്ളതുപോലെ തോന്നിയിരുന്നു. അപ്രകാരം, സ്നേഹബഹുമാനാദരങ്ങൾ സൃഷ്ടിച്ച പരിവേഷം അണിഞ്ഞു നില്ക്കുന്ന ശ്രീ മന്നത്തു പത്മനാഭനെയാണു് അന്നു കണ്ടതു്. ഇപ്പോഴും മനസ്സിൽ ഉദിക്കുന്ന ചിത്രം അതാണു്.

ഈ അകലെക്കാഴ്ചയ്ക്കു ശേഷം ശ്രീ മന്നത്തു പത്മനാഭൻ ശ്രീ ടി. കെ. മാധവനും ഒന്നിച്ചു് ആലുംമൂട്ടിൽ വന്നിട്ടുള്ളതായി ഓർക്കുന്നു. വീട്ടിൽ പടിഞ്ഞാറുവശം ഉള്ള നെൽക്കളം പൊതുയോഗം ചേരാനുള്ള മൈതാനമായിത്തീരും. മദ്യവർജ്ജനവും അയിത്തോച്ചാടനവുമാണു് പ്രധാനവിഷയങ്ങൾ. അന്നു് അടുത്തു കണ്ടിരുന്നെങ്കിലും ഏതാണ്ടു് നാല്പതു

വയസ്സിൻെറ അകലം, എൻെറ ബാല്യത്തിനും അദ്ദേഹത്തിൻെറ പകച്ചതവന്ന മദ്ധ്യവയസ്സിനും ഇടയ്ക്കു കിടന്നിരുന്നു.

ഞാൻ ഇൻറർമീഡിയററിനു പഠിക്കുന്ന കാലത്തു് രണ്ടാമതൊരു സവർണ്ണഹിന്ദുജാഥയും നയിച്ചുകൊണ്ടു ശ്രീ മന്നത്തു പത്മനാഭൻ തിരുവനന്തപുരത്തു വന്നിരുന്നു. ഗുരുവായൂർസത്യാഗ്രഹത്തിന്റെ പിന്നാലെ ആയിരുന്നു അതെന്നാണു തോന്നുന്നതു്. ആഢ്യൻനമ്പൂതിരിമാർ പലരും അതിലുണ്ടായിരുന്നു. ഒരു സുബ്രഹ്മണ്യൻ തിരുമുമ്പുണ്ടായിരുന്നതു് പ്രത്യേകിച്ചും ഓർക്കുന്നു. ശ്രീ മന്നത്തിന്റെ അന്നത്തെ പ്രസംഗത്തിലെ ഒരു വരി ഇന്നും കാതിൽ മുഴങ്ങിനില്ക്കുന്നു: "എഴുന്നാള്ളുന്ന നമ്പൂതിരി നടന്നുവന്നിട്ടും തിരുവിതാംകൂർസർക്കാരിന്റെ കണ്ണു തുറക്കുന്നില്ല." പ്രസംഗത്തെപ്പററി ഒരുവാക്കു്—പച്ചമലയാളം ഇത്ര ശക്തിയായി കൈകാര്യംചെയ്യാൻ കഴിയുന്നവർ നന്നേ കുറയും. വേലിയേററംപോലെ ഉയർന്നുയർന്നു് അതു നിങ്ങളെ മുക്കിക്കളയും. ചന്ദ്രൻ വെള്ളത്തെയെന്നപോലെ അദ്ദേഹത്തിന്റെ ആശയമാണു് ഭാഷയെ ആകർഷിച്ചു് ഉയർത്തിക്കൊണ്ടുവരുന്നതു്.

പില്ക്കാലത്തു ഞങ്ങൾ സഹപ്രവർത്തകരും 'സഹ എം. എൽ. എ.'മാരും ആയി. ബാലന്മാർ യൗവനത്തിലേയ്ക്കു പ്രവേശിക്കുമ്പോൾ, പഴയ യുവാക്കന്മാർ ജ്ഞാനവൃദ്ധന്മാരായി രംഗത്തുതന്നെ ഉണ്ടാവും. ഒരുമിച്ചു പ്രവർത്തിക്കാനുള്ള സന്ദർഭം കിട്ടുകയും ചെയ്യുന്നു. അങ്ങനെ ഒരുമിച്ചുചേർന്ന രംഗം—ശ്രീ മന്നത്തു പത്മനാഭൻ സ്റ്റേററുകോൺഗ്രസ്സിന്റെ പ്രസംഗമണ്ഡപത്തിൽനിന്നു് ആദ്യമായി പ്രസംഗിച്ചതു്—ഞാൻ സ്മരിക്കുന്നു. ഞാൻ പ്രസിഡന്റായിരുന്ന കാർത്തികപ്പള്ളി താലൂക്കു കോൺഗ്രസ്സ് കമ്മററിയുടെ കൺവെൻഷനിൽ ഉൽഘാടകനായി സംസാരിച്ചാണു്—1947 ലാണതു്—അതേവരെ താൻ എതിർത്തിരുന്ന സ്റ്റേററുകോൺഗ്രസ്സുമായി ശ്രീ മന്നം പരസ്യമായി ബന്ധപ്പെട്ടതു്. അന്നവിടെ ചെയ്ത പ്രസംഗത്തിനുതന്നെയായിരുന്നു സർ രാമസ്വാമിഅയ്യർ ശ്രീ മന്നത്തിനെ ജയിലിൽ അടച്ചതും.

അന്നത്തെ സമ്മേളനത്തിനുശേഷം ശ്രീ ടി. എം. വർഗ്ഗീസും ഒത്തു ഞങ്ങൾ ഒരു പ്രസംഗപര്യടനം നടത്തിയതും ഞാൻ ഓർക്കുന്നു. പിന്നീടു പല സംഭവങ്ങളും ഉണ്ടായിട്ടുണ്ടെങ്കിലും മനസ്സിൽ പ്രത്യേകം മുദ്രിതമായി നില്ക്കുന്നതു് ഇങ്ങനെ ചിലതാണു്. പരേതനായ ശ്രീ ടി. കെ. മാധവനോടുണ്ടായിരുന്ന സ്നേഹം ശ്രീ മന്നത്തിനോടും തോന്നുന്നുണ്ടു്. അയിത്തത്തിനെതിരായ സമരമാണു് എനിക്കു് അദ്ദേഹത്തോടു തോന്നുന്ന മറെറാരു പ്രത്യേക മമത.



മഹിതസേവനാമന്ദാരദാരുവിൻ
മലർവിരിച്ച മരതകച്ഛായയിൽ,
അവശലോകത്തെയാനയിച്ചാനയി-
ച്ചവധിയില്ലാത്ത ശാന്തിയേകി സ്വയം,
അനുദിനം മാനവോൽക്കർഷപൂർത്തിത-
ന്നടിയുറപ്പിനായർപ്പിച്ചു ജീവിതം,
വിലസുമുജ്ജ്വല നായകതാരക
വിമലഹീരമേ, നീണാൾ ജയിക്ക നീ!

—ചങ്ങമ്പുഴ

കെ. ജി. ഗോപാലകൃഷ്ണൻ

# സവർണ്ണഹിന്ദുസേനാനി

സുമാർ മൂന്നു വ്യാഴവട്ടങ്ങൾക്കു മുമ്പ്, 1924-ൽ ഇൻഡ്യയുടെ മുഴുവൻ ശ്രദ്ധയേയും കേരളത്തിലേക്കാകർഷിച്ച ഒരു മഹാസംഭവമായിരുന്നു വൈക്കം സത്യാഗ്രഹം. മഹാത്മാ ഗാന്ധിയുടെ സൃഷ്ടിപരമായ രാഷ്ട്രനിർമ്മാണപരിപാടികളിൽ 'അയിത്തോച്ചാടനം' എന്ന ഒരു സാമൂഹ്യപരിഷ്കാരമാണു് കേരളത്തിലെ കോൺഗ്രസ്സിനു് ആദ്യമായി പേരും പെരുമയും നൽകിയതു്. വൈക്കംക്ഷേത്രമതിലിനു ചുററുമുള്ള പബ്ലിക്കു റോഡു് എല്ലാ ഹിന്ദുക്കൾക്കും ഉപയോഗിക്കുവാൻ അനുവദിച്ചുകിട്ടുന്നതിനുവേണ്ടി കേരളസംസ്ഥാന കോൺഗ്രസ്സു് കമ്മററിയുടെ ആഭിമുഖ്യത്തിൽ ശ്രീമാന്മാരായ കെ. പി. കേശവമേനോൻേറയും, ടി. കെ. മാധവൻേറയും നേതൃത്വത്തിൽ ആരംഭിച്ചതായിരുന്നു ഈ സത്യാഗ്രഹം.

അന്ധവിശ്വാസങ്ങളും ദുരാചാരങ്ങളും നിറഞ്ഞ വൈദികവ്യാപാരമേധാവിത്വത്തെ പുലർത്തുവാൻ വൈക്കത്തെ പരദേശബ്രാഹ്മണസമൂഹക്കാരും അവരുടെ അന്തേവാസികളും ചേർന്നു് ഒരു സവർണ്ണഹിന്ദുസമാജം സൃഷ്ടിച്ചു് സത്യാഗ്രഹത്തെ എതിരിടുവാൻ ആദ്യമേ സന്നദ്ധമായി.

യാഥാസ്ഥിതികത്വം കൈവിടാതെ സൂക്ഷിച്ചിരുന്ന അന്നത്തെ തിരുവിതാംകൂർഭരണാധികാരികൾ കോൺഗ്രസ്സിൻെറ ഈ സംരംഭത്തെ തോല്പിക്കുവാൻ അവർക്കു ചിരപരിചിതമായ കുത്സിതനിയമങ്ങളും മർദ്ദനമുറകളും ഒന്നൊന്നായി സ്വീകരിച്ചു. ഗാന്ധിജിയുടെ അക്രമരാഹിത്യസിദ്ധാന്തത്തിലും സഹനസമരമുറയിലും അചഞ്ചലമായി വിശ്വ

സിച്ചു തദനുസരണം പ്രവത്തിക്കുവാൻ സന്നദ്ധരായ സത്യാഗ്രഹികൾക്ക് വൈക്കം സത്യാഗ്രഹം പ്രായോഗികപരിശീലനത്തിനുള്ള ഒരു കളരിയായി ഭവിച്ചു. പോലീസിൻെറ നിന്ദ്യവും അതിനിഷ്ഠുരവുമായ മർദ്ദനവും സവർണ്ണഹിന്ദുഗുണ്ടാകളുടെ കേവലം ഗർഹണീയമായ പെരുമാററങ്ങളും സത്യാഗ്രഹികളുടെ സമരവീര്യത്തെ നശിപ്പിക്കുന്നതിനു പകരം പൂർവ്വാധികം വർദ്ധിപ്പിക്കുന്നതിനേ ഉപകരിച്ചുള്ളു. മാത്രമല്ല നിരായുധരായ സത്യാഗ്രഹികളുടെ നേർക്ക് പ്രയോഗിച്ചുവന്ന മർദ്ദനങ്ങളെപ്പററിയുള്ള വാർത്തകൾ കേരളത്തിലും പുറത്തും പ്രമാദമായ ഒരു കോളിളക്കത്തിനും കാരണമാക്കി. കേരളത്തിൻെറ പരിധിവിട്ട് വൈക്കംസത്യാഗ്രഹം ഒരു സമസ്തേന്ത്യാപ്രസ്ഥാനമായിത്തീൎന്നു. സത്യാഗ്രഹത്തിൻെറ നേതൃത്വം ഏററുനടത്തുവാൻ പോലും സമസ്തേന്ത്യാ കോൺഗ്രസ്സ് നേതാക്കന്മാർ സന്നദ്ധരായി. സാമൂഹ്യപരിഷ്കാരത്തിനു വേണ്ടി സ്ഥാപിതമായിട്ടുള്ള ആര്യസമാജം, ഭാരതസേവാസംഘം, അകാലിദൾ മുതലായ അഖിലേന്ത്യാസംഘങ്ങൾ ഈ സത്യാഗ്രഹത്തിൽ പങ്കാളിത്തം വഹിക്കാൻ തുടങ്ങി. സ്വാമി ശ്രദ്ധാനന്ദൻെറ വൈക്കം സന്ദർശനവും ഉദാരമായ സംഭാവനയും സഹായവാഗ്ദാനവും, അകാലികളുടെ വരവും സത്യാഗ്രഹക്യാമ്പിൽ വരുന്നവർക്കെല്ലാം സൗജന്യഭക്ഷണം നൽകുന്നതിനുള്ള അവരുടെ ഏർപ്പാടുകളും തിരുവിതാംകൂർ ഗവണ്മെൻറിനെ അമ്പരപ്പിച്ചു. ഉല്പതിഷ്ണുത്വവും യാഥാസ്ഥിതികത്വവും തമ്മിലുള്ള ഒരു പോരാട്ടത്തിൽ യാഥാസ്ഥിതികത്വത്തിന്റെ ഭാഗം പിടിച്ച് കോൺഗ്രസ്സിനെ നിസ്സാരകോടിയിൽ തള്ളി സത്യാഗ്രഹം അടിച്ചമർത്താൻ മുതിൎന്ന ഗവണ്മെൻറിന് തങ്ങൾക്കു പററിയ വിഡ്ഢിത്തം ശരിക്കും ബോദ്ധ്യമായി. അതിൻെറ ഫലമായി ഗവണ്മെൻറ് അടവ് ആകെയൊന്നു മാററി. മർദ്ദനമുറകൾ പാടെ നിർത്തി, സത്യാഗ്രഹതടവുകാരെ മുഴുവൻ ജയിൽവിമുക്തരാക്കി. അറസ്ററും ശിക്ഷയും പാടെ ഉപേക്ഷിച്ച് പ്രവേശനം വിലക്കുക എന്ന ജോലിമാത്രം പോലീസിനെക്കൊണ്ടു നടത്തിച്ചു. മഹാത്മാഗാന്ധിയും അന്നത്തെ ഇൻഡ്യൻനാഷനൽ കോൺ

ഗ്രസ്സ് പ്രസിഡണ്ടു് ശ്രീ എസ്. ശ്രീനിവാസയ്യങ്കാരുമായി എഴുത്തുകുത്തുകളും കൂടിയാലോചനകളും ഗവണ്മെന്റു തുടങ്ങി.

നാട്ടുരാജ്യങ്ങളേയും ബ്രിട്ടീഷ് ഇൻഡ്യയേയും പ്രത്യക്ഷത്തിൽ രണ്ടായി ഗണിച്ചു് രാഷ്ട്രീയപ്രവത്തനം രണ്ടുവിധത്തിൽ നടത്തുവാൻ മുമ്പിനാലെ ആഹ്വാനം ചെയ്തിരുന്ന ഗാന്ധിജി, ബ്രിട്ടീഷ് മേധാവികളേക്കാൾ അതികക്ശമായി സത്യാഗ്രഹത്തെ അടിച്ചമത്താൻ ശ്രമിച്ചതാണു് ഈ നാട്ടുരാജ്യഗവണ്മെൻറു് എങ്കിലും അതിനെ നയോപായങ്ങളാൽ സ്വാധീനമാക്കണമെന്ന അഭിപ്രായക്കാരനായിരുന്നു. കൂടിയാലോചനകൾക്കുശേഷം ഗാന്ധിജിയിൽനിന്നു കേരളാകോൺഗ്രസ്സിനു ലഭിച്ച നിർദ്ദേശങ്ങൾ, സത്യാഗ്രഹത്തിൻെറ പരിശുദ്ധി പാലിക്കുന്നതിനു് അന്യസംസ്ഥാനക്കാരുടെ സാമ്പത്തികസഹായം കേരളാകോൺഗ്രസ്സ് സ്വീകരിക്കരുതെന്നും, അയിത്തോച്ചാടനം ഹിന്ദുക്കളുടെ മാത്രം കാര്യമാകയാൽ അഹിന്ദുക്കളായ കോൺഗ്രസ്സുകാരെ അതിൽ പങ്കെടുപ്പിക്കരുതെന്നും, അവശതയില്ലാത്ത ഹിന്ദുക്കൾ—സവർണ്ണഹിന്ദുക്കൾ—(രാജാധികാരം വഹിച്ചിരുന്ന റീജന്റു് മഹാറാണി സമക്ഷം) നിവേദനം നടത്തി ഈ പൗരാവകാശം സമ്പാദിക്കാൻ ശ്രമിക്കണമെന്നുമായിരുന്നു. ഗാന്ധിജിയുടെ ഈ നിർദ്ദേശങ്ങൾ സത്യാഗ്രഹത്തിൻെറ പ്രൗഢിക്കു് ഒരു വലിയ ഉടവായി തോന്നി.

ഏതാനുംകാലം അഗ്രശാലസദ്യപോലെ വരുന്നവക്കെല്ലാം സൗജന്യഭക്ഷണം നല്കിവന്ന അഖാലികൾ സ്ഥലംവിട്ടു. അതുവരെ സത്യാഗ്രഹത്തിൽ സജീവമായി പങ്കെടുത്തു് ജയിൽവാസം വരിച്ചിരുന്ന ബാരിസ്റ്റർ ജോർജ്ജ്ജോസഫും മറ്റും അഹിന്ദു എന്ന നിലയിൽ രംഗത്തുനിന്നും മാറി. പ്രൗഢിക്കു് അല്പം ഉടവുതട്ടിയെങ്കിലും ഹിന്ദുക്കളുടെ കാര്യം ഹിന്ദുക്കൾതന്നെ നടത്തണമെന്നും, കേരളത്തിൽ നടത്തുന്ന ഈ സത്യാഗ്രഹത്തിൻെറ ചെലവു് കേരളീയർതന്നെ വഹിക്കണമെന്നും വന്നതു് സത്യാഗ്രഹികളുടെ സ്വാശ്രയബോധത്തെ ഉണത്തുവാനും സത്യാഗ്രഹത്തെ പൂർണ്ണമായി ശുദ്ധീകരിക്കുവാനും ഉപകരിച്ചു എന്നതു് തീച്ച്യാണു്. പ്രാരംഭഘട്ടത്തിൽ

ചെയ്തുവന്നമാതിരി വീണ്ടും പല സ്ഥലങ്ങളിലും വാളന്റിയറന്മാരെ അയച്ച് നിത്യച്ചെലവുകൾക്കുവേണ്ട പണം പിരിച്ച് സത്യാഗ്രഹം മുന്നേപ്പോലെ നിർവ്വിഘ്നം തുടന്നു.

മേൽജാതിഹിന്ദുക്കളുടെ ഒരു ജാഥ വൈക്കത്തുനിന്നും തിരുവനന്തപുരത്തുപോയി മഹാറാണിയെ കണ്ടു നിവേദനം നടത്തണമെന്ന ഗാന്ധിജിയുടെ നിർദ്ദേശം സംസ്ഥാന കോൺഗ്രസ്സ് കമ്മററിയുടെ പ്രത്യേകശ്രദ്ധയ്ക്ക് വിഷയമായി. നിവേദനംകൊണ്ട് എന്തെങ്കിലും പ്രയോജനമുണ്ടാകുമെന്ന് ആരും പ്രതീക്ഷിച്ചില്ല. എന്നാൽ വൈക്കത്തുനിന്നും കാൽനടയായി സവർണ്ണഹിന്ദുക്കളുടെ ഒരു ജാഥ പോകുന്നതുകൊണ്ട് അയിത്തോച്ചാടനത്തെപ്പററി രാജ്യവ്യാപകമായി ഒരു പ്രചരണത്തിന് അതു് സൗകര്യംനൽകുമെന്നു കണ്ടു. അതു് എത്രയും വമ്പിച്ചതോതിൽ നടത്തണമെന്ന് നിശ്ചയിച്ചുകൊണ്ട് അതിൻെറ നിർവ്വഹണത്തിന്നായി ശ്രീ എ. കെ. പിള്ളയെയും ശ്രീ ടി. കെ. മാധവനേയും കോൺഗ്രസ്സ് ഭരപ്പെടുത്തി.

സവർണ്ണഹിന്ദുജാഥ വേണമെന്നും സജീവ കോൺഗ്രസ്സ് പ്രവർത്തകരായ സവർണ്ണർ ആരും അതിന്റെ അധിനായകത്വം വഹിക്കരുതെന്നും ഗാന്ധിജിയുടെ നിർദ്ദേശമുണ്ടായപ്പോൾ, ഈ ചുമതല സത്യാഗ്രഹത്തിൻെറ ആരംഭംമുതൽ അതിന്റെ ഉററബന്ധുവായി വർത്തിച്ചിരുന്ന നായർസർവ്വീസ്സൊസൈററിയെ ഏല്പിക്കുവാനാണ് കോൺഗ്രസ്സ് സ്വാഭാവികമായി ഇഷ്ടപ്പെട്ടതു്.

സാമുദായികപരിഷ്ക്കാരം പ്രധാനലക്ഷ്യമാക്കി സ്ഥാപിതമായിരുന്ന നായർസർവ്വീസ്സൊസൈററി, ഹിന്ദുമതത്തിലെ അസമത്വങ്ങൾ പരിഹരിക്കുന്നതിനും അധഃസ്ഥിതരുടെ ഉന്നമനത്തിനും ആദ്യംമുതലേ ശ്രമിച്ചുകൊണ്ടിരുന്നു. മഹാത്മാഗാന്ധിയുടെ സൃഷ്ടിപരമായ പരിപാടികൾ നടപ്പിൽ വരുത്തുവാൻ സൊസൈററിയിലെ അംഗങ്ങളിൽ പലരും ശ്രമിച്ചും വന്നിരുന്നു. കോൺഗ്രസ്സിൻെറ ഈ സത്യാഗ്രഹത്തെ സർവ്വാത്മനാ പിൻതാങ്ങുന്ന ആളായിരുന്നു എൻ. എസ്സ്. എസ്സിൻെറ അന്നത്തെ പ്രസിഡന്റ് ശ്രീ ചങ്ങനാശേരി പരമേശ്വരൻപിള്ളയും അദ്ദേഹത്തിനുശേഷം പ്രസിഡന്റായി

വന്ന അദ്ദേഹത്തിൻെറ വിശ്വസ്തമിത്രം ശ്രീ വൈക്കം രാമ കൃഷ്ണപിള്ളയും. എൻ. എസ്. എസ്സിൻെറ സ്ഥിരംസെക്രട്ടറിയായിരുന്ന ശ്രീ മന്നത്തു പത്മനാഭപിള്ളയാകട്ടെ, തീണ്ടലും തൊടീലും, ക്ഷേത്രങ്ങളിലെ അസമത്വങ്ങളും അർത്ഥശൂന്യമാണെന്നു് അദ്ദേഹത്തിൻെറ വിവിധപ്രവർത്തനങ്ങൾവഴി പരസ്യമാക്കിയിരുന്ന ആളും ആണു്. മദ്ധ്യതിരുവിതാംകൂറിലെ കോൺഗ്രസ്സിൻെറ ജനയിതാവെന്നു് നിസ്സംശയം പറയാവുന്ന ശ്രീ ചിറേറടത്തു് ശങ്കുപ്പിള്ളയുടെ സന്തതസഹചാരി ആയിരുന്ന അഴകൻപുലയനെ വീട്ടിനകത്തു് ഒപ്പം ഇരുത്തി ഊണുകഴിപ്പിച്ചതുംമററുമായ സംഭവങ്ങൾ ശ്രീ മന്നത്തിനെ അക്കാലത്തെ ഉല്പതിഷ്ണുക്കളിൽ ഉല്പതിഷ്ണുവായി ഉയർത്തുകയും ചെയ്തിരുന്നു.

കോൺഗ്രസ്സിൻെറ ആഗ്രഹാനുസരണം സവർണ്ണഹിന്ദുജാഥ പൗരമുഖ്യരെച്ചേർത്തു് സംഘടിപ്പിക്കുന്നകാര്യം സർവീസ് സൊസൈററി ഏററു. ജാഥയുടെ അധിനായകത്വം വഹിച്ചു് വൈക്കത്തുനിന്നും ജാഥയെ തിരുവനന്തപുരത്തേയ്ക്കു് നയിക്കുവാൻ ശ്രീ മന്നത്തു പത്മനാഭനെയാണു് സൊസൈററി നിയോഗിച്ചതു്. ശ്രീ എം. എൻ. നായർ, ശ്രീ കൈനിക്കര പത്മനാഭപിള്ള, കുമ്മനം ഗോപാലപിള്ള എന്നിവർ ഉപസേനാനികളായും നിയോഗിക്കപ്പെട്ടു. മഹാറാണിസമക്ഷം നിവേദനം നടത്തുവാനുള്ള സംഘത്തിൻെറ നേതൃത്വം ശ്രീ ചങ്ങനാശേരിയിൽ അർപ്പിച്ചു. അദ്ദേഹവും സർവ്വശ്രീ സമുദായത്തിൽ കേശവക്കുറുപ്പു്, പ്രാക്കുളം പരമേശ്വരൻപിള്ള, വൈക്കം രാമകൃഷ്ണപിള്ള തുടങ്ങിയ സർവീസ് സൊസൈററിയിലെ മററു പ്രമുഖാംഗങ്ങളും ജാഥ തലസ്ഥാനനഗരിയിൽ എത്തുന്നതിനുമുമ്പായി ഇടയ്ക്കുവച്ചു് ജാഥയിൽ പങ്കുകൊള്ളുവാനും നിശ്ചയിച്ചു. സർവീസ് സൊസൈററിവക സ്ഥാപനങ്ങൾ ജാഥയുടെ യാത്രാമദ്ധ്യേയുള്ള വിശ്രമത്തിനും താമസത്തിനുമുള്ള താവളങ്ങൾ ആക്കുവാനും അനുവദിച്ചു.

ആശിച്ചപോലുള്ള നേതൃത്വം ലഭിച്ചതിൽ അതീവസന്തുഷ്ടരായ കോൺഗ്രസ്സ് സബ്ബ്കമ്മററി അംഗങ്ങളുടെ ഭാരം

ട്ടൊന്നു ലാഘവപ്പെട്ടു. സഞ്ചാരപ്രോഗ്രാം സമുചിതമായി തയ്യാറാക്കുവാനും താവളങ്ങളിൽ ഗംഭീരമായ സ്വീകരണസല്ക്കാരങ്ങൾക്ക് ഏർപ്പാടുകൾ ചെയ്യാനും അവർ സാധിച്ചു. സകല ഒരുക്കങ്ങളും പൂർത്തിയാക്കി ജാഥ വൈക്കത്തുനിന്നും പുറപ്പെട്ടപ്പോൾ അതിൽ ഒരുനൂറോളംപേർ ആണ് ഉണ്ടായിരുന്നതു്. ഓരോ ക്യാമ്പിൽവച്ചും ഇരുപതും ഇരുപത്തിഅഞ്ചും പേർവീതം ജാഥയിൽ ചേൎന്നു്, അതു് തിരുവനന്തപുരത്തു് എത്തുന്നതിനു മുമ്പായിത്തന്നെ, അഞ്ഞൂറു് എന്നു് ക്ലിപ്തപ്പെടുത്തിയിരുന്നതിൽ വളരെ കവിഞ്ഞു.

ശ്രീ മന്നത്തിൻെറ അധിനായകത്വത്തിൽ വൈക്കത്തുനിന്നും പുറപ്പെട്ട ജാഥ സർവ്വജനങ്ങളേയും ഹഠാദാകർഷിച്ചുകൊണ്ടാണു് മുന്നോട്ടു നീങ്ങിയിരുന്നതു്.

"വരുകവരുക സഹജരെ പതിതരില്ല മനുജരിൽ
ഒരുപിതാവിലുത്ഭവിച്ച തനയരായ നമ്മളിൽ"

"ജാതി ഒന്നുതാൻ ആൺപെൺ തമ്മെച്ചരണ്ടുതാൻ."

"കേരളദേശത്തിൻ നാമത്തെ കേൾക്കുമ്പോൾ
കോൾമയിർ കൊള്ളുന്നു—ദേഹമെല്ലാം.
തുഞ്ചനുദിച്ച മലയാളമിതു
കുഞ്ചനുദിച്ച ശ്രീകേരളം."

ജാതിവ്യത്യാസത്തിൻെറ അർത്ഥശൂന്യത വിളംബരപ്പെടുത്തുന്നവയും ദേശഭക്തി ഉത്തേജിപ്പിക്കുന്നവയും അതേ അവസരത്തിൽ സമരവീര്യം ജ്വലിപ്പിക്കുന്നവയും ആയ ഈദൃശഗാനങ്ങൾ, ജാഥയുടെ മുമ്പിൽ ബാനറും പിടിച്ചു് ക്യാപ്റ്റൻ ശിവശൈലത്തിൻെറ നേതൃത്വത്തിൽ സഞ്ചരിച്ചിരുന്ന സത്യാഗ്രഹാശ്രമത്തിലെ പത്തു് സവർണ്ണഹിന്ദുവാളന്റിയർമാർ, സഞ്ചാരവേളമുഴുവൻ, ഉജ്ജ്വലമായി മുഴക്കിയിരുന്നു. വഴിനീളെയുള്ള സ്വീകരണങ്ങളും, ഹാരാർപ്പണവും, പണക്കിഴി സംഭാവനയും അന്നു് ഒരു പുതുമയായിരുന്നു. വിശ്രമ

ത്തിനും താമസത്തിനുമായി നിശ്ചയിച്ചിരുന്ന താവളങ്ങളി ലെല്ലാം വിഭവസമൃദ്ധമായ ഭക്ഷണത്തിനും സുഖമായ വിശ്ര മത്തിനും സൗകര്യപ്പെടുത്തിയിരുന്നു എന്നു മാത്രമല്ല, എത്ര യും വിപുലമായതോതിൽ മഹായോഗങ്ങൾ നടത്തുവാനും സ്ഥലത്തെ സ്വീകരണസംഘക്കാർ ഏർപ്പാടുചെയ്തിരുന്നു. ജാഥയുടെ യാത്രോദ്ദേശത്തെ വിവരിച്ചുകൊണ്ടും സാമൂഹ്യ പരിഷ്കാരത്തിൻെറ ആവശ്യം വിശദീകരിച്ചുകൊണ്ടും ഈ മഹായോഗങ്ങളിൽ ശ്രീ മന്നം നടത്തിയ ഉജ്ജ്വലപ്രസംഗ ങ്ങൾ ശ്രോതാക്കളുടെ മുക്തകണ്ഠമായ പ്രശംസ ആർജ്ജിച്ചു. തിരുവിതാംകൂറിലെ ബഹുസഹസ്രമാളുകൾക്ക് ശ്രീ മന്നത്തി നെ നേരിട്ടു കാണുവാനും അദ്ദേഹത്തിൻെറ അനർഗ്ഗളമായ വാഗ്വിലാസം ആസ്വദിക്കുന്നതിനും സന്ദർഭം ലഭിച്ചതു് ഈ സവർണ്ണഹിന്ദുജാഥാസ്വീകരണ മഹായോഗങ്ങളിൽവ ച്ചാണു്. അന്നത്തെ ശ്രീ മന്നത്തിൻെറ പ്രസംഗങ്ങളുടെ അലതല്ലൽ ക്ഷേത്രപ്രവേശനാദി അനന്തരസംഭവപരമ്പര കൾക്കുകൂടി അടിസ്ഥാനമിട്ടു എന്നു നിസ്സംശയം പറയാം.

അന്നു് യുവത്വവും പ്രസരിപ്പും ഉച്ചനിലയിലായിരുന്ന ശ്രീ കമ്പളത്തു ശങ്കുപ്പിള്ളയുടെ നേതൃത്വത്തിൽ ചവറ കൊററംകുളങ്ങരവച്ചു ജാഥയ്ക്കു ലഭിച്ച അതിഗംഭീരമായ സ്വീകരണവും, ശ്രീനാരായണഗുരുസ്വാമികളുടെ ആതി ഥ്യം സ്വീകരിച്ചുകൊണ്ടു് വർക്കല ശിവഗിരിയിലെ ഒരു മുഴു വൻദിവസത്തെ താമസവും, മഞ്ഞമുക്കിയ വസ്ത്രങ്ങൾ ധരി ച്ചു് സ്വാമികളുടെ അനുഗ്രഹാശിസ്സുകളോടുകൂടിയുള്ള അന ന്തരയാത്രയും ഒരിക്കലും മറക്കാനാകാത്ത സുന്ദരസ്മരണക ളാണു്.

തിരുവനന്തപുരത്തേക്കു് അടുക്കുംതോറും സ്വീകരണ യോഗങ്ങൾ ഒന്നിനൊന്നു വലുതായി. ഇവ പലതും വമ്പിച്ച മഹാസമ്മേളനങ്ങൾതന്നെയായി. ജാഥയെ അനുഗമിക്കുന്ന പൗരസഞ്ചയം സഹസ്രകണക്കിനു് വദ്ധിച്ചു. നാഗർകോവി ലിൽനിന്നു് ശ്രീ ശിവതാണുപിള്ളയുടെ നേതൃത്വത്തിൽ വന്ന ജാഥയും വൈക്കം ജാഥയും തിരുവനന്തപുരത്തെത്തി സന്ധിച്ചപ്പോൾ അതിനുമുമ്പു് ഒരിക്കലും സംഭവിച്ചിട്ടി

ല്ലാത്തവിധം സകലവിധ ഗതാഗതവും ഏതാനും മണിക്കൂർ നേരത്തേക്കു് നിശ്ശേഷം സ്തംഭിച്ചുപോയി.

പണ്ടു, ശ്രീ ബാലരാമവർമ്മരാജാവിൻെറ കാലത്തു് ജയന്തൻ ശങ്കരൻനമ്പൂരിയുടെ ദുർഭരണത്തിൽ അതൃപ്തരായ നാഞ്ചിനാട്ടുകാർ നാട്ടുക്കൂട്ടംകൂടി, തലക്കുളത്തു് വേലുത്തമ്പിയുടെ നേതൃത്വത്തിൽ തലസ്ഥാനനഗരിയിൽ എത്തി മഹാരാജാവിനെ കണ്ടു് സങ്കടമുണർത്തിച്ച കഥ ഒരു ചരിത്രസംഭവമാണു്. ഹിന്ദുമതപരിഷ്കാരത്തിനുവേണ്ടി രാജ്യത്തിൻെറ രണ്ടറ്റത്തുനിന്നും വന്ന വമ്പിച്ച ജനക്കൂട്ടം ആ ചരിത്രസംഭവത്തിൻെറ ഒരു അനുസ്മരണയാണു് അന്നു ബഹുജനങ്ങളിൽ ഉളവാക്കിയതു്. സവർണ്ണഹിന്ദുജാഥയ്ക്കുശേഷം, അതുമാതിരിയും അതിനെ ജയിക്കത്തക്കവിധത്തിലും പലപല ജാഥകൾ തിരുവനന്തപുരത്തെത്തുകയും പ്രകടനങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ടെങ്കിലും, വൈക്കത്തുനിന്നും അന്നു് അവിടെയെത്തിയ മഞ്ഞവസ്ത്രധാരികളായ സവർണ്ണഹിന്ദുക്കളുടെ ഈ പ്രഥമജാഥയുടെ പ്രകടനം അതീവഗംഭീരവും അഭൂതപൂർവ്വവുമായ കാഴ്ചതന്നെയായിരുന്നു. ശ്രീ മന്നത്തുപത്മനാഭൻെറ ശതാഭിഷേകം ആഘോഷിക്കപ്പെടുന്ന ഈ ഘട്ടത്തിൽ, തിരുവനന്തപുരം പട്ടണത്തെ ആകെ ഇളക്കിമറിച്ച സവർണ്ണ ഹിന്ദുജാഥയെ വൈക്കത്തുനിന്നും നയിച്ചുകൊണ്ടുവന്ന അവിസ്മരണീയരംഗങ്ങളാണു് ഒരു ചിത്രത്തിലെന്നപോലെ നിഴലിക്കുന്നതു്.

സുമതി പി. നായർ

# എൻെറ മുത്തച്ഛൻ

ഭാരതകേസരി ശ്രീ മന്നത്തുപത്മനാഭൻെറ ശതാഭിഷേക മഹാമഹം അതിഗംഭീരമായി കൊണ്ടാടുന്ന ഈ അവസരത്തിൽ അദ്ദേഹത്തിൻെറ ദീർഘായുസ്സിനും ആരോഗ്യത്തിനും ഐശ്വര്യത്തിനുംവേണ്ടി പ്രാർത്ഥിക്കുന്നതോടൊപ്പം അപ്പൂപ്പനെപ്പററിയുള്ള ഒരു കൊച്ചുമകളുടെ ഓർമ്മകൾകൂടി കുറിച്ചുകൊള്ളട്ടെ.

എൻെറ മുത്തച്ഛന്മാരിൽ ജ്യേഷ്ഠനായ ശ്രീ മന്നത്തു പത്മനാഭൻ അവർകളെ ഞാൻ വല്യപ്പൂപ്പനെന്നും അപ്പൂപ്പനെന്നും ആണു് സാധാരണ വിളിക്കാറുള്ളതു്. അപ്പൂപ്പനെന്നു പറയുമ്പോൾ എനിക്കോർമ്മയിൽ വരുന്നതു് ലോകം മുഴുവൻ അറിയപ്പെടുന്ന ഭാരതകേസരിയേയോ, കേരളത്തിലെ അനവധി വിദ്യാഭ്യാസസ്ഥാപനങ്ങളുടെ സ്ഥാപകനും സമുദായസേവകനുമായ ഒരസാധാരണമഹാനെയോ അല്ല. രാവിലെ തേച്ചുകുളിയും നടത്തി, ചന്ദനപ്പൊട്ടും തൊട്ടു്, സുഖമായ കാപ്പികുശേഷം ലക്ഷ്മീസദനത്തിലെ പോർട്ടിക്കോയിലുള്ള ചാരുകസേരയിൽ, മുണ്ടിൻെറ കുത്തു് ഇത്തിരിയൊന്നഴിച്ചു് കുടവയറും തിരുമ്മി, ചിരിച്ചുകൊണ്ടു്, ചാരിക്കിടക്കുന്ന ഞങ്ങളുടെ വീട്ടുകാരണവരായ അപ്പൂപ്പനെയാണു്

അനിഷേദ്ധ്യമായ ധീരതയും, അസാധാരണമായ കർമ്മകുശലതയും, നിരന്തരമായ പ്രവർത്തനസാമർത്ഥ്യവും, അസുലഭമായ ഉദ്ദേശശുദ്ധിയും, പരിപക്വമായ പെരുമാററസമ്പ്രദായവും കൊണ്ടു് ലോകാരാദ്ധ്യനായിത്തീർന്നിരിക്കുന്ന അദ്ദേഹത്തിനു് തൻെറ കുടുംബാംഗങ്ങളോടു് അത്യധികമായ സ്നേഹവും വാത്സല്യവും ഉള്ള ഒരു ഹൃദയമുണ്ടോ എന്നു് ബഹുജന

ങ്ങൾ സംശയിക്കുന്നുണ്ടാവാം. അദ്ദേഹത്തിനു കൈവന്നിട്ടുള്ള ഉയർച്ച്യെല്ലാം നിദാനമായ ഗുണഗണങ്ങളോടൊപ്പം സ്നേഹം നിറഞ്ഞ ഒരച്ഛന്റേയും ഒരു മുത്തച്ഛന്റേയും ഹൃദയം കൂടി അദ്ദേഹത്തിനുണ്ടെന്നുള്ളതു് നിസ്തർക്കമാണു്. അതു സാധാരണജനങ്ങൾക്കു് മനസ്സിലാകുന്ന രീതിയിൽ അല്ലെന്നുള്ളതാണു് ആ സ്നേഹത്തിനും വാത്സല്യത്തിനുമുള്ള പ്രത്യേകത. അതു് ഉപരിപ്ലവമല്ല, അഗാധവും സ്നിഗ്ദ്ധവുമാണു്.

അപ്പൂപ്പനു് ഞങ്ങളോടുള്ള വാത്സല്യത്തിനുദാഹരണങ്ങൾ നോക്കിയാൽ എണ്ണമില്ലാത്ത സന്ദർഭങ്ങൾ അതിനായുദ്ധരിക്കാൻ കഴിയും. സ്വന്തം സുഹൃത്തുക്കളുടെ മുമ്പിൽ കൊച്ചുമക്കളെവിളിച്ചു് അവരുടെ വികൃതികൾ പ്രകടിപ്പിച്ചു രസിക്കുകയും അവരെ പ്രശംസിക്കുകയും ചെയ്യുന്നതു് അപ്പൂപ്പനു് ഒരു രസമായിരുന്നു. മക്കളാരും അടുത്തുനിന്നും വളരെദൂരെ പോകുന്നതു് ഒരിക്കലും ഇഷ്ടമല്ല. പ്രായപൂർത്തി വന്ന ഞങ്ങൾക്കു് ഓരോരോ സന്ദർഭങ്ങളിൽ തരുന്ന ഉപദേശങ്ങൾ കേട്ടാൽ അപ്പൂപ്പൻ സർവ്വസാധാരണനായ ഒരു മുത്തച്ഛനിൽനിന്നും ഒട്ടും വിഭിന്നനല്ലെന്നു തോന്നും. ഞങ്ങളെ കൂടെ ഇരുത്തി ഉരുളതരുന്ന സമ്പ്രദായവും, ഞങ്ങളുടെ വശം ചേർന്നു് അമ്മയെ കളിയാക്കി ശാസിക്കുന്നതും, ഒക്കെ ഈ അപ്പൂപ്പൻ ചെയ്യുന്നതു് ഒരതിശയമായി തോന്നാം. എത്ര ബദ്ധപ്പാടുകൾ ഉണ്ടായിരുന്നാലും എന്തെന്തു ജോലിത്തിരക്കുകൾ ഉണ്ടായിരുന്നാലും ഞങ്ങൾ ജോലിസ്ഥലത്തോ പഠിക്കാനോ പോയിരിക്കുമ്പോൾ അതാതുസമയങ്ങളിൽ അച്ഛനമ്മമാരേക്കാൾ വാത്സല്യത്തോടുകൂടി എഴുത്തുകൾ അയയ്ക്കാൻ അപ്പൂപ്പൻ ഒരിക്കലും മറക്കാറില്ല. പറയത്തക്ക ജോലിയൊന്നുമില്ലാതെ, കുളിയും ഊണുംകഴിഞ്ഞു സുഖമായി വീട്ടിലിരിക്കുന്ന സാധാരണ ഒരു മുത്തച്ഛൻ തന്റെ കൊച്ചുമക്കളോടു് എത്രമാത്രം വാത്സല്യപ്രകടനങ്ങൾ നടത്തിയാലും അതിലൊരതിശയം തോന്നുകയില്ല. എന്നാൽ ശ്രീ മന്നത്തുപത്മനാഭനെപ്പോലെയുള്ള ഒരു മുത്തച്ഛൻ, തന്റെ ബഹുമുഖങ്ങളായ പ്രവർത്തനങ്ങൾക്കിടയിലും, ഗൗരവമേറിയ പലകാര്യങ്ങളും

ധാരാളം ചെയ്തുകൊണ്ടിരിക്കുന്ന സന്ദർഭങ്ങളിലും കൊച്ചുമക്കൾക്ക് വിവിധസ്ഥലങ്ങളിലേക്ക് സ്നേഹംനിറഞ്ഞ ഉപദേശങ്ങളും സാന്ത്വനങ്ങളും എഴുതി വളരെ കൃത്യമായി അയയ്ക്കാൻ തുനിയുന്നതു് ഒരതിശയംതന്നെയാണ്. അപ്പൂപ്പനിൽ നിന്നും ഈവക സ്നേഹപ്രകടനസമ്പ്രദായങ്ങൾ അധികമാരും പ്രതീക്ഷിക്കാറില്ല. ഞങ്ങൾ കാര്യമായി എന്താവശ്യപ്പെട്ടാലും അപ്പൂപ്പൻ അതു സാധിച്ചുതരികയും ചെയ്യും. ഒരിക്കൽ ഒരു ശിപായിയെ അപ്പൂപ്പൻ ശിക്ഷിച്ചു. അയാളുടെ സങ്കടം കണ്ടു് മൂന്നുനാലുവയസ്സുള്ള ഞാൻ അപ്പൂപ്പനോടു ശിക്ഷ ഇളവുചെയ്യാൻ അപേക്ഷിച്ചു. ഒരിക്കൽ ചെയ്ത ശിക്ഷ പിൻവലിക്കുന്ന കാര്യം അപ്പൂപ്പനിഷ്ടമില്ലാതിരുന്നിട്ടും കൊച്ചുമകളുടെ നിർബന്ധത്തിനു് കീഴ്‌വഴങ്ങി ആ ശിക്ഷ വേണ്ടെന്നുവച്ചു.

ആണ്ടുതോറുമുള്ള നല്ലദിവസങ്ങളായ ഓണവും വിഷുവും പിറന്നാളും വരുമ്പോൾ നാട്ടിലെ സമ്പ്രദായപ്രകാരം ഒരു കുടുംബത്തിലെ അംഗങ്ങളെല്ലാവരും ഒന്നിച്ചിരുന്നു് ഊണു കഴിക്കുന്ന ഏർപ്പാടു് ഞങ്ങളെ സംബന്ധിച്ചിടത്തോളം ഉണ്ടാകാറില്ല. ഞങ്ങളുടെ സ്നേഹനിധിയായ അപ്പൂപ്പനോടൊപ്പമിരുന്നുണ്ണാൻ ഞങ്ങൾക്കു ഭാഗ്യംകിട്ടാറില്ല. പക്ഷേ, അതിൽ ഞങ്ങളും ഞങ്ങളുടെ അച്ഛനമ്മമാരും സങ്കടപ്പെടാറില്ല. നാട്ടുകാരുടെ മുഴുവൻ കാരണവരായിത്തീരാനുള്ള യോഗവും ഭാഗ്യവും ഉണ്ടായിട്ടല്ലേ അദ്ദേഹത്തെ ആവക സന്ദർഭങ്ങളിൽ ഞങ്ങളുടേതുമാത്രമായി കിട്ടാൻ സാധിക്കാത്തതു് എന്നുമാത്രം സമാധാനിക്കാറുണ്ടു്. അദ്ദേഹത്തിന്റെ കുടുംബപരിധി ഞങ്ങളുടേതിൽനിന്നും എത്രയോ വിപുലമായിത്തീർന്നിരിക്കയാണു്. ആ മഹാഭാഗ്യത്തിൽ ഒട്ടും അസൂയപ്പെടാതെ വിശേഷദിവസങ്ങളിൽ അദ്ദേഹത്തിന്റെ അഭാവത്തിലും, അദ്ദേഹത്തിനു ഞങ്ങളോടുള്ള അമിതമായ സ്നേഹത്തിൽ വിശ്വസിച്ചു് ഞങ്ങൾസന്തോഷിക്കാറുണ്ടു്.

സ്നേഹവും വാത്സല്യവുമൊക്കെയുണ്ടെങ്കിലും അദ്ദേഹം കുടുംബത്തിനു വെളിയിൽ വളരെ വ്യത്യസ്തനാണു്. ഞങ്ങളോടു സ്വന്തമെന്ന നിലയിൽ യാതൊരുതരത്തിലുമുള്ള പക്ഷ

പാതവും ഒരിക്കലും കാണിക്കാറില്ല. അങ്ങനെയുള്ള സന്ദർഭങ്ങളിൽ ഞങ്ങൾ വെറും അന്യസ്ഥാക്കാരാണ്. ഞാൻ ബി. എസ്സ് സി. ക്ലാസ്സോടുകൂടി ജയിച്ചുവന്ന് അപ്പൂപ്പനോട് ഒരുദ്യോഗം തരണമെന്ന് ആവശ്യപ്പെട്ടപ്പോൾ, "അതിനു ഞാനെന്തുവേണം. നിനക്കെന്നല്ലആർക്കും ഉദ്യോഗംതരാനുള്ള അധികാരമെനിക്കില്ല. അതിനധികാരമുള്ള ഉദ്യോഗസ്ഥനുണ്ട്. അവിടെ ചെന്നു പറയണം. തന്നാൽ വാങ്ങിക്കൊള്ളണം" എന്നാണു കിട്ടിയ മറുപടി. എനിക്ക് ആദ്യം സങ്കടം തോന്നിയെങ്കിലും പിന്നീട് ആലോചിച്ചപ്പോൾ അപ്പൂപ്പൻ പറഞ്ഞതു ശരിയാണെന്നു സമാധാനപ്പെട്ടു. അന്നത്തെ ജനറൽമാനേജരായിരുന്ന ശ്രീ കൃഷ്ണമേനോൻ അവർകളെ ചെന്നുകണ്ടു് അപേക്ഷ കൊടുത്തു. അദ്ദേഹം എന്നെ പെരുന്ന സ്കൂളിലെ അദ്ധ്യാപികയായി നിയമിക്കുകയും ചെയ്തു. മറ്റൊരിക്കൽ ബി. റ്റി. ക്കു ചേരാനുള്ള ഒരു കുട്ടിയേയും കൊണ്ടു് ശുപാർശയ്ക്കു പോയി. "ഇന്നു വന്നതിരിക്കട്ടെ. ഇനി എന്റെ മോളു് ശുപാർശയുംകൊണ്ടു വരരുതു്. അപ്പൂപ്പനു പലരുടെയും കാര്യം കേൾക്കേണ്ടേ? അതിൽ മാററിവയ്ക്കാവുന്നതും പരിഭവം ഉണ്ടാകാതിരിക്കാവുന്നതും നിന്റെ കാര്യമല്ലേ? അതുകൊണ്ടു് നിന്റെ ശുപാർശ കേൾക്കാൻ നിവൃത്തിയില്ലല്ലൊ" എന്നുപറഞ്ഞു് എന്നെ മടക്കി അയച്ചു. അതിൽപ്പിന്നെ അങ്ങനെ ഒരു കാര്യത്തിനു് ഞാൻ പോയിട്ടില്ല.

എന്റെ അനുജനായ ബിപിൻചന്ദ്രനു് എൻജിനീയറിംഗ് കോളേജിൽ പ്രവേശനത്തിനു് അപ്പൂപ്പനൊന്നു പറയണമെന്നു ഞങ്ങൾ പറഞ്ഞു. "എനിക്കു കുറെ മക്കളുണ്ടു്. അവർക്കൊക്കെ കോളേജിൽ പ്രവേശനവും ഉദ്യോഗവും കൊടുക്കണമെന്നു് ആരേയും കണ്ടുപറയാൻ എനിക്കു സാദ്ധ്യമല്ല. അപേക്ഷ അയയ്ക്കു്, മാർക്കും യോഗ്യതയുമുണ്ടെങ്കിൽ കിട്ടും" എന്നുള്ള മറുപടിക്കുശേഷം ഞങ്ങളാരും ഒരു ശുപാർശയ്ക്കും അപ്പൂപ്പന്റെ അടുത്തു പോയിട്ടില്ല. അതേസമയം ഞങ്ങളല്ലാതെ മറ്റുള്ള ആർക്കുവേണമെങ്കിലും വേണ്ട ഒത്താശയൊക്കെ ചെയ്തുകൊടുക്കുകയും ചെയ്യും. എനിക്കു രണ്ടുകൊല്ല

ത്തിനുമുമ്പ് കോഴിക്കോട്ട ഗവമ്മെൻറുകോളേജിൽ ഉദ്യോഗത്തിനു പോകാൻ ഇൻറർവ്യൂവിനു ക്ഷണിച്ച വിവരം അറിഞ്ഞിട്ട്, അറിയാത്തതുപോലും അപ്പൂപ്പൻെറ സ്വന്തമാണ് ഞാനെന്ന് അവിടെ പറയരുതെന്നും ഉദ്യോഗം കിട്ടുന്നതു് എൻെറ യോഗ്യതമാത്രം നോക്കി മതിയെന്നും പ്രത്യേകം നിർബ്ബന്ധമായി അപ്പൂപ്പൻ പറഞ്ഞതാണ് എന്നെ യാത്ര അയച്ചതു്. അപ്പൂപ്പൻെറ ഈ അസാധാരണ മനോഭാവവും പെരുമാററവും ചിലപ്പോഴൊക്കെ ഞങ്ങളെ വേദനിപ്പിക്കാറുണ്ടെങ്കിലും അദ്ദേഹത്തിൻെറ മക്കളെല്ലാതിരുന്നെങ്കിൽ എന്ന് ആലോചനക്കുറവുകൊണ്ടു് വിചാരിക്കാൻ പ്രേരിപ്പിക്കാറുണ്ടെങ്കിലും, ഞങ്ങൾ എന്നൊന്നും അതിൽ കൃതാർത്ഥരാണ്, അഭിമാനമുള്ളവരാണ്. സ്വന്തം കഴിവും അർഹതയുംകൊണ്ടു കിട്ടാവുന്നതൊക്കെ വാങ്ങിയാൽ മതിയെന്നുള്ള അദ്ദേഹത്തിൻെറ സിദ്ധാന്തത്തിൽ ഞങ്ങളും പതറാതെ അടിയുറച്ചു നില്ക്കുന്നവരാണ്.

അപ്പൂപ്പൻെറ ജീവിതത്തിലെ എല്ലാ മണ്ഡലങ്ങളിലും കാണാറുള്ള കൃത്യനിഷ്ഠയും കണിശവും ഞങ്ങളോടുള്ള പെരുമാററത്തിലും പ്രത്യക്ഷമാണ്. ഞങ്ങളും എല്ലാ കാര്യവും കൃത്യമായും ശ്രദ്ധാപൂർവ്വവും കണിശമായും ചെയ്യണമെന്നും അപ്പൂപ്പന് നിർബ്ബന്ധമുണ്ടു്. തിരുവനന്തപുരത്തു് എന്നെ കോളേജിൽകൊണ്ടു ചേർത്തതിനുശേഷം, മാസംതോറും പണം ചെലവാക്കുന്ന കണക്കയയ്ക്കണമെന്ന് ഏർപ്പാടുചെയ്തു. തലേമാസത്തെ കണക്കുകൾ ശരിയായി അയച്ചാലേ പിറേറമാസത്തെ പണം അയയ്ക്കൂ. ഒരിക്കൽ ഡോബിക്കു കൊടുത്ത മൂന്നുരൂപയുടെ കണക്ക് പിശകി മുപ്പതു രൂപയെന്നായി. പിന്നത്തെ പോസ്റ്റിൽ ആ കണക്കും അപ്പൂപ്പൻെറ മറുപടിയും കിട്ടി. ഒരു കുടുംബം ഭരിക്കേണ്ട ഞാൻ കണക്കെഴുതുന്നതിൽ ഇത്ര അശ്രദ്ധ കാണിക്കുന്നതു ശരിയല്ലെന്നും മേലാൽ അത്തരം സന്ദർഭങ്ങൾ വരാതെ സൂക്ഷിക്കണമെന്നുമായിരുന്നു ഉപദേശം. ഞാൻ ഉടനെ കണക്കുകൾ ശരിയാക്കി ക്ഷമാപണ സഹിതം അപ്പൂപ്പന് അയച്ചുകൊടുത്തു. വിമോചനസമരത്തിൻെറ ബഹളത്തിനിടയ്ക്കു് അപ്പൂപ്പൻ കോഴിക്കോട്ട

ജോലിയായിരുന്ന എനിക്ക് ആഴ്ചതോറും സാന്ത്വനങ്ങൾ എഴുതി കൃത്യമായി അയയ്ക്കാറുള്ളതു് പലപ്പോഴും അത്ഭുതത്തിനിടയാക്കിയിട്ടുണ്ടു്. അപ്പൂപ്പന്റെ ഭാരമേറിയ, സംഭവബഹുലങ്ങളായ ജീവിതത്തിനിടയിലും ഞങ്ങളുടെ വ്യക്തിപരമായ കൊച്ചുജീവിതത്തിലെ കാര്യങ്ങൾ ഓർമ്മിച്ചു് നിഷ്ഠയോടുകൂടി പെരുമാറുന്നതു് അപ്പൂപ്പനെപ്പോലെ മഹാനായ ഒരാളിന്റെ ജീവിതത്തിൽ ഒരസാധാരണത്വമല്ലേ?

അപ്പൂപ്പനു് ജാതിവ്യത്യാസമില്ലെന്നുള്ളതു് എല്ലാവർക്കും പരക്കെ അറിയാവുന്ന ഒരു സത്യമാണു്. ഞങ്ങളിലും ആ മനോഭാവം വളർത്താൻ അപ്പൂപ്പൻ ശ്രമിച്ചിട്ടുണ്ടു്. ഞാൻ ചെറിയ കുട്ടിയായിരിക്കുമ്പോഴാണു് അയ്യൻകാളി അപ്പൂപ്പനേയും മാധവനമ്മാവനേയും ഒക്കെ പരിചയപ്പെട്ടതു്. ക്ഷേത്രപ്രവേശനത്തിനു് എത്രയോ മുമ്പുമുതൽ അധഃകൃതപ്രവേശനം ഞങ്ങളുടെ വീട്ടിൽ നടത്തിയിരുന്നു. ആ കാരണത്തിൻ പേരിൽ ഞങ്ങളുടെ വിവാഹം മുതലായ അടിയന്തിരങ്ങൾക്കൊന്നും, യാഥാസ്ഥിതികമനോഭാവം വിടാത്ത, അമ്മയുടെ വീട്ടുകാർ ഇന്നും ഉണ്ണാറില്ല. അതിലൊന്നിലും ഞങ്ങൾക്കു ദുഃഖം തോന്നാറില്ല. അപ്പൂപ്പൻ കാട്ടിത്തന്ന വഴിയേ വിറയ്ക്കാത്ത കാലുകളുമായി നടക്കാനുള്ള ധൈര്യം അദ്ദേഹംതന്നെയാണു് ചെറുപ്പത്തിലേ ഞങ്ങൾക്കു തന്നതു്.

കുടുംബജീവിതത്തിലും അപ്പൂപ്പൻ ആരോടും അധികാരം അടിച്ചേല്പിക്കുന്ന പ്രകൃതക്കാരനല്ല. ഞങ്ങൾക്കൊക്കെ അഭിപ്രായസ്വാതന്ത്ര്യം തരുന്നതിനുംപുറമേ, സ്വന്തം ഇഷ്ടം പോലെ ആലോചിച്ചു പ്രവർത്തിക്കാൻ നിർബ്ബന്ധിക്കുകയും ചെയ്യും. അപ്പൂപ്പൻ എന്തു പറഞ്ഞാലും അതിന്റെ ഗുണദോഷങ്ങളെപ്പറ്റി ചിന്തിക്കാതെ അതേപടി അനുസരിക്കാൻ ബാദ്ധ്യതപ്പെട്ട ഞങ്ങളോടുപോലും അപ്പൂപ്പൻ തന്റെ അധികാരം അടിച്ചേല്പിക്കാൻ ഒരിക്കലും ഒരുമ്പെട്ടിട്ടില്ല.

സാമ്പത്തികമായി ഞങ്ങൾക്കൊന്നും സമ്പാദിച്ചുതന്നിട്ടില്ലെന്നും ഇന്നും ഞങ്ങളൊക്കെ സ്വന്തപരിശ്രമംകൊണ്ടു് കഷ്ടിച്ചു് അരിഷ്ടിച്ചു് കഴിഞ്ഞുകൂടുകയാണെന്നും ഓർത്തു് അപ്പൂപ്പൻ ചിലപ്പോഴൊക്കെ സങ്കടപ്പെട്ടു് സ്നേഹിതന്മാരോടു

പറയാറുണ്ട്. ഒരു വെറും മുത്തച്ഛനെന്ന നിലയ്ക്കു് അദ്ദേഹ ത്തിനതു തോന്നിയേക്കാം. പക്ഷേ, ഞങ്ങൾക്കോ ഞങ്ങളുടെ അച്ഛനമ്മമാർക്കോ അതു തോന്നിയിട്ടില്ല. ഒരു പ്രഗത്ഭനായ ക്രിമിനൽവക്കീലായി ഈ 42 കൊല്ലം കഴിഞ്ഞിരുന്നെങ്കിൽ തീർച്ചയായും ഞങ്ങളെല്ലാം വലിയ പണക്കാരായിത്തീരുമാ യിരുന്നു. പക്ഷേ, മനത്തെ കൊച്ചുകുടുംബം മാത്രമേ അതു കൊണ്ടു് വളരുമായിരുന്നുള്ളു. ഇന്നതല്ല. കേരളത്തിലെ നാ യർകുടുംബങ്ങളെല്ലാം വളരാനും നന്നാകാനുമുള്ള അസ്തിവാ രം ഉറപ്പിച്ച അദ്ദേഹത്തിന്റെ പരിശ്രമം ഒരു വക്കീൽപ ണിയുടേയും ഒരു കുടുംബത്തിന്റേയും പരിധി വിട്ടതിൽ ഞ ങ്ങൾ ഒന്നടങ്കം സന്തോഷിക്കുകയും അഭിമാനിക്കുകയും ചെയ്യു ന്നു. ഞങ്ങൾക്കു് സാമ്പത്തികമായി അപ്പൂപ്പന്റെ പ്രസ്ഥാ നത്തെ സഹായിക്കാനൊന്നുമില്ല. പക്ഷേ, മനസ്സുകൊണ്ടും പ്ര വൃത്തികൊണ്ടും അതിനു വേണ്ടതു ചെയ്യാൻ ഞങ്ങളോരോരു ത്തരും എന്നെന്നും തയ്യാറാണു്.

1945-ൽ കോളേജിന്റെ സ്ഥലമെടുപ്പു സംബന്ധിച്ചു് ഞങ്ങളുടെ വീടും എടുക്കണമെന്നു വച്ചു. എട്ടൊൻപതു കുഞ്ഞുങ്ങളേയുംകൊണ്ടു് നിർദ്ധനരായ എന്റെ അച്ഛനമ്മ മാർ വീടുവിട്ടു പോകുന്നതു് അല്പം വിഷമമുള്ള കാര്യമാ യിരുന്നെങ്കിലും അവർക്കു് അതിൽ ഒട്ടും അതൃപ്തി ഇല്ലായി രുന്നു. മക്കളോടു് ഓരോരുത്തരോടും അഭിപ്രായം ചോദിച്ചു. നാക്കുതിരിയാറായ എല്ലാവരും, സന്മനസ്സോടുകൂടി വസ്തു വി ട്ടുകൊടുക്കാൻ തയ്യാറാണെന്നു സമ്മതിച്ചു. ഞാൻ മാത്രമേ അന്നു സ്ഥലത്തില്ലാതിരുന്നുള്ളു. അന്നു ബി. എസ്‌സി.-ക്കു് തിരുവനന്തപുരത്തു പഠിക്കുകയായിരുന്നു ഞാൻ. ഈ വി വരം കാണിച്ചുള്ള അച്ഛന്റെ എഴുത്തു് എനിക്കു കിട്ടിയ പ്പോൾ ആദ്യം അത്ഭുതവും വിഷമവും തോന്നി. ഒരു പ്രൈ വററ് സ്‌കൂൾ അദ്ധ്യാപകനായ അച്ഛന്റെ തുച്ഛമായ വരു മാനത്തിൽ എട്ടൊൻപതു കുഞ്ഞുങ്ങൾ പഠിത്തവും വളർച്ച യുമായി ഒതുങ്ങിക്കഴിയുന്നതിനിടയിൽ വീടില്ലാതെ ഇറങ്ങി പ്പോവുക എന്നോർത്തപ്പോൾ അല്പം വ്യസനം തോന്നി. പക്ഷേ, ഉടനെ എനിക്കോർമ്മവന്നതു് അപ്പൂപ്പന്റെ അമ്മ

യായ മന്നത്തെ അമ്മൂമ്മയെയാണ്. എൻ. എസ്. എസ്സി ന്റെ ആരംഭത്തിന് പൊന്നും വിളക്കുംവച്ചു് സത്യംചെയ്തിട്ട്, ആദ്യമായി എന്തെങ്കിലും സംഭാവന ചെയ്യണമെന്ന് അപ്പൂപ്പൻ അമ്മൂമ്മയോട് ആവശ്യപ്പെട്ടപ്പോൾ, ചിറമുററത്തുകുടുംബത്തെ ആകെയുള്ള സമ്പാദ്യമായ ഇരുപത്തുപറ നിലം സസന്തോഷം എഴുതിക്കൊടുത്തു് ചാക്കരി വാങ്ങി ഉണ്ണാൻ തയ്യാറായ ആ വൃദ്ധമാതാവിന്റെ രൂപം മനസ്സിൽവന്നപ്പോൾ, ഞങ്ങൾ ഒരു വീടിനുവേണ്ടി സങ്കടപ്പെടുന്നതു് എത്ര മൗഢ്യമെന്നുതോന്നി. അപ്പൂപ്പൻെറ ഏതു പ്രസ്ഥാനത്തിനും പരിപൂർണ്ണമായും സസന്തോഷമായും എല്ലാവിധ പിന്തുണയും നൽകാൻ ജന്മനാ ബാദ്ധ്യതപ്പെട്ട ഞങ്ങൾ ഒട്ടും സങ്കടപ്പെടാതെ വീടും പറമ്പും വിട്ടുകൊടുത്തു് വേണ്ടിവന്നാൽ വഴിയിലോട്ടുപോലും ഇറങ്ങാൻ തയാറാണെന്ന് അധികൃതരെ അറിയിക്കണമെന്ന് അന്നുതന്നെ ഞാൻ വീട്ടിലേക്കെഴുതി. ആ വിവരമറിഞ്ഞു് അച്ഛനമ്മമാർക്കും വിശേഷിച്ചു് അപ്പൂപ്പനും അത്യധികമായ കൃതാർത്ഥത തോന്നി. ഈ ഒരു മനസ്ഥിതി ഞങ്ങൾക്കുള്ളപ്പോൾ ഞങ്ങൾക്ക് സമ്പാദ്യം തരാത്തതിൽ പരിഭവമില്ലെന്നു് അപ്പൂപ്പനും അറിയാം. സ്വകുടുംബത്തിന്റേയും സ്വസമുദായത്തിന്റേയും സ്വന്തം നാടിന്റേയും പരിധികടന്ന്, വിശാലമായ ലോകത്തിലെ മാന്യതയിലേക്കുയന്ന് അദ്ദേഹം സമ്പാദിച്ചതു് നിലമോ പുരയിടമോ പണമോ ഒന്നുമല്ല. മനുഷ്യരാശി ഉള്ളിടത്തോളംകാലം ചരിത്രം സുവർണ്ണലിപികളിൽ രേഖപ്പെടുത്താനുള്ള സമ്പാദ്യം അദ്ദേഹം ലോകത്തിനു നല്കിക്കഴിഞ്ഞു. ആ സമ്പാദ്യത്തിൽ മററുള്ളവരോടൊപ്പം ഞങ്ങളും പങ്കാളികളാവണമെന്നല്ലാതെ ഞങ്ങൾക്കു സ്വന്തമായോ പ്രത്യേകമായോ ഒന്നുംതന്നെ കിട്ടാൻ ഞങ്ങൾ ആഗ്രഹിക്കുന്നില്ല. അദ്ദേഹം ജീവിച്ചിരിക്കുമ്പോഴും അദ്ദേഹത്തിൻെറ മരണാനന്തരവും ഞങ്ങൾ അനുഭവിക്കുന്ന സകലത്തിൻേറയും സമ്പാദ്യക്കാരൻ അപ്പൂപ്പനാണെന്നുള്ള പൂർണ്ണബോധ്യം മാത്രമാണ് ഞങ്ങളുടെ ജീവിതത്തിന്റെ സത്ത. അപ്പൂപ്പൻെറ ഉദ്ദേശ്യശുദ്ധിയും, കർമ്മകുശലതയും, സത്യസന്ധതയും, പ്രവർത്തനശേഷിയും, മററുള്ള ഗുണങ്ങളും പാരമ്പര്യാ

വകാൾപ്രകാരം ഞങ്ങൾക്കു കിട്ടണേ എന്നുമാത്രം ആഗ്രഹമുണ്ടു്.

അപ്പൂപ്പനു് അദ്ദേഹത്തിന്റെ കുടുംബത്തെപ്പററി സങ്കടപ്പെടാൻ ഒന്നുമില്ലെന്നു കൂടെക്കൂടെ പറയാറുണ്ടു്. സൽസ്വഭാവിയും സാത്വികനും തറവാട്ടുകാരനുമായ ഒരു മരുമകനെ കിട്ടിയതിൽ അദ്ദേഹം എന്നും സംതൃപ്തനാണു്. യാതൊരു പരാതിക്കും വഴക്കിനും ശല്യത്തിനും ചെല്ലാതെ അവനവന്റെ ജോലി കൃത്യമായും കണിശമായും നോക്കി, മക്കളുടെ ഭാരവും താങ്ങി ജീവിക്കുന്ന ആ മരുമകനാണു് അപ്പൂപ്പന്റെ കുടുംബജീവിതത്തിലെ താങ്ങും തണലും. ജീവിതത്തിൽ പലപ്പോഴും ഞങ്ങളുടെ അമ്മൂമ്മയുടെ (അമ്മയുടെ അമ്മ) അഭാവം ഞങ്ങളെ വേദനിപ്പിച്ചിട്ടുണ്ടു്. അപ്പൂപ്പന്റെ ചിലപ്പോഴുള്ള പെരുമാറ്റം അതിനു മൂർച്ചകൂട്ടിയിട്ടുമുണ്ടു്. പക്ഷേ, അപ്പോഴെല്ലാം അച്ഛന്റെ സാന്ത്വനവാക്കുകളും അപ്പൂപ്പന്റെ പെരുമാറ്റത്തെ ന്യായീകരിക്കുന്ന വിശദീകരണങ്ങളും കേൾക്കുമ്പോഴാണു് അതൊക്കെ മറക്കാൻ തോന്നുന്നതു്.

അകംനിറയെ ഞങ്ങളോടു വാത്സല്യവും സ്നേഹവും അപ്പൂപ്പനുണ്ടെന്നുള്ളതു് സത്യംമാത്രമാണു്. സാധാരണക്കാരെ വിശ്വസിപ്പിക്കുന്ന സാധാരണ സ്നേഹപ്രകടനസമ്പ്രദായങ്ങളൊന്നും അദ്ദേഹം പരസ്യമായി കാണിക്കാറില്ലെങ്കിലും വാത്സല്യവും സ്നേഹവും നിർലോഭം ഞങ്ങൾക്കു സമ്മാനിച്ചിട്ടുള്ള ഒരു നല്ല മുത്തച്ഛൻകൂടിയാണു് ശ്രീ മന്നത്തു പത്മനാഭൻ.

കേരളമാകെ ഞങ്ങളുടെ മുത്തച്ഛന്റെ ശതാഭിഷേകം കൊണ്ടാടുമ്പോൾ ഞങ്ങളോടൊന്നിച്ചു് ഇതിൽ പങ്കുകൊള്ളേണ്ടിയിരുന്ന അമ്മൂമ്മ(മുത്തശ്ശി)യെപ്പററി ഓർമ്മിച്ചുപോകുന്നു. ആ സാധ്വിയുടെ അഭാവം ഞങ്ങളുടെ ജീവിതത്തിൽ മായ്ച്ചാലും മായാത്ത ദുഃഖമാണുണ്ടാക്കുന്നതു്. ഈ മഹാമഹം കാണാൻ, ഈ അസുലഭമായ ചടങ്ങുകളിലൊക്കെ പങ്കുകൊള്ളാൻ, സ്വന്തം ഭർത്താവിന്റെ അനിതരസാധാരണമായ ഭാഗ്യത്തിലും ഉയർച്ചയിലും ഭാഗഭാക്കാകാൻ സ്നേഹനിധിയായ അപ്പൂപ്പനോടൊപ്പം സ്നേഹനിധിയായ അമ്മൂമ്മ കൂടി ജീവിച്ചിരുന്നെങ്കിൽ!

എം. എസ്. കുമാരൻനായർ

# ഇരുപത്തൊൻപതു വർഷം മുൻപ്

ഇന്നേയ്ക്കു് ഇരുപത്തൊൻപതു വർഷങ്ങൾക്കു മുൻപു്, നമ്മുടെ നാടിന്റെ രാഷ്ട്രീയചരിത്രത്തിൽ സംഭവബഹുലമായിത്തീർന്ന ഇരുപത്തൊൻപതു വർഷങ്ങൾക്കു മുൻപു്, ആയിരത്തി ഒരുനൂററിഏഴ് തുലാമാസം. ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മമഹാരാജാവുതിരുമനസ്സിലെ സ്ഥാനാരോഹണ മഹാമഹാഘോഷാഡംബരങ്ങളാൽ നാകീയകാന്തിയണിഞ്ഞ വഞ്ചിരാജധാനി. ഘോഷയാത്രകളും ദീപക്കാഴ്ചകളും അഭൂതപൂർവ്വമായ കരിമരുന്നുപ്രയോഗങ്ങളും മഹോത്സവമോടി വർദ്ധിപ്പിക്കുന്നതിൽ മത്സരിക്കയാണു്. ദക്ഷിണേന്ത്യയിലെങ്ങുംനിന്നു് സന്ദർശകരുടെ പ്രവാഹം. വിശിഷ്ടാതിഥികളെല്ലാം വന്നുനിറഞ്ഞു. പുതിയ ദിവാനും പുതിയ ഭരണകാര്യോപദേഷ്ടാവും സപരിവാരം സ്ഥാനോചിതമായ ഗാംഭീര്യത്തിനു ലോപം വരുത്താതെ എല്ലാ ചടങ്ങുകളിലും പങ്കുകൊണ്ടു മോടികൂട്ടുന്നു.

ആയിരത്തി തൊണ്ണൂറെറാൻപതു കർക്കടകത്തിലെ ആ അത്യാഹിതത്തിൻെറ,—മഹാരാജർഷി ശ്രീമൂലം തിരുനാൾ തിരുമനസ്സിലെ ആകസ്മികമായ സ്വർഗ്ഗാരോഹണത്തിന്റെ,—കദനതിമിരം തീരാതെ തങ്ങിനില്ക്കുന്ന ജനഹൃദയങ്ങളിൽ എൺപത്തിഏഴ മാസത്തിനുശേഷം ആഹ്ലാദദീപം കൊളുത്തുവാൻ വരപ്രസാദംപോലെ വന്നെത്തിയ ശ്രീചൈത്രോത്സവം. അതിന്റെ ആഡംബരക്കൊഴുപ്പു് രാജവീഥികളും ഉപവീഥികളും നിറഞ്ഞുകവിഞ്ഞു് ഒഴുകുകയാണു്. എങ്ങും എങ്ങും തിക്കും തിരക്കും ഉത്സാഹവും ആഹ്ലാദവും!

രാജകീയാഘോഷങ്ങളുടെ പഴയ പടിത്തരങ്ങളും ചടങ്ങ

കളും ദൈവികവും താന്ത്രികവുമായ കമ്മങ്ങളും മംഗളകരമായി നിൎവ്വഹിക്കപ്പെട്ടന്നു. എന്നാൽ, പതിവിൽക്കവിഞ്ഞ 'വിശിഷ്ടാ'തിഥികളുടെ സാന്നിദ്ധ്യവും പ്രത്യേകിച്ചും ചില നഗരങ്ങളിൽനിന്നുള്ള ക്ഷണിതാക്കളുടെ ആധിക്യവും സംശയാസ്പദമാംവണ്ണം പ്രകടമായിത്തോന്നി, ചിലരുടെ നോട്ടത്തിൽ. ഒരു മഹാനഗരമല്ലേ. പലരും ചിലതൊക്കെ മന്ത്രിച്ചു. പലതും കാട്ടുതീപോലെ പടൎന്നു. പല വിശേഷവാൎത്തകളും, ഉള്ളതും ഇല്ലാത്തതും, രഹസ്യസംഭാഷണരീതിയിൽ പട്ടണം നിറഞ്ഞു. അന്തരീക്ഷത്തിൽ തങ്ങിനിന്നു!

എങ്ങുമൊരു നേരിയ അസ്വാസ്ഥ്യം, ഒരു ഭയം! പലരും ചിന്തിക്കാൻതുടങ്ങി. തങ്ങളേപ്പററി, രാജ്യത്തേപ്പററി, ഭാവിയേപ്പററി. ചിന്തയ്ക്കു ചൂടുപിടിച്ചു. സംസാരിക്കാൻമാത്രം ഭയം. ഇതിനു മുൻപു പരിഗണിക്കേണ്ടിവന്നിട്ടില്ലാത്ത ചില മണ്ഡലങ്ങളിലേയ്ക്കു പാഞ്ഞുതുടങ്ങീ, പൗരബോധത്തിന്റെ ചകിതചിന്തകൾ! എല്ലാം അവ്യക്തം, പൂൎവാപരവിരുദ്ധം. ആശാനാളങ്ങൾ പുകഞ്ഞെരിയുന്നതുപോലെ ഒരു തോന്നൽ, നില്ക്കുന്ന തറ കുലുങ്ങുന്നതുപോലെ!

നേരത്തേതന്നെ ഒരു പൗരമഹായോഗത്തിന്റെ വിജ്ഞാപനപത്രം നഗരത്തിലെങ്ങും പറന്നെത്തിയിരുന്നു. മദ്രാസിൽനിന്നും വന്നെത്തിയ സുപ്രസിദ്ധനായ ശ്രീ ജി. ശങ്കരൻ നായർ, ശ്രീ കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള, ശ്രീ മന്നം മുതലായ പ്രശസ്തവാഗ്മികൾ പ്രസംഗിക്കുന്നതാണെന്നും അറിയിച്ചിരുന്നു. സായാഹ്നമായപ്പോഴേയ്ക്കും പുത്തൻകച്ചേരിക്കു പുറകിലുള്ള മൈതാനം ഒരു മനുഷ്യമഹാസമുദ്രമായി മാറി. മൈതാനത്തിനു വെളിയിൽ തെക്കുകിഴക്കേ മൂലയ്ക്കു തയ്യാറാക്കിയിരുന്ന പ്രസംഗവേദിക്കു ചുററും പോലീസ്സംഘം നിലയുറപ്പിച്ചിരുന്നു. യോഗം ഗവണ്മെന്റിനെതിരാണെന്നും അറസ്റ്റുകൾ നടക്കുമെന്നും തല്പരകക്ഷികൾ മുൻകൂട്ടി പ്രചരണം നടത്തിയിട്ടും ആൾക്കൂട്ടം വൎദ്ധിക്കുകയാണുണ്ടായതു്.

പുതിയ രാഷ്ട്രീയത്തിന്റെ കുടിലതന്ത്രങ്ങൾ വളൎന്നിട്ടില്ലാത്ത തിരുവനന്തപുരം നഗരത്തിൽ അതിന്റെ വിത്തു പാകുവാനുള്ള നടപടികൾ പുറത്തുനിന്നു വന്ന കറുത്ത കയ്യുക

ളുടെ സഹായത്താൽ ആസൂത്രിതമായി. പൗരമഹായോഗം കലക്കി കശപിശയിലവസാനിപ്പിക്കാനും പോലീസ് ഇട പെടത്തക്ക സാഹചര്യം സൃഷ്ടിക്കുവാനും വേണ്ടി ഒരുക്ക പ്പെട്ട ഒരു കൂട്ടർ അവിടെ നേരത്തെ എത്തിയിരുന്നു. യോഗം ആരംഭിച്ചു. പ്രതീക്ഷാനിർഭരമായ ഹൃദയത്തോടുകൂടി പൗര ബോധമുള്ള സദസ്യർ ശ്രദ്ധാപൂർവ്വം വർത്തിച്ചു. ശ്രീ ജി. ശങ്കരൻ നായരുടെ പ്രസംഗത്തിനിടയിൽ ആതിഥ്യമര്യാദപോലും ലംഘിച്ചു കൂക്കുവിളിയും കല്ലേറും നടന്നു. ഒരു വിധത്തിൽ പ്രസംഗം പൂർത്തിയാക്കി. ബഹളക്കാർ അക്രമമാർഗ്ഗംതന്നെ സ്വീകരിച്ചു. പ്രസംഗവേദിയെ സമീപിക്കുവാനും ഇരിക്കുന്ന വരുടെ ഇടയിൽ കുഴപ്പമുണ്ടാക്കുവാനും അവർ ശ്രമിച്ചു. പ്രസം ഗത്തിനിടയിൽ ശ്രീ കോട്ടൂരിനു കല്ലേറുകൾ ഏററു. ഒന്നു രണ്ടു മുറിവുകൾ പററിയിട്ടും ആ യുവധീരൻ ശിരസ്സുയർത്തി മാറുകാണിച്ചുനിന്നു പ്രസംഗം തുടന്നു. അക്രമം ക്രമാതീതമാ യി, സദസ്സ് അമർഷം കൊണ്ടു, യോഗം പിരിച്ചുവിടപ്പെ ട്ടേക്കുമെന്നമട്ടായി. ശ്രീ കോട്ടൂർ പ്രസംഗം അവസാനിപ്പി ച്ചു. ശ്രീ മന്നം പ്രസംഗിക്കുന്നതാണെന്ന് അദ്ധ്യക്ഷൻ വി ളിച്ചുപറഞ്ഞു.

ശ്രീ മന്നം ശാന്തഗംഭീരനായി ഒരു ചെറുപുഞ്ചിരിയോ ടുകൂടി പ്രസംഗവേദിയിൽ തലയുയർത്തിനിന്നു സദസ്സിനെ വീ ക്ഷിച്ചു. ഖദർഷാളിന്റെ ഒരററംകൊണ്ടു തല തുടച്ചു. ചെറു ഗർജ്ജനതുല്യമായ ശബ്ദം പുറപ്പെടുവിച്ച് കണ്ഠം ശരിപ്പെടു ത്തി. സദസ്സ് മിക്കവാറും ശാന്തമായി. എങ്കിലും കുഴപ്പം സൃ ഷ്ടിക്കുവാൻ നിയുക്തരായവർ നിരന്നുനിന്ന് അപശബ്ദങ്ങൾ തുടരുവാനുള്ള ഭാവമായി. കൂട്ടത്തിൽ കാര്യങ്ങൾ ശരിക്കു ധരിക്കാതെ ഒരു സെററു കോളേജുവിദ്യാർത്ഥികളും.

തലസ്ഥാനനഗരിയിൽ പഠിച്ചുവളന്ന്, എല്ലാ യുവജന സംരംഭങ്ങളിലും സജീവമായി സഹകരിച്ച് അഭ്യസ്തവിദ്യ രായ യുവാക്കളുടെയും കലാലയവിദ്യാർത്ഥികളുടെയും സ്നേഹ ഭാജനമായ ശ്രീ കോട്ടൂരിനെ കല്ലെറിഞ്ഞും കൂവിയും ഇരു ത്തിക്കളഞ്ഞ സദസ്സ്! തിരുവനന്തപുരവുമായി അന്നു നിര ന്തരസമ്പക്കബന്ധമില്ലാത്ത ശ്രീ മന്നം, കോളേജുവിദ്യാർത്ഥി

കളിൽ പലക്കും അന്നു് അടുത്തുപരിചയമില്ലാത്ത ശ്രീ മന്നം, തല്പരകക്ഷികളുടെ കിങ്കരന്മാരായ കലാപകാരികളുടെമേൽ ആജ്ഞാധികാരം അവകാശപ്പെടാനില്ലാത്ത ശ്രീ മന്നം, ഈ വിവരംകെട്ട സാഹചര്യത്തിൽ ഒരു പ്രസംഗസാഹസത്തിനു മുതിരേണ്ടിയിരുന്നോ എന്നു ശുദ്ധാത്മാക്കൾ ഉല്ക്കണ്ഠാകുലരായി. അനിയന്ത്രിതമായ ബഹളം, കല്ലേറു്, പോലീസിടപെടൽ, അറസ്റ്റ്, പിരിച്ചുവിടീൽ എന്നീ നടപടിശൃംഖലകളുടെ സാദ്ധ്യത എല്ലാവരും തെളിഞ്ഞുകണ്ടു. അശുഭപ്രതീക്ഷകളും ഉല്ക്കണ്ഠയും വർദ്ധിച്ചു. സദസ്സു മിക്കവാറും ആശങ്കാകുലമെങ്കിലും ധാർമ്മികരോഷത്തെ സ്വയം നിയന്ത്രിച്ചു നിശ്ശബ്ദത പാലിച്ചു. കലാപകാരികൾ അവരുടെ സംരംഭങ്ങൾക്കു പ്രാരംഭമിട്ടു.

പുഞ്ചിരി പൊഴിച്ചിരുന്ന ശ്രീ മന്നത്തിൻെറ മുഖം പെട്ടെന്നു ഗൗരവം പൂണ്ടു. ശബ്ദകോലാഹലങ്ങളെ കീഴമർത്തിക്കൊണ്ടു് കേസരിഗർജ്ജനംപോലെ ഒരു നിർദ്ദേശം അവിടെ മുഴങ്ങി:"പ്രിയപ്പെട്ട സഹോദരന്മാരേ! അവിടെ നില്ക്കുന്നവർ പുറകിൽ ഇരിക്കുന്ന സഹോദരന്മാരുടെ സൗകര്യത്തെക്കരുതി ഒന്നിരിക്കണമെന്നപേക്ഷിക്കുന്നു." ആജ്ഞാരൂപത്തിലുള്ള ഈ അപേക്ഷ സാവധാനം ഒന്നുകൂടി ആവർത്തിക്കപ്പെട്ടു. ഒന്നുരണ്ടുപേർ ഇരുന്നു. ചിലർ പുറകോട്ടു മാറിനിന്നു. മിക്കവരും കേട്ടഭാവം നടിച്ചേ ഇല്ല.

ആ ഗർജ്ജനം വീണ്ടും മുഴങ്ങി. ശകാരമാണു് എല്ലാവരും പ്രതീക്ഷിച്ചതു്. പക്ഷേ, ഒരു കുടുംബകാരണവരുടെ ഗൗരവസ്വരത്തിൽ അനന്തിരവരെ അഭിനന്ദിക്കുന്ന മട്ടിലായിരുന്നു ആ പ്രസംഗധാര: "യുവസ്നേഹിതരേ! യാതൊരു കല്മഷവും കൂടാതെ നിർഭയരായി നില്ക്കുന്ന നിങ്ങളെ ഞാൻ അഭിനന്ദിക്കുന്നു. അടിപതറാതെ അണിമുറിയാതെ ഏതു ദുർഘടഘട്ടത്തിലും നിവർന്നുനിന്നു മാറുകാണിക്കാൻ കഴിവുള്ള നിങ്ങളെ എത്ര അഭിനന്ദിച്ചാലും മതിയാകയില്ല. നമ്മുടെ രാജ്യം അധികം താമസിയാതെ ഒരു വിപൽസന്ധി തരണം ചെയ്യേണ്ടിവരുന്ന ലക്ഷണം കാണുന്നു. ഇന്നു് നിങ്ങൾ ഇവിടെ പ്രകടിപ്പിച്ച ഈ ധീരമായ നിലപാടു് വഞ്ചിമാതാ

വിന്റെ ഭാവിരക്ഷയിൽ അചഞ്ചലമായ വിശ്വാസം ഉണ്ടാക്കുന്നു. നാം എല്ലാം ഇവിടെ ജനിച്ചുവളർന്നവരാണ്. ഇവിടെത്തന്നെ ജീവിച്ചു മരിക്കേണ്ടവരാണ്. ഒരേ മാതാവിന്റെ വാത്സല്യസന്താനങ്ങളാണ്. മറെറാരു മാതാവ് ഈ ജന്മം നമുക്കുണ്ടാകയില്ല..." ഇപ്രകാരം ഗംഗാപ്രവാഹംപോലെ അനർഗ്ഗളം നിർഗ്ഗളിച്ച ആ പ്രഭാഷണധോരണി ആ രംഗത്തെ നിശ്ശേഷം പിടിച്ചടക്കി വിജയക്കൊടി നാട്ടുകതന്നെ ചെയ്തു. സദസ്സ് നിശ്ശബ്ദമായി. നിന്നവരെല്ലാം ഇരുന്നു. ക്രവലില്ല, കല്ലേറില്ല, എല്ലാ കണ്ണുകളും കണ്ണുകളും ശ്രദ്ധാപൂർവ്വം പ്രസംഗപീഠത്തിലുറപ്പിക്കപ്പെട്ടു. മാസ്മരശക്തിയിൽ പെട്ടവരെപ്പോലെ പോലീസുകാരും ഉദ്യോഗസ്ഥന്മാരും ഉൾപ്പെടെ അവിടെ കൂടിയിരുന്ന ജനതതി ആ ഗംഗാപ്രവാഹമജ്ജനസൗഖ്യം അനുഭവിച്ച് ഇരുന്നുപോയി. മഹായോഗം ഭാവത്തിലും ഫലത്തിലും അത്യന്തം വിജയിച്ചു. കലാപകാരികൾ പശ്ചാത്തപിച്ചുകാണും. തല്പരകക്ഷികളുടെ അടവ് തല്ക്കാലം പൊളിഞ്ഞു.

ശത്രുക്കളെപ്പോലും മിത്രങ്ങളാക്കുന്ന, സഹസ്രാന്തസഹസ്രം ഹൃദയങ്ങളെ ഒരേസമയം ആകർഷിക്കാനും, ആവേശംകൊള്ളിക്കാനും കഴിവുററ ആ അത്യത്ഭുതകരമായ വാഗ്വിലാസത്തെ നമിച്ചുകൊണ്ടായിരിക്കും അന്നത്തെ സദസ്സ് പിരിഞ്ഞത്. മനഃശാസ്ത്രത്തിന്റെയും ഡിസിപ്ലിൻപരിപാലനത്തിന്റെയും തത്വങ്ങളും പ്രായോഗികപ്രക്രിയകളും അഭ്യസിക്കുന്ന ഒരു എൽ. ററി. വിദ്യാർത്ഥിയായിരുന്ന എനിക്ക് അന്നത്തെ പൗരമഹായോഗത്തിൽ സംബന്ധിക്കുവാൻ സാധിച്ചതു് പരമഭാഗ്യമായിത്തോന്നി. അത്രമാത്രം പ്രായോഗികപാഠങ്ങളും, ബഹുജനമനഃശാസ്ത്രത്തെപ്പററി കൂടുതൽ കൂടുതൽ ചിന്തിക്കുന്നതിനുള്ള സൂചനകളും അന്നു ലഭിച്ചു.

ശ്രീമന്നം പ്രസംഗകല അഭ്യസിച്ചതല്ല. പ്രസംഗകല പുരുഷരൂപത്തിൽ അവതാരമെടുത്തതാണു് ദ്ദേഹം. വാഗ്ദേവി ആ പുണ്യപുരുഷനെ സ്വയം വരിച്ചതുമാണ്. ആത്മാർത്ഥതയുടെ ലതിക പുഷ്പിച്ചതാണാ വാക്കുകൾ. ദീർഘവീക്ഷണത്തിന്റെ പക്വതയുണ്ടു് ആ ആശയങ്ങൾക്ക്. തുളഞ്ഞിറ

ങ്ങന്ന പരിഹാസവും ഇരുത്തിക്കരയിക്കുന്ന ശകാരവും സംസ്കാരത്തിൻെറ അന്തസ്സായ ഭാഷയിൽ, അശ്ലീലസ്പർശംകൂടാതെ, പാരുഷ്യമോ വിദ്വേഷമോ ദ്യോതിക്കാത്ത ഗംഭീരശൈലിയിൽ പ്രകടിപ്പിക്കുവാനുള്ള അനനുകരണീയമായ ആ കഴിവ് ഒരു മഹാസിദ്ധിയോ ദിവ്യവരപ്രസാദമോ അല്ലെങ്കിൽ പിന്നെയെന്താണ്? ശ്രോതാക്കളുടെ ഹൃദയങ്ങളെ ഇച്ഛാശക്തികൊണ്ടാകർഷിച്ച്, ആത്മാത്ഥതയുടെ ആലക്തിക വശ്യപ്രകാശത്തിൽ കണ്ണഞ്ചുമാറിരുത്തി, വാഗ്വിലാസമാകുന്ന ഇന്ദ്രജാലദണ്ഡിന്റെ ചലനത്തിനൊത്തു തുള്ളിച്ച്, ആവേശംകൊള്ളിച്ച്, സ്വധർമ്മോന്മുഖരാക്കുന്ന അത്ഭുതാവഹമായ ആ സിദ്ധി ഒരാദർശദീപമായി അസ്മാദൃശരിൽനിന്നും എത്രയോ അകന്ന് എത്രയോ ഉയരത്തിൽ നിലകൊള്ളുന്നു! അനന്യാദൃശമായി, അന്യക്ക് അപ്രാപ്യമായി!

ശ്രീ മന്നത്തിൻെറ പ്രഭാഷണം തിരുവനന്തപുരംനഗരത്തിന് അന്നു പുത്തരിയായിരുന്നില്ല. നായർ റഗുലേഷൻ സംബന്ധിച്ചും മററും തലസ്ഥാനനഗരിയിൽ ചേൎന്ന പല നായർമഹായോഗങ്ങളിലും ആ വാക്ഗംഗ പ്രവഹിച്ചിട്ടുണ്ട്. അത്ഭുതസ്തിമിതരായ നായർപ്രമാണികൾ അന്നു മുക്തകണ്ഠം പ്രശംസിച്ചിട്ടുമുണ്ട്. വൈക്കം സത്യാഗ്രഹജാഥ വിജയപൂൎവ്വം നയിച്ച്, രാജധാനിയിലെത്തി 1100 തുലാമാസത്തിലെ ആ സുദിനത്തിൽ കൂടിയ മഹായോഗത്തിൽ ഹൈന്ദവജനതയെ ആവേശംകൊള്ളിച്ച പ്രഭാഷണതീൎത്ഥത്തിൽ അനന്താലയം ആറാടിയിട്ടുണ്ട്. ഹൈന്ദവപ്രമാണികൾ ഭക്തിപൂൎവ്വം കൂപ്പുകൈകൾ അൎപ്പിച്ചിട്ടുമുണ്ട്. എന്നാൽ ഒരു പ്രത്യേക ജാതിയുടെയോ മതത്തിൻെറയോ വക്താവാകാതെ, രാജ്യത്തിന് വിപൽഘട്ടം ആസന്നമാകുന്നു എന്നു കണ്ടറിഞ്ഞു്, രാജ്യശ്രേയസ്സുമാത്രം ലക്ഷ്യമാക്കി നാടിൻെറ ഉത്തമതാല്പൎയ്യങ്ങളിലേയ്ക്കു് ജാതിവൎഗ്ഗമതപരിഗണനകൂടാതെ, പൊതുജനങ്ങളെ ആഹ്വാനംചെയ്ത ഈ പ്രഭാഷണം ഒരുപക്ഷേ ആദ്യത്തേതായിരുന്നിരിക്കാം. മാത്രമല്ല, രാജഭരണം ഭാരതമെങ്ങും കൊടികുത്തി വാണകാലം, മഹാരാജാവിൻെറ സ്ഥാനാരോഹണമഹോത്സവം ആഘോഷിക്കുന്ന രാജധാനിയുടെ ഹൃദയ

സ്ഥാനത്തുവച്ച്, പ്രതാപവാന്മാരായ പുതിയ ദിവാൻജി, ഭരണകാര്യോപദേഷ്ടാവ് എന്നിവരുടെ തിരപ്പുറപ്പാടിന്റെ താളമേളതകൃതികൾക്കിടയ്ക്കു്, പൗരഹൃദയസഹസ്രങ്ങളെ ആകർഷിച്ചു നിറുത്തി കർമ്മനിരതരാക്കി ജനകീയാശയബീജങ്ങൾ വാരിവിതറിയ ആ പ്രഭാഷണം അവിസ്മരണീയമായ ഒരു ചരിത്രസംഭവമായി അവശേഷിക്കുയാണ്!

അന്ന് ആ സരസ്വതീധാരയിൽ ആമഗ്നരായിരുന്നുപോയ ശ്രോതാക്കൾ അതിലെ വ്യംഗ്യങ്ങളുടെയും സൂചനകളുടെയും അർത്ഥവ്യാപ്തി ശരിക്കു മനസ്സിലാക്കിയോ എന്തോ? എങ്കിലും ആ വിത്തുകൾ പാറപ്പുറത്തല്ല പതിച്ചതു്. അഭ്യസ്തവിദ്യരായ ജനസഞ്ചയത്തിന്റെ ഹൃദയകേദാരത്തിലാണ്. നൂറും മുന്നൂറും മേനി വിളയത്തക്കവണ്ണം അതു തഴച്ചുവളരുക തന്നെ ചെയ്തു എന്ന് നമ്മുടെ നാടിന്റെ അനന്തരചരിത്രം തെളിയിച്ചുകഴിഞ്ഞിട്ടുണ്ട്. വശ്യവചസ്സായ പ്രവാചകനെപ്പോലെ ബഹുദൂരം ഭാവിയിലേയ്ക്കു നോക്കിക്കാണാൻ കഴിഞ്ഞ അദ്ദേഹം, തികഞ്ഞ ആത്മാർത്ഥതയോടെ ഉത്തമവിശ്വാസപൂർവ്വം അന്നു ചെയ്ത പ്രഭാഷണത്തിൽ സൂചനാരൂപത്തിൽ ഉൾക്കൊള്ളിച്ചിരുന്ന പ്രവചനങ്ങൾ എല്ലാംതന്നെ കാൽ നൂററാണ്ടിനുള്ളിൽ സംഭവിച്ചുകഴിഞ്ഞിരിക്കയാണ്. നമ്മുടെ നാടിനെ ഇനിയും ദീർഘകാലം അനുഗ്രഹിക്കുവാൻ ജഗദീശ്വരൻ അദ്ദേഹത്തിനു് ദീർഘായുസ്സും ആരോഗ്യവും നല്കുമാറാകട്ടെ! അഭൗമമായ ആ സരസ്വതീവൈഭവത്തിന്റെ മുൻപിൽ കൃതജ്ഞതാമൂകരായി നമുക്കു കൂപ്പുകൈകൾ അർപ്പിക്കാം!

കെ. എം. ചാണ്ടി

# മന്നവും വിമോചനസമരവും

ലോകചരിത്രം പരിശോധിച്ചാൽ ഓരോ പ്രതിസന്ധിഘട്ടത്തിലും ജനങ്ങൾക്ക് നേതൃത്വംനല്കി അപകടത്തിൽനിന്നും അവരെ രക്ഷിക്കുന്ന വ്യക്തികളെ നമുക്ക് കാണാൻകഴിയും. ചിന്നിച്ചിതറിക്കിടക്കുന്ന ജനങ്ങളെ ഏതെങ്കിലും ഒരു ആദർശത്തിൻെറപേരിൽ ഒന്നിച്ചണിനിരത്തി അവരുടെ ഐക്യശക്തിയിലൂടെ ആദർശം സ്ഥാപിക്കുന്നതിന്, സ്വാതന്ത്ര്യരഹിതമായി തത്വദീക്ഷയോടെ ധീരമായി പോരാടാൻ സന്നദ്ധരാകുന്ന ആദർശപുരുഷന്മാർക്ക് മാത്രമേ, സാധിക്കൂ. ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിൽ ഗാന്ധിജിയും, അമേരിക്കൻ സ്വാതന്ത്ര്യസമരത്തിൽ വാഷിങ്ടണും, യുദ്ധകാലത്തു് ചർച്ചിലും, അടുത്തകാലത്തു് ഫ്രാൻസിൽ ഡിഗാളും, അതാതു് ജനതയുടെ ആശയാഭിലാഷങ്ങൾക്ക് രൂപംനല്കി ജനങ്ങളെ ഐക്യപ്പെടുത്തി അവരുടെ ആദർശങ്ങൾ വിജയിപ്പിക്കയാണു് ചെയ്തതു്. ഇങ്ങനെ ഓരോ കാലഘട്ടങ്ങളിലും ജനങ്ങളുടെ ആശയാഭിലാഷങ്ങളുടെ പ്രതീകങ്ങളായി പ്രത്യക്ഷപ്പെടാറുള്ള വ്യക്തികളെ നാം മഹാന്മാരെന്നു വിളിക്കുന്നു. ആധുനികകേരളത്തിൽ ഇപ്രകാരമുള്ള 'മഹാൻ'എന്ന പേരിന്നു്അർഹനായ ഒരുവ്യക്തി ശ്രീ മന്നം മാത്രമാണെന്നു്എവരും സമ്മതിക്കും.

നിസ്വാർത്ഥസമുദായസേവകനും സാമൂഹ്യപരിഷ്കർത്താവുമായ ശ്രീ മന്നത്തിൻെറ മഹത്വം ശരിയായി വ്യക്തമാക്കുന്നതിനും 'മഹാൻ' എന്ന പദം അദ്ദേഹത്തിനു് കേരളചരിത്രത്തിൽ ചിരപ്രതിഷ്ഠമാക്കുന്നതിനും സന്ദർഭംനല്കിയതു് വിമോചനസമരത്തിനു് അദ്ദേഹം നല്കിയ നേതൃത്വമാണു്. ഇന്നദ്ദേഹത്തെ കേരളജനത ഭാരതകേസരി, മന്നത്തപ്പൻ

എന്നൊക്കെ സ്നേഹത്തോടെ വിളിക്കുന്നു. സമരകാലത്തു് കേരളമൊട്ടാകെ ഉയന്നുകേട്ട മുദ്രാവാക്യമാണു്, "മന്നത്തപ്പൻ ഞങ്ങളുടെ നേതാവെങ്കിൽ സമരം ഞങ്ങൾ വിജയിക്കും."

സ്ത്രീകളും, കുട്ടികളും, വൃദ്ധന്മാരും, വൃദ്ധകളും ആത്മവിശ്വാസത്തോടെ ഈ മുദ്രാവാക്യം രാജ്യത്തിൻെറ ഒരതിത്തി മുതൽ മറ്റെ അതിത്തിവരെ ഉച്ചശബ്ദത്തിൽ ആത്തുവിളിച്ചു.

കുഞ്ഞുകുട്ടികൾ, അവരുടെ അച്ഛനിൽ ശക്തിയും രക്ഷയും ദശിക്കുന്നു. അച്ഛൻെറ സംരക്ഷണം അവക്കു പൂണ്ണമായ സുരക്ഷിതാബോധം നല്കുന്നു. ഒരച്ഛൻ തൻെറ ശവശരീരത്തിൽ ചവിട്ടിയല്ലാതെ തന്റെ കുഞ്ഞിനെ ഒരു ശത്രു ആക്രമിക്കാൻ സമ്മതിക്കയില്ല. ആയതിനാലാണു് മക്കൾക്കു് അച്ഛനിൽ ഇത്ര വിശ്വാസം. അരക്ഷിതരായ കേരളജനത എൺപത്തിമൂന്നുകാരനായ ശ്രീ മന്നത്തിൽ ധീരനും, നിസ്വാത്ഥനും, ആദശസമ്പന്നനും, അച്ഛനെപ്പോലെ വിശ്വസിക്കാവുന്നവനുമായ ഒരു നേതാവിനെ കണ്ടെത്തി. അദ്ദേഹത്തിന്റെ പിന്നിൽ ജാതിക്കും, മതത്തിനും, രാഷ്ട്രീയ ചേരിതിരിവുകൾക്കും ഗ്രൂപ്പുകൾക്കും, അതീതമായി ജനങ്ങൾ ഒരുമിച്ചുകൂടി. എല്ലാ കണ്ഠങ്ങളിൽനിന്നും "മന്നത്തപ്പാ" എന്ന വിളികൾ ഉയന്നു. ആ വിമോചനമന്ത്രം അറബിക്കടലിലെ അലകളെക്കാൾ ഉഗ്രതരമായി കേരളമാകെ മാറെറാലിക്കൊള്ളുകയും ചെയ്തു.

പലരെയും കൂടുതൽ അടുത്തറിയുമ്പോൾ, നേരത്തെ അവരെക്കുറിച്ചു പുലത്തിപ്പോന്ന മതിപ്പും, ബഹുമാനവും കുറഞ്ഞുപോവുക സാധാരണയാണു്. പക്ഷേ, ശ്രീ മന്നത്തിനെ സംബന്ധിച്ചിടത്തോളം അദ്ദേഹവുമായി അടുക്കുകയും, ഒന്നിച്ചു പ്രവത്തിക്കുകയും ചെയ്തിട്ടുള്ളവക്കു് മറിച്ചുള്ള അനുഭവമാണു് ഉണ്ടാവുക. ശ്രീ മന്നത്തിന്റെ കൂമ്മബുദ്ധിയും ആദശനിഷ്ഠയും, സത്യസന്ധതയും, അദ്ദേഹത്തെ പരിചയപ്പെടുന്നവരെ അദ്ദേഹത്തിൻെറ ഭക്തന്മാരായി മാററുന്നതിൽ ഇന്നെനിക്കു് അത്ഭുതമില്ല. വിമോചനസമരകാലത്തു് അദ്ദേഹത്തിൻെറ ഒരു സഹപ്രവത്തകനായി, പ്രവത്തിക്കാൻ ഇടവന്നതു് ഒരു മഹാഭാഗ്യമായി ഈ ലേഖകൻ കരുതുന്നു.

വിമോചനസമരം മനസ്സിൽമാത്രം രൂപംകൊണ്ടിരുന്ന കാലത്തു് അദ്ദേഹത്തോടൊത്തിരുന്ന പല ആലോചനകളിലും പങ്കുകൊള്ളുവാൻ എനിക്കു സന്ദർഭം ലഭിച്ചിട്ടുണ്ടു്. ജനാഭിലാഷങ്ങളെ കണക്കിലെടുക്കാതെ, പാർട്ടിയുടെ ഏകാധിപത്യം സ്ഥാപിക്കുന്നതിനു ശ്രമിച്ചുകൊണ്ടിരുന്ന കമ്മ്യൂണിസ്റ്റ്ഭരണം തുടച്ചുമാററണമെങ്കിൽ, കേരളത്തിലെ ജനങ്ങളുടെ ഇടയിൽ ദൃഢമായ ഐക്യം കൈവരുത്താതെ സാദ്ധ്യമല്ലെന്നും, സുസംഘടിതമായ ഒരു പാർട്ടിയുടെ ഭരണത്തിൻകീഴിൽ ഈ ഐക്യം സാധിക്കുക അത്ര എളുപ്പമല്ലെന്നും അദ്ദേഹത്തിനു നന്നായി അറിയാമായിരുന്നു. പോരെങ്കിൽ, ഈ സംസ്ഥാനത്തെ ജനാധിപത്യരാഷ്ട്രീയപാർട്ടികളിൽ നിലനിന്നിരുന്ന അനൈക്യവും, ശ്രൃംഖലതിരിവും, വ്യക്തിത്വവും, ആദർശനിഷ്ഠയുമുള്ള നേതാക്കളുടെ അഭാവവും, പ്രശ്നം കൂടുതൽ സങ്കീർണ്ണതരമാക്കിയിരുന്നു. എന്നാൽ അസാദ്ധ്യമായതു സാധിക്കുവാനുള്ള വലിപ്പവും ആഴവും അദ്ദേഹത്തിന്റെ ഹൃദയത്തിനുണ്ടായിരുന്നുവെന്നു് ആ കാലഘട്ടങ്ങളിൽ അദ്ദേഹവുമായുണ്ടായ അടുത്ത സമ്പർക്കത്തിൽനിന്നും എനിക്കു് അനുഭവപ്പെട്ടു.

ആദ്യം നായരെയും, പിന്നീടു നായരെയും ക്രിസ്ത്യാനിയെയും, തുടന്നു് ഇതരസമുദായങ്ങളെയും സമരസന്നദ്ധരാക്കണമെന്നും, അങ്ങനെ എല്ലാ സമുദായങ്ങളും ജനങ്ങളും സമരരംഗത്തിറങ്ങിക്കഴിയുമ്പോൾ കമ്മ്യൂണിസ്റ്റ്ഭരണം ആടിത്തുടങ്ങുമെന്നും നേരത്തെക്കൂട്ടി കാണുവാനും അതനുസരിച്ചു പരിപാടിയിട്ടു പ്രവത്തിക്കാനും കഴിഞ്ഞതുകൊണ്ടു മാത്രമാണു് വിമോചനസമരം വിജയിച്ചതു്. സമരരംഗത്തേയ്ക്കിറങ്ങുവാൻ ഉറച്ചുകൊണ്ടുള്ള ആദ്യത്തെ കാൽവയ്പാണു് 1959 മെയ് 17-ാം തീയതി ചങ്ങനാശേരിയിൽ കൂടിയ ജനപ്രതിനിധിസമ്മേളനം. കേരളത്തിൻെറ എല്ലാഭാഗങ്ങളിൽനിന്നുമായി വന്നിരുന്ന 500-ൽപരം ജനപ്രതിനിധികൾക്കു്, ഏതാണ്ടു് ഒന്നേകാൽ മണിക്കൂർ നീണ്ടുനിന്ന ശ്രീ മന്നത്തിന്റെ അദ്ധ്യക്ഷപ്രസംഗം, ഒരു പുതിയ ഉണർവ്വും ആത്മവിശ്വാസവും നല്കി. ഉണ്ടാകാൻപോകുന്ന സമരത്തിൻെറ ഭീകര

തയും കമ്മ്യൂണിസ്റ്റ് സർക്കാർ ഉപയോഗിച്ചേക്കാവുന്ന നിഷ്ഠുര മർദ്ദനമുറകളും പലരും വിവരിച്ചെങ്കിലും ശ്രീ മന്നത്തിന്റെ നിശ്ചയദാർഢ്യത്തിന്റെ മുമ്പിൽ അവയെല്ലാം വെള്ളത്തിലെ കുമിളകൾപോലെ പൊലിഞ്ഞുപോകുകയാണുണ്ടായതു്.

കേരളജനത അഭിലഷിച്ചിരുന്നതും, എന്നാൽ അസാദ്ധ്യമെന്നു കരുതിയിരുന്നതുമായ കാര്യം സാധിക്കണമെന്നു തീരുമാനിച്ചു. മന്ത്രിസഭയെ നിഷ്കാസനം ചെയ്യണമെന്നുള്ള മെയ് 1-ാംതീയതിയിലെ തീരുമാനം, വേണ്ടതെന്നു കരുതി ചെയ്തതെന്നല്ലാതെ, സാധിക്കുമെന്നു കരുതി, പലരും അനുകൂലിച്ചുവെന്നു് ഇന്നും ഞാൻ കരുതുന്നില്ല. അസാദ്ധ്യകാര്യം സാധിക്കുമെന്നു പ്രഖ്യാപിച്ചുകൊണ്ടു് ജനങ്ങൾക്കു് ആത്മവിശ്വാസം നല്കിയ ശ്രീ മന്നത്തിന്റെ സർവ്വസൈന്യാധിപത്യത്തിൽ, ഈ ലേഖകൻ കൺവീനറായുള്ള ഒരേഴംഗ വിമോചനസമരസമിതി അന്നു രൂപംകൊള്ളുകയും, അന്നുമുതൽ ഒരു കൊടുങ്കാററുപോലെ വിമോചനസമരം ഭരണകൂടത്തെ ഉലയ്ക്കുവാൻ ആരംഭിക്കുകയും ചെയ്തു.

1959 മേയ്, ജൂൺ മാസങ്ങളിൽ എൺപത്തിമൂന്നു വയസ്സുകാരനായ ശ്രീ മന്നം ചെയ്തപോലുള്ള കഠിനാദ്ധ്വാനം, മുപ്പത്തിയെട്ടുകാരനായിരുന്ന എനിക്കുപോലും സാധിച്ചിരുന്നില്ല. ഉച്ചയ്ക്കു് ഒരുമണിമുതൽ ആറുമണിവരെയുള്ള സാഘോഷമായ എതിരേല്പും, സന്ധ്യമുതൽ രാത്രി രണ്ടുമണിവരെയുള്ള പൊതുയോഗങ്ങളും അന്നത്തെ അനുദിന പരിപാടിയായിരുന്നു. ഉച്ചഭക്ഷണം കഴിഞ്ഞയുടനെതന്നെ രഥത്തിൽ കയറി അഞ്ചും ആറും മണിക്കൂറുകൾ നീണ്ടുനില്ക്കുന്ന സ്വീകരണപരിപാടി, "മന്നത്തപ്പാ" എന്നാർത്തുവിളിച്ചുകൊണ്ടു തിങ്ങിക്കൂടുന്ന ജനതതിയിൽ വിശ്വാസവും ധൈര്യവും കൈവരുത്തത്തക്ക വാത്സല്യത്തോടും പുഞ്ചിരിയോടുംകൂടി കഴിച്ചശേഷമാണു്, ലക്ഷക്കണക്കിനു ജനങ്ങൾ സംബന്ധിക്കുന്ന പൊതുയോഗങ്ങളിൽ നീണ്ട രണ്ടു പ്രസംഗങ്ങൾ ചെയ്യുന്നതു്. സാധാരണയോഗങ്ങളിൽ ജോലിത്തിരക്കു ഭാവിക്കുന്ന നമ്മുടെ പല പ്രാസംഗികരും ചെയ്യുന്നപോലെ, ശ്രീ മന്നം അദ്ധ്യക്ഷത വഹിക്കുന്ന യോഗങ്ങളിൽ പ്രസംഗം

കഴിഞ്ഞു സ്ഥലംവിടുന്ന പതിവു് അദ്ദേഹത്തിനില്ല. എല്ലാ പ്രസംഗങ്ങൾക്കുംശേഷം തന്റെ ഉപസംഹാരംകൊണ്ടു്, മററു പ്രസംഗങ്ങൾമൂലം വല്ല പോരായ്മയും സംഭവിച്ചിട്ടുണ്ടെങ്കിൽ അതുംപരിഹരിച്ചശേഷമേ അദ്ദേഹം സ്ഥലംവിടാറുള്ളു. പലദിവസങ്ങളിലും യോഗങ്ങൾക്കു ശേഷം ചങ്ങനാശേരിയിൽ ഞങ്ങൾ തിരിച്ചെത്താറുള്ളതു് വെളുപ്പിനു നാലുമണിക്കാണെങ്കിലും, അടുത്ത ദിവസത്തെ പരിപാടികൾക്കു രാവിലെ മുതൽ യാതൊരു കോട്ടവും സംഭവിക്കാറില്ലെന്നുള്ളതു് അത്ഭുതകരമായി തോന്നിയിട്ടുണ്ടു്

ജൂൺ 13–നു് ആണല്ലോ സമരമാരംഭിച്ചതു്. കോൺഗ്രസ്സ്, പി. എസ്. പി. ലീഗ് രാഷ്ട്രീയകക്ഷികളുടെ സഹകരണം സമ്പാദിച്ചുകൊണ്ടു് സമരം മുന്നോട്ടു കൊണ്ടുപോകാനുള്ള ബുദ്ധിമുട്ടുകളും, അവ തരണംചെയ്യുന്നതിൽ ശ്രീ മന്നം പ്രദർശിപ്പിച്ചിട്ടുള്ള വിശാലവീക്ഷണവും നമ്മുടെ രാഷ്ട്രീയരംഗത്തെ ഒരു പുതിയ അനുഭവമായി എനിക്കു തോന്നി. രാഷ്ട്രീയപാർട്ടികളുടെ യശസ്സു നിലനിർത്തുന്നതിനും, വർദ്ധിപ്പിക്കുന്നതിനും അദ്ദേഹം ബോധപൂർവ്വം താഴ്ന്നുകൊടുത്തിട്ടുള്ള അവസരങ്ങൾ അനേകമാണു്. എല്ലാ യശസ്സും രാഷ്ട്രീയപാർട്ടികൾക്കും അവയുടെ നേതാക്കന്മാർക്കും ആയിരിക്കണമെന്നു ശ്രീ മന്നത്തിനു നിർബ്ബന്ധമുണ്ടായിരുന്നു. തെരഞ്ഞെടുപ്പുകളെ നേരിടേണ്ടതും, ഭാവിയിൽ രാജ്യം ഭരിക്കേണ്ടതും അവരാണെന്നു് മുൻകൂട്ടി കണ്ടുകൊണ്ടാണു് അന്നുതന്നെ അദ്ദേഹം പ്രവർത്തിച്ചതു്.

ആരംഭത്തിൽത്തന്നെ സമരം പരാജയപ്പെടുത്തണമെന്ന കരുതലോടെയാണു് സർക്കാർ വിമോചനസമരത്തെ നേരിട്ടതു്. ജൂൺ 13–നുതന്നെ അങ്കമാലിയിൽ വെടിവെയ്പു നടന്നു. രണ്ടുദിവസത്തിനുള്ളിൽ വെട്ടുകാട്ടിലും പുല്ലുവിളയും വീണ്ടും വെടിവെച്ചു. ഏതാനും ദിവസങ്ങൾക്കുള്ളിൽ ഫ്ളോറിയുടെ മരണത്തിനിടയാക്കിയ ചെറിയതുറ വെടിവെയ്പും നടന്നു. വെടിവെയ്പും, ലാത്തിച്ചാർജ്ജും രാജ്യമാകെ അനുഭവപ്പെടുകയും സർക്കാരിന്റെ മർദ്ദനമുറകൾ കൂടുതൽ ഉഗ്രതരമാവുകയും ചെയ്യതോടെ ഈ സാഹചര്യങ്ങളിൽ, സമരം

ദീർഘനാൾ തുടരാൻ വിഷമമെന്ന് പല സ്ഥലങ്ങളിൽനിന്നും അറിയിച്ചുതുടങ്ങി. പലരും ധീരത കൈവെടിഞ്ഞു് നടപടിയെടുക്കാത്ത കേന്ദ്രഗവണ്മെൻറിനേയും കോൺഗ്രസ്സിനേയും പഴിക്കാനുമാരംഭിച്ചു. ഈ അവസരത്തിലാണ് സമരസമിതി പുതിയ ഒരു പരിപാടി ആസൂത്രണം ചെയ്തതു്. അങ്കമാലിയിൽനിന്നാരംഭിച്ച ജീവശിഖകളുടെ പദയാത്ര തിരുവനന്തപുരത്തു് (ജൂലൈ 15) എത്തിച്ചേർന്നതോടെ ജനങ്ങളിൽ പുതിയ ഉണർവ്വും ശുഭപ്രതീക്ഷയും ഉളവാക്കി. വെടിവെയ്പിൽ മൃതരായ 15 രക്തസാക്ഷികളുടെ ജീവശിഖകളുമായി ഗവർണ്ണറുടെ മുമ്പിലെത്തിയ ശ്രീ മന്നം, ആ സന്ദർഭത്തിൽ മന്ത്രിസഭയെ പിരിച്ചയയ്ക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടു ചെയ്ത വികാരപൂർണ്ണമായ അഭ്യർത്ഥന ഗവർണ്ണർ രാമകൃഷ്ണറാവുവിന്റെ ഹൃദയത്തെ അസ്വസ്ഥമാക്കുകയും, കേരളചരിത്രഗതി മാററുന്നതിനു് ആ സംഭവം ഉതകുകയും ചെയ്തെന്നു് വിശ്വസിക്കുന്നവരിൽ ഒരാളാണു് ഈ ലേഖകൻ.

ജൂലൈ 15 കഴിഞ്ഞു് സമരം വീണ്ടും ഒരു പ്രതിസന്ധിഘട്ടത്തിലെത്തി. എല്ലാ രംഗങ്ങളിലും മുൻപന്തിയിൽ സമരം ചെയ്തുകൊണ്ടിരുന്ന നമ്മുടെ വീരാംഗനകളുടെ നേരെ സർക്കാർ സ്വീകരിച്ച മർദ്ദനമുറകൾ ആരെയും ലജ്ജിപ്പിക്കുന്ന തരത്തിലായിരുന്നു. സ്ത്രീകളുടെ മേലുള്ള കിരാതമായ ലാത്തിച്ചാർജ്ജുകളും, മലിനജലം പമ്പുചെയ്യലും, ഭരണകൂടത്തിന്റെ നിഷ്ഠൂരത ജനങ്ങൾക്കു കൂടുതൽ ദൃശ്യമാക്കി. എത്ര നാളാണു് ഈ സമരം നീട്ടിക്കൊണ്ടുപോവുകയെന്ന ചിന്താഗതി പലരിലും കടന്നുകൂടുകയും, വീണ്ടും പരാജയബോധത്തിലേക്കു് പലരും നീങ്ങിത്തുടങ്ങുകയും ചെയ്തു. ഈ അവസരത്തിലാണു് ശ്രീ മന്നം സെക്രട്ടറിയേററിൽ തന്റെ പടക്കുതിരയെ കെട്ടുവാനുള്ള അന്ത്യസമരപരിപാടിയുമായി മുന്നോട്ടുവന്നതു്. 25,000 വാളന്റിയറന്മാരും, അവരെ അനുഗമിക്കുന്ന ലക്ഷക്കണക്കിനു ജനങ്ങളും, ആഗസ്റ്റ് 9-ാം തീയതി തിരുവനന്തപുരത്തെത്തി, മന്ത്രിമാർ ഭരണമൊഴിയുന്നതുവരെ സത്യാഗ്രഹമനുഷ്ഠിക്കുന്നതിനുള്ള പരിപാടി തയാറാക്കിക്കൊണ്ടു് സംസ്ഥാനവ്യാപകമായി സമരസമിതി പ്രവ

ത്തനമാരംഭിച്ചു. പരാജയബോധം കൈവെടിഞ്ഞു് വീണ്ടും ജനങ്ങൾ ആവേശപൂർവ്വം സമരരംഗത്തു് അണിനിരന്നു. ധീരമായ കേരളജനതയും, അവർക്കു് ഐക്യവും, നേതൃത്വവും നല്കിക്കൊണ്ടിരുന്ന മന്നത്തപ്പനും ഇൻഡ്യാഗവമ്മെൻറിൻെറ ശ്രദ്ധയെ ആകർഷിച്ചു. ഇനിയും ഒരു സമരപരിപാടി കൂടി പ്രാവത്തികമാക്കാൻ ഇടവന്നാൽ കേരളം ഒരു രക്തക്കളമായി മാറുമെന്നും, അനേകായിരങ്ങളുടെ ജീവഹാനിക്കു് അതിടയാക്കുമെന്നും കേന്ദ്രഗവമ്മെൻറു് മനസ്സിലാക്കി. ഈ ദുരന്തം ഒഴിവാക്കുന്നതിലേക്കും, കേരളത്തിൽ നിയമസമാധാനം പുനഃസ്ഥാപിക്കുന്നതിനുമായി, ജൂലൈ 31–ാംതീയതി ഇൻഡ്യൻ പ്രസിഡൻറു് കേരളഭരണമേറെറടുത്തുകൊണ്ടുള്ള പ്രഖ്യാപനം ചെയ്തു. "മന്നത്തപ്പൻ ഞങ്ങളുടെ നേതാവെങ്കിൽ സമരം ഞങ്ങൾ വിജയിക്കു"മെന്നുള്ള കേരളജനതയുടെ വിശ്വാസം അങ്ങനെ സഫലമായി.

ജനാധിപത്യവും, ധാമ്മികമൂല്യങ്ങളും കേരളത്തിൽ പുനഃപ്രതിഷ്ഠിച്ച ശ്രീ മന്നം ഇന്നൊരു വ്യക്തിയല്ല. അദ്ദേഹം കേരളജനതയുടെ ആദശങ്ങളുടെ പ്രതീകമാണു്; അദ്ദേഹത്തിൻെറ ശതാഭിഷേകം കേരളത്തിന്റെ ഒരു പൊതു ഉത്സവവുമാണു്. മഹാനായ ഈ നേതാവിൻെറ സേവനം ദീർഘകാലം, അസ്വസ്ഥതകൾ നിറഞ്ഞ നമ്മുടെ നാടിനു് ഇനിയും ലഭിക്കുവാൻ ഇടവരട്ടെയെന്നുള്ള എല്ലാ കേരളീയരുടെയും പ്രാത്ഥനയോടു ചേർന്നുകൊണ്ടു്, ഈ എളിയ സഹപ്രവത്തകനും ആദരാഞ്ജലി ഈ മഹൽസന്ദർഭത്തിൽ അപ്പിക്കുന്നു.

ചാലയിൽ ഡാക്ടർ കെ. പി. പണിക്കർ

# സാമൂഹ്യപരിഷ്കർത്താവായ മന്നം

ഭാരതകേസരി ശ്രീ മന്നത്തുപത്മനാഭനുമായി ആദ്യമായി പരിചയപ്പെട്ടതു് ഇപ്പോഴും ഞാൻ ശരിയായി ഓർമ്മിക്കുന്നുണ്ടു്. അതു് 1916 ആഗസ്റ്റ്മാസത്തിലാണു്. അന്നു് അദ്ദേഹം മന്നത്തു പത്മനാഭപിള്ളയാണു്. ഒന്നാം ലോകമഹായുദ്ധകാലത്തു് മെസോപട്ടാമിയായിൽനിന്നും ജോലികഴിഞ്ഞുവന്ന ഞാൻ ബാംഗ്ലൂരിൽ ഇന്ത്യൻ മെഡിക്കൽസർവ്വീസിൽ ഉദ്യോഗസ്ഥനായി കഴിയുമ്പോൾ അവധിയെടുത്തു് ഒരിക്കൽ വീട്ടിൽവന്നു. ആ തവണത്തെ വരവിൽ എന്റെ വിവാഹം നടത്താൻകൂടി കാരണവർ (ചാലയിൽ രാമകൃഷ്ണപ്പണിക്കർ) തീരുമാനിച്ചിരുന്നു. അമ്മാവന്റെ മകൾതന്നെയാണു വധു എന്നുള്ളതുകൊണ്ടു് വിവാഹത്തിനു പ്രത്യേകിച്ചു് ആലോചനയോ നിശ്ചയമോ മററു ചടങ്ങുകളോ ഒന്നും ആവശ്യമുണ്ടായിരുന്നില്ല. എന്റെ ചെറുപ്പത്തിലുള്ള നായർ വിവാഹസമ്പ്രദായങ്ങൾ ഇന്നുള്ള ചെറുപ്പക്കാർക്കു് അജ്ഞാതമാണു്. അന്നു കെട്ടുകല്യാണം എന്നൊരേർപ്പാടുണ്ടായിരുന്നു. ഒരു തിരുമുൽപ്പാടുവന്നു് കുടുംബത്തിലുള്ള മൂന്നും നാലും പെൺകുട്ടികളുടെ കഴുത്തിൽ മിന്നുകെട്ടുന്ന ഒരേർപ്പാടായിരുന്നു. അതിനുശേഷം മിന്നുകെട്ടുന്ന ആൾക്കു് അവിടെ യാതൊരു കാര്യവുമില്ല. യഥാർത്ഥത്തിലുള്ള വിവാഹം പിന്നീടാണു നടക്കുന്നതു്. അതിനു താലികെട്ടുന്ന ഏർപ്പാടില്ല: 'പുടവകൊട' എന്നാണല്ലൊ നായർവിവാഹത്തിനു പറയാറുള്ളതു്. ഇന്നും പുടവകൊട വിവാഹത്തിലെ അതിപ്രധാനമായ ചടങ്ങാണു്. അന്നത്തെ കെട്ടുകല്യാണച്ചടങ്ങുകൾ നാലുദിവസം നീണ്ടുനിൽക്കുമായിരുന്നു. അതു് ഒരുദിവസ

മാക്കി ചുരുക്കിയതു് സാമൂഹ്യപരിഷ്കാരരംഗത്തിൽ മുന്നോട്ടുള്ള ഒരു കാൽവെപ്പായി അന്നു പരിഗണിച്ചിരുന്നു. ഞങ്ങളുടെ കുടുംബത്തിൽ എൻെറ സഹോദരിയുടെ കെട്ടുകല്യാണത്തോടുകൂടി നാലുദിവസത്തെ ചടങ്ങുകൾ ലഘൂകരിച്ചു് ഒരു ദിവസമാക്കി ചുരുക്കുന്ന പതിവു സ്വീകരിച്ചു.

എൻെറ സഹോദരിയുടെ വിവാഹത്തിനുശേഷം പിന്നീടു നടന്നതു് എൻെറ വിവാഹമാണു്. അന്നു ഞാൻ കത്തുമൂലം പ്രത്യേകം ക്ഷണിച്ചതനുസരിച്ചു് ശ്രീ മന്നം വിവാഹത്തിനു വന്നിരുന്നു. താലികെട്ടു നേരത്തെ കഴിഞ്ഞിരുന്നതുകൊണ്ടു് 'പുടവകൊട'യും മാല ഇടീലും മാത്രം നടത്തേണ്ട കാര്യമേ ഉണ്ടായിരുന്നുള്ളു. വിവാഹച്ചടങ്ങിനിടയ്ക്കു് അല്പസമയം മാത്രമേ ഞാനും ശ്രീ മന്നവുമായി കഴിച്ചുള്ളു. എങ്കിലും ഞങ്ങൾ അന്നു തുടങ്ങിവെച്ച സൗഹൃദം പിൽക്കാലത്തു കൂടുതൽ ദൃഢതരമാവുകയും പല രംഗത്തും ഒന്നിച്ചു പ്രവത്തിക്കുവാനുള്ള ഒരു കമ്മപദ്ധതിയുടെ പ്രാരംഭമാവുകയും ചെയ്തു.

അന്നു മിക്ക വിവാഹസദസ്സുകളിലും ശ്രീ മന്നം തൻെറ പുതിയ ആശയങ്ങളുമായി പ്രത്യക്ഷപ്പെട്ടു് തൻെറ സമുദായക്കാൎക്കു പല ഉപദേശങ്ങളും നൽകാറുണ്ടായിരുന്നു. പഴയ പാരമ്പര്യങ്ങളിൽ മുറുകെ പിടിച്ചുനിന്നിരുന്ന നായർസമുദായത്തിൻെറ മുമ്പിൽ ചെറിയ ചെറിയ കാര്യങ്ങളിൽ പോലും കൈവരുത്തേണ്ട പരിഷ്കാരങ്ങളെപ്പററി അദ്ദേഹം വിവാഹസദസ്സുകളിൽവച്ചു പല ഉൽബോധനങ്ങളും നടത്തി. ഒരു നായർപെൺകുട്ടിയെ ഇന്നൊരുവൻ മിന്നുകെട്ടുകയും നാളെ മറെറാരാൾ പുടവകൊടുക്കുകയും ചെയ്യുന്ന അനാചാരത്തെ എന്നെന്നേക്കുമായി അവസാനിപ്പിച്ചു് ആധുനിക വിവാഹസമ്പ്രദായത്തിലേക്കു് സമുദായത്തെ കൈക്കുപിടിച്ചെത്തിക്കുവാൻ ശ്രീ മന്നത്തിൻെറ പ്രചരണത്തിനു കഴിഞ്ഞു. ഒരു സാമൂഹ്യസേവകൻെറ അഭാവംകൊണ്ടു് നായർ സമൂഹം വീർപ്പുമുട്ടുന്ന ഒരു കാലഘട്ടത്തിൽ ശ്രീ മന്നത്തിന്റെ ഈവിധത്തിലുള്ള സമുദായപരിഷ്കാരങ്ങൾ എത്ര വിലയേറിയവയായിരുന്നു എന്നു പറയേണ്ടതില്ലല്ലൊ.

എന്റെ വിവാഹത്തിനു തമ്മിൽ കണ്ട ശേഷം വളരെ കാലത്തേക്കു ശ്രീ മന്നവുമായി കാണാൻ എനിക്കു് ഇടയുണ്ടായിട്ടില്ല. പിന്നീടു് ആലപ്പുഴയിൽ മുനിസിപ്പൽ എലക്ഷനു് ആദ്യമായി ഞാൻ ജയിച്ച അവസരത്തിൽ എന്നെ അനുമോദിക്കുവാൻ അദ്ദേഹം എന്റെ ആലപ്പുഴയിലുള്ള വസതിയിൽ വരാൻ ഇടയായി. ശ്രീ കൃഷ്ണയ്യങ്കാരുടെ അനുഗ്രഹവും പിൻതുണയും ഉണ്ടായിരുന്ന അനന്തസുബ്രഹ്മണ്യയ്യർ എന്നൊരു വക്കീലായിരുന്നു എന്നെ എതിർത്ത സ്ഥാനാർത്ഥി. പതിവായി മുനിസിപ്പൽ തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിയാകാറും ജയിക്കാറുമുണ്ടായിരുന്ന ശ്രീ കൃഷ്ണയ്യങ്കാർ അത്തവണ നിന്നില്ല. അത്യധികം വാശിയിൽ നടന്ന ഒരു തിരഞ്ഞെടുപ്പായിരുന്നു അതു്. അന്നു സഞ്ചാരത്തിനിടയിൽ വീട്ടിൽ ഇറങ്ങി എന്നെ അനുമോദിച്ചശേഷം പെട്ടെന്നു ശ്രീ മന്നം യാത്രപറഞ്ഞു എങ്കിലും ആ വരവു് പഴയ പരിചയം ദൃഢീകരിക്കുവാൻ വളരെ ഏറെ സഹായകമായി.

ശ്രീ മന്നവുമായി അടുത്തു് ഇടപെടാൻ മറെറാരു അവസരമുണ്ടായതു് ഞാൻ ഓർമ്മിക്കുന്നു. അമ്പലപ്പുഴ നിയോജകമണ്ഡലത്തിൽനിന്നും പഴയ ട്രാവൻകൂർ ലെജിസ്ലേററീവ് കൗൺസിലിലേക്കു് ഒരിക്കൽ ഞാൻ എതിരില്ലാതെ തിരഞ്ഞെടുക്കപ്പെട്ടു. രണ്ടാമത്തെപ്രാവശ്യം തിരഞ്ഞെടുപ്പിൽ എനിക്കു ചില ശക്തിയായ എതിർപ്പുകൾ നേരിടേണ്ടിവന്നു. ശ്രീ എൻ. നാരായണക്കുറുപ്പു്, ശ്രീ തോമ്മസു് ചാണ്ടി മുക്കാടൻ എന്നിവരായിരുന്നു എന്നെ എതിർത്ത മററു രണ്ടു സ്ഥാനാർത്ഥികൾ. ശ്രീ മുക്കാടൻ കത്തോലിക്കാസമുദായത്തിൽപ്പെട്ട സ്ഥാനാർത്ഥി ആയിരുന്നു എങ്കിലും ക്രിസ്ത്യാനികളുടെ പൊതുവേയുള്ള പിൻതുണ എനിക്കാണു കിട്ടിയിരുന്നതു്. ശ്രീ നാരായണക്കുറുപ്പിന്റെ നിലപാടു് എന്നെ അല്പം അസ്വസ്ഥനാക്കാതിരുന്നില്ല. നായർസമുദായം രണ്ടുചേരികളായിത്തിരിഞ്ഞുനിന്നുകൊണ്ടു് ഒരു മത്സരത്തിനു തയ്യാറെടുത്തു. അന്നു ശ്രീ മന്നം ഇടപെട്ടു് ശ്രീ നാരായണക്കുറുപ്പിന്റെ സ്ഥാനാർത്ഥിത്വം പിൻവലിപ്പിക്കുകയും അങ്ങനെ അമ്പലപ്പുഴ താലൂക്കിൽ നായന്മാരുടെ ഇടയിലെ പ്രക്ഷുബ്ധമായിരുന്ന അന്ത

രീക്ഷം ശാന്തമാക്കിത്തീർക്കുകയുംചെയ്തു. അതിനെ തുടർന്നു ശ്രീ മന്നം എനിക്കുവേണ്ടി പ്രചരണത്തിനു സ്വയം ഇറങ്ങിത്തിരിക്കുകയാണുണ്ടായതു്. ആ കാലഘട്ടത്തിൽ ശ്രീ മന്നത്തിന്റെ പ്രസംഗത്തിനു് മനുഷ്യരെ ഇളക്കിമറിക്കത്തക്ക ഒരു വശ്യശക്തി ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഇന്നത്തെ പ്രസംഗങ്ങൾ കേട്ടാൽ അന്നത്തെ പ്രസംഗം കേട്ടിട്ടുള്ളവർക്കു സാരമില്ല. വിമോചനസമരകാലത്തെ അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ ഐതിഹാസികങ്ങളാണെന്നു പരക്കെ അറിയപ്പെടുന്നുണ്ടെങ്കിലും പഴയ ആ ചുറുചുറുക്കും ചൈതന്യവും കുറെയൊക്കെ ആ വാശ്ഘോരണിക്കു് നഷ്ടപ്പെട്ടിരുന്നു. പ്രായാധിക്യംകൊണ്ടു് അങ്ങനെ ഒരു വ്യതിയാനം വന്നുപോകുന്നതിൽ അതിശയിക്കാനില്ലല്ലൊ.

ശ്രീ മന്നവുമായി അടുത്തുപ്രവർത്തിക്കുവാൻ പിന്നീടു സന്ദർഭം ഉണ്ടായതു് എന്നെ നായർ സർവ്വീസ് സൊസൈറ്റിയുടെ പ്രസിഡണ്ടായി തിരഞ്ഞെടുത്തതിനു ശേഷമാണു്. അതു് ആയിരത്തിഒരുനൂററിപ്പത്തിനഞ്ചു്–പതിനാറു് ഈ കാലത്താണു്. അന്നാണു് പന്തളം ഹൈസ്കൂളിന്റെ ഉൽഘാടനകർമ്മം സർ സി. പി. രാമസ്വാമിഅയ്യർ നിർവ്വഹിച്ചതു്.

കാവാലത്തുള്ള എൻ. എസ്. എസ്. മിഡിൽസ്ക്കൂൾ ഒരു ഹൈസ്ക്കൂളായി ഉയർത്താനുള്ള എന്റെ ശ്രമത്തിൽ അദ്ദേഹം നിർവ്വഹിച്ച മഹത്തായ പങ്കു് ഒരിക്കലും വിസ്മരിക്കത്തക്കതല്ല. ആ സ്ക്കൂളിന്റെ പണിയിലും പുരോഗതിയിലും സുപ്രധാനമായ സേവനമനുഷ്ഠിച്ചതു് അന്നു് അവിടെ പ്രധാനാദ്ധ്യാപകനായിരുന്ന ശ്രീ ടി. കെ. പരമേശ്വരൻപിള്ളയാണു്. എന്റെ ഷഷ്ടിപൂർത്തിസ്മാരകമായി ആ സ്ക്കൂൾ ഉൽഘാടനംചെയ്യപ്പെട്ടു. അന്നു് അഡ്വൈസറായിരുന്ന ശ്രീ രാമുണ്ണിമേനോനാണു് ഉൽഘാടനകർമ്മം നിർവ്വഹിച്ചതു്.

ഒരു നായർ മരിച്ചാൽ പതിനാറു ദിവസത്തേയ്ക്കു 'പുല' ആചരിക്കണമെന്നു പതിവുണ്ടായിരുന്നു. ഇന്നും ആ പതിവു നിലനിന്നുപോകുന്നുണ്ടു്. പതിനാറുദിവസം എന്നതിനു പകരം പത്തു ദിവസം ആചരിച്ചാൽമതി എന്നൊരു പരി

ഷ്കാരം ശ്രീ മന്നത്തിൻെറ അഭിപ്രായം അനുസരിച്ച് അന്ന് നായർസമുദായം ചിലയിടങ്ങളിൽ സ്വീകരിച്ചതായി ഓർമ്മിക്കുന്നു. പത്താംപക്കം വൈദികനായ ഇളയതു് മരിച്ചവീട്ടിൽ വരാൻ വിസമ്മതം പ്രകടിപ്പിച്ചു. അങ്ങനെ വന്നപ്പോൾ തനിയേ കർമ്മങ്ങൾ ചെയ്യുവാൻ ശ്രീ മന്നം തൻെറ സമുദായാംഗങ്ങളെ ആഹ്വാനംചെയ്തു. തങ്ങളുടെ വരുമാനം മുടങ്ങിപ്പോകും എന്നു കണ്ടപ്പോൾ ഇളയതു പത്താംപക്കം തന്നെ വന്നുതുടങ്ങേണ്ട ഒരു പരിതസ്ഥിതിയുണ്ടായി. മാമൂലുകൾക്കെതിരായി അവനവൻെറ സൗകര്യം അനുസരിച്ചുള്ള പരിഷ്കാരങ്ങൾ സമുദായകാര്യങ്ങളിൽ വരുത്തുവാനുള്ള ആ പരിശ്രമം കുറെ ഒക്കെ ഫലിച്ചു. എങ്കിലും ഇന്നും ശ്രീ മന്നം തുടങ്ങിവച്ച സമുദായപരിഷ്കരണശ്രമങ്ങൾ പൂർത്തിയായില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

അദ്ദേഹത്തിൻെറ പ്രവർത്തനരംഗം ഇന്നു കൂടുതൽ വിപുലമാണു്. നായർസമുദായത്തിനുമാത്രം അദ്ദേഹത്തിൻെറ സേവനങ്ങൾ ഇനി അവകാശപ്പെടാൻ സാധിക്കുമെന്നു തോന്നുന്നില്ല. നമ്മുടെ സമൂഹത്തെ കരണ്ടുതിന്നുന്ന അനാചാരങ്ങൾ അനവധിയുണ്ടു്. നായർസമുദായത്തെമാത്രമല്ല മനുഷ്യനെ പൊതുവെതന്നെ നിഷ്ക്രിയനാക്കുന്ന പല പതിവുകളും നമുക്കു മാറേറണ്ടിയിരിക്കുന്നു. അതിവിശാലമായ സാമൂഹ്യപരിഷ്കരണരംഗത്തിൽ ശ്രീ മന്നത്തുപത്മനാഭന് ഇനിയും നിർവ്വഹിക്കേണ്ടിയിരിക്കുന്ന പ്രവർത്തനങ്ങൾ നിസ്സാരമല്ല. അതിനുവേണ്ടുന്ന ദേഹബലവും ആത്മശക്തിയും ആയുർദൈർഘ്യവും ശ്രീ മന്നത്തിന് ഉണ്ടാകട്ടെ എന്ന് അദ്ദേഹത്തിന്റെ ശതാഭിഷേകവേളയിൽ ഞാൻ ഹൃദയപൂർവ്വം പ്രാർത്ഥിച്ചുകൊള്ളുന്നു.

കെ. സുകുമാരൻ

# ഒരു തികഞ്ഞ വിജയം

1922-ലാണു് ഞാൻ ആദ്യമായി ശ്രീമാൻ മന്നത്തു പത്മനാഭനെ കണ്ടതു്. പൊതുമുതൽകൊണ്ടു സംരക്ഷിക്കപ്പെട്ടുപോന്ന പബ്ലിക്കുറോഡുകൾ. ജാതികൃതങ്ങളായ അനാചാരങ്ങൾ മൂലം, മഹാരാജാവുതിരുമനസ്സിലെ പ്രജകളിൽ ഒരു വിഭാഗത്തിനു നിരോധിക്കപ്പെട്ടിരുന്ന കാലമായിരുന്നു അതു്. ആ നിരോധനത്തിൻെറ അനാശാസ്യത തിരുമനസ്സുണർത്തിച്ചു പരിഹാരം നേടാൻ ശ്രീ മന്നത്തു പത്മനാഭൻ, വൈക്കത്തുനിന്നു കാൽനടയായി ഒരു സവർണ്ണജാഥ തിരുവനന്തപുരത്തേക്കു നയിക്കുകയായിരുന്നു. ആ യാത്രാമദ്ധ്യേ അദ്ദേഹം എൻെറ ജന്മദേശമായ മയ്യനാട്ടും സന്ദർശിക്കുകയുണ്ടായി. അദ്ദേഹത്തേയും അദ്ദേഹം നയിച്ചിരുന്ന ജാഥയേയും സ്വീകരിച്ചു യാത്ര അയയ്ക്കാൻകൂടിയ യോഗത്തിൽ, അദ്ദേഹം ചെയ്ത പ്രസംഗം ഇപ്പോഴും എൻെറ കർണ്ണപുടങ്ങളിൽ മുഴങ്ങുന്നുണ്ടു്: "വിദ്യാഭ്യാസത്തിൽ പതിനെട്ടാംപടിയിൽ എത്തിയിരിക്കുന്ന നിങ്ങളോടു്, ജാതികൃതങ്ങളായ അനാചാരങ്ങൾ, നമ്മുടെ രാഷ്ട്രശരീരത്തിനു സംഭവിപ്പിച്ചിരിക്കുന്ന വൈകൃതങ്ങളെപ്പററി ഞാൻ പ്രസംഗിക്കേണ്ട കാര്യമില്ലല്ലോ," എന്നു തുടങ്ങി സുമാർ ഒരു മണിക്കൂർ നീണ്ടുനിന്ന സുന്ദരമായ ആ കണ്ഠപ്രവാഹം ഭിന്നാഭിപ്രായക്കാരുടെ ഹൃദയങ്ങളെപ്പോലും പരിവർത്തനംചെയ്തു വശീകരിക്കാൻ പര്യാപ്തമായ ഒരു അനുഗൃഹീത വാഗ്ധോരണിതന്നെയായിരുന്നു. "പോവുക പോവുക സോദരരെ! നിങ്ങൾ പോകുന്നകാര്യം ജയിച്ചുപോരിൻ," എന്ന ആശംസയോടുകൂടിയാണു് ഞങ്ങൾ അന്നു് അദ്ദേഹത്തെ യാത്രയാക്കിയതു്. മന്നത്തിന്റെ യശഃപരിമളം നാടാകെ പര

ത്തിയ ഒരു സംഭവമായിരുന്നു സവർണ്ണജാഥ. അന്ന് എനിക്കു മന്നത്തെപ്പറ്റി തോന്നിയ ബഹുമാനം ഇന്നും അക്ഷുണ്ണമായി തുടരുന്നു.

ബാല്യം മുതല്ക്കേ അദ്ദേഹം അസഹിഷ്ണുവും അസംതൃപ്തനുമായിരുന്നു. എന്തോ ഉൽക്കടമായ ചിന്ത അദ്ദേഹത്തിന്റെ മനോവ്യാപാരങ്ങളെ മഥിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ആത്മാഭിമാനത്തിൽ തറച്ചിരുന്ന ഒരു മുള്ളായിരുന്നു ആ മനോവ്യഥയ്ക്കു കാരണമായിരുന്നതു്. രാജാകേശവദാസന്റെയും വേലുത്തമ്പി ദളവായുടേയും പ്രശസ്തപാരമ്പര്യമുള്ള ഒരു ജനസമുദായം, ശക്തി ക്ഷയിച്ചു വിഘടിതരായി നാശത്തിലേക്കു ത്വരിതപ്രയാണം ചെയ്യുന്ന കാഴ്ച യുവാവായ മന്നത്തിന്റെ ശ്രദ്ധയെ ആകർഷിച്ചു. പരശുരാമസമുദ്ധൃതമായ കേരളത്തിന്റെ നേരവകാശികളായ ഹിന്ദുക്കൾ, അന്യോന്യം കലഹിച്ചു പരസ്പരസംഹാരത്തിനു സന്നദ്ധമായി, പ്രാകൃതവേഷംപൂണ്ടുനില്ക്കുന്ന വികൃതമായ കാഴ്ചയും അദ്ദേഹം കണ്ടു. ഈ സ്ഥിതിവിശേഷങ്ങൾ സംജാതമാക്കിയ പരാധീനതാബോധമായിരുന്നു അദ്ദേഹത്തിന്റെ ആത്മാഭിമാനത്തിൽ തറച്ച മുള്ളു്. ചാണക്യന്റെ വൈരാഗ്യബുദ്ധിയോടുകൂടി ആ മുള്ളിന്റെ ഉല്പത്തിസ്ഥാനം എവിടെയെന്നു് അദ്ദേഹം അന്വേഷിച്ചു. ജാതികൃതങ്ങളായ അനാചാരങ്ങൾ സൃഷ്ടിച്ച ഉച്ചനീചഭാവങ്ങളിലാണു് ആ മുള്ള വേരൂന്നിനില്ക്കുന്നതെന്നു് അദ്ദേഹം മനസ്സിലാക്കി. ആ വിഷവൃക്ഷത്തിന്റെ വംശവിച്ഛേദംവരുത്തുവാൻ അദ്ദേഹം ദൃഢപ്രതിജ്ഞചെയ്തു. നാരായണഗുരു സ്വശിഷ്യന്മാക്കായി ഉപദേശിച്ചുകൊടുത്തിരുന്ന കമ്മമാർഗ്ഗം അദ്ദേഹം കയ്യിലെടുത്തു. "സംഘടനകൊണ്ടു ശക്തരാകുവിൻ; വിദ്യാഭ്യാസംകൊണ്ടു സ്വതന്ത്രരാകുവിൻ."—അതായിരുന്നു ഗുരുവിന്റെ ഉപദേശം. കമ്മനിരതനായി മന്നം രംഗത്തിറങ്ങി. ആത്മവിശ്വാസം ഒന്നുമാത്രമായിരുന്നു അദ്ദേഹത്തിനു പിരിഞ്ഞുകിട്ടിയ മൂലധനം. ഏകീകൃതവും സമത്വസുന്ദരവുമായ ഒരു ഹൈന്ദവസമുദായമഹാസൗധത്തെ ലക്ഷ്യമാക്കിക്കൊണ്ടു് ക്രമമായും പടിപടിയായും അതിന്റെ അസ്തിവാരമുറപ്പിക്കാൻ ആ അസാധാ

ഞ്ഞശില്പി പണിയാരംഭിച്ചു. നായർസമുദായവൃത്തത്തിൽ നിന്നുകൊണ്ടു് ആ സമുദായത്തെ പ്രഥമതഃ സംഘടിപ്പിച്ചു ശക്തമാക്കാനും വിദ്യാമന്ദിരങ്ങൾ നിർമ്മിച്ചു്, അവരെ വിദ്യാഭ്യാസത്തിൽ കൂടുതൽ അഭിരുചിയുള്ളവരാക്കിത്തീർത്തു്, നഷ്ടപ്പെട്ടുതുടങ്ങിയിരുന്ന സ്വാതന്ത്ര്യബോധത്തെ പുനരുജ്ജീവിപ്പിക്കാനും അങ്ങനെ രാജ്യസേവനം ചെയ്യാനാം ഒരു പദ്ധതി അദ്ദേഹം ആസൂത്രണം ചെയ്തു. ആ പദ്ധതിയുടെ ക്രിയാത്മകമായ പരിണാമമാണു് ഇന്നു രാജ്യവ്യാപകമായി കരയോഗങ്ങളായി പടർന്നു പന്തലിച്ചു പരിമളം പൊഴിയുന്ന സർവ്വീസ് സൊസൈററി. ആ പദ്ധതിയുടെ ക്രിയാത്മകമായ മറെറാരു ഭാവമാണു്, രാജവീഥികളുടെ ഇരുവശങ്ങളിലും കാണുന്ന എൻ. എസ്. എസ്. എന്നു മുദ്രാങ്കിതമായ ഗംഭീരങ്ങളായ സരസ്വതീക്ഷേത്രങ്ങൾ.

സമുദായപരിഷ്കരണരംഗത്തു്, ഈ നൂററാണ്ടു് അവതരിപ്പിച്ചിട്ടുള്ള മഹാപുരുഷന്മാരിൽ അഗ്രഗണ്യൻ മന്നത്തു പത്മനാഭനാണു്. അദ്ദേഹം കേവലം ഒരു വ്യക്തിയല്ല; മഹാസ്ഥാപനമാണു്. അദ്ദേഹത്തിൻെറ കഴിഞ്ഞ അൻപതു കൊല്ലത്തെ ജീവിതം ഈ രാജ്യത്തെ അൻപതുകൊല്ലത്തെ ചരിത്രമാണു്. മന്നത്തു പത്മനാഭന്റെ വ്യക്തിമുദ്ര പതിഞ്ഞിട്ടില്ലാത്ത സംഭവങ്ങളൊന്നും കഴിഞ്ഞ അരശതാബ്ദക്കാലത്തു് ഈ രാജ്യത്തു നടന്നിട്ടില്ല. അയിത്തോച്ചാടനം, ക്ഷേത്രപ്രവേശനം, സമുദായാചാരപരിഷ്കരണം തുടങ്ങിയ സാമൂഹ്യകാര്യങ്ങളിലും, പൗരസമത്വപ്രക്ഷോഭണം, ഉത്തരവാദഭരണപ്രക്ഷോഭണം തുടങ്ങിയ രാഷ്ട്രീയകാര്യങ്ങളിലും അദ്ദേഹത്തിൻെറ വ്യക്തിമുദ്ര വ്യക്തമായി പതിഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിന്റെ ജീവിതം ഒരു തികഞ്ഞ വിജയമാണു്. ശ്രീ മന്നം ഇനിയും അനേകകൊല്ലം ആരോഗ്യവാനായി ജീവിച്ചിരുന്നു രാജ്യസേവനം നടത്താൻ ഇടവരട്ടേ എന്നു ഞാൻ സർവ്വേശ്വരനോടു പ്രാർത്ഥിക്കുന്നു.

കുട്ടനാട്ടു കെ. രാമകൃഷ്ണപിള്ള

# ഒരു പ്രക്ഷോഭകാരി

മന്നം ഇന്നൊരു മഹാസ്ഥാപനമാണ്. സജീവചൈതന്യത്തോടെ സാക്ഷാത്തായിക്കാണാവുന്ന ഒരു മഹാസ്ഥാപനം. പക്ഷേ, രണ്ടക്ഷരത്തിലൊതുങ്ങുന്ന ആ നാമം നിവർത്തിവയ്ക്കുന്നതു് ഒരു മഹാപ്രക്ഷോഭകാരിയുടെ ചിത്രമാണ്. ആ ചിത്രം അനുസ്മരിപ്പിക്കുന്നതു് അത്ഭുതസിദ്ധിയുള്ള ഒരു മഹാപ്രക്ഷോഭകാരിയുടെ ചരിത്രമാണ്. ആ ചിത്രം മാത്രമായി കാണുമ്പോഴും, ആ ചരിത്രം ഓർമ്മിക്കുവാൻ തുടങ്ങുമ്പോഴും, ആ ചിത്രത്തിനു ജീവൻനൽകുന്ന രൂപത്തോടു ചേർന്നുനില്ക്കുമ്പോഴും, എന്റെ കണ്ണു ചെന്നുചേരുന്നതു് വാഴപ്പള്ളിക്കു വടക്കുള്ള കണ്ണൻപേരൂച്ചിറപ്പാലത്തിലാണ്. ആ പാലത്തിനു മീതെക്കൂടി തെക്കോട്ടൊഴുകുന്ന ജനതതിയുടെ ഗതി തടയുന്നതു് തെക്കുനിന്നുംവന്ന ജനപ്രവാഹമാണ്. മഞ്ഞ ഉടുപ്പു ധരിച്ച ധർമ്മഭടന്മാർ രണ്ടു വരിയായി പാലംകയറി ഇറങ്ങുന്നു. അവരുടെ നായകനായ മഹാപ്രഭാവൻ അവക്കു മുന്നിലായി തല ഉയർത്തിനില്ക്കുന്നു. മഞ്ഞനിറത്തിലുള്ള തലേക്കെട്ടും, ഉടുപ്പും, മുണ്ടും, മാറിനു താങ്ങാനാവാത്തവണ്ണം മാലയും. കോരിച്ചൊരിയുന്ന മഴ. സന്ധ്യാസമയം. വൈക്കത്തുനിന്നും കാൽനടയായി വരുന്ന സവർണ്ണജാഥയെ സ്വീകരിക്കുവാനല്ല, കൺകുളൾക്കേ കാണാനാണ്, പെരുന്ന എൻ. എസ്. എസ്. ഇംഗ്ലീഷ് സ്കൂളിലെ കൊച്ചുവിദ്യാർത്ഥികളായ ഞങ്ങൾ മൂന്നു മൈൽ നടന്നു് കണ്ണൻപേരൂച്ചിറയിൽ എത്തിയിരിക്കുന്നതു്. ജാഥ വിശ്രമിക്കുന്നതു് ഞങ്ങളുടെ മാതൃവിദ്യാലയത്തിലാണ് എന്നതായിരുന്നു ഞങ്ങളുടെ അഭിമാനം. മഴവെള്ളവും ജാഥയും ഞങ്ങളും ഒഴുകി ഒഴുകി സ്കൂളിൽ വന്നുചേർന്നു.

വഴിക്കുകണ്ടവരും ഇടയ്ക്കു വന്നുകൂടിയവരും എല്ലാം സ്ക്കൂൾ ഹാളിൽ തങ്ങിനില്ക്കുകയാണ്. ഉടുതുണിയിലും ഉടുപ്പിലും നിന്നു് ഒലിച്ചുവീണ വെള്ളം ഹാളിനകത്തു് ഓളം വെട്ടുന്നു. ജാഥയുടെ നേതാവു് ആൾത്തിരക്കിലൂടെ അകത്തേക്കു വന്നു. ഹാളിൻെറ കിഴക്കരികിലുള്ള മേശയുടെ മുകളിലേക്കു കയറി നിന്നു. പെട്രോമാക്സ് ലൈററ് മേശയ്ക്കരികെനിന്ന ആൾ പൊക്കിപ്പിടിച്ചു. നേതാവു് ഈറൻതലേക്കെട്ടു് എടുത്തു മാററി. മാലകൾ മാററാൻ പണിപ്പെടുന്നതിനിടയിൽ ആ മുഖം ഞങ്ങൾ മുഴുവനായി കണ്ടു. ഘോഷയാത്രയുടെ നേതാവു് ഞങ്ങളുടെ മാതൃവിദ്യാലയത്തിൻെറ സ്ഥാപകൻതന്നെയാണെന്നു് ഞങ്ങൾക്കു ബോദ്ധ്യമായി. ഞങ്ങൾ ആ വെള്ളത്തിൽനിന്നു തുള്ളിച്ചാടി. "ഇന്നിവിടെ തങ്ങുന്നു എന്നു മാത്രം. നടന്നു് തിരുവനന്തപുരത്തുചെന്നു് മഹാറാണി റീജൻ്റ് തിരുമേനിയെ കണ്ടേ വിശ്രമിക്കുകയുള്ളു." പ്രസംഗം അവസാനിച്ചു. അന്നുരാത്രി ഒരു ശിവരാത്രി ഉത്സവമായിരുന്നു. പിറേറദിവസം രാവിലെ കൊട്ടും വാദ്യവും ആർപ്പുവിളിയും ആയി ജാഥ തെക്കോട്ടു നീങ്ങി. വഴിമുഴുവൻ തോരണവും കുലവാഴയും. വീട്ടുവാതിലുകൾക്കു മുമ്പിൽ നിറപറയും നിലവിളക്കും. അനുഗ്രഹിക്കുവാൻ കാത്തുനിന്ന അമ്മമാരുടെ മുമ്പിൽ മാത്രമെ ആ ഗജേന്ദ്രൻെറ തല താഴ്ന്നിരുന്നുള്ളു. 'ഉാപ്പാലം' വരെ ഞങ്ങളും ജാഥയുടെ പുറകെ നടന്നു. തിരിയെ സ്ക്കൂളിലേക്കു പോന്നു. സവർണ്ണജാഥയുടെ പ്രകടനപരമായ പ്രാഭവം, വൈക്കം സത്യാഗ്രഹത്തിൻെറ ചരിത്രപരമായ പ്രാധാന്യം അതെല്ലാം അറിഞ്ഞതും പഠിച്ചതും പില്ക്കാലത്താണു്. എങ്കിലും, ഒരു ബാലവിദ്യാർത്ഥിയുടെ ലോലമായ ഹൃദയത്തിൽ മുപ്പത്തിയാറുവർഷം മുമ്പു് പതിഞ്ഞ ആ മുദ്ര ഇന്നും ഭദ്രമാണു്; ഭാവനിർഭരവുമാണു്.

അന്നത്തെ പടനായകനെ അടുത്തുകണ്ടതും അല്പമെങ്കിലും അറിയാൻ തുടങ്ങിയതും, പിന്നീടു് ഇരുപത്തിരണ്ടു വർഷം കഴിഞ്ഞാണു്. വിദ്യാലയജീവിതം കഴിഞ്ഞു് ഒരു സജീവരാഷ്ട്രീയപ്രവർത്തകനായി ഒൻപതുവർഷം ഞാൻ പിന്നിട്ടതിനുശേഷം. തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സിൻെറ

ആഭിമുഖ്യത്തിൽ ഉത്തരവാദഭരണത്തിനുവേണ്ടിയുള്ള അന്തിമസമരത്തിന്ന് ആഹ്വാനം നടത്തിയ കാലഘട്ടം. ആളിക്കത്തിയും അമന്ന് താഴ്ന്നും, വീണ്ടും പടന്നു വ്യാപിച്ചും പിന്നെയുംഎരിഞ്ഞടങ്ങിയും,നിന്നിരുന്ന പ്രക്ഷോഭണവഹ്നി അവസാനമായിക്കത്തിക്കാളിയതു്, ദിവാൻ സർ സി. പി. രാമസ്വാമിഅയ്യർ, സ്വതന്ത്രതിരുവിതാംകൂർ സ്ഥാപിക്കുമെന്നു് പ്രഖ്യാപിച്ച വേളയിലായിരുന്നു. ബ്രിട്ടീഷുകാർ ഇൻഡ്യ വിടുന്നതോടൊപ്പം നാട്ടുരാജാക്കന്മാക്കു് പൂർവ്വകാലത്തെ സ്വതന്ത്രപദവി സംപ്രാപ്തമാകുമെന്നായിരുന്നു സർ സി. പി.യുടെ ഭരണഘടനാപരമായ വ്യാഖ്യാനം. ആ വ്യാഖ്യാനത്തിന്റെ ആകർഷണവലയത്തിൽ നാട്ടുരാജ്യങ്ങളൊന്നൊന്നായി വീഴാൻ തുടങ്ങിയിരുന്നു. പാകിസ്ഥാൻ സ്ഥാപിതമാകുന്ന സുമുഹൂർത്തത്തിൽതന്നെ പ്രിൻസ്സ്ഥാനം സ്ഥാപിക്കുവാനുള്ള കരുക്കൾ സർ സി. പി. യുടെ നേതൃത്വത്തിൽ ഒരുക്കുകയായിരുന്നു. ജനകീയഭരണത്തിനെതിരായി രാജഭരണം സുശക്തമായ ഒരു ദുർഗ്ഗം സംയുക്തമായി കെട്ടി ഉയർത്തുകയായിരുന്നു. നാട്ടുരാജ്യപ്രജകൾക്കു ചുറ്റും ഒരു വലിയ തടങ്കൽപ്പാളയം പണിതുതീക്കുവാൻ തിരുവിതാംകൂറിലെ ഭരണാധികാരവും ഭണ്ഡാരവും ഉപയോഗിക്കുന്ന പുതിയ വിപത്തു്, സ്വതന്ത്രതിരുവിതാംകൂർപ്രസ്ഥാനത്തിൽ ദേശാഭിമാനികൾ പ്രകടമായിക്കണ്ടു. സ്വതന്ത്രതിരുവിതാംകൂർപ്രേമികളെ തിരുവിതാംകൂറിൽത്തന്നെ കണ്ടെത്തുവാൻ സർ സി. പി. ക്കു പ്രയാസം നേരിട്ടില്ല. സ്വതന്ത്രതിരുവിതാംകൂറിനുവേണ്ടി കുപ്പിണികളെവരെ സംഭാവനചെയ്യാമെന്ന വാഗ്ദാനം ദിവാൻജിക്കു് തിരുവിതാംകൂർമണ്ണിൽ ജനിച്ച മഹാവീരന്മാരിൽനിന്നും ലഭിച്ചു. മഹാപ്രഭാഷകന്മാരേയും മഹാപത്രാധിപന്മാരേയും ദിവാൻജി സ്വതന്ത്രതിരുവിതാംകൂറിനുവേണ്ടി അണിനിരത്തി. ജനഹിതത്തിന്നു് എതിരായുള്ള ഈ സന്നാഹസജ്ജീകരണത്തെ നഖശിഖാന്തം എതിക്കുന്നതിന് സ്റ്റേറ്റ് കോൺഗ്രസ്സ് അതിന്റെ കമ്മശക്തി മുഴുവൻ സമാഹരിച്ചു. അന്തമില്ലാത്ത പാരതന്ത്ര്യത്തിലേക്കു് അടിഞ്ഞുവീഴാൻ തുടങ്ങുന്ന മാതൃരാജ്യത്തെ സംരക്ഷിക്കേണ്ടതു് ആത്മീയ

മായ ഒരു കത്തവ്യമായിക്കണ്ടതു്, അന്നത്തെ പടനായകനായിരുന്നു. സാമുദായികകാര്യങ്ങളിൽ സവ്വദാ വ്യാപൃതനായിരുന്ന ശ്രീ മന്നത്തിനെ സംപൂണ്ണരാഷ്ട്രീയത്തിലേക്ക കൊണ്ടുവന്നതു്, ഈ സാഹചര്യമാണു്. നായർസവ്വീസ്സൊസൈറ്റി ഒരു സാമുദായികസംഘടന എന്ന നിലയിൽ രാഷ്ട്രീയം കൈകാര്യം ചെയ്യണ്ടാ എന്ന തീരുമാനം, ആദ്യം അദ്ദേഹം എടുപ്പിച്ചു. സമുദായാംഗങ്ങൾക്കു് സ്വഹിതാനുസാരം രാഷ്ട്രീയപ്രവത്തനം നടത്തുവാനുള്ള സ്വാതന്ത്ര്യം, സൊസൈററിയുടെ ഈ നിശ്ചയംകൊണ്ടു് അംഗീകരിക്കപ്പെട്ടു. ആ സ്വാതന്ത്ര്യം പ്രഥമമായിപ്രയോഗിച്ചു് സമുദായത്തിനു മഹനീയമായ മാതൃകകാണിച്ചുകൊടുത്തതും മഹാനായ നേതാവുതന്നെയായിരുന്നു. സ്റ്റേററ്കോൺഗ്രസ്സിൽ അദ്ദേഹം അംഗമായിച്ചേന്നു. അണമുറിച്ചുവിട്ട അനന്തശക്തിയോടെ സമുദായശക്തി കോൺഗ്രസ്സിലേക്ക പ്രവഹിച്ചു. സവ്വീസ്സൊസൈററിയുടെ നിശ്ചയം അറിഞ്ഞു് ആദ്യം ഞെട്ടിയതു് ദിവാൻ സർ സി. പി.യാണു്. അണമുറിച്ച വാത്ത കേട്ടു് അമ്പരന്നതും സർ സി. പി. യാണു്. അപ്രതിഹതമായി മുന്നോട്ടു പായുന്ന ജനതതി; അപ്രതിരോദ്ധ്യമായി ഇരമ്പിപ്പായുന്ന ജലപ്രവാഹം. സർ സി. പി. സ്തബ്ധനായിപ്പോയി. ആ ജലപ്രവാഹം തടഞ്ഞുനിറുത്തുവാൻ, അതിനെതിരെ ഒരു മണൽച്ചിറ കെട്ടി ഉയത്തുവാൻ, ആ മണൽച്ചിറയിൽ ഒരു മനോഹരസൗധം പണിതു തീക്കുവാൻ, ആ മനോഹരസൗധത്തിനുള്ളിൽ ഹംസതൂലശയ്യവിരിച്ചു് വിജയശ്രീലാളിതനായി വിശ്രമിക്കുവാൻ അദ്ദേഹം, അവശേഷിച്ച അധികാരശക്തി മുഴുവൻ പ്രയോഗിച്ചു.

പ്രക്ഷോഭണത്തിൻെറ പ്രഭവസ്ഥാനം, പ്രവാഹത്തിന്റെ ഉറവിടം, ഇന്ന ഇടമാണെന്നു് സർ സി. പി.യുടെ സൂക്ഷ്മദൃഷ്ടി കണ്ടു. ശ്രീ മന്നം തിരുവിതാംകൂറാകെ സഞ്ചരിച്ചു് സ്റ്റേററ്കോൺഗ്രസ്സു് പ്രചരണം നടത്തുന്നതിനാവശ്യമായ പരിപാടി പ്രസിദ്ധീകരിച്ചു. പ്രഥമയോഗം കാത്തികപ്പള്ളി താലൂക്ക കോൺഗ്രസ്സിൻെറ ആഭിമുഖ്യത്തിൽ മുതുകുളത്തുവച്ചു നടത്തുവാൻ വേണ്ട ഒരുക്കങ്ങൾ പൂത്തിയായി. രാജ്യത്തിന്റെ

ശ്രദ്ധ മുഴവൻ മുതുകുളത്തേക്കു തിരിഞ്ഞു. ഒരു താലൂക്കു കോൺഗ്രസ്സ് സമ്മേളനത്തിന്റെ സജ്ജീകരണമല്ല അവിടെ നടന്നതു്. സ്റ്റേററ് കോൺഗ്രസ്സ് വാർഷികചടങ്ങിന്റെ ഉത്സാഹപ്രകർഷംകൊണ്ടു് അവിടം ചൈതന്യപൂർണ്ണമായി. സ്റ്റേററ് കോൺഗ്രസ്സ് പ്രസിഡന്റ് ശ്രീ പട്ടംതാണുപിള്ളയ്ക്കും, മാനനീയനായ അതിഥിക്കും, കാർത്തികപ്പള്ളി താലൂക്കുകാർ അന്നു നൽകിയ സ്വീകരണം, 'രാജോചിതം' എന്ന പദംകൊണ്ടു വിശേഷിപ്പിച്ചാൽമതിയാവുകയില്ല. കോൺഗ്രസ്സ് പ്രസിഡൻറ് ഒഴികെ, കോൺഗ്രസ്സിലെ മറെറാരു നേതാവിനുംവേണ്ടി ഒരു താലൂക്ക് അന്നത്തെപ്പോലെ അണിഞ്ഞൊരുങ്ങിയിട്ടില്ല; അത്ര ഭക്തിനിർഭരമായ ആദരാഞ്ജലികൾ സമർപ്പിച്ചിട്ടില്ല.

പതിവനുസരിച്ചു് ശ്രീ മന്നം അന്നു് ഒരു വാചാപ്രസംഗമല്ല ചെയ്തതു്. കോൺഗ്രസ്സ് സമ്മേളനത്തിലെ ആദ്യത്തെ പ്രസംഗം എഴുതി തയ്യാറാക്കിത്തന്നെ കൊണ്ടുവരണമെന്നു് അദ്ദേഹം നിശ്ചയിച്ചിരുന്നു. അനുപമമായ ആ വാഗ്ധോരണി ആസ്വദിക്കാൻവേണ്ടി മാത്രമല്ല ആയിരക്കണക്കിനാളുകൾ അവിടെ സന്നിഹിതരാവുന്നതെന്നും അദ്ദേഹത്തിനു് അറിയാമായിരുന്നു. പ്രസംഗപാരായണവേളയിൽ നിശ്ചയദാർഢ്യത്തിൻെറ ശക്തമായ സ്വരം പ്രതിദ്ധ്വനിച്ചു. ജനമർദ്ദനം കണ്ടു് മഥിതമായ ഹൃദയത്തിൻെറ അതിവേദനയും, അടങ്ങാത്ത അമർഷവും ആ സ്വരത്തിലുടനീളം മുഴങ്ങി. "ദിവാൻ ഭരണം വച്ചൊഴിയണം; ജനപ്രതിനിധിസഭ വിളിച്ചുകൂട്ടണം; ഉത്തരവാദഭരണം ഉടനടി നൽകണം; തിരുവിതാംകൂർ ഭാരതത്തിൻെറ അവിഭാജ്യഘടകമായി തുടരണം." അത്ഥശങ്ക കൂടാതെ ആധികാരികമായി ജനങ്ങളുടെ ആവശ്യം അദ്ദേഹം ആവർത്തിച്ചു പ്രഖ്യാപിച്ചു. അതിന്റെ അലയൊലികൾ ആഞ്ഞടിച്ചതു് ഭക്തിവിലാസത്തായിരുന്നു.

സ്റ്റേററ് കോൺഗ്രസ്സ് അഴിച്ചുവിടാൻ തുടങ്ങുന്ന കൊടുങ്കാററിൻെറ രൂക്ഷത സർ സി. പി. അറിഞ്ഞു. ആലോചനകൾ അണിയറയിൽ മുറുകി. മുതുകുളംയോഗത്തിൻെറ അടുത്ത ദിവസം ആലപ്പുഴയോഗത്തിനു് ഞങ്ങൾ ഏർപ്പാടു

ചെയ്തിരുന്നു. കാർത്തികപ്പള്ളി താലൂക്കയോഗത്തെ അസ്തപ്രഭമാക്കുന്ന സജ്ജീകരണം അമ്പലപ്പുഴ താലൂക്ക കോൺഗ്രസ്സ് കമ്മററി പൂർത്തിയാക്കിയിരുന്നു. മുതുകുളത്തു ചെയ്ത പ്രസംഗത്തിൻെറ കാപ്പി അപ്പോഴെ ഞാൻ ഏററുവാങ്ങി. എൻെറ സഹപ്രവർത്തകരുമൊത്തു് ഞാൻ ആലപ്പുഴ എത്തിയപ്പോൾ പാതിരാ കഴിഞ്ഞിരുന്നു. ആദ്യമായി ഞങ്ങൾ ചെയ്തതു് ആ പ്രസംഗം അച്ചടിച്ചു് പുസ്തകരൂപത്തിലാക്കുന്നതിനുള്ള ഏർപ്പാടുകളായിരുന്നു. താലൂക്കകമ്മററിയുടെ ആഭിമുഖ്യത്തിൽ അടുത്തദിവസം ഉച്ചയോടുകൂടി ഞങ്ങൾ അതു പ്രസിദ്ധം ചെയ്തു.

ശ്രീ പട്ടവും, ശ്രീ മന്നവും ആലപ്പുഴ എത്തിയപ്പോൾ, തലേദിവസത്തെ പ്രസംഗത്തിൻെറ അച്ചടിച്ച പ്രതികൾ വില്ക്കുന്ന സന്നദ്ധഭടന്മാരെയാണു്, ആ മഹാസദസ്സിൽ കണ്ടതു്. അന്നത്തെ യോഗത്തിനു് കിടങ്ങാംപറമ്പുമൈതാനം ഞങ്ങൾക്കു് അനുവദിച്ചുകിട്ടിയില്ല. തത്തംപള്ളിമൈതാനത്തായിരുന്നു ചരിത്രംസൃഷ്ടിച്ച ആ മഹായോഗം നടന്നതു്. ശ്രീ മന്നത്തിൻെറ വചോവിലാസം അതിൻെറ ഉച്ചകോടിയിൽ എത്തിയ ദിവസമായിരുന്നു അന്നു്. പക്ഷേ, എഴുതി വായിച്ച പ്രസംഗത്തിലെ ഒരു ഖണ്ഡിക മതിയായിരുന്നു അദ്ദേഹത്തെ ബന്ധനത്തിലാക്കുവാൻ. ആലപ്പുഴയോഗം കഴിഞ്ഞു് ചങ്ങനാശേരിയിലേക്കാണു് അദ്ദേഹം പോയതു്. അവിടെനിന്നു് നേരെ പൂജപ്പുരയിലേക്കും.

പൂജപ്പുര ജയിലിൽ ഒതുക്കാൻ കഴിയുന്നതല്ലായിരുന്നു ആ മഹാപ്രക്ഷോഭകാരിയുടെ നിസ്വാർത്ഥമായ രാജ്യസേവന ചരിത്രം! ഒരു വ്യാഴവട്ടം കഴിഞ്ഞു്—കഴിഞ്ഞവർഷം—കണ്ടതു് അതിന്റെ തുടർച്ചയായിരുന്നു. എല്ലാററിന്റേയും പ്രഭവസ്ഥാനം വൈക്കം സത്യാഗ്രഹപ്രക്ഷോഭണവുമായിരുന്നു.

കെ. പി. കൃഷ്ണമേനോൻ

## ഒരു സ്ഥിരോത്സാഹിയുടെ കഥ

നാല്പത്തേഴുകൊല്ലങ്ങൾക്കു മുൻപ് മാന്നാത്ത് ഉദ്യോഗത്തിൽ പ്രവേശിക്കാനായി പോകുന്ന വഴിക്ക് ഞാൻ ഒരാഴ്ച പെരുന്നയിൽ താമസിക്കേണ്ടി വന്നു. അവിടെ ഒരുസംഘം ചെറുപ്പക്കാർ ആഴ്ചയിലൊരിക്കൽ ഓരോ വീട്ടിൽ സമ്മേളിക്കുക പതിവായിരുന്നു. അങ്ങനെ ഒരുപ്രാവശ്യംകൂടിയ യോഗത്തിലാണ് മന്നത്തു പത്മനാഭനെ ഞാനാദ്യം കണ്ടതു്. അതിന് ഒരു ഭജനസംഘമെന്നോ പഠനസംഘമെന്നോ പേർ കൊടുക്കത്തക്ക തരത്തിലായിരുന്നു അതിന്റെ പ്രവർത്തനരീതി. രാമായണം വായിച്ച് അർത്ഥങ്ങൾ പറയുക, മററു ഗ്രന്ഥങ്ങളിൽനിന്നു ചില ഭാഗങ്ങൾ അവതരിപ്പിച്ച് വാദപ്രതിവാദങ്ങൾ നടത്തി സംശയനിവാരണം വരുത്തുക, സമുദായകാര്യങ്ങളെക്കുറിച്ച് ആലോചന നടത്തി തീരുമാനങ്ങളെടുക്കുക എന്നിവയായിരുന്നു പരിപാടിയിൽ പെട്ടതു്. സമ്മേളനത്തിന് ചൈതന്യവും ചൊടിയും നല്കിയതു് മന്നം തന്നെയായിരുന്നു. എൻ. എസ്. എസ്.-ന്റെ ഉത്ഭവം ഈ സമ്മേളനങ്ങളിൽ നിന്നാണെന്നു പറയാം.

അഭിഭാഷകവൃത്തി തൊഴിലായി സ്വീകരിച്ച മന്നം സ്ഥലത്തെ പൊതുക്കാര്യങ്ങളിൽ ഇടപെടുകയും അതോടുകൂടി മനുഷ്യപ്രകൃതിയുടേയും നടവടിയുടേയും വിവിധവശങ്ങളെക്കുറിച്ചു പഠിക്കുകയും ചെയ്തു. അവിടത്തെ നിവാസികൾ പല സമുദായങ്ങളിൽ പെട്ടവരായിരുന്നു. അവരുടെ ധനസ്ഥിതി, സമുദായനില എന്നിവ അദ്ദേഹം സൂക്ഷ്മമായി നിരീക്ഷണം ചെയ്തു താരതമ്യപ്പെടുത്തി. മറെറല്ലാ സമുദായങ്ങൾക്കും മതമേധാവികളും സംഘടനാബലവും ഉണ്ടായിരുന്നു. എന്നാൽ

തൻെറ സ്വന്തം നായർസമുദായത്തിന്റെ ദുസ്ഥിതി ചിന്തകനായ അദ്ദേഹത്തിന്റെ കണ്ണു തുറപ്പിക്കുക മാത്രമല്ല, അദ്ദേഹത്തെ വേദനിപ്പിക്കുകയും ചെയ്തു. സമുദായത്തിന്റെ ദാരിദ്ര്യം, തൊഴിൽവൈമുഖ്യം, ദുരഭിമാനം, അന്ധവിശ്വാസപരമായ ആചാരങ്ങൾ, അർത്ഥശൂന്യമായ അടിയന്തിരങ്ങൾക്കുവേണ്ടി ചെയ്തുവരുന്ന ധനദുർവ്യയം എന്നിവയാണ് നായർവർഗ്ഗത്തിൻെറ അധഃപതനത്തിനുള്ള കാരണങ്ങൾ എന്ന് അദ്ദേഹം മനസ്സിലാക്കുകയും അവ പരിഹരിക്കാനുള്ള മാർഗ്ഗങ്ങളെക്കുറിച്ച് ഗാഢമായി ചിന്തിക്കയും ചെയ്തു. ഈ കാര്യങ്ങളിൽ, അഞ്ചെട്ടു കൊല്ലങ്ങൾക്കു മുൻപുതന്നെ തിരുവനന്തപുരത്തെ നായർനേതാക്കന്മാരുടെയും ശ്രദ്ധ പതിഞ്ഞിരുന്നു. ചില നായർസമാജങ്ങൾ ഉടലെടുത്തു തുടങ്ങിയിരുന്നു. എന്നാൽ ഈ സമാജങ്ങൾ പ്രാദേശികവും, താല്ക്കാലികവും, ഉപരിതലസ്പർശിയും മാത്രമായിരുന്നു. മന്നത്തിൻെറ ബുദ്ധിയിൽ ഒരു നൂതനപരിഹാരമാർഗ്ഗം ഉദയം ചെയ്തു. നായർസമുദായത്തിൽ പെടുന്ന എല്ലാ വിഭാഗങ്ങളേയും ഉച്ചനീചഭേദംകൂടാതെ ഒരു ചരടിൽ ഏകോപിച്ചുകൊണ്ടുള്ള ഒരു സംഘടനാസ്ഥാപനമാണ് അദ്ദേഹത്തിൻെറ വിശാലവീക്ഷണഗതിയിൽ പെട്ടത്. ഹാർദ്ദമായ സഹകരണം നല്കിയ സ്നേഹിതന്മാരുടെ സാഹായ്യത്തോടുകൂടി അചിരേണ ആരംഭിക്കപ്പെട്ട ഒരു സ്ഥാപനമാണ് ഇന്നു തഴച്ചുവളന്നു പരിലസിച്ചുകൊണ്ടിരിക്കുന്ന നായർസർവ്വീസ് സൊസൈററി.

പെരുന്നയിൽ അന്നുണ്ടായിരുന്ന കുറെ ചെറുപ്പക്കാർ തങ്ങളുടെ മുഴുവൻ സമയവും നായർസമുദായസേവനത്തിനുവേണ്ടി വിനിയോഗിക്കാമെന്നു പ്രതിജ്ഞ ചെയ്തു സ്ഥാപിച്ച സംഘടനയാണ് എൻ. എസ്. എസ്. അതിൻെറ ആദർശങ്ങൾ ഫലപ്രദമാക്കാൻ സന്നദ്ധരായിരിക്കുമെന്ന് അവർ പ്രഖ്യാപനം ചെയ്തു. ഒരു മാന്യൻ കുറെ ഭൂമി ദാനമായി നല്കി. അതിൽനിന്നുള്ള ആദായം എൻ. എസ്. എസ്.-ൻെറ ആദ്യത്തെ ഒരു ഫണ്ടായിത്തീരുകയും ചെയ്തു. ഇങ്ങനെയുള്ള സ്ഥാപനത്തിന് ഒരു ഫണ്ട് ആവശ്യമാണ്; അതു

സമ്പാദിച്ചാൽ മാത്രമേ സ്ഥാപനം പുരോഗമിക്കയുള്ളു എന്ന ദീർഘദർശിത്വം അദ്ദേഹത്തിനുണ്ടായിരുന്നു.

എൻ. എസ്. എസ്.-ൻെറ ഘടകമായി ഓരോ കരയിലും കരയോഗങ്ങൾ സ്ഥാപിക്കുകയായിരുന്നു പ്രവർത്തനരീതി. ഓരോ കരയോഗവും അതാതു കരയിലെ ജനങ്ങളുടെ, മുഖ്യമായി നായന്മാരുടെ, ഉദ്ധാരണത്തിനുവേണ്ടി എല്ലാ വിധത്തിലും പ്രയത്നിക്കണമെന്നാണു നിശ്ചയം. ആരംഭത്തിലുണ്ടായിരുന്ന ആഹ്ലാദത്തള്ളിച്ചയിൽ ആജീവനസേവനം വാഗ്ദാനം ചെയ്തിരുന്നവർക്ക് അപ്രകാരം ചെയ്യാൻ നിവൃത്തിയില്ലാതെ വന്നു. അപ്പോൾ പ്രവൃത്തിയുടെ സകല ഭാരവും മന്നം ഏകനായി ഏറെറടുക്കേണ്ടിവന്നു. അദ്ദേഹം തന്റെ ജീവിതവൃത്തിക്കുള്ള തൊഴിൽപോലും ഉപേക്ഷിച്ച് സംഘത്തിനുവേണ്ടി സ്വയം ഉഴിഞ്ഞുവെക്കുകതന്നെ ഉണ്ടായി. നാല്പത്തഞ്ചു കൊല്ലങ്ങൾക്കു മുൻപാണു് അദ്ദേഹം ഈ മഹാത്യാഗം ചെയ്തതു്. ഒരു ലഘുവായ വേതനം മാത്രം സ്വീകരിച്ചുകൊണ്ടു് അദ്ദേഹം എൻ. എസ്. എസ്.-ൻെറ സെക്രട്ടറിസ്ഥാനം കയ്യേറ്റു് കരയോഗസ്ഥാപനത്തിനും മററു പ്രവർത്തനത്തിനും ഉത്സാഹിക്കാൻ തുടങ്ങി.

പുരോഗമനചിന്താശീലന്മാരായ ചില നായർവിദ്യാഭ്യാസവിദഗ്ദ്ധന്മാരുടെ പരിചയം അദ്ദേഹത്തിനു സമ്പാദിക്കാൻ ഇടയായി. അവരുമായി ആലോചന നടത്തി. ഒരു സമുദായത്തിൻെറ അഭിവൃദ്ധിക്കു് ആധുനികരീതിയിലുള്ള വിദ്യാഭ്യാസം നല്കുന്നതിനുള്ള പള്ളിക്കൂടങ്ങൾ ആവശ്യമാണെന്നു തീരുമാനിച്ചു. അതോടുകൂടി നായന്മാർക്കു സ്വന്തമായ പള്ളിക്കൂടങ്ങൾ വേണമെന്നു തീർച്ചപ്പെടുത്തുകയും ചെയ്തു.

മന്നത്തിന്റെ അശ്രാന്തപരിശ്രമങ്ങളുടേയും ജനപ്രേരകശക്തിയുടേയും ഫലമായി കറുകച്ചാലിലെ രണ്ടു നായർകുടുംബങ്ങളുടെ കാരണവന്മാർ വിശാലമായ ഒരു സ്ഥലം (ഏകദേശം നൂറു് ഏക്കർ) ദാനം ചെയ്തു. ആ സ്ഥലം ദേഹണ്ഡിച്ചു് ആദായമുണ്ടാക്കാവുന്നതുമായിരുന്നു. എൻ. എസ്. എസ്.-ൻെറ ഒന്നാമത്തെ സ്കൂൾ ആ സ്ഥലത്തു നിർമ്മിക്കാൻ തീർച്ചയാക്കി. അതിൻെറ എല്ലാ ഉത്തരവാദിത്വവും മന്നത്തിനു

തന്നെ വഹിക്കേണ്ടിവന്നു. കെട്ടിടം നിർമ്മിക്കാനുള്ള പണം മുഴുവനും അദ്ദേഹം പൊതുജനങ്ങളോട് യാചിച്ചു പിരിക്കാൻ തീർച്ചയാക്കി. അതിനുവേണ്ടി അദ്ദേഹം കാൽനടയായി ചെയ്ത ദീർഘയാത്രകളിൽ നേരിട്ട ക്ലേശങ്ങളും, വിശപ്പും ദാഹവും പട്ടിണിയും കൊണ്ട് അദ്ദേഹം സഹിച്ച യാതനകളും, മററാരാൾക്കും സാധിക്കാവുന്നവയല്ലായിരുന്നു. ആ വിദ്യാലയം പൂർത്തിയാകുമ്പോൾ പെരുന്നയിലും ഒരു വിദ്യാലയ നിർമ്മാണം ആരംഭിച്ചു. അവിടെയും മുൻപു് അനുഭവിച്ച ബുദ്ധിമുട്ടുകളുടെ ആവർത്തനംതന്നെയാണുണ്ടായതു്. പിന്നെ പ്രാക്കുളത്തു് ഒരു പള്ളിക്കൂടം ആരംഭിച്ചു. അവിടെ അദ്ദേഹത്തെ സഹായിക്കാൻ ഒരു മിത്രമുണ്ടായിരുന്നതുകൊണ്ടു് അത്ര ക്ലേശം അനുഭവിക്കേണ്ടി വന്നില്ല. അധികം താമസിയാതെ മററു സ്ഥലങ്ങളിൽനിന്നു് വിദ്യാലയനിർമ്മാണത്തിനുള്ള അപേക്ഷയോടുകൂടി ആളുകൾ അദ്ദേഹത്തെ സമീപിച്ചു. മന്നം സ്ഥലങ്ങൾ സന്ദർശിച്ചു്, ഉദാരമായ സംഭാവനകൾ ചെയ്തു് കെട്ടിടനിർമ്മാണമാരംഭിക്കാൻ തദ്ദേശവാസികളെ പ്രേരിപ്പിച്ചു. ഇപ്പോൾ എൻ. എസ്. എസ്.-ൻെറ ഭരണത്തിൽ വരാൻ ആഗ്രഹിച്ചു് പള്ളിക്കൂടം ഉടമസ്ഥന്മാർ അവരുടെ പള്ളിക്കൂടങ്ങൾ എൻ. എസ്. എസ്.-നു ദാനമായി കൊടുക്കുന്നുണ്ടു്. ഇപ്പോൾ ഈ സംഘടനയ്ക്കു് മുപ്പത്തേഴ ഹൈസ്കൂളുകളുണ്ടു്.

എൻ. എസ്. എസ്.-ൻെറ നാനാമുഖമായ വിപുലീകരണം ഒരേസമയത്തുതന്നെ ആയിരുന്നു ആരംഭിച്ചതു്. കരയോഗപ്രതിനിധികളും വ്യക്തികളും, അംഗങ്ങളായി നടത്തപ്പെടുന്ന ഒരു കേന്ദ്രസംഘടന, പുതിയ കരയോഗങ്ങളുടെ സ്ഥാപനം, കുട്ടികൾക്കു വിദ്യാഭ്യാസവും സംസ്കാരവും ലഭിക്കാൻ ഉതകുന്ന സ്കൂളുകളുടെ നിർമ്മാണം, സ്ഥാപനങ്ങളുടെ നടത്തിപ്പിനുവേണ്ടിയുള്ള ധനാഗമമാർഗ്ഗം നല്കുന്ന ഭൂമിസമ്പാദനം, കൃഷിചെയ്തു വിളവുണ്ടാക്കാനുള്ള പ്രവൃത്തികൾ—ഇവയെല്ലാം ഒന്നിച്ചുതന്നെയാണു തുടങ്ങിയതും നടന്നുകൊണ്ടിരുന്നതും. എന്നാൽ ഇതെല്ലാം എണ്ണത്തിലും വലുപ്പത്തിലും വർദ്ധിച്ചുവന്നതോടുകൂടി ഒരു സെക്രട്ടറിക്കു് ഏകനായി എല്ലാ

കാൎയ്യങ്ങളുടേയും നിൎവ്വഹണം അസാദ്ധ്യമായി അനുഭവപ്പെട്ട തിനാൽ ഓരോ വകുപ്പിന്റെയും ഭരണത്തിനായി സെക്രട്ടറി യുടെ മേൽനോട്ടത്തിൽ ഉദ്യോഗസ്ഥന്മാർ നിയമിക്കപ്പെട്ടു.

യാതൊരു ജോലിയുമില്ലാതേയും പ്രവൃത്തിയെടുക്കാൻ ഉത്സാഹമില്ലാതേയും ജീവിതം പാഴാക്കിക്കൊണ്ടിരിക്കുന്ന അസംഖ്യം യുവാക്കന്മാർ സമുദായത്തിൽ ഉണ്ടാകാൻ കാരണമെന്താണെന്ന് ചില നായർപ്രമാണികൾ കുറച്ചുകൊല്ലങ്ങൾ മുൻപുമുതല്ക്കേ ആലോചിച്ചുതുടങ്ങിയിരുന്നു. മരുമക്കത്തായസമ്പ്രദായമാണ് ഒരു കാരണമെന്ന് അവർ മനസ്സിലാക്കി. ഒരു പുതിയ നിയമനിൎമ്മാണംകൂടാതെ ഇതു മാററാൻ സാധിക്കാത്തതുകൊണ്ടു് ഗവമ്മെൻറിന്റെ അനുമതി വേണം. അതിനു നേതാക്കന്മാർ പ്രക്ഷോഭണമാരംഭിച്ചു. മന്നവും നായർസവ്വീസ് സൊസൈററിയും അവരുടെ കഴിവുകളെല്ലാം പ്രയോഗിച്ചു് കൊണ്ടുപിടിച്ചുത്സാഹിച്ചു. പുരോഗമനം എളുപ്പമായിരുന്നില്ല. പ്രക്ഷോഭണം തുടൎന്നു. ഒടുവിൽ വിവാഹം, ദായക്രമം, സ്വത്തു വിഭജനം മുതലായ സംഗതികൾ ഉൾക്കൊള്ളുന്ന മരുമക്കത്തായബിൽ പാസ്സായി നടപ്പിൽ വന്നു. ഇപ്രകാരമാണ് മന്നം രാഷ്ട്രീയരംഗത്തിലേയ്ക്കു് ഒന്നാമതായി പ്രവേശിച്ചതു്.

തീണ്ടൽ തൊടീൽകൊണ്ടു് ദുസ്സഹത അനുഭവിക്കുന്ന സഹോദരങ്ങളുടെ ദുർദ്ദശ കണ്ടു് ഉദാസീനനായിരിക്കാൻ കഴിവില്ലാത്ത അനുകമ്പാപൂൎണ്ണമായ ഒരു ഹൃദയമുള്ളവനാണ് ശ്രീ മന്നം. പൊതുനിരത്തുകളും വിദ്യാലയങ്ങളും എല്ലാവർക്കും തുറന്നുകിട്ടണമെന്ന് ബഹുജനങ്ങൾ മുറവിളികൂട്ടി. അയിത്തോച്ചാടനപ്രക്ഷോഭണമാരംഭിച്ചു. മന്നം അവിടെ എത്തിച്ചേൎന്നു. നേതാക്കന്മാരുടെ കൂടിയാലോചനയുടെ ഫലമായി വൈക്കത്തു് സത്യാഗ്രഹം തുടങ്ങണമെന്ന് തീരുമാനിച്ചു. ക്ഷേത്രത്തിൻെറ ചുററുമുള്ള നിരത്തുകൾ തുറന്നുകിട്ടണമെന്നായിരുന്നു അതിൻെറ ഉദ്ദേശം. മന്നവും സവ്വീസ് സൊസൈററിയും അവസാനംവരെ ആത്മാൎത്ഥമായി സഹകരിച്ചു. ഗാന്ധിജിയുടെ പ്രചോദനംകൂടി ലഭിച്ചപ്പോൾ പ്രക്ഷോഭണത്തിനു് ശക്തി വൎദ്ധിച്ചു. എന്നിട്ടും ഉദ്ദിഷ്ടകാൎയ്യം

സാധിച്ചില്ല. ഒടുക്കം ഭരണാധികാരിയോട് നിവേദനം നടത്താൻവേണ്ടി വൈക്കത്തുനിന്ന് തിരുവനന്തപുരംവരെ യാത്ര ചെയ്യാൻ ഒരു സത്യാഗ്രഹജാഥ രൂപീകരിച്ചു. ജാഥയുടെ നായകനായി തിരഞ്ഞെടുത്തതു് മന്നത്തിനെ ആയിരുന്നു. അദ്ദേഹത്തിൻെറ നേതൃത്വത്തിൽ ജാഥ തിരുവനന്തപുരത്തെത്തി നിവേദനം നടത്തിയെങ്കിലും തല്ക്കാലം ഫലമുണ്ടായില്ല. അങ്ങനെ മന്നം രാഷ്ട്രീയരംഗത്തിൽ ഒരു നേതാവായി പ്രവേശനംചെയ്തു. ക്ഷേത്രപ്രവേശനപ്രക്ഷോഭണം തുടങ്ങി. ഗുരുവായൂർ ക്ഷേത്രപ്രവേശനത്തിന് സത്യാഗ്രഹം തുടങ്ങാൻ തീരുമാനിച്ചു. മന്നം മലബാറിലും കൊച്ചിയിലും സഞ്ചരിച്ച് പ്രസംഗിച്ചു. ഗുരുവായൂരിൽ സത്യാഗ്രഹം തുടങ്ങിയപ്പോഠം അവിടെയും മന്നം പ്രസംഗങ്ങഠം നടത്തി. പക്ഷേ, സത്യാഗ്രഹം ഫലിച്ചില്ല. ക്ഷേത്രപ്രവേശനപ്രക്ഷോഭണം തുടന്നു. മന്നം കഴിയുന്നത്ര ശ്രമിച്ചു. തല്ക്കാലം ഫലമൊന്നുമുണ്ടായില്ലെങ്കിലും അതു് ക്രമേണ ക്ഷേത്രപ്രവേശനവിളംബരത്തിൽ ചെന്നവസാനിച്ചു.

ഇതിനകം എൻ. എസ്. എസ്.-ന്റെ ഭരണം ക്രമീകരിക്കപ്പെട്ടിരുന്നു. ബഡ്ജററ്യോഗങ്ങഠം, ബോർഡ്കൗൺസിൽ യോഗങ്ങഠം എല്ലാം മുറയ്ക്കു് നടന്നുകൊണ്ടിരുന്നു. മന്നം എൻ. എസ്.എസ്.-ന്റെ പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ടു. ഇക്കാലത്തു് (ഏകദേശം പതിനഞ്ചു കൊല്ലങ്ങഠംക്കു മുൻപു്) എൻ. എസ്. എസ്. ഒരു കോളേജ് സ്ഥാപിക്കാൻ തീർച്ചയാക്കി. ഇതിൻെറ സകല ഭാരവും മന്നംതന്നെ വഹിക്കേണ്ടിവന്നു. അദ്ദേഹത്തിൻെറ ആത്മവിശ്വാസവും, അചഞ്ചലമനോഭാവവും, പരാജയം വരിക്കയില്ലെന്ന പ്രതിജ്ഞയും ആണു് ഈ സംരംഭത്തെ സഫലീഭവിപ്പിച്ചതു്. എടുത്തു കളിക്കാൻ ഒരു കാശുപോലും കാണാതെ അദ്ദേഹം ഈ സാഹസകൃത്യം ചെയ്യാൻ ഒരുമ്പെട്ടു. ഉദ്ദിഷ്ടകാര്യത്തിൻെറ ദുഷ്കരത ആലോചിച്ചാൽ ഏതൊരാളും നടുങ്ങിപ്പോകും. എന്നാൽ പ്രതിബന്ധങ്ങഠംക്കു് വഴങ്ങി പിന്മാറുന്ന ഒരാളായിരുന്നില്ല മന്നം. നേരെമറിച്ച് എത്ര ദുസ്തരമായ തടസ്ഥങ്ങളോടും പൊരുതി എത്തേണ്ടിടത്തു് എത്തി

ച്ചേരാനുള്ള സഹനശക്തിയും മനക്കരുത്തും ഉണ്ടായിരുന്ന ഒരു യോദ്ധാവായിരുന്നു മന്നം. കോളേജ് തുടങ്ങാനുള്ള പ്രവൃത്തികൾ ആരംഭിച്ചു.

ഇതിനിടയ്ക്ക് എൻ. എസ്. എസ്.-ന്റെ പ്രവർത്തനം സൗകര്യപ്പെടുത്താനും, അംഗങ്ങൾക്ക് പലവിധ രാഷ്ട്രീയാഭിപ്രായങ്ങൾ ഉണ്ടാകാനിടയുള്ളതിനാലും എൻ.എസ്.എസ്. രാഷ്ട്രീയതാല്പര്യമില്ലാത്ത ഒരു സംഘമായി പ്രഖ്യാപിക്കപ്പെട്ടു. ഇഷ്ടമുള്ള കക്ഷിയിൽ ചേരാനുള്ള സ്വാതന്ത്ര്യം അംഗങ്ങൾക്ക നല്കി. എങ്കിലും ഗാന്ധിജിയുടെ ആദർശങ്ങൾ അനുസരിച്ച് പ്രവർത്തിക്കുന്നത് നന്മയാണെന്നുള്ള ഉപദേശവും ചെയ്തിരുന്നു. താമസിയാതെ മന്നത്തിന്റെ വിവേകവും ദീർഘദർശിത്വവും വിസ്മയജനകമാംവണ്ണം എല്ലാവർക്കും അനുഭവപ്പെടുകയും ചെയ്തു.

ഇന്ത്യയുടെ ഇതരഭാഗങ്ങളോടൊപ്പം തിരുവിതാംകൂറും സ്വാതന്ത്ര്യസമരത്തിൽ ഏർപ്പെട്ടിരുന്നു. നേതാക്കന്മാരെല്ലാം വഴിക്കുവഴിയായി കാരാഗൃഹവാസം അനുഭവിക്കയായിരുന്നു. സർവ്വസമ്മതനായ ഒരു നേതാവിൻെറ അഭാവം തിരുവിതാംകൂറിന് നേരിടേണ്ടിവന്നു. സമരനേതൃപദം സ്വീകരിക്കാൻ ചില മാന്യന്മാർ മന്നത്തിനെ സമീപിക്കയും അദ്ദേഹം അതു സമ്മതിക്കുകയും ചെയ്തു. എൻ. എസ്. എസ്. പ്രസിഡന്റു സ്ഥാനം രാജിവച്ചു. കോളേജ് സ്ഥാപിക്കാനുള്ള ചിന്തയെല്ലാം തല്ക്കാലം നിർത്തി, അതിൻെറ ജോലികൾ സ്നേഹിതന്മാരെ ഏല്പിച്ച് അരയും തലയും മുറുക്കി അദ്ദേഹം രാഷ്ട്രീയരംഗത്തിലേക്കിറങ്ങി. ഗവണ്മെൻറിൻെറ ചെയ്തികളെ വിമർശിച്ച് അദ്ദേഹം ചെയ്ത പ്രസംഗങ്ങൾ ശ്രോതാക്കൾ അത്ഭുതാഹ്ലാദങ്ങളോടുകൂടി ശ്രദ്ധിച്ചുകേട്ടു.

ഒരുദിവസം രാത്രി ഒമ്പതുമണിവരെ മിത്രങ്ങളോട് സംസാരിച്ചുകൊണ്ടിരുന്നതിനുശേഷം അവരെ വിട്ടുപിരിഞ്ഞു സ്വന്തം വീട്ടിലേക്കു പോയി. ഏകദേശം പാതിരയായപ്പോൾ അദ്ദേഹത്തെ അറസ്റ്റുചെയ്ത് എവിടെയോ കൊണ്ടുപോയി എന്നു വാർത്തപരന്നു. ചില സ്നേഹിതന്മാരും ഞാനും അദ്ദേഹത്തെ കൊല്ലത്തു ജയിലിൽപ്പോയിക്കണ്ടു. അദ്ദേഹ

ത്തിനു യാതൊരു ധൈയ്യക്ഷറവും കണ്ടില്ല. ഞങ്ങൾ കോളേജു കായ്യത്തിൽ ചെയ്യേണ്ടതു പറഞ്ഞുതന്നു. പിന്നെ ഗവമ്മെൻറു വിചാരണചെയ്തു് അദ്ദേഹത്തെ തടവുശിക്ഷയ്ക്കു വിധിക്കുകയും ചെയ്തു. അതുകഴിഞ്ഞു രണ്ടുമൂന്നു മാസങ്ങൾക്കുശേഷം സ്വാതന്ത്ര്യപ്രഖ്യാപനമുണ്ടായി. പിന്നെ അധികംതാമസിയാതെ അദ്ദേഹം വിമുക്തനാവുകയും ചെയ്തു. ഭരണക്കൈമാററത്തെത്തുടർന്നുണ്ടായ പൊതുതിരഞ്ഞെടുപ്പിൽ നിയമനിമ്മാണസഭയിൽ അദ്ദേഹത്തിനു സ്ഥാനം ലഭിച്ചു. എല്ലാവരാലും മാനിക്കപ്പെട്ട മന്നം,ദേവസ്വംബോർഡ്പ്രസിഡൻറു പദവിയിലും പ്രവേശിച്ചു.

ജയിലിൽനിന്നു മടങ്ങിയെത്തിയ ഉടനെ കോളേജുനിമ്മാണത്തിൻെറ ഭാരം അദ്ദേഹം വീണ്ടും കയ്യേററു. അതിൻെറ പ്രവൃത്തി ക്രമത്തിൽ മുന്നോട്ടു നീങ്ങിത്തുടങ്ങി. അതു പൂത്തിയായി. ഏകദേശം അഞ്ചുകൊല്ലങ്ങൾക്കു മുമ്പു് ശ്രീ കെ. എം. മുൻഷി അതിൻെറ ഉൽഘാടനകമ്മം നടത്തി. പെരുന്നകോളേജുപണിനടക്കുമ്പോൾതന്നെ തിരുവനന്തപുരത്തും ഒരു കോളേജു് ആരംഭിച്ചു. എൻ. എസ്. എസ്.-ൻെറ ഉടമസ്ഥതയിൽ ഇപ്പോൾ നാലു് ആർട്ട്സ്, സയൻസ് കോളേജുകളും മൂന്നു് ട്രെയിനിങ്ങ കോളേജുകളും ഒരു എഞ്ചിനിയറിങ്ങ കോളേജും, ഒരു പോളിടെക്നിക്കും, ഒരു മെഡിക്കൽ മിഷനും നടന്നുവരുന്നുണ്ടു്. ദാനമോ, ചാത്തോ ആയി ലഭിക്കപ്പെട്ട ഭൂമികൾ എസ്റ്റേററുകളായി വികസിക്കപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിനു മുമ്പുതന്നെ പ്രിയംകരമായിരുന്ന കൃഷി നാനാഭാഗങ്ങളിലായി വികസനം പ്രാപിച്ചുവരുന്നുണ്ടു്. നായർകോളനികൾ സ്ഥാപിക്കാനും അദ്ദേഹത്തിനു വലിയ ആഗ്രഹം ഉണ്ടു്. ഈ ഉദ്ദേശത്തോടുകൂടി ഭൂമി വിലയ്ക്കു വാങ്ങി പ്രവൃത്തി ആരംഭിച്ചിട്ടുണ്ടു്. എൻ. എസ്.എസ്.-ൻെറ ആഭിമുഖ്യത്തിൽ കേരളാ സവ്വീസ്ബാങ്ക് എന്ന പേരിൽ ഒരു ബാങ്കു് പ്രവത്തിച്ചുവരുന്നു. ഒരു പഞ്ചസാരമിൽ അദ്ദേഹത്തിൻെറ പേരിൽ(മന്നം ഷുഗർമിൽസ്)തുടങ്ങീട്ടുണ്ടു്. എൻ. എസ്. എസ്.-നു ലഭിച്ച ക്ഷേത്രങ്ങളുടെ മേലന്വേഷണത്തിനായി ഒരു പുതിയ വകുപ്പു്(ദേവസ്വംവകുപ്പു്)

എൻ. എസ്. എസ്. ആരംഭിച്ചിട്ടുണ്ട്. അദ്ദേഹം യൗവന കാലത്തു വിഭാവനംചെയ്ത സ്വപ്നങ്ങളെല്ലാം ഓരോന്നായി ഉടലെടുത്തുവരികയാണ്.

പലതരത്തിലും കെട്ടുപിണഞ്ഞുള്ള അനവധി കാര്യങ്ങളുടെ നടുവിൽ മന്നം ഒരുവിധം ബുദ്ധിമുട്ടി കഴിയുന്ന കാലത്താണ് രാജ്യത്തിൽ ഒരു കലാപം പൊട്ടിപ്പുറപ്പെട്ടതു്. ഒരു കമ്മ്യൂണിസ്റ്റ് സർക്കാർ അധികാരത്തിൽ എത്തിച്ചേന്നിരിക്കയായിരുന്നു. പുതിയ ഭരണംകൊണ്ടു പല നന്മകളും ലഭിക്കുമെന്ന് പ്രതീക്ഷിച്ചുംകൊണ്ടു് ജനങ്ങൾ കുറച്ചുകാലം കാത്തുനിന്നു. അപ്പോഴേക്കും പുതിയ സർക്കാർ ദുസ്സഹമായ ചില നിയമങ്ങൾമുഖേന ജനങ്ങളെ അസംതൃപ്തരാക്കുകയാണു ചെയ്തതു്. പൊതുജനാഭിപ്രായം നിരസിച്ചുംകൊണ്ടു് വിദ്യാഭ്യാസബിൽ മുതലായ ചില നിയമനിർമ്മാണം തുടങ്ങി. രാജ്യവ്യാപകമായ എതിർപ്പും, ഘോഷയാത്രകളും, സമ്മേളനങ്ങളും, വെടിവെപ്പുകളും, ലാത്തിച്ചാർജ്ജുകളുംകൊണ്ടു് അന്തരീക്ഷം കലങ്ങിമറിയാനും തുടങ്ങി. സദുപദേശത്തെ ചെവികൊടുക്കാത്ത സർക്കാരിനെ അട്ടിമറിക്കാൻതന്നെ ജനങ്ങൾ തീരുമാനിച്ചു. രണ്ടായിരംകൊല്ലങ്ങൾക്കുമുമ്പു് റോമാരാജ്യത്തെ, ശത്രുക്കളിൽനിന്നു് രക്ഷിച്ച ഒരു സേനാനായകൻ പട്ടാളത്തിൽനിന്നു പിരിഞ്ഞു് സ്വന്തം പാടങ്ങളിൽ കൃഷിപ്പണിയിൽ ശ്രദ്ധപതിപ്പിച്ചിരുന്ന അവസരത്തിൽ, രണ്ടാമതും ശത്രുക്കൾ രാജ്യത്തെ ആക്രമിച്ചപ്പോൾ പൗരന്മാർ ഒന്നായി ച്ചേന്നു രാജ്യത്തെ രക്ഷിക്കാൻ സേനാനായകനോടു് കേണപേക്ഷിച്ചപ്പോൾ യുദ്ധത്തിനു പുറപ്പെട്ടപോലെ, ദിവാൻ ഗവമ്മെന്റിനോടു് പൊരുതിജയിച്ചു് സ്വന്തസമുദായസേവനത്തിൽ ഏർപ്പെട്ടിരുന്ന എൺപതു വയസ്സു തികഞ്ഞ മന്നം ജനങ്ങളുടെ അഭ്യർത്ഥനയെ മാനിച്ചു് വിമോചനസമരത്തിന്റെ സേനാനിപദം കയ്യേററു. കോരിത്തരിപ്പിക്കുന്ന പ്രഭാഷണങ്ങളും പ്രസംഗങ്ങളുംകൊണ്ടു് അദ്ദേഹം ശ്രോതാക്കളെ വിസ്മയസ്തബ്ധരാക്കി. എന്നിട്ടും ഭരണാധികാരികൾ യാതൊരു കലുക്കവും കാണിച്ചില്ല. പിന്നീടുണ്ടായ സംഭവങ്ങളെല്ലാം വളരെ അടുത്തകാലത്തെ ചരിത്രമാകയാൽ അവയൊന്നും

വിവരിക്കണമെന്നില്ല. സെക്രട്ടറിയേറ്റിന്റെ പ്രവർത്തനം സ്തംഭിപ്പിക്കുവാനുള്ള വെല്ലുവിളിയോടുകൂടി ജനങ്ങളെ തലസ്ഥാന നഗരിയിലേയ്ക്കു നയിക്കുമെന്ന ഭീഷണിയുടെ ഗംഭീരമുഴക്കങ്ങൾ ഉയർന്നപ്പോൾ കമ്മ്യൂണിസ്റ്റ് സർക്കാരിനു സ്ഥാനഭ്രംശം കല്പിക്കപ്പെടുകയും ഭരണക്രമം ഇടിഞ്ഞു തകർന്നുപോകയും ചെയ്തു. ആഹ്ലാദത്തിന്റെ അലയടിയുടെ പ്രതിദ്ധ്വനികളാണു പിന്നീടു കേരളമെങ്ങും കേൾക്കാറായതു്. എവിടെയും ഉച്ചരിക്കപ്പെട്ട നാമം മന്നത്തിന്റേതു തന്നെയായിരുന്നു. വടക്കു് കാസർകോട്ടുമുതൽ തെക്കു് വിളവങ്കോട്ടുവരെയുള്ള ജനങ്ങൾ, സ്വീകരണങ്ങൾ, ഹർഷാരവങ്ങൾ, സ്വാഗതങ്ങൾ, ഹാരാർപ്പണങ്ങൾ, മംഗളപത്രങ്ങൾ, അനുമോദനസമ്മേളനങ്ങൾ എന്നിവയോടുംകൂടി ആ യോദ്ധാവിനെ അഭിവാദ്യം ചെയ്യുകയുണ്ടായി. കമ്മ്യൂണിസ്റ്റ് മന്ത്രിസഭയുടെ നട്ടെല്ലൊടിച്ചു നിലംപതിപ്പിച്ച മഹാവീരൻ എന്ന ഖ്യാതി പാശ്ചാത്യരാജ്യങ്ങളിലും കുതിച്ചെത്തി. സ്വിററ്സർലന്റിൽ കോവിൽവച്ചു നടത്തപ്പെട്ടന്ന എം. ആർ. എ. സമ്മേളനത്തിനു് അദ്ദേഹത്തെ ക്ഷണിച്ചു. അദ്ദേഹം സമ്മേളനസ്ഥലത്തു് സന്നിഹിതനാകുകയും പ്രസംഗിക്കയും ചെയ്കയുണ്ടായി. ത്യാഗസമ്പൂർണ്ണവും നിസ്വാർത്ഥവുമായ ജീവിതംകൊണ്ടു് സ്വന്തം ജന്മവും ജന്മഭൂമിയും ധന്യമാക്കിത്തീർത്ത മന്നം ഭാവിതലമുറകൾക്കെന്നും മറക്കാൻ കഴിയാത്തവിധം സമുന്നതമായ ഒരു സ്ഥാനം കേരളചരിത്രത്തിൽ സമാർജ്ജിക്കയും ചെയ്തിരിക്കുന്നു.

1913-ൽ പെരുന്നയിൽ താമസിച്ച അവസരത്തിലാണു് ഞാൻ മന്നത്തിന്റെ പരിചയം നേടിയതു്. അന്നത്തെ പരിചയം തുടർന്നു് ഞങ്ങൾ സ്നേഹിതന്മാരായിത്തീർന്നു. അന്നു തന്നെ അദ്ദേഹത്തോടും അദ്ദേഹം ചെയ്തിരുന്ന പ്രവൃത്തികളോടും എനിക്കു താല്പര്യം ജനിച്ചു. അദ്ദേഹം ഏർപ്പെട്ടിരുന്ന പ്രവൃത്തികളുടെ സൂക്ഷ്മസംഗതികൾ കണ്ടു മനസ്സിലാക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ നടത്തപ്പെട്ട ചില സമ്മേളനങ്ങളിൽ ഞാൻ എത്തിച്ചേർന്നിരുന്നു. അദ്ദേഹം ചെയ്ത പ്രസംഗങ്ങൾ ഞാൻ ശ്രദ്ധാപൂർവ്വം കേൾക്കുകയും

അവ ശ്രോതാക്കളെ ആനന്ദഭരിതരാക്കിയതു കാണുകയും ഉണ്ടായിട്ടുണ്ടു്. ജനങ്ങളെ സ്വപക്ഷത്തിലേയ്ക്കു് ആകർഷിക്കാനുള്ള അദ്ദേഹത്തിന്റെ സാമർത്ഥ്യം പ്രസ്താവയോഗ്യംതന്നെ ആയിരുന്നു. സമയപരിപാലനം നിർവ്വഹിക്കുന്നതിൽ അദ്ദേഹം മറ്റുള്ളവർക്കു് ഒരു മാതൃകയും ആയിരുന്നു. എൻ. എസ്. എസ്. സ്കൂളുകളുടെ ഭരണം അദ്ദേഹത്തിന്റെ നേരിട്ടു് മേൽനോട്ടത്തിലായിരുന്നപ്പോൾ ഒരു ഹൈസ്കൂളിൽ പ്രഥമാദ്ധ്യാപകനാകാൻ അദ്ദേഹം എന്നോടു് ആവശ്യപ്പെട്ടിരുന്നു. പിന്നെ കുറെ വർഷങ്ങൾക്കു ശേഷം എൻ. എസ്. എസ്. വിദ്യാഭ്യാസവകുപ്പിന്റെ ഭരണം എന്നെ ഏല്പിച്ചു. എവിടെയെല്ലാം എൻ. എസ്. എസ് പള്ളിക്കൂടങ്ങൾ ഉണ്ടോ അവിടെയെല്ലാം അദ്ദേഹം എന്നെ കൂട്ടിക്കൊണ്ടു പോയി അവിടങ്ങളിലെ ആളുകളുമായി പരിചയപ്പെടുത്തി. അദ്ദേഹം എത്ര ജനസമ്മതനാണെന്നും അദ്ദേഹത്തെ ജനങ്ങൾ എത്ര സ്നേഹിക്കുന്നുണ്ടെന്നും ഞാൻ അക്കാലങ്ങളിലാണു മനസ്സിലാക്കിയതു്. ചങ്ങനാശേരി എൻ. എസ്. എസ്. കോളേജ് സ്ഥാപിക്കാൻ പ്രവർത്തനമാരംഭിച്ചപ്പോഴും സംഭവബഹുലമായ സ്വാതന്ത്ര്യസമരത്തിന്റെ നേതൃത്വം അദ്ദേഹം ഏറെറടുക്കാൻ തീർച്ചപ്പെടുത്തിയപ്പോഴും ഞാൻ അദ്ദേഹത്തിന്റെകൂടെ ഉണ്ടായിരുന്നു. ശ്രീ മന്നത്തു പത്മനാഭനും ഞാനും തമ്മിൽ ഉണ്ടായിരുന്ന ഉദ്യോഗബന്ധം ആദ്യം മുതൽ അവസാനംവരെ ഏററവും സൗഹാർദ്ദപരമായിട്ടുള്ള ഒന്നായിരുന്നു. എന്നാൽ ഒരിക്കലും അഭിപ്രായവ്യത്യാസം ഉണ്ടായിട്ടില്ലെന്നു് ഇതിൽനിന്നു ധരിക്കരുതു്. ഞാൻ അദ്ദേഹത്തോടു് ആലോചിച്ചിട്ടേ എല്ലാക്കാര്യങ്ങളും ചെയ്യാറുണ്ടായിരുന്നുള്ളു. ചിലപ്പോൾ അദ്ദേഹത്തിന്റെ ഉപദേശം സ്വീകരിക്കാൻ നിവൃത്തിയില്ലാതെ വന്നിട്ടുണ്ടു്. അപ്പോൾ ഞാൻ ഒരു താന്തോന്നിയാണെന്നും മററും പറഞ്ഞു് ദ്വേഷപ്പെട്ടിട്ടുമുണ്ടു്. ഞാൻ എല്ലാം ചിരിച്ചു് കേൾക്കയല്ലാതെ ഒന്നും പറയാറില്ല. എന്നാൽ എനിക്കു് ന്യായമെന്നു തോന്നിയ വിധത്തിൽ കാര്യങ്ങൾ നിർവ്വഹിക്കയും ചെയ്തിരുന്നു. ഇതുകൊണ്ടു് അദ്ദേഹത്തിനു് എന്നോടു യാതൊരു വിരോധവുമുണ്ടായിരു

ന്നില്ല; എന്നു മാത്രമല്ല, എന്നെ ഒരു അനുജനെപ്പോലെ സ്നേഹിച്ചു. താന്തോന്നിയായതുകൊണ്ടു് കുറെ അധികം സ്നേഹിച്ചു. ഞാൻ എൻ. എസ്. എസ്. സേവനം കഴിഞ്ഞു് ഇവിടെ (തളിപ്പറമ്പിൽ) തിരിച്ചെത്തിയതിനു ശേഷവും അദ്ദേഹത്തിനു് ഈ ഭാഗത്തുകൂടി വല്ലപ്പോഴും പോകേണ്ടിവന്നാൽ, ജനങ്ങൾക്കു് എത്തിച്ചേരാൻ വിഷമമുള്ള ഈ സ്ഥലത്തു് എന്നെ തേടിവരാനുള്ള കാരുണ്യം പലപ്പോഴും കാണിച്ചിട്ടുള്ള ഒരു മഹാമനസ്കനാണു് അദ്ദേഹം. അദ്ദേഹത്തെ മറക്കാനോ അദ്ദേഹത്തോടുള്ള കൃതജ്ഞത പ്രകാശിപ്പിക്കാനോ കഴിയുന്നതല്ല. സ്വന്തം സമുദായത്തിന്റെയും രാജ്യത്തിന്റെയും നന്മയ്ക്കുവേണ്ടി എത്രയെത്ര ക്ലേശങ്ങളും ദുരിതങ്ങളും മന്നം അനുഭവിക്കേണ്ടിവന്നിട്ടുണ്ടെന്നു് നല്ലവണ്ണം അറിയുന്ന ഒരുവനാണു് ഞാൻ.

ശ്രീ മന്നത്തു പത്മനാഭൻ അരോഗദൃഢഗാത്രനായി നൂററാണ്ടുകാലത്തോളം ജീവിച്ചിരിക്കട്ടെ എന്നു് ഉള്ളോടുകൂടി നേരുകയല്ലാതെ എനിക്കു് മറെറന്തു ചെയ്യാനാവും!

എ. എസ്. ദാമോദരനാശാൻ

# രാജ്യസ്നേഹിയായ മന്നം

ശ്രീ മന്നത്തു പത്മനാഭന്റെ വ്യക്തിമാഹാത്മ്യത്തേയും വിവിധമണ്ഡലങ്ങളിലുള്ള അദ്ദേഹത്തിന്റെ പ്രവൎത്തനങ്ങളേയും പററി അഖിലഭാരതപ്രശസ്തിയുള്ള സമുന്നതന്മാർ പ്രകീൎത്തിച്ചിട്ടുണ്ടു്. അദ്ദേഹവുമായി മുപ്പത്തിരണ്ടു കൊല്ലംകൊണ്ടു് അടുത്തു പരിചയിക്കുവാനും ഒന്നിച്ചു് പ്രവൎത്തിക്കുവാനും എനിക്കു സൗകൎയ്യം കിട്ടിയിട്ടുണ്ടു്. എൺപത്തിമൂന്നു കൊല്ലത്തിനു മുൻപു് ഒരു സാധാരണ നായർകുടുംബത്തിൽ ജനിച്ച ശ്രീ മന്നം അദ്ദേഹത്തിന്റെ സമുദായം അനുഭവിക്കുന്ന അവശതകളെപ്പററി ചിന്തിക്കുകയും അവയുടെ നിവാരണത്തിനു വേണ്ടി പ്രവൎത്തിക്കുകയും ചെയ്തതിന്റെ ഫലമാണു് ഇന്നു കാണുന്ന നായർസൎവ്വീസ്സൊസൈററി. ശ്രീ മന്നത്തിന്റെ പ്രധാന പ്രവൎത്തനമണ്ഡലം നായർസൎവ്വീസ്സൊസൈററി ആണെങ്കിലും ഇതരസമുദായങ്ങൾക്കോ രാജ്യത്തിനോ അദ്ദേഹത്തിന്റെ സേവനം ആവശ്യമെന്നു വന്നപ്പോഴെല്ലാം സകലവും ത്യജിച്ചു് മുൻപോട്ടു വരികയും ആ മണ്ഡലങ്ങളിൽ വിജയം വരിക്കുകയും ചെയ്തിട്ടുണ്ടു്. സ്വന്തം താല്പൎയ്യം ബലികഴിച്ചു് സമുദായതാല്പൎയ്യവും, സമുദായതാല്പൎയ്യത്തെ മറന്നു് രാഷ്ട്രീയതാല്പൎയ്യവും മുൻനിൎത്തി അദ്ദേഹം പ്രവൎത്തിച്ചിട്ടുള്ള ഒന്നുരണ്ടു് ഉദാഹരണങ്ങൾ എന്റെ ഓൎമ്മയിൽ വരുന്നു.

ചങ്ങനാശേരി കോളേജ് സ്ഥാപനത്തിനു് ആവശ്യമുള്ള സ്ഥലം പൊന്നുംവിലയ്ക്കെടുക്കുന്നതിനുള്ള നടപടികൾ എടുത്തതു് ഞാൻ കോട്ടയം പേഷ്കാരായിരിക്കുമ്പോഴാണു്. ശ്രീ മന്നത്തിനു സന്താനമായി ഒരു പുത്രി മാത്രമേയുള്ളു. സമ്പന്നനല്ലായിരുന്ന അദ്ദേഹത്തിനു മകൾക്കു് ഒന്നും കൊടുക്കു

വാൻ സാധിച്ചിട്ടില്ല. അവരുടേയും ഭർത്താവിൻേറയും പരിശ്രമത്താലും അരിഷ്ടിച്ചുള്ള ജീവിതത്താലും അവക്ക് താമസിക്കുന്നതിനു് ഒരു സ്ഥലവും കെട്ടിടവും അവർ സമ്പാദിച്ചിരുന്നു. ആ സ്ഥലവുംകൂടി കോളേജിനെടുക്കേണ്ടതു് ആവശ്യമെന്നുകണ്ടപ്പോൾ അതിനുവേണ്ട നടപടിഎടുക്കുന്നതിനു് അദ്ദേഹം എന്നോടാവശ്യപ്പെട്ടു. എടുക്കേണ്ട സ്ഥലത്തിന്റെ പ്ലാൻ പിന്നീടു ഭേദപ്പെടുത്തിയതിനാൽ ആ സ്ഥലം എടുക്കേണ്ടിവന്നില്ലെന്നേയുള്ളു. തൻെറ ഏകസന്താനത്തിൻെറ വിഷമങ്ങളേയും വിഗണിച്ചു് സർവീസ്സൊസൈററിക്കുവേണ്ടി പ്രവത്തിക്കുന്നതിനുള്ള ശ്രീ മന്നത്തിന്റെ സന്നദ്ധതയ്ക്കു് ഇതൊരുദാഹരണമാണു്.

സർവീസ്സൊസൈററിയുടെ താല്പര്യത്തേയും പരിഗണിക്കാതെ രാജ്യത്തിനുവേണ്ടി പ്രവത്തിക്കാൻ അദ്ദേഹം തയ്യാറായ ഒരവസരവും ഞാനിപ്പോൾ ഓക്കുന്നു. സർ സി. പി. രാമസ്വാമിഅയ്യർ ദിവാൻജിയായിരിക്കുന്ന കാലത്തു് ആരംഭിച്ച കുപ്രസിദ്ധമായ സ്വതന്ത്രതിരുവിതാംകൂർ പ്രക്ഷോഭണത്തെ എതിക്കുന്നതിനു ശ്രീ മന്നം മുന്നോട്ടുവന്ന സംഭവമാണതു്. രാജ്യത്തെ വിപ്ലവത്തിൽനിന്നും ഒഴിവാക്കേണ്ടതു് തന്റെ കടമയാണെന്നു ശ്രീ മന്നം തീരുമാനിച്ചു. അന്നു് സർവീസ് സൊസൈററി പ്രസിഡന്റായിരുന്ന അദ്ദേഹം തൽസ്ഥാനം രാജിവച്ചു് രാഷ്ട്രീയത്തിൽ പ്രവേശിക്കും എന്ന സംഗതി പരസ്യപ്പെട്ടതോടെ ഭരണമേധാവികൾക്കു് ഒരു സംഭ്രാന്തി ഉണ്ടായി. ശ്രീ മന്നത്തിനെ എന്തു പ്രതിഫലം കൊടുത്തും അതിൽനിന്നും പിൻതിരിപ്പിക്കുന്നതിനു് അന്നത്തെ ഗവണ്മെന്റു് ശ്രമിച്ചു. ശക്തനായ സർ സി. പി.ക്കു് എതിരായി രാഷ്ട്രീയനേതൃത്വം കൈയേറ്റാൽ അദ്ദേഹത്തിനും, സർവീസ്സൊസൈറ്റിക്കും ഉണ്ടാകാവുന്ന ഭയങ്കര വിപത്തുകളെപ്പറ്റി ഞങ്ങൾ ചച്ച്ചെയ്തു. സർവീസ്സൊസൈററിക്കുവേണ്ടി സർ സി. പി. ചെയ്തിട്ടുള്ള മഹത്തായ സംഭാവനകളെപ്പററിയും ഞങ്ങൾ ഓത്തു. തനിക്കോ സർവീസ് സൊസൈററിക്കോ എന്താപത്തു വന്നാലും, സർ സി. പി.യുടെ സഹായങ്ങൾക്കു് എത്രമാത്രം നാം കൃതജ്ഞരായിരുന്നാലും

രാജ്യത്തെ രക്ഷിക്കേണ്ടതു തൻെറ കടമയാണെന്ന് അദ്ദേഹം എന്നോടു പറഞ്ഞു. തന്നേയും താൻ ജീവനെക്കാളും കൂടുതൽ സ്നേഹിക്കുന്ന സർവീസ്സൊസൈററിയേയും ബലികഴിച്ചും രാജ്യശ്രേയസ്സിനുവേണ്ടി ശ്രീ മന്നം തയാറായതു് അദ്ദേഹത്തിൻെറ രാജ്യസ്നേഹത്തിനുള്ള ഉദാഹരണമാണ്.

ശ്രീ മന്നത്തിന്റെ നിസ്വാർത്ഥത, ആത്മാർത്ഥത, ഏകാഗ്രത, പൗരുഷം, സ്ഥൈര്യം എന്നിവയാണ് അദ്ദേഹം ഏർപ്പെടുന്ന കാര്യങ്ങളിലെല്ലാം അദ്ദേഹത്തെ വിജയത്തിലെത്തിച്ചിട്ടുള്ളതു്. ശ്രീ മന്നം ദീർഘകാലം ആരോഗ്യവാനായി ജീവിച്ചിരിക്കേണ്ടതു സമുദായത്തിന്റെയും രാജ്യത്തിന്റെയും ആവശ്യമാണ്. അതിനു സർവേശ്വരൻ അനുഗ്രഹിക്കട്ടെ!

*

''എനിക്കു മുജ്ജന്മസുകൃതം ഹേതുവായി ഒരു പ്രിയസുഹൃത്തിനെ ലഭിച്ചു. സ്വവർഗ്ഗത്തിനും സ്വരാജ്യത്തിനും തന്നാൽ കഴിയുന്ന ഉപകാരങ്ങൾ ചെയ്വാൻ എല്ലാസമയത്തും ഉത്സുകനായി, തന്നിമിത്തം തനിക്കുനേരിടുന്ന സകലവിധ ഉപദ്രവങ്ങളും കായക്ലേശങ്ങളും പ്രയാസങ്ങളും അതിരില്ലാത്ത ക്ഷമയോടും ധീരതയോടും സഹിച്ചു്, തൻെറ ദാരിദ്ര്യസ്ഥിതിയെ മറന്നു് അന്യന്മാർക്കാകാവുന്ന ധനസഹായംപോലും ചെയ്തു വർത്തിക്കുന്ന കേരളഭാഷാഭിമാനിയായ പെരുന്നയിൽ മന്നത്തു പത്മനാഭപിള്ളയാകുന്ന ആ സുഹൃത്തു്...ആശയത്തിലും വിഷയവിവരണത്തിലും വർണ്ണനകളിലുംകൂടി മിസ്റ്റർ പത്മനാഭപിള്ളയുടെ ബുദ്ധിവികാസവും വാസനാശക്തിയും അവിടവിടെ കാണപ്പെടുന്നതാണ്.''

—കപ്പന കണ്ണൻമേനോൻ

('സ്നേഹലത'യുടെ മുഖവുരയിൽ)

കെ. കുമാർ

# ദൈവികമായ മനുഷ്യത്വം

വൈക്കം സത്യാഗ്രഹം സംബന്ധിച്ചുള്ള ജയിൽവാസം കഴിഞ്ഞു് ഞാൻ തിരുവനന്തപുരത്തു ചെന്നശേഷം ഉണ്ടായ രണ്ടു മഹാസംഭവങ്ങൾ എന്റെ ജീവിതത്തിൽ അവിസ്മരണീയങ്ങളാണു്—ലോകൈകമഹാനായ മഹാത്മാഗാന്ധിയുടെ പ്രഥമ തിരുവിതാംകൂർ സന്ദർശനവും ശ്രീ മന്നത്തു പത്മനാഭപിള്ളയുടെ നേതൃത്വത്തിൽ വൈക്കത്തുനിന്നു് തിരുവനന്തപുരത്തേയ്ക്കു വന്ന സവർണ്ണജാഥയും. അന്നു് വൈക്കത്തെ ക്ഷേത്ര റോഡുകളിൽ നടന്നുകൊണ്ടിരുന്ന സഞ്ചാരസ്വാതന്ത്ര്യ സത്യാഗ്രഹം ഒരു തീരുമാനത്തിൽ എത്തിക്കുവാനുള്ള ശ്രമത്തിൽ തിരുവനന്തപുരത്തേയ്ക്കു വന്ന ഗാന്ധിജിയുടെ മുന്നോടി ദൗത്യവാഹകനെന്നോണം വൈക്കത്തുനിന്നു തിരുവനന്തപുരത്തേയ്ക്കുവന്ന സവർണ്ണജാഥയെ കഴക്കൂട്ടത്തുചെന്നു സ്വീകരിക്കണമെന്നു് തിരുവിതാംകൂർ ഡിസ്ട്രിക്ട് കോൺഗ്രസ്സ് കമ്മിററി ചെയ്ത നിശ്ചയമനുസരിച്ചു് ആ കമ്മിററിയുടെ സെക്രട്ടറി എന്ന നിലയിൽ സ്വീകരണത്തിനായി കഴക്കൂട്ടത്തു ചെന്നപ്പോഴാണു് ശ്രീ മന്നത്തിനെ ഞാൻ ആദ്യമായി കണ്ടതെന്നാണു് എന്റെ ഓർമ്മ. പക്ഷേ, കഴക്കൂട്ടത്തുവച്ചു കണ്ട ഗംഭീരമായ ആ ജാഥയുടെ ഉഗ്രപ്രഭാവനായ നേതാവിനെക്കാൾ കൂടുതലായി എന്നെ ആകർഷിച്ചതു് ചങ്ങനാശേരിയിൽ മന്നത്തുഭവനത്തെ അടുക്കളത്തളത്തിൽ എന്റെ ആത്മപ്രിയസോദരൻ ശ്രീ എ. പി. അഴകന്റെയും എന്റെയും ഇടയ്ക്കിരുന്നു് ഭാഗ്യവതിയായ സ്വമാതാവിനെക്കൊണ്ടു് കഞ്ഞി വിളമ്പിച്ചു കുടിച്ച മന്നത്തു പത്മനാഭപിള്ളയാണു്. ആദർശങ്ങളും സമുദായപരിഷ്കാരങ്ങളും പ്രസംഗവേദികളിൽ

നിന്നു പാറിപ്പറപ്പിക്കുവാനും ആകർഷകങ്ങളായ പരസ്യപ്രകടനങ്ങളിൽപ്പെട്ടു വിഹരിക്കുവാനും വലിയ വിഷമമൊന്നും ഇല്ല. അവനവൻെറ ജീവിതചര്യയിൽ അവ നടപ്പിൽ വരുത്തുന്നതിനാണു പ്രയാസം, അതിലാണ് അതിൻെറ മഹത്വം. ശ്രീ മന്നത്തിൻെറ അക്കാര്യത്തിലുള്ള ആത്മാർത്ഥതയാണ് അദ്ദേഹവുമായി ഒരു പ്രിയപ്പെട്ട ജ്യേഷ്ഠൻെറയോ വന്ദ്യകാരണവൻെറയോ സമീപത്തേയ്ക്കെന്നവണ്ണം എന്നെ അടുപ്പിച്ചതു്.

സാമുദായികമായി അവരവർക്കുള്ള അവശതകൾ പരിഹരിക്കുന്നതിനു മാത്രമാണ് നമ്മുടെ നാട്ടിൽ സമുദായപരിഷ്കർത്താക്കൾ സാധാരണയായി പരിശ്രമിക്കാറ്. അവരവർ ഉൾപ്പെട്ട പ്രത്യേക സമുദായവിഭാഗംകൂടെ അനുഭവിക്കുന്ന അവശതകളെച്ചൊല്ലി ലോകത്തെ മുഴുവൻ മലർത്തിവയ്ക്കുകയും അല്ലാത്തവയുടെ കാര്യത്തിൽ പുറംതിരിഞ്ഞുകളയുകയും ചെയ്യുന്ന നേതാക്കന്മാരെ അയിത്തോച്ചാടനരംഗത്തു് ഞാൻ ധാരാളം കണ്ടിട്ടുണ്ടു്. ആ തോതുവച്ചു നോക്കുമ്പോൾ അഴകൻെറ അവശത പത്മനാഭപിള്ളയുടേയും അവശതയായി കാണുവാൻ ശ്രീ മന്നത്തിനു കഴിഞ്ഞു എന്നാണു വ്യക്തമാകുന്നതു്. അതാണ് ഒരു യഥാർത്ഥ സമുദായപരിഷ്കാരിക്കുണ്ടായിരിക്കേണ്ട മനോഭാവം. മണിഅടിച്ചു തൊഴീൽ, പ്രസാദവിതരണം മുതലായ ചടങ്ങുകളിൽ നമ്പൂതിരിയെ അപേക്ഷിച്ചു് നായർക്കു ക്ഷേത്രത്തിൽ ഉണ്ടായിരുന്ന താഴ്ചയും അവശതയും പരിഹരിക്കുന്നതിന് നിയമലംഘനംവരെ പ്രയോഗിക്കുവാൻ മുതിർന്നതായി കേട്ടിരുന്ന ശ്രീ മന്നത്തിൻെറ സമുദായപരിഷ്കാരതല്പരതയുടെ മാററു് ഞാൻ കണ്ടറിഞ്ഞതു് ഈ മുൻപറഞ്ഞ, ഒരുപക്ഷേ ഇന്നു് നിസ്സാരമെന്നു ചിലർ വ്യവഹരിച്ചേക്കാവുന്ന, വിലയേറിയ ആ കഞ്ഞികുടിയിൽ ആയിരുന്നു.

അയലത്തെ പുരപ്പുറം പുകഞ്ഞുകാണുന്നതിൽ അസഹിഷ്ണുത പലപ്പോഴും മനുഷ്യരുടെ ഒരു സ്വഭാവമാണു്. അവരവരെക്കാൾ കൂടുതലായോ അവരവരോളംതന്നെയുമോ ഉയർച്ചയും സുഖാനുഭവവും അന്യർക്കുണ്ടാകുന്നതിൽ സംസ്കാര

ശ്ശൂന്യരായ മനുഷ്യർക്ക് അസൂയ തോന്നുക സാധാരണമാണ്. എന്നാൽ അവരവർക്കില്ലാത്ത മേന്മയും ഉന്നതിയും പരമാവധി അവരവരുടെ മക്കൾക്കുണ്ടായിക്കാണ്മാൻ ആഗ്രഹിക്കുകയും അതിന്നായി പ്രയത്നിക്കുകയും ചെയ്യുകയാണ് സാധാരണ ലോകസ്വഭാവം. ആ അജയ്യമായ പുത്രവാത്സല്യമാണ് ശ്രീ മന്നത്തിൻെറ വിദ്യാലയപരിശ്രമത്തിൽ ഞാൻ ദർശിക്കുന്നതു്. സ്നേഹത്തിനു കണ്ണില്ലെന്നുള്ള പ്രമാണത്തിൻെറ തെളിവാണ്, മക്കളുടെ രക്ഷയ്ക്കും ഐശ്വര്യത്തിനുംവേണ്ടി എത്ര അസാദ്ധ്യമായ ലക്ഷ്യവും പ്രാപിക്കുന്നതിനുള്ള ഉദ്യമത്തിൽ എടുത്തുചാടി തുനിയുന്ന സാഹസികത്വമാണ്, അദ്ദേഹത്തിന്റെ കോളേജ് സംരംഭത്തിൽ ഞാൻ കാണുന്നതു്. പ്രായേണ നിർദ്ധനനായി പരിവർത്തനം ചെയ്യപ്പെട്ടുകഴിഞ്ഞിരിക്കുന്ന നായരെ മുഖ്യാശ്രയമാക്കിക്കൊണ്ടു് നാലഞ്ചു കോളേജുകൾക്ക് ഒന്നിച്ചൊരുമ്പെടുവാൻ തയ്യാറായ ചങ്കുററം ആരാധ്യമാണ്. ആരെല്ലാം എന്തെല്ലാം പറഞ്ഞാലും അനിതരസാധാരണമായ ആ ചങ്കുററത്തിനും ആത്മവിശ്വാസത്തിനും അദ്ദേഹത്തെ നമസ്കരിക്കുകതന്നെ വേണം. വാർദ്ധക്യത്തിന്റെ പരമകാഷ്ഠയിലും ബനാറീസ് സർവ്വകലാശാലയ്ക്കുവേണ്ടിയുള്ള ധനശേഖരത്തിനായി ക്ലേശിച്ചുലഞ്ഞുനടന്ന മദനമോഹന മാളവ്യജിയോടു് ഇനിയും അങ്ങനെ ക്ലേശിക്കരുതെന്നു് അപേക്ഷിച്ചുകൊണ്ടു്, ഗാന്ധിജി തൻെറ അനുയായികളായിരുന്ന കോടീശ്വരന്മാരോടു് പണം വാങ്ങിക്കൊടുത്ത സംഭവം ഈ ബന്ധത്തിൽ ഞാൻ ഓർക്കുകയാണ്. ഒരുപക്ഷേ, അതിൻെറ ഒരു രൂപാന്തരം തന്നെയായിരിക്കാം ഇന്നത്തെ നിധിസമർപ്പണം.

ശ്രീ മന്നത്തിൻെറ രാഷ്ട്രീയവശത്തേയ്ക്കു കടന്നു് അധികം വിസ്തരിക്കുവാൻ ഇവിടെ ഞാൻ ഉദ്ദേശിക്കുന്നില്ല. തന്റെ സമുദായത്തിൻെറ സുശക്തമായ പിന്തുണയിലുള്ള വിശ്വാസത്താൽ എന്തുവലിയ വീരസാഹസത്തിനും ചാടിപ്പുറപ്പെടുവാനുള്ള സന്നദ്ധത ഏതു രംഗത്തും അദ്ദേഹം പ്രകടിപ്പിച്ചിട്ടുള്ളതാണ്. തൻെറ സമുദായത്തിൻെറ രക്ഷയ്ക്കും തദ് വിപരീതമായി വരുന്ന എന്തെതിർശക്തികളുടേയും ധ്വംസ

നത്തിനുമായി ഏതു രംഗത്തു് എന്തുചെയ്താൽ പ്രയോജനമു ണ്ടെന്നു തോന്നുന്നുവോ അതിനൊക്കെ ആവേശത്തോടെ എടുത്തുചാടി പ്രാണൻകളഞ്ഞു പ്രയത്നിക്കുവാനുള്ള സന്നദ്ധതയും കരുത്തും ശ്രീ മന്നത്തിനു് യോഗസിദ്ധമാണു്. അപായകരമായ അഗാധജലാശയത്തിലെ ഓളത്തിൽപ്പെട്ടു് വള്ളം മുങ്ങിയാൽ അതിലുള്ള സകലരും മുങ്ങി ചാകുമെന്നും, അതു കരയ്ക്കടുത്താൽ സകലരുമാണു് കരകയറി രക്ഷപെടുന്നതെന്നും, ആ വള്ളത്തിന്റെ രക്ഷയാണു് അതിലുള്ള ആരുടേയും രക്ഷയ്ക്കു് ആവശ്യമെന്നും, വള്ളം മുങ്ങി മററു ചിലർ മരിച്ചുകൊള്ളട്ടെ എന്നു വിചാരിക്കുന്നവർ മററുള്ളവരുടെ കൂട്ടത്തിൽ വെള്ളംകുടിച്ചു മരിക്കാതെ ഗത്യന്തരമില്ലെന്നും കാണുവാനുള്ള രാഷ്ട്രീയദൃഷ്ടി, തനിക്കു് എങ്ങനെയും രക്ഷപെടണമെന്നല്ലാതെ മററുള്ളവർ നശിക്കുകകൂടെ ചെയ്തേ മതിയാവൂ എന്നില്ലാത്ത ദൈവികമായ മനുഷ്യത്വം—അതാണു് ശ്രീ മന്നത്തിന്റെ കേരളത്തിലെ രാഷ്ട്രീയത്തിൽ എനിക്കു കാണുവാൻ കഴിയുന്നതു്.

ശ്രീ മന്നത്തിൽ കാണുന്ന ഈ ഗുണവിശേഷങ്ങൾ അദ്ദേഹത്തിന്റെ ആയിരക്കണക്കിലുള്ള അനുയായികളിലും പകരുമാറാകട്ടെ!

അമ്പലപ്പുഴ കെ. ശങ്കരനാരായണപ്പണിക്കർ

## മന്നത്തിന്റെ കലാഹൃദയം

ലോകത്തിന്റെ മുഴവൻ ശ്രദ്ധയും ആകർഷിക്കുന്നതിന് അപൂർവ്വം ചില വ്യക്തികൾക്കു മാത്രമേ കഴിഞ്ഞിട്ടുള്ളു. മഹത്തായ സന്ദേശങ്ങൾ ലോകത്തിനു നൽകുക, പ്രസംഗങ്ങൾ കൊണ്ടു് ലോകോപകാരപ്രദമായ കാര്യങ്ങൾ പ്രചരിപ്പിക്കുക, മനുഷ്യസമുദായത്തിന് അത്യന്താപേക്ഷിതവും, പ്രയോജനപ്രദവുമായ കാര്യങ്ങൾക്കായി പ്രവർത്തിക്കുക എന്നിങ്ങനെ മഹത്തരമായ കാര്യങ്ങൾക്കായി ജീവിതാർപ്പണം ചെയ്തിട്ടുള്ള വ്യക്തികളാണു മഹാത്മാക്കളായി എണ്ണപ്പെടുന്നതു്. അത്തരം വ്യക്തികൾ ലോകത്തിന്റെ ശ്രദ്ധയിലെത്തുമെന്നുള്ളതു് ഒരനുഭവസത്യമാണു്. ഈ സത്യത്തെ പ്രതിബിംബിപ്പിക്കുന്ന മഹത്തുക്കളുടെ കൂട്ടത്തിൽ ഗണനീയമായ സ്ഥാനം നേടുവാൻ ശ്രീ മന്നത്തു പത്മനാഭന് കഴിഞ്ഞിട്ടുണ്ടു്. മനുഷ്യസമുദായത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി പ്രവർത്തിക്കുകയെന്നതാണദ്ദേഹത്തിന്റെ ജീവിതലക്ഷ്യം. അതിലേക്കുള്ള ചിന്തയിലും പ്രവർത്തനത്തിലും നിന്നദ്ദേഹം ഒരിക്കലും വിരമിച്ചിട്ടില്ല. അടിയുറച്ച ആത്മവിശ്വാസം, കളങ്കരഹിതമായ ഉദ്ദേശശുദ്ധി, തികഞ്ഞ നിസ്വാർത്ഥത ഈ ആദർശങ്ങൾ ശ്രീ മന്നത്തു പത്മനാഭന്റെ ജന്മസിദ്ധമായ ഗുണവിശേഷങ്ങളാകുന്നു. പ്രവർത്തനത്തിൽ ശക്തിയേറിയ പ്രതിബന്ധങ്ങളെ നേരിടേണ്ടിവന്നിട്ടുള്ള അദ്ദേഹത്തിന് മേൽ പ്രസ്താവിച്ച വിശിഷ്ടഗുണങ്ങൾ ദിവ്യായുധങ്ങളായി ഉപകരിക്കുന്നു. എത്ര ശക്തിയേറിയ പ്രതിബന്ധങ്ങളും ശ്രീ മന്നത്തു പത്മനാഭന്റെ മുമ്പിൽ തകർന്നുപോകുകതന്നെ ചെയ്യുന്നു. ക്ഷേമകരവും, സംസ്കാരസമ്പന്നവുമായി ഇത്രയധികം പ്രവ

ത്തിച്ച ഫലിപ്പിച്ചിട്ടുള്ള മഹദ്വ്യക്തികൾ, അധികം കാണുകയില്ലെന്നുള്ളതു നിശ്ചയമാണു്.

ശ്രീ മന്നത്തു പത്മനാഭനു കലകളോട് അത്ര താല്പര്യമോ, മമതയോ ഇല്ലെന്നാണു പൊതുവേയുള്ള ധാരണ. കേരള സംഗീതകലാസംഘത്തിന്റെ വാർഷികാഘോഷത്തോടനുബന്ധിച്ചു നടന്ന സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചുകൊണ്ടു് അദ്ദേഹം ഇപ്രകാരം പ്രസംഗിക്കുകയുണ്ടായി: "ഞാൻ സംഗീതകലാകാരനല്ല. സംഗീതവുമായി യാതൊരടുപ്പവുമെനിക്കില്ല. സംഗീതകലാസംഘത്തിന്റെ വാർഷികയോഗത്തിലെ അദ്ധ്യക്ഷനായി എന്നെ ക്ഷണിച്ചതിന്റെ ഔചിത്യം എനിക്കു മനസ്സിലാകുന്നില്ല. ശങ്കരനാരായണപ്പണിക്കരുടെ ക്ഷണത്തെ നിരസിക്കുന്നതിനു മനസ്സനുവദിക്കായ്കയാലാണു് ഇതിൽ സംബന്ധിക്കാമെന്നു സമ്മതിച്ചതു്. ഞാൻ കലാകാരനല്ലെങ്കിലും നാഗസ്വരവായനയും, പാട്ടും, നൃത്തവുമൊക്കെ എനിക്കിഷ്ടമാണു്." പീഠികയായി ഇത്രയും പറഞ്ഞിട്ടാണദ്ദേഹം പ്രസംഗം തുടന്നതു്.

അദ്ദേഹം ഒരു കലാകാരനല്ല. അതായതു് കല കൈകാര്യം ചെയ്യുന്നതു തൊഴിലായി സ്വീകരിച്ചിട്ടില്ല. പക്ഷേ, അദ്ദേഹത്തിന്റെ ഹൃദയം കലാശൂന്യമല്ലെന്നും, പ്രത്യുത കലയുടെ സൗന്ദര്യത്തിന്റെ പ്രകാശം ആ ഹൃദയം നിറഞ്ഞുനിൽക്കുകയാണെന്നും അദ്ദേഹത്തിന്റെ പ്രസംഗങ്ങളും, പ്രവൃത്തികളും തെളിയിച്ചുകഴിഞ്ഞു. ശ്രീ മന്നത്തു പത്മനാഭന്റെ പ്രസംഗം ജനഹൃദയങ്ങളെ ആകർഷിക്കുന്ന ഒന്നാണു്. മൃദുലകോമളമായ ഒരു നാദവിശേഷം ആ പ്രസംഗത്തിന്റെ ആദ്യന്തം ധ്വനിക്കുന്നതു് വളരെ വ്യക്തമാണു്. സംഗീതാത്മകത്വം പ്രത്യേകമായി ധ്വനിക്കുന്ന ആ പ്രസംഗം മനുഷ്യനേ ആകർഷിക്കുകയും ശ്രദ്ധിപ്പിക്കുകയും ചെയ്യുന്നതിനു ശക്തമാണു്. സംഗീതകലയുമായി അടുപ്പമൊന്നുമില്ലെന്നു പറയുന്ന അദ്ദേഹത്തിന്റെ പ്രസംഗത്തിൽ സംഗീതാത്മകമായ നാദം സൂക്ഷ്മതരമായി പ്രവഹിക്കുന്നതും ആ നാദവിശേഷം ശ്രോതാക്കളിൽ ശക്തിയേറിയ സ്വാധീനം ചെലുത്തു

ന്നാലും അദ്ദേഹമറിയുന്നില്ലായിരിക്കാം. എന്നാൽ ലോകത്തിന് അതു വളരെ വ്യക്തമായറിയാം.

ശ്രീ മന്നത്തു പത്മനാഭന്റെ പ്രവർത്തനങ്ങൾ ഒരു നല്ല ഭാഗം കലാലയസ്ഥാപനങ്ങൾക്കുവേണ്ടിയായിരുന്നുവെന്നു കാണാൻകഴിയും. അദ്ദേഹത്തിന്റെ ഭാവനയിൽനിന്നും ഉടലെടുത്തിട്ടുള്ള സ്ഥാപനങ്ങൾ രാജ്യത്തിൽ ഉടനീളം ശോഭിക്കുന്നു. ആയിരക്കണക്കിൽ കലാകാരന്മാരേയും കലാകാരികളേയും സൃഷ്ടിക്കുവാൻ കഴിയുന്ന ആ സ്ഥാപനങ്ങൾ ശ്രീ മന്നത്തു പത്മനാഭന്റെ കലാഹൃദയത്തിന് ഉത്തമദൃഷ്ടാന്തങ്ങളാണ്. മഹാത്മാഗാന്ധി കോളേജ്, ചങ്ങനാശേരി കോളേജ്, പന്തളം കോളേജ് എന്നീസ്ഥാപനങ്ങൾ അദ്ദേഹത്തിന്റെ പ്രവർത്തനവിജയത്തേ മാത്രമല്ല, അദ്ദേഹത്തിന്റെ കലാഹൃദയത്തേയും സ്പഷ്ടമാക്കുന്നു. വിശ്രമരഹിതമായജീവിതപരിപാടിയിൽ കലാസ്വാദനത്തിന് അദ്ദേഹം രംഗങ്ങളിൽ സന്നിഹിതനായില്ലെന്നു വരാം. കലയുടെ പേരിൽ കാട്ടുന്ന ഗോഷ്ടികളും, കേൾക്കുന്ന ശബ്ദങ്ങളുമെല്ലാം അംഗീകരിച്ചില്ലെന്നും വരാം. എന്നാൽ യഥാർത്ഥ കലയേയും, കലാകാരനേയും ബഹുമാനിക്കുവാനും സ്നേഹിക്കുവാനും അദ്ദേഹം മടിക്കാറില്ലെന്നുള്ളതു് വളരെ വ്യക്തമാണ്.

അദ്ദേഹത്തിന്റെ മഹത്തായ പ്രവർത്തനപദ്ധതിയിൽ, കേരളത്തിലിന്നൊരു പരീക്ഷണഘട്ടത്തിലായിരിക്കുന്ന കലകളുടെ അഭിവൃദ്ധിക്കും, നിലനില്പിനും വേണ്ട കാര്യങ്ങൾ കൂടി ഉൾപ്പെടണമെന്നുള്ളതു് കലാലോകത്തിന്റെ ആഗ്രഹമാണ്. അദ്ദേഹത്തിന്റെ ആരോഗ്യവും ആയുസ്സും ദീർഘകാലം നിലനിൽക്കണേ എന്നു പ്രാർത്ഥിച്ചുകൊള്ളുന്നു.

കെ. എൻ. ഗോപാലൻനായർ

## "ഒന്നിലൊന്നു്"

വിമോചനസമരമാരംഭിക്കുന്നതിനു് പ്രാരംഭമായ ഒരുക്കങ്ങളെല്ലാമായിക്കഴിഞ്ഞു. എന്താണു സംഭവിക്കാൻ പോകുന്നതെന്ന സാവ്വത്രികമായ ഉൽക്കണ്ഠ നിറഞ്ഞുനിൽക്കുന്ന കാലം. അന്തിമമായ തീരുമാനങ്ങളെടുക്കാനും ആവശ്യമായ നിർദ്ദേശങ്ങൾ നൽകാനുമുള്ള നിർണ്ണായകമായ യോഗം ചേന്നിരിക്കയാണു്. രംഗം, ചങ്ങനാശേരി എൻ. എസ്. എസ്. ട്രെയിനിംഗ് സ്ക്കൂൾഹാൾ. അദ്ധ്യക്ഷൻ, ശ്രീ മന്നത്തു പത്മനാഭൻ. ഹാജരുള്ളവർ, കേരളത്തിൻെറ നാനാഭാഗത്തു നിന്നുമുള്ള പ്രഗത്ഭരായ പ്രമാണികൾ.

ആ സദസ്സിൽ ജാതിയില്ല, മതമില്ല, രാഷ്ട്രീയാഭിപ്രായ വ്യത്യാസങ്ങളുടെ ചേരിതിരിവുകളില്ല. അവിടെ വലിയവനില്ല, ചെറിയവനില്ല. രാജ്യത്തെ ആപത്തിൽനിന്നു രക്ഷിക്കാൻ ദൃഢപ്രതിജ്ഞരായി, ഏതാജ്ഞയും അനുസരിക്കാൻ—ഏതഗ്നിയിലും എടുത്തുചാടാൻ തയാറായി, അക്ഷമയോടെയെങ്കിലും അച്ചടക്കത്തോടെ, പെരുവിരലിലൂന്നി മുമ്പോട്ടാഞ്ഞിരിക്കയാണു് എല്ലാവരും.

ശ്രീ മന്നത്തു പത്മനാഭൻ ഉപക്രമമായി ചുരുക്കത്തിൽ സംസാരിച്ചിട്ടു് സമരസമിതി വിഭാവനചെയ്തിട്ടുള്ള സമര സമ്പ്രദായം വിശദീകരിക്കാൻ ശ്രീ പി. സദാശിവൻപിള്ളയെ വിളിച്ചു. ശ്രീ പിള്ളയുടെ വിശദീകരണം കേട്ടുകൊണ്ടിരുന്ന സദസ്യരിൽ ചിലക്കു് അവിടെ ആവിഷ്കരിക്കപ്പെട്ട കേട്ട രീതിയിലുള്ള ഒരു സമരത്തിൻെറ സത്വരവിജയസാദ്ധ്യതയെപ്പററി കുറച്ചൊരു ശങ്കയുണ്ടായിരുന്നുവെന്നു

തോന്നി. തെരഞ്ഞെടുക്കപ്പെട്ട സക്കാർസ്ഥാപനങ്ങളിൽ—പ്രത്യേകിച്ചു വിദ്യാലയങ്ങളിൽ—ചെറിയ ചെറിയ സംഘങ്ങളായി വിമോചനസമരസന്നദ്ധഭടന്മാർ സമാധാനപരമായി പിക്കറ്റുചെയ്തു ഗവണ്മെന്റിന്റെ പ്രവത്തനത്തെ സ്തംഭിപ്പിക്കുക എന്നതായിരുന്നു, യോഗസമക്ഷം സമർപ്പിക്കപ്പെട്ട പദ്ധതി. പടിപടിയായി സമരത്തിൻെറ തീക്ഷ്ണത വദ്ധിപ്പിക്കാനുള്ള നിർദ്ദേശങ്ങളുമുണ്ടായിരുന്നു. അതിനു ചൂടു പോരെന്നു തോന്നിയ സദസ്യരിലൊരാഠം—കൊല്ലത്തുനിന്നുള്ള ഒരു മുസ്ലീംമാന്യനായിരുന്നുവെന്നാണു് ഓമ്മ—സമരപരിപാടിക്കു തീക്ഷ്ണത പോരെന്നു വാദിച്ചു. അക്കൂട്ടത്തിൽ പറഞ്ഞു, "രണ്ടിലൊന്നു" വേഗം അറിയണമെന്നും.

സഭാനടപടികഠം ശാന്തമായി വീക്ഷിച്ചുകൊണ്ടിരുന്ന ശ്രീ മന്നത്തു പത്മനാഭൻ ഈ ഘട്ടത്തിൽ ഇടപെട്ടു. അദ്ദേഹം മേശപ്പുറത്തു തട്ടി ശബ്ദമുണ്ടാക്കി പ്രസംഗകൻെറ ശ്രദ്ധയാകർഷിച്ചുകൊണ്ടു ചോദിച്ചു: "എന്തു പറഞ്ഞു? 'രണ്ടിലൊന്ന'റിയണമെന്നോ? ഈ സമരത്തിൽ 'രണ്ടിലൊന്നി'ല്ല. 'ഒന്നിലൊന്നു' മാത്രം. 'ഒന്നിലൊന്നു്.' വിജയമെന്നല്ലാതെ പരാജയത്തിൻെറ പ്രശ്നമില്ല. ഈ കമ്മ്യൂണിസ്റ്റ് ഗവണ്മെൻറിനെ തൂത്തുവാരി കടലിലൊഴുക്കും. അതിലാക്കും സംശയം വേണ്ട. വളരെ അവധാനതയോടെ തയാറാക്കിയ പരിപാടിയാണു് നിങ്ങളുടെ മുമ്പാകെ വയ്ക്കുന്നതു്. നിങ്ങഠം നല്ല ഭടന്മാരെപ്പോലെ അതു നടപ്പാക്കിക്കൊണ്ടാൽ മതി. നിങ്ങഠം എന്നെ സേനാനായകനായി അവരോധിച്ചുകഴിഞ്ഞു. ഞാൻ വിന്യസിക്കുന്ന രീതിയിൽ വ്യൂഹങ്ങഠം നീങ്ങണം. ജയം ഞാൻ ഉറപ്പുതരുന്നു. 'രണ്ടിലൊന്നെ'ന്ന അപശബ്ദം ഇനി കേഠംക്കരുതു്. 'ഒന്നിലൊന്നു്, ഒന്നിലൊന്നു' മാത്രം." ഗംഭീരമായ ആ പ്രഖ്യാപനമുഹൂത്തത്തിൽ ഒരു വൈക്കോൽ തുരുമ്പു താഴെവീണാൽ കേഠംക്കാവുന്ന നിശ്ശബ്ദതയാണു് അവിടെ നിറഞ്ഞുനിന്നതു്. ഒരു മിനിററു നേരത്തേക്കു് ആരുമൊന്നും പറഞ്ഞില്ല. മന്ത്രബദ്ധരെന്നപോലെ—സാലഭഞ്ജികകളെപ്പോലെ—ഇരുന്നിരുന്ന സദസ്യരെ നോക്കി "എന്താ, ആരുമൊന്നും പറയാത്തതു്?" എന്ന

ദ്ദേഹംതന്നെ ചോദിച്ചപ്പോഴാണ് അവിടെ പിന്നെ എന്തെങ്കിലുമൊരു ചലനമുണ്ടായതു്. അനർഘമായ നിമിഷങ്ങൾ!

സമരപരിപാടിയെപ്പററി പിന്നെ വലിയ പ്രസംഗങ്ങളൊന്നുമുണ്ടായില്ല. ഔപചാരികമായ ചില നിർദ്ദേശങ്ങൾ നൽകലും ഏററുവാങ്ങലുമേ ചെയ്യാൻ ശേഷിച്ചിരുന്നുള്ളു. അതൊക്കെ പട്ടാളച്ചിട്ടയിൽതന്നെ നടക്കുകയും ചെയ്തു. എന്തൊരു അധൃഷ്യമായ ആജ്ഞാശക്തി! എന്തൊരു സ്വപ്രത്യയസ്ഥൈര്യം! എന്തൊരാത്മാർത്ഥത!

അതാണു്, ശ്രീ മന്നത്തു പത്മനാഭൻ.

★

''എളിയനിലയിൽ ജനിച്ചു്, എളിയ നിലയിൽ വളൎന്നു്, പറയത്തക്ക ഉപരിവിദ്യാഭ്യാസമോ ഉൽകൃഷ്ടപരീക്ഷാവിജയമോ കൂടാതെ, ആരുടെയും ഹസ്താവലംബം ആശിക്കുകയോ ലഭിക്കുകയോ ചെയ്യാതെ, യൗവനത്തിൽത്തന്നെ സ്വസമുദായത്തിനായി തന്റെ സകല സേവനസിദ്ധികളും സമർപ്പിച്ചു്, ഫലപ്രാപ്തിവരെ തദൈകനായി പ്രവർത്തിച്ചു വിജയം നേടിയ മന്നം ഒരു സാമാന്യപുരുഷനല്ല. മന്നത്തിന്റെ സേവനസാമർത്ഥ്യംകൊണ്ടു നായർസമുദായത്തിനു പല അഭ്യുദയങ്ങളും ഉണ്ടായി; ആ സാമാന്യസൈനികൻ തന്റെ സ്വപര്യാസന്നദ്ധത ഒന്നുകൊണ്ടുമാത്രം ഉയൎന്നുയൎന്നു നായകസ്ഥാനത്തിൽ അഭിഷിക്തനായി.... കാലക്രമത്തിൽ അദ്ദേഹത്തിന്റെ മനോഗതിക്കു വിശാലതയും വീക്ഷണത്തിനു വിദൂരവ്യാപകതയും വർദ്ധിച്ചു. സ്വസമുദായത്തിൽനിന്നു സ്വമതത്തിലേക്കായി ആ സതതോദ്യോഗിയുടെ ഉൽഗതി. അതുകൊണ്ടും അദ്ദേഹത്തിന്റെ സേവനൗത്സുക്യത്തിനു് അലംഭാവമുണ്ടായില്ല. ആരും വിശ്രമം ആശിക്കുന്നതും ആൎക്കും അതു് ആശിക്കാവുന്നതുമായ വാർദ്ധക്യദശയിൽ അദ്ദേഹം ജാതിമതചിന്തകൾക്കു് അതീതമായ ഒരു പ്രവർത്തനമണ്ഡലത്തിൽ ഉപവിഷ്ടനായി സ്വരാജ്യത്തിന്റെ സ്വാതന്ത്ര്യത്തിനും സുഖത്തിനും വേണ്ടി നിരന്തരമായി ക്ലേശിക്കുന്നു...ധീരനായ ഒരു ദേശാഭിമാനി; പ്രഗൽഭനായ ഒരു പ്രഭാഷകൻ; അചഞ്ചലനായ ഒരു ജനകീയനേതാവു്, എന്നിങ്ങനെ പല നിലകളിൽ ആൎക്കും ആശ്ചര്യവും അസൂയയും തോന്നത്തക്ക ഒരു സ്ഥാനത്തെയാണു് അദ്ദേഹം അലങ്കരിക്കുന്നതു്.''

—ഉള്ളൂർ

വി. പി. ഗോവിന്ദൻനായർ

# ഈശ്വരാനുഗ്രഹത്തിന്റെ ഒരു ദൃഷ്ടാന്തം

ശ്രീ മന്നത്തു പത്മനാഭന്റെ എല്ലാ പ്രവർത്തനങ്ങളിലും ഈശ്വരസഹായം മുന്നിട്ടുനിന്നിരുന്നു. ഇതിനു ദൃഷ്ടാന്തമായി പല കഥകളും പറയാനുണ്ടെങ്കിലും ഒരു കാര്യം മാത്രം പറയാമെന്നുദ്ദേശിക്കുന്നു.

ചങ്ങനാശേരി കോളേജിന്റെ ഉൽഘാടനം സംബന്ധിച്ച് ഇരുപത്തിയൊന്നു ദിവസത്തെ സമ്മേളനങ്ങളും പ്രദർശനവും ഉണ്ടായിരുന്നല്ലോ. ഞാൻ അന്നു സമ്മേളനത്തിന്റെയും എക്സിബിഷന്റെയും ജനറൽ മാനേജരായിരുന്നു. പ്രദർശനത്തിന്റെ ആവശ്യത്തിനു ധാരാളം വെള്ളം വേണ്ടിയിരുന്നതുകൊണ്ട് ആയത് തരുന്നതിനു കാരണവർ ഗവർമ്മെന്റിൽ അപേക്ഷ കൊടുത്തു. പനമ്പള്ളിമന്ത്രിസഭയുടെ ഭരണകാലമാണ്. അക്കാലത്ത് അയ്യായിരം രൂപാ ഗവമ്മെന്റിലടച്ചാൽ ഒരു കുഴൽക്കിണർ കുഴിപ്പിച്ചു തരുമെന്നുണ്ടായിരുന്നു. അയ്യായിരം രൂപാ കെട്ടിവെക്കാമെന്നും ഒരു കുഴൽക്കിണർ സ്ഥാപിച്ചുതരണമെന്നുമാണ് കാരണവർ അപേക്ഷിച്ചത്. അന്നു വകുപ്പുമന്ത്രിയായിരുന്ന ശ്രീ റഹിം അപേക്ഷ അനുവദിക്കുകയും ചെയ്തു. പ്രദർശനോൽഘാടനത്തിനു രണ്ടുമാസം മുമ്പാണ് അപേക്ഷിച്ചത്. മന്ത്രിയുടെ ഉത്തരവുകണ്ടു കൃതാർത്ഥനായി കാരണവർ ചങ്ങനാശേരിക്കു പോന്നു. അവിടെദ്രുതഗതിയിൽ പണികൾ നടന്നുകൊണ്ടിരുന്നതിനാൽ തിരുവനന്തപുരത്തിന് ഉടനെ പോയതുമില്ല. ഒരു മാസം കഴിഞ്ഞിട്ടും കുഴൽക്കിണറിനെപ്പററി ആരിൽനിന്നും ഒരു വിവരവും കിട്ടാൻ സാധിക്കാതെവന്നതുകൊണ്ട് കാരണവർ വീണ്ടും തിരുവനന്തപുരത്തിനു പോയി. അവിടെ ചെന്നന്വേഷിച്ച

പ്പോഴാണു മുനിസിപ്പാലിററിക്കുള്ളിൽ കുഴൽക്കിണർ വേണമെങ്കിൽ മുനിസിപ്പാലിററിയിൽനിന്നും അപേക്ഷിക്കണമെന്നും വ്യക്തികളുടെ അപേക്ഷയിൽ കൊടുക്കത്തക്കതല്ലെന്നും പറഞ്ഞു സെക്രട്ടറിയേററിൽനിന്നും സെക്രട്ടറി അപേക്ഷ തള്ളിയിരിക്കുകയാണെന്നറിഞ്ഞതു്. വിവരം ഉടൻതന്നെ ചീഫ്മിനിസ്റ്ററെ നേരിൽ കണ്ടറിയിക്കുകയും അദ്ദേഹം വെള്ളംകൊടുക്കാൻ വേണ്ട എസ്റ്റിമേററും മററും ഉണ്ടാക്കി വേലടെൻഡർ വിളിക്കാൻ ഫോണിൽ ചീഫ് എൻജിനീയർക്ക് ആർഡർ കൊടുക്കുകയും ചെയ്തു. അന്നത്തെ ചീഫ് എൻജിനീയറായിരുന്ന ശ്രീ കെ. കെ. കത്താ, കോട്ടയം എക്സിക്യൂട്ടീവ് എൻജിനീയർ ശ്രീ കുറുപ്പിനും, ശ്രീ കുറുപ്പ് ശ്രീ ചന്ദ്രശേഖരപിള്ളയ്ക്കും 'കുഴലൂതി' ഓർഡറുകൾ അയച്ചു. ദേശബന്ധുപത്രത്തിൽ ടെൻഡർ പരസ്യവും കണ്ടു. ചങ്ങനാശേരി കോളേജിനു പടിഞ്ഞാറുവശത്തു പുഞ്ചയോടുചേർന്നു് ഒരു കിണറുണ്ടാക്കി പമ്പുചെയ്തു വെള്ളം കൊടുക്കുന്നതിനായിരുന്നു ടെൻഡർ. പക്ഷേ, ഈ ഉത്തരവുകളെല്ലാം മഷിയും പേനയും കടലാസും തൊടാതെ 'കുഴലിലൂത്തു' മാത്രമായിരുന്നതിനാൽ അവയെല്ലാം വായുമണ്ഡലത്തിൽ ലയിച്ചു് അനന്തരസംഭവം കാണാൻ കാത്തിരുന്നതേയുള്ളു.

പിന്നീടുണ്ടായ സംഭവവികാസങ്ങളൊന്നും ഇപ്പോൾ ആരും അറിയാതിരിക്കുന്നതാണു് ഭേദം. ഏതായാലും വെള്ളം തരാൻ ഗവണ്മെന്റു് നിശ്ചയിച്ചിട്ടില്ലെന്നും വെള്ളം കിട്ടാൻപോകുന്നില്ലെന്നും എക്സിബിഷനു പതിനഞ്ചു ദിവസം മുൻപു് അറിയാൻ കഴിഞ്ഞു. ഇനി ഗവണ്മെന്റിനെ സമീപിച്ചതുകൊണ്ടു പ്രയോജനമില്ലെന്നും ഏതോ വിരുദ്ധശക്തിയുടെ ഗൂഢമായ ചതിപ്രയോഗം ഇതിനുള്ളിൽ പ്രവൎത്തിക്കുന്നുണ്ടെന്നും കണ്ടു് ഇതരമാൎഗ്ഗം ആലോചിക്കാൻ തീരുമാനിച്ചു. എന്നാൽ അതിനു മുമ്പുതന്നെ കോളേജുഗ്രൗണ്ടിലുണ്ടായിരുന്ന മൂന്നു കിണർ മൂടുന്നതിനു തീരുമാനിച്ചിരുന്നുവെങ്കിലും മണ്ണു് പുറത്തുനിന്നും കൊണ്ടുവരേണ്ടിയിരുന്നതിനാൽ തൽക്കാലം അതിനുള്ളിലെ ചെളി എല്ലാം എടുത്തുകളഞ്ഞു് ചുററും ഭംഗിയായി കെട്ടിയിട്ടാൽമതിയെന്നാണു്

പത്മനാഭപിള്ള സാർ നിശ്ചയിച്ചിരുന്നതു്. അപ്രകാരം കിണർ വൃത്തിയാക്കിയിട്ടിരുന്നു. ആയിടയ്ക്കു് രണ്ടുമൂന്നുദിവസം തുടർച്ചയായുണ്ടായ മഴകാരണം മൂന്നു കിണററിലും അക്കാലത്തു് ഏതാണ്ടു് ഇരുപതടിയോളം വെള്ളം ഉണ്ടായിരുന്നു. വെള്ളം കിട്ടുകയില്ലെന്നു് അറിഞ്ഞ ഉടനേ പത്മനാഭപിള്ള സാർ ആഫീസിൽ വന്നു് കിണറുകളിൽ ചെന്നുനോക്കിയ ശേഷം ആ മൂന്നു കിണറുകളിൽനിന്നും മോട്ടോർ വച്ചു് വെള്ളം എടുക്കുവാൻ തീരുമാനിച്ചു. പിന്നീടുണ്ടായ പ്രശ്നം മൂന്നു മോട്ടോറും ആവശ്യത്തിനുള്ള പൈപ്പുകളേയും സംബന്ധിച്ചായിരുന്നു. മററുള്ളവരുടെ മുഖത്തെല്ലാം മ്ലാനത ദർശിക്കുവാനുണ്ടായിരുന്നുവെങ്കിലും കാരണവർ അക്ഷോഭ്യനായിരുന്നു. ഏതോ ചിന്തിച്ചിരിക്കുന്നതുപോലെ തോന്നും. ഏതാണ്ടു പതിനഞ്ചു മിനിട്ടു കഴിഞ്ഞപ്പോൾ ഒരുദ്യോഗസ്ഥൻ അദ്ദേഹത്തെ കാണാൻവന്നു. ഒരു എൻജിനീയറായിരുന്നു. തല്ക്കാലവിഷമസ്ഥിതി അറിഞ്ഞു് മൂന്നു മോട്ടോർ രാത്രിയിൽത്തന്നെ കൊടുത്തയയ്ക്കാമെന്നുപറഞ്ഞു് സ്ഥലംവിട്ടു. അദ്ദേഹം ആ അവസരത്തിൽ അവിടെ വന്നതെന്തിനായിരുന്നുവെന്നു് ഇന്നും അജ്ഞാതമായിട്ടിരിക്കയാണു്. പറഞ്ഞതുപോലെ രാത്രിയിൽത്തന്നെ മോട്ടോറും വന്നു. പിന്നീടു് പൈപ്പുകളല്ലേ? മേലധികാരത്തിൽനിന്നും ചങ്ങനാശേരിയിൽ വെള്ളം കൊടുക്കാൻ കുഴലൂതി ഉത്തരവായതു് ആത്മാർത്ഥതയോടുകൂടിയാണെന്നു തെററിദ്ധരിച്ച ഡിപ്പാർട്ടുമെൻറുകാർ തല്ക്കാലം പരിസരങ്ങളിൽനിന്നും സമ്പാദിക്കാൻ സാധിച്ചിടത്തോളം പൈപ്പുകൾ അവിടെ കൊണ്ടുവന്നിട്ടിരുന്നു. ആ പൈപ്പുകൾ എടുത്തു പൈപ്പുലൈൻ ശരിപ്പെടുത്താൻ പറഞ്ഞതനുസരിച്ചു് "അനുവാദത്തെ—അധികാരികളുടെ" പ്രതീക്ഷിച്ചു് അവയെല്ലാം മണ്ണിനടിയിൽ നിക്ഷേപിച്ചു. എന്നിട്ടും പൈപ്പു മതിയായില്ല. കോട്ടയം മാളിക്കൻെറ കടയിലോ ശേണായിയുടെ കടയിലോ ആവശ്യമുള്ള അളവിലുള്ള പൈപ്പില്ല. കുഴങ്ങി. അവസാനത്തെ പൈപ്പിന്റെ വണ്ണക്കുറവുകൊണ്ടു് തുള്ളിതുള്ളിയായേ വെള്ളം വീഴുന്നുള്ളു താനും. ആ അവസരത്തിലും സവ്യേശപരവിലാസം

ഉണ്ടായി. എവിടെയോ പോയുംവച്ച് തെക്കൻതിരുവിതാം കൂറിനു പോകുന്ന ഒരു എൻജിനീയർ പണികൾ എങ്ങനെയെല്ലാം ഇരിക്കുന്നുവെന്നു കാണാൻ യാദൃച്ഛികമായി അവിടെ വന്നു. അപ്പോഴത്തെ പരിതസ്ഥിതി മനസ്സിലാക്കി ആവശ്യമുള്ള പൈപ്പുകൾ അദ്ദേഹത്തിൻെറ ജോലിസ്ഥലത്തുനിന്നും കൊടുത്തയയ്ക്കാമെന്നുപറഞ്ഞു. കൊടുത്തയയ്ക്കുകയുംചെയ്തു. അങ്ങനെ നിലവിലുണ്ടായിരുന്ന രണ്ടു കിണറുകളിലെ വെള്ളം ഉൾപ്പെടെ അഞ്ചു കിണററിലെ വെള്ളം മതിയാകുമെന്നും വിചാരിച്ചു.

എന്നാൽ എക്സിബിഷൻ തുടങ്ങിയ അന്നു രാത്രി ഒൻപതു മണിക്ക് അന്നത്തെ പരിപാടികൾ അവസാനിച്ച ശേഷം ഞങ്ങൾ കിണറുകളിൽചെന്നു നോക്കിയപ്പോൾ ഓരോ കിണറിലും മൂന്നടിയിൽക്കൂടുതൽ വെള്ളം ഉണ്ടായിരുന്നില്ല. ഞങ്ങൾക്കു വീണ്ടും പരിഭ്രമമായി. വിവരം രാത്രി തന്നെ പത്മനാഭപിള്ളസാറിനെ അദ്ദേഹത്തിന്റെ വീട്ടിൽ ചെന്നറിയിച്ചു. അദ്ദേഹം ഉടൻതന്നെ വന്നുനോക്കി. ഏതായാലും കിഴക്കുവശമുള്ള ഭഗവതിക്ഷേത്രത്തിലെ—ഈ ക്ഷേത്രം പത്മനാഭപിള്ളസാർതന്നെ ജീർണ്ണോദ്ധാരണം നടത്തിച്ച് ഇന്നും നിത്യപൂജ നടക്കുന്നതാണ്—വലിയ കിണററിലേക്കു കൂടി പൈപ്പുലൈൻനീട്ടുന്നതിനും ആ കിണററിൽക്കൂടി മോട്ടോർവച്ച് വെള്ളം എടുക്കുന്നതിനും നിശ്ചയിച്ചു. ഞങ്ങൾ അതിനുള്ള പണികളും തുടങ്ങി. ഏതാണ്ടു പതിനൊന്നുമണിയായപ്പോൾ അദ്ദേഹം കിടക്കാൻപോയി. പോകുമ്പോൾ പൈപ്പുസിസ്റ്റമെല്ലാം ശരിയാക്കിവച്ച് കാലത്ത് അദ്ദേഹം വന്നതിനുശേഷം മോട്ടോർ ഫിററുചെയ്യുകയും പമ്പുചെയ്യുകയും ചെയ്താൽ മതിയെന്നും പറഞ്ഞാണ് പോയത്. ഏതാണ്ട് രാത്രി രണ്ടുമണിയോടുകൂടി പണിതീർത്ത് ഞങ്ങളും കിടന്നു. കാലത്ത് ഞങ്ങൾ എഴുന്നേല്ക്കുംമുമ്പ് അദ്ദേഹം ആഫീസിൽ വന്നു ഞങ്ങളെ വിളിച്ചു. ഞങ്ങൾ എഴുന്നേററ് അദ്ദേഹത്തിൻെറകൂടെപ്പോയി. എല്ലാ കിണറുകളിലും പോയി നോക്കി. അത്ഭുതമെന്നുപറയട്ടെ, എല്ലാ കിണറുകളിലും അപ്പോൾ തലേദിവസം കാലത്തുണ്ടായിരുന്നതു

പോലെ ഇരുപതടിയിൽക്കൂടുതൽ വെള്ളമുണ്ടായിരുന്നു. വലിയ കിണററിൽ മോട്ടോർ വയ്ക്കേണ്ടതില്ലെന്നും തീരുമാനിച്ചു.

ഇങ്ങനെ ഇരുപത്തിയൊന്നു ദിവസവും രാത്രി രണ്ടടി വെള്ളവും കാലത്തു പതിവുപോലെ നിറച്ചു വെള്ളവുമായി കഴിഞ്ഞു. ഇരുപത്തൊന്നാംരാത്രി ഒൻപതുമണിക്കു് എക്സിബിഷൻ തീർന്നു. അന്നേരം കിണറുകളിൽ മുൻപതിവുപോലെ വെള്ളം രണ്ടുമൂന്നടിയേ ഉണ്ടായിരുന്നൊള്ളു. എന്നാൽ പിറേറദിവസം പതിവുപോലെ ഞങ്ങൾ കിണററിൽ ചെന്നു നോക്കിയപ്പോൾ ഒരടിപോലും വെള്ളം പൊങ്ങാതെ രാത്രിയിൽ കണ്ടമാതിരിതന്നെ വെള്ളം താണുകിടക്കുന്നതാണു കണ്ടതു്. ഇതു ഞങ്ങളെ അത്ഭുതപ്പെടുത്തുകയും കാരണവരുടെ ദൈവാധീനത്തേയും ആവശ്യംവരുമ്പോളുള്ള ദൈവസഹായത്തേയും ഓർത്തു് ഉത്സാഹഭരിതരാക്കുകയുംചെയ്തു. ഇരുപത്തിയൊന്നു ദിവസവും വെള്ളംപൊങ്ങിയസ്ഥിതിക്കു് ഇരുപത്തിരണ്ടാംദിവസം വെള്ളം പൊങ്ങാതിരുന്നതിൽ സർവ്വേശ്വരൻെറ നിർല്ലോഭമായ അനുഗ്രഹാതിരേകമല്ലാതെ പറയാൻ മറെറാന്നും കാണുന്നില്ല. അദ്ദേഹത്തിൻെറ ഏതു പ്രവൃത്തികളുടേയും സാദ്ധ്യതയിൽ അജ്ഞാതമായ ഒരു ശക്തികൂടി പ്രവൃത്തിക്കുന്നതായി പലപ്പോഴും ഞങ്ങൾക്കു മനസ്സിലാക്കാൻ സാധിച്ചിട്ടുണ്ടു്.

കടവൂർ കെ. മാധവൻപിള്ള

# മന്നത്തിൻെറ സംഘടനാചാതുരി

അതു് പെട്ടെന്നുണ്ടായ ഒരു അഭിപ്രായമോ ദീർഘദർശനമോ ആയിരുന്നു. അഥവാ രണ്ടുംകൂടിയുമാവാം അതു്. രംഗം കരുവാററ എൻ. എസ്. എസ്. ഹൈസ്കൂളിൻെറ മുകളിലത്തെ വരാന്ത. നായർസർവ്വീസ്സൊസൈററിയുടെ ആഭിമുഖ്യത്തിൽ പ്രഖ്യാതമായും അതിവിപുലമായും ആണ്ടുതോറും സമ്മേളിക്കപ്പെട്ട കേരളീയ നായർസമ്മേളനത്തിന്റെ ആദ്യരംഗം കരുവാററ ഹൈസ്കൂൾ കാമ്പൗണ്ടിൽ ആവിഷ്കരിച്ചിരിക്കുകയാണു്. അതോടൊന്നിച്ചു, നവീനമായും ആകർഷകമായും പണിയിക്കപ്പെട്ടിരിക്കുന്ന കരുവാററ എൻ. എസ്. എസ്. ഹൈസ്കൂൾകെട്ടിടത്തിൻെറ ഉൽഘാടനവും.

ഞങ്ങൾ ഏതാനുംപേർ ആ കെട്ടിടത്തിൻെറ മുകളിലത്തെ വരാന്തയിൽനിന്നു സമ്മേളനനഗറിലെ പ്രൗഢഗംഭീരവും അതീവമനോഹരവും ആകർഷകവുമായ സംവിധാനസജ്ജീകരണങ്ങൾ കണ്ടു് അത്ഭുതം കൂറുകയാണു്. നായർസർവ്വീസ്സൊസൈറ്റിയുടെ പ്രവർത്തനത്തിൽ, ശ്രീ മന്നത്തു പത്മനാഭപിള്ളയുടെ വലംകൈയും സുപ്രസിദ്ധ വാഗ്മിയും ആയിരുന്ന പരേതനായ എം. എൻ. നായരും, ചവറയിലെ പൗരപ്രമാണി ശ്രീ മുല്ലശ്ശേരി രാമൻപിള്ളയുടെ സ്യാലൻ (സഹോദരീഭർത്താവു്) പെരിനാട്ടു പെരുമൺ കോളററ ശങ്കുപ്പിള്ള (മൂപ്പിൽ)യും കൂട്ടത്തിലുണ്ടു്.

കരുവാററസമ്മേളനം നവീനസമ്മേളനങ്ങളുടെ ആദ്യമാതൃകയെന്ന നിലയിൽ ആളുകളുടെ പ്രത്യേക ശ്രദ്ധയ്ക്കും പ്രശംസയ്ക്കും പാത്രീഭവിച്ചു പ്രഖ്യാതമായതാണു്. അന്നത്തെ തിരുവിതാംകൂർ, ഇന്നത്തെപ്പോലെ സമ്മേളനയുഗമാ

യിരുന്നില്ല. കാര്യമായ യാതൊരു ചിട്ടയും മട്ടും ഇല്ലാതെ സമയക്ലിപ്തിയൊ, ക്രമീകരണസുസ്ഥിതിയൊ ഇല്ലാതെ വാരിവലിച്ചു നടത്തപ്പെട്ടുന്ന അത്തരം സമ്മേളനങ്ങൾ പ്രായേണ വിരസങ്ങളും അനാകൎഷകങ്ങളുമായിരുന്നു.

അന്നോളവരെ ഇന്നാട്ടുകാർ കാണാത്ത വിധത്തിൽ, അത്യന്തവിപുലവും വിമോഹനവും ആയി സംവിധാനം ചെയ്യപ്പെട്ട കരുവാററസമ്മേളനം, എല്ലാവിധത്തിലും പിന്നീടുണ്ടായ എല്ലാ സമ്മേളനങ്ങൾക്കും മാതൃകയായി പരിശോഭിച്ചു. ഇപ്പോൾ സൎവ്വസാധാരണമായി തീൎന്നിരിക്കുന്ന മൂന്നുനിലപന്തലിന്റെ ആദ്യമാതൃക, ആ സമ്മേളനപ്പന്തലായിരുന്നെന്നു തോന്നുന്നു. തിരുവനന്തപുരത്തു പുത്തൻകച്ചേരിമൈതാനത്തു് സർ വിശേഷശരയ്യായുടെ അദ്ധ്യക്ഷതയിൽ സമ്മേളിച്ച നാട്ടുരാജ്യപ്രജാസമ്മേളനപ്പന്തൽ, ആ മാതൃകയായിരുന്നെന്നൊരു തോന്നലുണ്ടു്. നയനമോഹനവും പ്രൗഢവും അതിവിപുലവും, സുന്ദരമായ നിൎമ്മാണത്തിന്റെ മാതൃകയും ആയിരുന്ന ആ സമ്മേളനപ്പന്തൽതന്നെ ഒരു കാഴ്ചവസ്തുവായിരുന്നു. പന്തലിനകവും പുറവും, മാത്രമല്ല, ആ വിശാലമായ സ്ക്കൂൾ കോമ്പൗണ്ടുതന്നെയും ഒരു ഗന്ധൎവ്വനഗരത്തിന്റെ പ്രതീതിയുണ്ടാക്കി! പ്രതാപത്തിലും പ്രൗഢിയിലും, ചിട്ടയിലും മട്ടിലും വ്യവസ്ഥാപിതമായ നടപടിക്രമങ്ങളിലും ദൃശ്യമായ പുതുമകൾ, അതൊരു അത്ഭുതദൃശ്യമാക്കപ്പെട്ടു. ആഡംബരയുക്തമായ അലങ്കാരം, നേരംനീക്കം ശകലംപോലുമില്ലാതെ കാര്യപരിപാടിയുടെ ചിട്ടയായ നടപടിക്രമം, അദ്ധ്യക്ഷന്റെയും പ്രാസംഗികന്മാരുടെയും സ്വീകരണത്തിലെ ആടോപവും കലാരസികതയും, കലാപ്രകടനസവിശേഷതകൾ, ആളുകളുടെ ആഹാരാദികാര്യങ്ങളിലുള്ള സനിഷ്കൃഷ്ടമായ ഏർപ്പാടുകൾ എന്നിങ്ങനെ തികച്ചും നവീനവും പരിഷ്കൃതവും വ്യവസ്ഥാപിതവുമായ പദ്ധതികളും ചിട്ടയുമായി മൂന്നുദിവസം അഹോരാത്രം, ആ ഗന്ധൎവ്വനഗരം സൃഷ്ടിച്ച അഭൂതപൂൎവ്വമായ അത്ഭുതങ്ങളെപ്പററി ജനങ്ങളിലുണ്ടാക്കിയ മതിപ്പു് ഒന്നു വേറെതന്നെയായിരുന്നു.

ഇടയ്ക്കിടെയുണ്ടായ ചാററമഴയ്ക്കും ജനങ്ങളുടെ ഉത്സാ

ഹാതിരേകത്തിനും ഊർജ്ജിതത്തിനും ഒരു ക്ഷീണവും ഉണ്ടാക്കാൻ കഴിഞ്ഞിരുന്നില്ല. നയനമോഹനമായ ഉന്നതസൗധവും അതിൻെറ നിർമ്മാണത്തിൽ ജനങ്ങളും 'സമുദായവും' പ്രകടിപ്പിച്ച അന്യൂനമായ ഉത്സാഹവും സേവനാസക്തിയുംകൂടി നിർമ്മിച്ച കാന്തിപൂരം, ഇതിനെല്ലാം മാററുകൂട്ടുന്ന വിധത്തിൽ ആ പ്രദേശമാകെ വ്യാപിച്ചിരുന്നു. ഈ അത്ഭുതനഗരത്തിൻെറ വശ്യശക്തിയിലാമഗ്നമായ ജനങ്ങളിൽ ഓരോരുവനും ഏതെങ്കിലും ഒന്നു പ്രശംസാരൂപത്തിൽ ഉദീരണം ചെയ്യാഞ്ഞാൽ അതൊരു ശ്വാസംമുട്ടലായിട്ടാണനുഭവപ്പെട്ടുക.

ആരാലും നിയന്ത്രിക്കാനാവാത്തതും ആരെയും പ്രകമ്പിതരാക്കുന്നതുമായ ഊർജ്ജിതത്തിൻെറയും ആവേശത്തള്ളലിൻെറയും ആജ്ഞാശക്തിയുടെയും കലവറയായ പ്രാക്കുളം പരമേശ്വരൻപിള്ളയുടെ സജീവമായ സദ്യനേതൃത്വം തന്നെ പ്രത്യേകശ്രദ്ധയ്ക്കും സംസാരത്തിനും കാരണമായിത്തീൎന്നു. സമ്മേളനവിജയത്തിൻെറയും, നവീനതയുടെയും അമുഖ്യമല്ലാത്ത ഒരു ഘടകമായിസദ്യ പുകഠംപൂണ്ടു. ഇതെല്ലാം ഇങ്ങനെയൊക്കെ സംവിധാനം ചെയ്തു, പൂൎണ്ണമായ അച്ചടക്കത്തോടും അതിശയകരമായ നടപടിക്രമങ്ങളോടും പുരോഗമിപ്പിച്ചപ്പോഴുണ്ടായ പ്രശംസാബഹുമതികളുടെ കൂട്ടത്തിൽ ഏററവും ശ്രദ്ധേയമായ ഒന്നായിരുന്നു ഞാൻ ആദ്യം പറഞ്ഞ ആ ദീർഘദൎശനപരമായ അഭിനന്ദനവാചകങ്ങഠ. കോളറമൂപ്പീന്നിൻെറ നിരീക്ഷണപാടവത്തിൻെറയും കുശലവാസനയുടെയും പ്രതീകമായുണ്ടായ ആ പ്രശംസാദീർഘദൎനം, ഏതാണ്ടിങ്ങനെയായിരുന്നു:

“നമുക്കു് ഒരു ദേവശില്പിയെ ദൈവം തന്നിരിക്കുന്നു. എന്തെല്ലാം അത്ഭുതങ്ങളാണു് നാം ഇനി കാണാൻ പോകുന്നതു്. ഏതായാലും നമ്മുടെ രാജ്യം, ഇങ്ങനെയൊരു ശില്പിയെ ഇതേവരെയും കണ്ടിട്ടില്ലെന്നു് ഇനിയങ്ങോട്ടു ബോദ്ധ്യമാവും. സംശയമില്ല. അതിൻെറ തുടക്കമല്ലെ ഈ കാണുന്നതെല്ലാം, എന്താ എം. എൻ. നായർ, ഞാൻ പറഞ്ഞതിലെന്തു തോന്നുന്നു?”

ആ ഗ്രാമീണനായ പ്രമാണിനായർ കോളറമൂപ്പിലി ന്റെ നിരീക്ഷണപരവും ഹൃദയംഗമവുമായ ആ ദീർഘദർശന പ്രശംസ, വരവർണ്ണം തെററാതെ ഇന്നു സാക്ഷാത്കരിക്ക പ്പെട്ടിരിക്കയാണെന്നു നമുക്കു ബോദ്ധ്യമായല്ലോ. ആ ദീർഘ ദർശനം ചെയ്ത ആണ്ടും തീയതിയും തിട്ടമായി പെട്ടെന്നു പ റയുവാൻ എനിക്കിപ്പോഴും നിവൃത്തിയില്ല. എൻെറ ഫയൽ പരിശോധനകൊണ്ടതു സാധിക്കുന്നതാണെങ്കിലും പെട്ടെന്നതു സാധ്യമാകാതിരിക്കുന്നു. കരുവാററ നായർമഹാസമ്മേളനവും മോഹനമായ ഹൈസ്ക്കൂൾ സൗധത്തിൻെറ ഉൽഘാടനവും നടന്ന മീനമാസം ഏതാണ്ടിലാണെന്നുള്ള കാലനിർണ്ണയം എ ളുപ്പം സാധിക്കാവുന്നതേയുള്ളൂ. അതിനുശേഷം, ഇതിനകം, നാം കണ്ട അത്ഭുതങ്ങളെപ്പററി ഓക്കുമ്പോഴും, ആ ഗ്രാമീണ നായ ദീർഘദർശകനെപ്പററിയും നമുക്ക് ഒന്നു ചിന്തിക്കാ തിരിക്കുവാൻ നിവൃത്തിയില്ല. ഇരുപതാംനൂററാണ്ടിലെ കേരളം കണ്ട ആ അത്ഭുതശില്പി ഒരു മഹാസംഘാടകൻ എന്ന ലോകപ്രശംസയാർജ്ജിച്ച ഗംഭീരപുരുഷനായി ഉയർന്നു നില്ക്കയാണിന്ന്.

ദിവാൻ മി. എം. ഈ. വാട്സ് ഉൽഘാടനം ചെയ്ത കരുവാററസമ്മേളനത്തിലെ ഒരു പ്രമുഖ പ്രാസംഗികനായി രുന്നു, ശ്രീ മള്ളൂർ. ശ്രീ മന്നത്തു പത്മനാഭപിള്ളയെപ്പററി യുണ്ടായ വാട്സിൻെറ പ്രശംസാവചനധോരണികൾക്കു ശേഷം ശ്രീ മള്ളൂർ പ്രസംഗപീഠത്തിൽ കയറി. മന്നത്തിനോ ടും സൊസൈററിയോടും നല്ലപന്തിയല്ലാത്ത വിചാരഗതിയും അഭിപ്രായവുംകൊണ്ടു് നിറവാൻ ഹൃദയവുമായി പ്രസംഗ പീഠത്തിൽ നിൽക്കുന്ന മള്ളൂരിൻെറ നാക്കിൽനിന്നും ഉതി രുന്നതെന്താണെന്നു് ഉൽക്കണ്ഠയോടും ജിജ്ഞാസയോടും ഉററു നോക്കിയിരിക്കയാണു് സദസ്യർ. അലങ്കാരത്തിൻെറയും പ്രൗഢിയുടെയും ഗാംഭീര്യത്തിൻെറയും സങ്കലിതമോഹനത യാൽ വശ്യമായിത്തീർന്നിരിക്കുന്ന ആ അന്തരീക്ഷത്തെയും ജനാവലിയേയും ഒരു പ്രത്യേക മുഖഭാവത്തോടുകൂടി, ഒരു സിംഹാവലോകനംതന്നെ നടത്തി, ശ്രീ മള്ളൂർ. അങ്ങനെ ശ്രീ മള്ളൂർ നോക്കേണ്ടതെല്ലാം നോക്കി; കാണേണ്ടതെല്ലാം

കണ്ടു. ഒന്നു മൂളിയിരുത്തിക്കൊണ്ടദ്ദേഹം മൊഴിഞ്ഞു: "ഇതെല്ലാം കാണുമ്പോൾ, മന്നത്തു പത്മനാഭനെന്നല്ല, ശീഘ്രത്തു പത്മനാഭനെന്നാണു് പറയേണ്ടതു്. ഒരു സംശയവും എനിക്കതിലില്ല."—ആശ്ചര്യസ്ഥസദസ്സിൻെറ തുടർച്ചയായ കരഘോഷം. കോളറമൂപ്പിലിൻെറ ഹൃദയാഗാധതയിൽനിന്നുണ്ടായ അചുംബിതദീർഘദർശനം അങ്ങനെയെങ്കിൽ, വിശകലനവിചക്ഷണനും ദർശനദൃഢനും ആയ ശ്രീ മള്ളൂരിൻെറ ദീർഘദർശനവും പ്രശംസാബഹുമതിയും ഇങ്ങനെയായിരുന്നു. രണ്ടിൻെറയും രംഗം ഒന്നുതന്നെ. രണ്ടും ഇന്നു് സാക്ഷാത്കരിക്കപ്പെട്ടിരിക്കയുമാണു്.

ത്യാഗഗംഭീരവും സേവനസുന്ദരവും പ്രയത്നബഹുലവുമായ കർമ്മപ്രപഞ്ചത്തിൻെറ മൂർത്തിമദ്ഭാവമായി വിജയിക്കുന്ന ശ്രീ മന്നത്തു പത്മനാഭൻെറ സംഘടനാപാടവത്തിൻെറയും, കർമ്മശക്തിപ്രഭാവത്തിൻെറയും വിജയപതാക പാറിപ്പറക്കുന്ന ഈ അവസരത്തിൽ, കോളറമൂപ്പിലിൻെറ പരേതാത്മാവു് തികച്ചും സംതൃപ്തമാണു്. സംശയിക്കേണ്ട ശ്രീ മള്ളൂരും സംതൃപ്തനാണു്.

നായന്മാരുടെ ഒരു പൊതുസ്വഭാവവിശേഷത്തെപ്പററി, ശാസ്ത്രീയപരിജ്ഞാനവും, അനുഭവബലവും ഉള്ളവർ ഒന്നുപോലെ സമ്മതിക്കുന്ന ഒരു പരമാർത്ഥമുണ്ടു്; അതു് തികഞ്ഞ ഒരു വസ്തുതയാണു്. ഒന്നിനൊന്നിൽ ഒതുങ്ങാത്ത, നാഴിക്കു നാഴികളായ നായന്മാരെപ്പററി, ഖേദപൂർവ്വം മാത്രമേ സ്നേഹികൾക്കു ചിന്തിക്കാനൊക്കൂ. സംഘടനാവശഗരാകാൻ സന്നദ്ധതയും മനസ്സും ഇല്ലാത്ത ആ വികലസ്വഭാവം, ശതാബ്ദങ്ങളൊ, സഹസ്രാബ്ദങ്ങളൊ ആയി, നായരെ അധഃപതിപ്പിച്ചുവരുകയാണു്. അക്കാരണത്താൽ അർഹിക്കുന്ന പരിഗണന ലഭിക്കാതെ അപഹാസ്യരുമാണവർ. ഒന്നിനൊന്നില്ലാത്തവരും, ഒന്നിലൊന്നു് ഒതുങ്ങാത്തവരും, നാഴിക്കുനാഴികളായി വ്യക്തിപ്രധാനജീവികളായി വർത്തിക്കുന്ന ഒരു വലിയ സമുദായത്തിൻ്റെ സംഘടന, ദുഷ്കരതയിലേക്കു ദൃഢചിത്തനായി, കൃത്യധീരനായി, കർത്തവ്യബദ്ധനായി എടുത്തുചാടിയ ആ അസാമാന്യസിദ്ധിപ്രഭാവൻ, തൻെറ സുദീർഘവും

സുസ്ഥിരവും നിരന്തരവും ആയ അതിപ്രയത്നവും സംഘടനാ പാടവവും ക്ലേശസഹിഷ്ണുതയും കൊണ്ടു്, വിജയാശ്ലേഷിതനായി സർവ്വജനസമ്മതനും സമാരാദ്ധ്യനുമായി, ശതാഭിഷേക മഹാമഹപൂജിതനായി വർത്തിക്കുന്ന ആനന്ദദർശനം ആരെയാണാഹ്ലാദിപ്പിക്കാത്തതു്, സംതൃപ്തരാക്കാത്തതു്.

ദൈവത്താൽപ്പോലും അസാദ്ധ്യമെന്നു് തോന്നിപ്പിച്ച നായരുടെ സംഘടനയെന്ന മഹാകാര്യം തൊണ്ണൂററിയേഴര ശതമാനവും സാധിച്ച വിജയപീഠസ്ഥനായി വർത്തിക്കയാണു് ആ മഹാൻ. ഒന്നിലൊന്നു് ഒതുങ്ങാത്ത ഏതു മഹാരഥനായ നായരും ഉണ്ടു് മന്നത്തു പത്മനാഭനിൽ ഒതുങ്ങുന്നു. അ പൂർവ്വസിദ്ധിയുടെ ആവരണാവസ്ഥയിൽ, അതിന്റെ സാക്ഷാത്സ്വരൂപം, ദർശിക്കാൻ കഴിഞ്ഞ കോളററ ശങ്കുപ്പിള്ള മൂപ്പിലിന്റെ ദീർഘദർശനപാടവത്തെയല്ലേ നാം ബഹുമാനപൂർവ്വം വാഴ്ത്തേണ്ടതു്.

ഒരുകാലത്തു്, സായാഹ്നവേളകളിൽ, മലയാളരാജ്യം പത്രാധിപസമിതിയുടെ ആസ്ഥാനഹാളിൽ, ഒരു ചർച്ചാസുഹൃൽസമ്മേളനം പതിവായിരുന്നു. പത്രാധിപന്മാരായ ബാപ്പുറാവു, എൻ. രാമൻതമ്പി, പി. ദാമോദരൻപിള്ള, വി. ഗംഗാധരൻ, കെ. ഗോപാലപിള്ള എന്നിവരും പുറമേ, ഈ എഴുത്തുകാരനും, ശ്രീ കെ. പി. കയ്യാലയ്ക്കലും സാധാരണയായി ആ സുഹൃൽചർച്ചകളിൽ പങ്കുകൊള്ളുന്നവരാണു്. മതം, സമുദായം, രാഷ്ട്രീയം, സാഹിത്യം ഇതെല്ലാം പൊടിപൂരമായും വൈദഗ്ദ്ധ്യപൂർവ്വവും അവിടെ ചർച്ചചെയ്യപ്പെട്ടു. സ്റ്റേററ് കോൺഗ്രസ്സിന്റെ വർഗ്ഗീയതാതാണ്ഡവം, അരാജകതയോടെ നാടാകെ പൊടിപാറുന്ന കാലം. മന്നത്തു പത്മനാഭപിള്ളയുടെയും കെ. ജി. പരമേശ്വരൻപിള്ളയുടെയും നേതൃത്വത്തിൽ സർവ്വശ്രീ കൈനിക്കര പത്മനാഭപിള്ള, കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള, പതിയിൽ നീലകണ്ഠപ്പിള്ള, തോമസ്സ് ചാണ്ടി മുക്കാടൻ, കെ. പി. കയ്യാലയ്ക്കൽ മുതലായ പുരുഷപുംഗവന്മാർ, നാഷനൽ കോൺഗ്രസ്സിന്റെ കൊടിക്കീഴിൽ സ്റ്റേററ് കോൺഗ്രസ്സിലെ വർഗ്ഗീയപ്രവണതയെ അതിനിശിതമായി നേരിടുകയും, എതിർക്കുകയും ചെയ്യുന്നു.

എവിടെവിടെ, സ്റ്റേററുകോൺഗ്രസ്സ് മഹാസമ്മേളനങ്ങൾ കൂട്ടുന്നുവോ അവിടെയെല്ലാം നാഷനൽകോൺഗ്രസ്സ് സമ്മേളനവും സംഘടിപ്പിക്കുന്നതിൽ ശ്രീ മന്നത്തു പത്മനാഭന്റെ ധീരമായ സംഘടനാപാടവം അതീവ വിജയിച്ചുകൊണ്ടു് മുന്നേറുകയാണു്. സ്റ്റേററുകോൺഗ്രസ്സ് കേന്ദ്രങ്ങളിൽ അതിനെതിരായ ഒരു യോഗം കൂട്ടുക, അന്നു നിസ്സാരകാര്യമല്ല. അസാധാരണ ധീരതയ്ക്കു മാത്രമേ അതു സാധിക്കുമായിരുന്നുള്ളു. സ്റ്റേറ്റുകോൺഗ്രസ്സാകുന്ന കടന്നൽക്കൂട്ടിലെ ആ കല്ലേറിയൽ ആപത്‌പൂർണ്ണമായ സാഹസകർമ്മമാണെന്നുള്ള കാര്യം പുതിയ തലമുറയ്ക്കു മനസ്സിലാക്കാൻ പ്രയാസമാണു്. ആ സാഹസികമായ ധീരത, മന്നത്തു പത്മനാഭപിള്ളയുടേതായിരുന്നു. സ്റ്റേററുകോൺഗ്രസ്സ് മഹാസമ്മേളനങ്ങൾക്കെതിരായി അവിടവിടെ നാഷനൽകോൺഗ്രസ്സ്‌യോഗങ്ങൾ സംഘടിപ്പിക്കുന്നതിലും, ഒരു ടീം ആയി മേൽപ്പറഞ്ഞവരെ ആ യോഗങ്ങളിലേയ്ക്കു നയിക്കുന്നതിലും മന്നത്തു പത്മനാഭൻ പ്രകടിപ്പിച്ച ധീരതയും സംഘടനാസാമർത്ഥ്യവും അസാധാരണമായിരുന്നു.

സ്റ്റേററുകോൺഗ്രസ്സും നാഷനൽകോൺഗ്രസ്സും, അവയുടെ കരുനീക്കങ്ങളും അവയുടെ പശ്ചാത്തലത്തിലുള്ള രാഷ്ട്രീയാന്തരീക്ഷസ്വഭാവവും ഒക്കെ മലയാളരാജ്യം ആഫീസിലെ സായാഹ്നചർച്ചകൾക്ക സ്വാഭാവികമായും വിഷയീഭവിച്ചിരുന്നു. ഒരുദിവസത്തെ സായാഹ്നചർച്ചയിൽ പ്രധാനമായും മന്നത്തു പത്മനാഭപിള്ളയും നാഷനൽകോൺഗ്രസ്സുമാണുൾപ്പെട്ടതു്. ശ്രീ കെ. പി. കയ്യാലയ്ക്കൽ പറകയാണു്, "ആരുടെകൂടെയെങ്കിലും സഞ്ചരിച്ചു പ്രസംഗിക്കാനും പ്രവർത്തിക്കാനും പോകുന്നെങ്കിൽ അതു് മന്നത്തിന്റെകൂടെ തന്നെ പോകണം. യോഗം എവിടെന്നോ, യാത്രാസൗകര്യം എന്തെന്നോ, ആഹാരാദികൾ എങ്ങനെയെന്നോ, എവിടെ കഴിഞ്ഞുകൂടണമെന്നോ ഉള്ള കാര്യങ്ങളൊന്നും കൂടെപ്പോകുന്നവർക്കു് ഒരു നിമിഷം ചിന്തിക്കേണ്ട ആവശ്യം ഇല്ല. വീട്ടിനുള്ളിൽ സാധിക്കാത്തത്ര സുഖസൗകര്യങ്ങളും ക്രമീകരണങ്ങളും ശകലമെങ്കിലും നേരനീക്കംകൂടാതെ, ഓരോ സ്ഥലത്തും

സുസജ്ജമാക്കിയിരിക്കും. കൂടെയുള്ളവർ അതു് അനുഭവിച്ചും ആസ്വദിച്ചും സുഖിച്ചുകൊണ്ടു്, സുഖയാത്രചെയ്തു യോഗസ്ഥലത്തു ചെന്നു് പ്ലാററുഫാറത്തിൽ ഇരുന്നു് ഊഴത്തിനു പ്രസംഗിച്ചുകൊണ്ടാൽ മതിയാകും. യോഗം കഴിഞ്ഞാൽ എവിടെ പോകണം, എവിടെ ആഹരിക്കണം, എവിടുറങ്ങണം ഇതൊന്നും ആരും അന്വേഷിക്കയും അറിയുകയും ചെയ്യേണ്ട. അതെല്ലാം യന്ത്രപ്രവർത്തനംപോലെ ശരിക്കും മുറയ്ക്കും നടന്നുകൊള്ളും, അതിൻേറതായ സുഖപാരമ്യത്തിൽ. ആ അവസ്ഥയിൽ മന്നം നേതാവല്ല, ഒരു പരിചാരകനോ സേവകനോ മാത്രമായി, ക്ഷണേന രൂപാന്തരപ്പെടുന്ന കാഴ്ച ഒരു അപൂർവ്വ ദർശനഭാഗ്യമാണു്. എൻ്റെ അറിവിലും പരിചയത്തിലും ഇങ്ങനെ ഒരാളെ ഇന്നേവരെ എനിക്കു കാണാൻ കഴിഞ്ഞിട്ടില്ല. അച്ചടക്കം, കൃത്യനിഷ്ഠ, സമയദീക്ഷ, വ്യതിചലിക്കാത്ത ലക്ഷ്യവീക്ഷണം, തളരാത്ത ഉത്സാഹം, അലംഘനീയമായ ആജ്ഞാശക്തി, സേവനതല്പരത, ത്യാഗപ്രവണത, കാര്യനിർവ്വഹണപ്രാപ്തി, സർവ്വോപരി അന്യൂനവും ദൃഢവും ശക്തവുമായ സംഘടനാപാടവം, ഇതെല്ലാം ശ്രീ മന്നത്തിൻേറകൂടെ സഞ്ചരിക്കുന്നവർക്കു് അനുഭവബോദ്ധ്യമാകുന്ന വിശിഷ്ട ഗുണങ്ങളാണു്. ഉന്നതിന്നതെല്ലാം വിജയത്തിലെത്തിക്കാൻ മന്നത്തിനു കഴിയുന്നതും ഈ ഗുണങ്ങളുള്ളതുകൊണ്ടാണു്."

തിങ്ങിവിങ്ങിയും കൂലംകുത്തിയും കവിഞ്ഞുപൊങ്ങുന്ന നിമ്നഗാപ്രവാഹത്തിൻേറ ഊക്കുപോലെ, ഉജ്ജ്വലമായ ആദർശവായ്പിൻേറതായ ധർമ്മബോധോല്ലസന്നധീരതയുടെ പ്രവാഹപ്രതീകമായിരുന്ന വൈക്കംസത്യാഗ്രഹസവർണ്ണജാഥാപ്രയാണം, ഉന്നതവും ഉത്തമവും അന്യോപലബ്ധവും ആയ ശ്രീ മന്നത്തിൻേറ സംഘടനാപാടവമെന്ന അപൂർവ്വസിദ്ധിയുടെ വിജയവൈജയന്തിയായിരുന്നല്ലോ. ഒരാകസ്മികസംഭവമായി ഒരു ദുർന്നിമിഷത്തിൽ കേരളത്തിലാവിർഭവിച്ച കമ്മ്യൂണിസ്റ്റ് ദുർഭരണരക്ഷസ്സിൻ്റെനേരെ പ്രയോഗിച്ചതും പരിപൂർണ്ണവിജയം നേടിയതും ആയ വിമോചനസമരം, ലോകപ്രശംസയ്ക്കു നിദാനമായിത്തീർന്ന ഒരു സംഘടനാത്ഭുതമായിരുന്നല്ലോ.

ജി. പങ്കജാക്ഷൻപിള്ള

# വിദ്യാലയസ്ഥാപന പരിശ്രമങ്ങൾ

കഴിഞ്ഞ അരശതാബ്ദക്കാലമായി കേരളീയജീവിതത്തിലെ വിവിധരംഗങ്ങളിൽ മായാത്ത വ്യക്തിമുദ്രകൾ പതിച്ചിട്ടുള്ള ഒരു അസാമാന്യ വ്യക്തിയാണ് ശ്രീ മന്നത്തു പത്മനാഭൻ. അഖിലലോകപ്രശസ്തിതന്നെ നേടിക്കൊടുക്കുവാൻ പര്യാപ്തമായതാണ് അദ്ദേഹത്തിന്റെ രാഷ്ട്രീയപ്രവർത്തനം. ഒരു സാഹിത്യകാരനെന്ന നിലയിൽ അറിയപ്പെട്ടിട്ടില്ലെങ്കിലും അദ്ദേഹം എഴുതിയിട്ടുള്ള ഏതാനും പുസ്തകങ്ങൾ ശ്രദ്ധയോടെ വായിക്കുന്ന ഒരാൾക്ക് ഒരു വാസനാസമ്പന്നനായ സാഹിത്യകാരനെ അവയിൽക്കൂടി കാണുവാൻ കഴിയും. ഇവയെല്ലാം അഭിമാനാർഹങ്ങളായ നേട്ടങ്ങളാണെങ്കിലും അദ്ദേഹത്തിന്റെ ഏററവും മഹത്തായ നേട്ടം ഈ രാജ്യത്തിലെ വിദ്യാഭ്യാസരംഗത്താണ കാണുവാൻ കഴിയുന്നതു്.

ശ്രീ മന്നം വിദ്യാഭ്യാസപ്രവർത്തനരംഗത്തിലെ ഒരു മഹാത്ഭുതമാണ്. ഈ രാജ്യത്തെ വിദ്യാഭ്യാസപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന സ്വകാര്യസംഘടനകളിൽ പ്രമുഖമായ ഒരു സ്ഥാനം ഇന്നു നായർസർവ്വീസ്സൊസൈററിക്കുണ്ടു്. നാലുശതാബ്ദക്കാലംമുമ്പു് സർവ്വീസ്സൊസൈററി സമാരംഭിച്ച വിദ്യാഭ്യാസശാഖയുടെ കീഴിൽ ഇന്നു നാല്പതിൽപ്പരം ഹൈസ്ക്കൂളുകളും നാലു് ഒന്നാംഗ്രേഡ് കോളേജുകളും മൂന്നു ട്രെയിനിംഗ്കോളേജുകളും ഒരു പോളിടെക്നിക് സ്ഥാപനവും ഒരു എൻജിനീയറിംഗ്കോളേജും ഉണ്ടു്.

ഒരൊററപൈസപോലും മൂലധനമില്ലാതെയാണ് വിദ്യാലയങ്ങൾ തുറക്കുന്നതിനുള്ള പരിശ്രമം ശ്രീ മന്നം ആരംഭിച്ചതു . പക്ഷേ, പണത്തിനെക്കാൾ എത്രയോ വലുതായ

മൂലധനം അദ്ദേഹത്തിൻെറ പക്കലുണ്ടായിരുന്നു! നിശ്ചയദാർഢ്യം; അതോടൊപ്പം ഈശ്വരവിശ്വാസത്തോടും ആത്മവിശ്വാസത്തോടുംകൂടി ഏതു ക്ലേശവും സഹിച്ചു പ്രവർത്തിക്കുവാനുള്ള സന്നദ്ധതയും. ഒരു കാര്യം ചെയ്യണമെന്നു തീരുമാനിച്ചുകഴിഞ്ഞാൽപ്പിന്നെ ആ തീരുമാനത്തിൽനിന്ന് ഒരു കാരണവശാലും അദ്ദേഹം വ്യതിചലിക്കാറില്ല. ഈശ്വരനിൽ സർവ്വും അർപ്പിച്ചുകൊണ്ടു് ആത്മാർത്ഥമായി പ്രവർത്തിച്ചാൽ വിജയം നിശ്ചയമാണെന്നു് അദ്ദേഹം വിശ്വസിക്കുന്നു. ഉദ്ദിഷ്ടലക്ഷ്യത്തിലെത്തുവാൻ ഏതു ക്ലേശവും ത്യാഗവും സഹിക്കുന്നതിനു് അദ്ദേഹം സദാ സന്നദ്ധനാണു്. അതുകൊണ്ടുതന്നെയാണു് അദ്ദേഹത്തിനു മേൽപ്രസ്താവിച്ച അത്ഭുതം സൃഷ്ടിക്കുവാൻ കഴിഞ്ഞതും. സർവീസ് സൊസൈററി ആദ്യമായാരംഭിച്ച വിദ്യാഭ്യാസസ്ഥാപനമായ കരുകച്ചാൽ സ്ക്കൂൾ ഇതിനു പ്രത്യക്ഷോദാഹരണമാണു്. ഒരൊററക്ലാസ്സും ഒരൊററ അദ്ധ്യാപകനുമായിട്ടു നടമേൽ ഇരവിക്കുറുപ്പിൻെറ ഒരു പീടികക്കെട്ടിടത്തിലാണു് ആ സ്ക്കൂൾ ആദ്യം ആരംഭിച്ചതു്. സ്ക്കൂളിനു സ്വന്തമായി ഒരു കെട്ടിടം കെട്ടുന്നതിൽ സഹിക്കേണ്ടിവന്ന നിസ്സീമമായ ക്ലേശം തൻെറ 'ജീവിതസ്മരണകളി'ൽ ശ്രീ മന്നം വിവരിച്ചിട്ടുണ്ടു്. കല്ലനേയും ആശാരിയേയും പണിക്കിരുത്തീട്ടാണു് അവർക്കു് അന്നുകൊടുക്കേണ്ട കൂലിക്കുവേണ്ടി അദ്ദേഹം സഞ്ചരിച്ചിരുന്നതു്. രാത്രിവരെ നടന്നിട്ടും ഒന്നും കിട്ടാത്തദിവസവും അപൂർവ്വമായിരുന്നില്ല. അക്കാലത്തു് ഒരു ദിവസം ഉണ്ടായ അനുഭവം ഏററവും ഹൃദയസ്പൃക്കായ രീതിയിൽ അദ്ദേഹം വർണ്ണിച്ചിരിക്കുന്നു. അതു വായിക്കുന്ന ഏതൊരാൾക്കും വിദ്യാഭ്യാസരംഗത്തു് അദ്ദേഹം നടത്തിയിട്ടുള്ള പ്രവർത്തനങ്ങളുടെ വിജയത്തിനുപിന്നിലുള്ള മൗലികമായ രഹസ്യം മനസ്സിലാകും.

"ഒരു ദിവസം കാലത്തുമുതൽ വൈകുന്നതുവരെ മുപ്പതു നാഴികയും നടന്നിട്ടും, പല വീടുകളിൽ കയറി ഇറങ്ങീട്ടും ഒരു കാശും കിട്ടിയില്ല. നേരവും സന്ധ്യയായി. ആശാരിയും കല്ലനും അറുപ്പുകാരനുമായി അഞ്ചെട്ടുപേർ വേലയ്ക്കു നില്പുമുണ്ടു്. വെറുംകൈയോടെ ആ പാവപ്പെട്ട വേലക്കാരുടെ മുൻ

പിൽ ചെല്ലാൻ എനിക്കു ധൈര്യമുണ്ടായില്ല. ആഹാരം കഴിക്കാൻ എനിക്കന്നു സൗകര്യപ്പെട്ടില്ല. ക്ഷീണിച്ചുവലഞ്ഞു്, കരകച്ചാലിൽനിന്നും അഞ്ചാറുമൈൽ കിഴക്കു്, കാട്ടിൻനടുവിൽ 'കാനം' എന്ന പ്രദേശത്തുള്ള എരുമക്കുഴി അയ്യപ്പൻനായരുടെ വീട്ടിൽ രാത്രി എട്ടുമണിക്കു ചെന്നെത്തി. വെള്ളം കുടിക്കാഞ്ഞു് നാവു വലയുന്നു. ക്ഷീണംകൊണ്ടു തലകറങ്ങുന്നെന്നുതോന്നി. ചാണകംകൊണ്ടു മെഴുകിയ തറയുള്ള ഒരു ചെറുപുരയാണു് അവിടെ കണ്ടതു്. അയ്യപ്പൻനായർ അവിടെയില്ലെന്നും 14 മൈൽ ദൂരമുള്ള ചങ്ങനാശേരിച്ചന്തയ്ക്കു പോയിരിക്കയാണെന്നും ഗൃഹനായിക പറഞ്ഞു. അതിനോടെ ഞാൻ നിർജ്ജീവനായെന്നുതന്നെ പറയാം. കുടിക്കാൻ കുറെ കഞ്ഞിവെള്ളം തരാമോ എന്നു ചോദിച്ചു. വിശന്നിട്ടാണെന്നു് അവർ മനസ്സിലാക്കിയെന്നുതോന്നുന്നു. ഒരു പരന്ന ഓട്ടുതളിക നിറച്ചു് കഞ്ഞിവെള്ളവും അതിനകത്തു് അങ്ങിങ്ങായി ഓടിനടക്കുന്ന വററുമായി, അന്നത്തെ കിഴക്കൻപ്രദേശത്തുള്ള മാതൃകാകഞ്ഞിയും ഒരിലനിറച്ചു് ചക്കപ്പുഴുക്കും തിണ്ണയിൽ കൊണ്ടുവന്നു വച്ചു. പപ്പടവട്ടം വെളിച്ചം കാണുന്ന ഒരു ചെറുനിലവിളക്കുമുണ്ടായിരുന്നു. അത്യാർത്തിയോടു കൂടിയുള്ള 'ഒററ വലിയിൽ' പകുതിക്കഞ്ഞി അകത്താക്കിയ ശേഷം മുറപ്രകാരമുള്ള കഞ്ഞികുടി ആരംഭിച്ചു. മുഴുവൻ കഞ്ഞിയും, കിട്ടിയ പുഴുക്കും കഴിച്ചുകഴിഞ്ഞപ്പോൾ എൻെറ ജീവൻ നേരെ വീണു എന്നു തോന്നി. പാത്രം മെഴുക്കിവച്ചശേഷം നിർവൃതനായി നടുനിവത്തു് ഒന്നു കിടക്കാൻ ആഗ്രഹിച്ചു. അവർ ഒരു തഴപ്പാ കൊണ്ടുവന്നു് ആ തിണ്ണയിൽ ഇട്ടുതന്നു. എത്ര ഇരുട്ടിയാലും അയ്യപ്പൻനായർ വരാതെയിരിക്കയില്ലെന്നു പറഞ്ഞതുകൊണ്ടും കാണാതെ പോകാനുള്ള വൈമനസ്യംകൊണ്ടും ഞാൻ ആ പായിൽക്കിടന്നു. അതിനു മുൻപോ പിൻപോ അന്നത്തെപ്പോലെ തൃപ്തികരമായി ഞാൻ ആഹാരം കഴിച്ചിട്ടുണ്ടോ എന്നു സംശയമാണു്. കിടക്കാത്താമസമേയുള്ളു, രണ്ടു നാലു നിമിഷങ്ങൾക്കുള്ളിൽ ഞാൻ സുഖമായുറങ്ങി." അർദ്ധരാത്രിയോടടുത്തു് ചന്തയിൽനിന്നു തിരിച്ചുവന്ന അയ്യപ്പൻനായർ കൊടുത്ത പതിനാലു ബ്രിട്ടീഷു്

ശ്രുപയുമായി അദ്ദേഹം ഉടനേതന്നെ കരുകച്ചാലിലെത്തി അപ്പോഴും തന്നെ കാത്തുനിന്നിരുന്ന വേലക്കാരെ കൂലികൊടുത്തു പറഞ്ഞയച്ചു. മഹാത്മാഗാന്ധികോളേജുപോലെയുള്ള മഹാസ്ഥാപനങ്ങൾകണ്ടു് "കൊള്ളാം നന്നായിരിക്കുന്നു", "അതിശയകരംതന്നെ" എന്നൊക്കെ അഭിപ്രായം പ്രകടിപ്പിക്കുന്നതിൽ എത്രപേർ അവയ്ക്കു പിന്നിലുള്ള ക്ലേശഭൂയിഷ്ഠവും ത്യാഗസമ്പൂർണ്ണവുമായ ചരിത്രം അറിഞ്ഞിരിക്കും! അതുപോലെതന്നെ സർവീസ് സൊസൈററിയുടെ വിദ്യാഭ്യാസസ്ഥാപനങ്ങളുടെ കുറ്റവും കുറവും കണ്ടുപിടിക്കാൻമാത്രം ബദ്ധകങ്കണരായിട്ടുള്ളവരിൽ എത്രപേർ ഈ ചരിത്രം അറിയുവാൻ മിനക്കെട്ടിരിക്കും!

സർവീസ് സൊസൈററി അതിന്റെ ശ്രദ്ധ വിദ്യാഭ്യാസരംഗത്തേയ്ക്കു തിരിച്ചുവിടുന്ന കാലഘട്ടത്തിൽ ഈ രാജ്യത്തുണ്ടായിരുന്ന സ്വകാര്യവിദ്യാലയങ്ങളിൽ ഏറിയകൂറും വിവിധ ക്രിസ്തീയവിഭാഗക്കാരാണു നടത്തിയിരുന്നതു്. ഈ കുത്തകവളരെ അപകടകരമാണെന്നു കണ്ടുകൊണ്ടുകൂടിയാണെന്നു തോന്നുന്നു ശ്രീ മന്നം അദ്ദേഹത്തിൻെറ പ്രവർത്തനം വിദ്യാഭ്യാസരംഗത്തിൽ കേന്ദ്രീകരിക്കുവാൻ തുടങ്ങിയതു്. പക്ഷേ, ഈ പ്രവർത്തനങ്ങളുടെ പിൻപിലുള്ള മുഖ്യമായ പ്രേരണാശക്തി വിദ്യാഭ്യാസം ഇല്ലാതെ ഒരു സമുദായവും അഭിവൃദ്ധിപ്പെടുകയില്ല എന്ന ബോധമായിരുന്നു.

സർവീസ് സൊസൈററിയുടെ ആദ്യവിദ്യാലയം കരുകച്ചാൽ സ്ക്കൂളാണെങ്കിലും സൊസൈററിയുടെ രാജ്യവ്യാപകമായ വിദ്യാലയസ്ഥാപനത്തിൻെറ പ്രാരംഭം കുറിക്കുന്നതു് പ്രാക്കുളം സ്ക്കൂളാണു്. സൊസൈററിയുടെ മൂന്നാമത്തെ സ്ക്കൂളും ഒന്നാമത്തെ ഹൈസ്ക്കൂളുമാണു് പെരുന്നയിലുള്ളതു്. മിഡിൽസ്കൂൾതന്നെ എല്ലാ ക്ലാസ്സുകളോടുംകൂടി ആദ്യമായി ആരംഭിക്കുവാൻ സാധിച്ചതു് പെരുന്നയിലായിരുന്നു. സർവീസ് സൊസൈററിയുടെ അഞ്ചാമത്തെ സ്ക്കൂളായ പാൽക്കുളങ്ങര സ്ക്കൂളാണു് തിരുവനന്തപുരവുമായി സൊസൈററിക്കുണ്ടായ സ്ഥിരബന്ധത്തിൻെറ തുടക്കം. കാലക്രമേണ രാജ്യത്തിന്റെ പലഭാഗങ്ങളിലായി നിരവധി സ്ക്കൂള

കൾ സൊസൈററിവകയായി സ്ഥാപിക്കപ്പെട്ടു. പുതിയ കേരളസംസ്ഥാനം രൂപമെടുക്കുന്നതിനു മുൻപുതന്നെ സൊസൈററിയുടെ വിദ്യാലയസ്ഥാപനമുൾപ്പെടെയുള്ള പ്രവത്തനങ്ങൾ മലബാറിലേയ്ക്കും വ്യാപിച്ചു. കുതിരവട്ടത്തു ശ്രീ പ്രഭാകരൻതമ്പാൻ വിട്ടുകൊടുത്ത ഒററപ്പാലം ഹൈസ്ക്കൂളാണു് സൊസൈററിക്കു മലബാറിലുണ്ടായ ആദ്യത്തെ വിദ്യാഭ്യാസസ്ഥാപനം. ഈ സ്ക്കൂളുകളെപ്പററി ചിന്തിക്കുമ്പോൾ, കരുവാററ സ്ക്കൂൾ സ്ഥാപിക്കുന്നതിനെക്കുറിച്ചു് ആലോചിക്കാനായി ശ്രീ മന്നത്തിനെ വിളിച്ചുകൊണ്ടു പോകുവാൻ സമുദായത്തിൽ കുറപ്പിൻെറ എഴുത്തുമായി ആളുകൾ ചെന്നപ്പോൾ പെരുന്നസ്ക്കൂളിന്റെ പുറത്തു് പട്ടിക തറച്ചുകൊണ്ടിരുന്ന മന്നത്തിനേയും, കരുവാററ സ്ക്കൂളിൻെറ പണി പൂത്തിയാക്കുന്നതിനായി കാത്തികപ്പള്ളി താലൂക്കിൻെറ മിക്ക ഭാഗങ്ങളിൽനിന്നും സമുദായവ്യത്യാസമില്ലാതെ ഒരു പറമ്പിലെ ഒരു തെങ്ങിൽനിന്നും ഒരുകുല തേങ്ങാവീതം വെട്ടിക്കാൻ ഓരോ തെങ്ങിൻെറ ചുവട്ടിലും ചെന്നു നില്ക്കുന്ന മന്നത്തിനേയും നാം അനുസ്മരിച്ചുപോകും.

സ്ക്കൂൾസ്ഥാപനപ്രസ്ഥാനം ശ്രീ മന്നത്തിൻെറ വിദ്യാഭ്യാസപ്രവത്തനങ്ങളുടെ ആദ്യത്തെ അദ്ധ്യായമാണു്. കോളേജ് സ്ഥാപനത്തിലേയ്ക്കുകൂടി അദ്ദേഹത്തിന്റെ ശ്രദ്ധ തിരിഞ്ഞപ്പോൾ ഈ പ്രവത്തനങ്ങളുടെ രണ്ടാം അദ്ധ്യായം ആരംഭിക്കുകയായി. നായർസമുദായംവകയായി ഒരു കോളേജ് വേണമെന്നുള്ള ആശയം ശബ്ദരൂപത്തിൽ ആദ്യമായി പുറത്തേയ്ക്കു വന്നതു് 1917-ൽ മാന്നാത്തു കൂടിയ സമസ്തകേരളനായർമഹാസമ്മേളനത്തിൽവച്ചായിരുന്നു. എങ്കിലും സമുദായംവകയായി ഒരു കോളേജ് സ്ഥാപിക്കുവാൻ സാധിച്ചതു് 1947-ൽ മാത്രമാണു്. 1947 ജൂലൈമാസത്തിൽ പ്രീയൂണിവേഴ്സിററി ക്ലാസ്സോടുകൂടി കോളേജിൻെറ പേരിൽ പെരുന്നയിൽ ഒരു സ്ഥാപനം ആദ്യമായി ആരംഭിച്ചു. എങ്കിലും യഥാത്ഥത്തിലുള്ള കോളേജ് ആദ്യം തുടങ്ങിയതു് അടുത്തവ്യർഷം തിരുവനന്തപുരത്തെ പെരുന്താന്നിയിലാണു്. വാടകയ്ക്കെടുത്ത വടശ്ശേരി അമ്മവീട്ടിലാണു് കോളേജ്

ആരംഭിച്ചതു്. എങ്കിലും 1948-ൽ തന്നെ കേശവദാസപുരത്തെ മനോഹരമായ കുന്നിൻപുറത്തുള്ള മഹാത്മാഗാന്ധി കോളേജിന്റെ ശിലാസ്ഥാപനകർമ്മം അന്നു് ഇന്ത്യൻ ഗവർണ്ണർ ജനറലായിരുന്ന ശ്രീ സി. രാജഗോപാലാചാരിയെക്കൊണ്ടു നിർവ്വഹിപ്പിക്കാൻ കഴിഞ്ഞു. പെരുന്താന്നിയിൽ ആരംഭിച്ച കോളേജ് ഇപ്പോൾ ഒരു വനിതാകോളേജായി തുടരുന്നു. അയ്യായിരത്തിലധികം കുട്ടികൾക്കു് വിദ്യാഭ്യാസം നല്കുന്ന സൊസൈററിവക കോളേജുകളെല്ലാംതന്നെ സ്ഥാപിച്ചതു് 'തെണ്ടി' കിട്ടിയ പണംകൊണ്ടാണു്. പണം കിട്ടുമോ എന്നുള്ള ആശങ്ക ഒരിക്കലും ശ്രീ മന്നത്തിനുണ്ടായിട്ടില്ല. അങ്ങനെയുള്ള ആശങ്കയുടെപേരിൽ ഒരു കോളേജിനു് ഉദ്ദേശിച്ച വലിപ്പത്തിൽനിന്നു് അല്പവും കുറവു വരുത്തുവാൻ ഒരുകാലത്തും അദ്ദേഹം ആലോചിച്ചിട്ടില്ല. ആഗ്രഹത്തിനൊത്ത വലിപ്പമുള്ള മഹാസ്ഥാപനങ്ങൾ സ്ഥാപിക്കുവാൻ കൂടുതൽ പണം വേണമെങ്കിൽ 'നീട്ടി തെണ്ടുവാൻ' തയ്യാറാവുകയേ അദ്ദേഹം ചെയ്തിട്ടുള്ളു. മഹാത്മാഗാന്ധി കോളേജിന്റെ ഉൽഘാടനത്തോടനുബന്ധിച്ചു് പ്രസിദ്ധപ്പെടുത്തിയ സ്മാരകഗ്രന്ഥത്തിൽ എൻ. എസ്. എസ്. എഞ്ചിനീയർ ശ്രീ എൻ. ആർ. കുറുപ്പു് എഴുതിയിട്ടുള്ള ഒരു ലേഖനത്തിൽ ഇതു വ്യക്തമാക്കിയിട്ടുണ്ടു്. നാന്തുററിയറുപതടി നീളത്തിലുള്ള തായിയും മുൻപോട്ടും പിൻപോട്ടും അഞ്ചു മുഖപ്പുകളും മദ്ധ്യഭാഗത്തായി ഉയന്ന മണിമാളികയും ഉൾക്കൊള്ളുന്ന മഹാത്മാഗാന്ധികോളേജിന്റെ പ്ലാൻ നോക്കി മനസ്സിലാക്കിയതിനുശേഷം കോളേജ് പണിയുന്നതിനുള്ള മൊത്തം ചെലവു് എന്തുവരുമെന്നു് അദ്ദേഹം ശ്രീ കുറുപ്പിനോടു ചോദിച്ചു. സക്കാർകണക്കുകൾ അനുസരിച്ചു് മുപ്പത്തഞ്ചു ലക്ഷം രൂപാ ചെലവാകുമെന്നു് മറുപടി ഉണ്ടായി. എൻ. എസ്. എസ്.-ന്റെ അന്നത്തെ സാമ്പത്തികസ്ഥിതി അറിയാമായിരുന്ന ശ്രീ കുറുപ്പു്, തുക കൂടിപ്പോയി എന്നു വിചാരിച്ചു് ശ്രീ മന്നം വിഷമിച്ചെങ്കിലോ എന്നുകരുതി പിൻഭാഗത്തുള്ള രണ്ടു ലാബറട്ടറിബ്ലോക്കുകൾ വേണ്ടെന്നുവച്ചാലും തരക്കേടില്ലെന്നുകൂടി പറഞ്ഞു. അതിനു് ശ്രീ മന്നം നല്കിയ മറുപടി

ശ്രീ കുറുപ്പ് തന്റെ ലേഖനത്തിൽ ഇങ്ങനെ പകർത്തിയിട്ടുണ്ട്: "ഗാഢചിന്തയിൽനിന്നുണർന്ന് അദ്ദേഹം എന്നോടു ചോദിച്ചു, 'ശരി, ബാക്കി ഭാഗത്തിനുള്ള തുക കൈവശമുണ്ടോ?' എന്ന്. ഞാനെന്തു പറയാനാണ്? അദ്ദേഹം തുടർന്നു: 'ഒരുകാശും കൈവശമില്ല; തെണ്ടിപ്പിരിച്ച് പണമുണ്ടാക്കാനാണ് ഞാൻ ആഗ്രഹിക്കുന്നത്. ഒരു ഭാഗവും കുറയ്ക്കേണ്ടാ. ഒന്നുകൂടി നീട്ടി തെണ്ടിയേക്കാം. അറേബ്യൻസമുദ്രത്തിന്റെ അക്കരെപററാനായി ഞാൻ നീന്തുകയാണ്. ഇടയ്ക്കു മുങ്ങുമെങ്കിൽ മുങ്ങട്ടെ. മുന്നോട്ടു പോവുകതന്നെ.'" ഈ ദൃഢനിശ്ചയത്തിന്റെയും ആത്മവിശ്വാസത്തിന്റെയും മുന്നിൽ നാം അറിയാതെതന്നെ പ്രണമിച്ചുപോകും.

ശ്രീ മന്നത്തിനെ കാശിയിലെ ഹിന്ദുസർവ്വകലാശാലയുടെ സ്ഥാപകനായ മദനമോഹനമാളവ്യയോട് ഉപമിച്ചു കേട്ടിട്ടുണ്ട്. പക്ഷേ, ഈ ഉപമ അത്ര ശരിയല്ല. മാളവ്യയുടെ പ്രവർത്തനത്തെക്കാൾ എത്രയോ ബൃഹത്താണ് ശ്രീ മന്നത്തിന്റെ പ്രവർത്തനം. ബിർളായെപ്പോലെയുള്ള കോടീശ്വരന്മാരും കാശി രാജാവിനെപ്പോലെയുള്ള കുബേരന്മാരായ നാട്ടുരാജാക്കന്മാരും മാളവ്യജിയെ സഹായിക്കുവാനുണ്ടായിരുന്നു. ശ്രീ മന്നത്തിനെ സഹായിക്കുവാനോ? ഏറിയകൂറും കൊച്ചു തിരുവിതാംകൂറിലെ ദരിദ്രനാരായണന്മാർ മാത്രം. എങ്കിൽക്കൂടി ശ്രീ മന്നത്തിന്റെ ആകെക്കൂടിയുള്ള നേട്ടം മാളവ്യജിയുടെ നേട്ടത്തെ അതിശയിക്കുന്നു.

പൊതുവിദ്യാഭ്യാസത്തിനു മാത്രം ഉതകുന്ന കലാശാലകൾ മാത്രമല്ല സാങ്കേതികവിദ്യാഭ്യാസം പ്രദാനംചെയ്യുന്ന സ്ഥാപനങ്ങളും സർവീസ് സൊസൈററിക്കുണ്ട്. പന്തളത്തു സ്ഥാപിച്ചിട്ടുള്ള പോളിടെക്നിക് സ്ഥാപനവും പാലക്കാട്ടുള്ള എഞ്ചിനീയറിംഗ് കോളേജും. ഈ സംസ്ഥാനത്തിന്റെ ഏതു് ഇരുളടഞ്ഞ മുക്കിലും മൂലയിലും വിദ്യയുടെ പ്രകാശനാളങ്ങൾ എത്തിക്കുവാനുള്ള അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ കൂടുതൽ കൂടുതൽ വിജയകരങ്ങളായിത്തീരട്ടെ!

ഫാദർ വില്യം

# ഒരു വിദ്യാൎത്ഥിയുടെ ഓൎമ്മകൾ

കൊല്ലവർഷം 1075-ൽ ആണെന്നു തോന്നുന്നു ഇന്നു മന്നത്തു പത്മനാഭപിള്ള എന്ന പേരിൽ സുപ്രസിദ്ധനായിത്തീൎന്നിട്ടുള്ള പെരുന്നയിൽ ചിറമററത്തു സി. കെ. പത്മനാഭപിള്ള അവർകഠം തുരുത്തിയിലുള്ള സൎക്കാർ പ്രൈമറിസ്ക്കൂളിലെ പ്രധാന അദ്ധ്യാപകനായി നിയമിതനായതു്. അദ്ദേഹത്തിൻെറ ക്ലാസ്സിൽ പഠിക്കുന്നതിനു ഭാഗ്യം ലഭിച്ചവരിൽ, ഒരാളാണു ഞാൻ. ശ്രീ പത്മനാഭപിള്ളയെ ഞങ്ങഠം പപ്പുപിള്ള സാർ എന്നാണു വിളിച്ചുവന്നിരുന്നതു്. വിദ്യാൎത്ഥികളായ ഞങ്ങളും, ഞങ്ങളുടെ രക്ഷാകൎത്താക്കളും പപ്പുപിള്ളസാറിനെ എത്രമാത്രം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നുവെന്നു വിവരിക്കുവാൻ അസാദ്ധ്യമാണു്. അയൽഗ്രാമമായ പെരുന്ന സ്വദേശി എന്ന നിലയിൽ രക്ഷാകൎത്താക്കഠംക്കു് പ്രഥമാദ്ധ്യാപകനോടു് ഉണ്ടായിരുന്ന പരിചയം മാത്രമല്ലായിരുന്നു ഈ സ്നേഹബഹുമാനാദികളുടെ നിദാനം എന്നുള്ളതു തീർച്ചയാണു്. തങ്ങളുടെ കുട്ടികളുടെ വിദ്യാഭ്യാസം ഉത്തമരീതിയിൽ നടത്തിയിരുന്ന ഒരു യോഗ്യനായ ഗുരുവിനോടുള്ള സ്നേഹബഹുമാനമായിരുന്നു അവൎക്കുണ്ടായിരുന്നതു്.

വിദ്യാൎത്ഥികഠംക്കു പപ്പുപിള്ളസാറിനോടു് അനിതരസാധാരണമായ ബഹുമാനമാണുണ്ടായിരുന്നതു്. അത്യുത്തമനായ ഒരദ്ധ്യാപകനായിട്ടാണു ഞങ്ങളുടെ പ്രഥമാദ്ധ്യാപകനെ ഞങ്ങഠം കണ്ടിരുന്നതു്. അന്നു് അദ്ദേഹത്തിനു കഷ്ടിച്ചു് 22 വയസ്സു് മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നാൽ പരിപക്വനായ ഒരദ്ധ്യാപകനായിരുന്നു ശ്രീ പത്മനാഭപിള്ള. കുട്ടികഠംക്കു കഠിനശിക്ഷ നല്കിയിരുന്ന സമ്പ്രദായം അദ്ദേഹ

ത്തിനറിഞ്ഞുകൂടായിരുന്നു. കഠിനശിക്ഷ നല്കിയിരുന്ന വാദ്ധ്യാന്മാരുടെ കീഴിൽ ഞാൻ പഠിച്ചിട്ടുണ്ട്. താദൃശന്മാരോട് അന്നത്തെ കുട്ടികൾക്ക വെറുപ്പുണ്ടായിരുന്നതായി എനിക്കറിവില്ല. പക്ഷേ, അവരുടെ പേരിൽ ക്രമത്തിലധികം ഭയമുണ്ടായിരുന്നതായറിയാം. ഞങ്ങളുടെ പ്രഥമാദ്ധ്യാപകൻ ഭയപ്പെടുത്തിയല്ല സ്നേഹിച്ചാണു ഞങ്ങളെ അനുസരണയും ഉത്സാഹവുമുള്ളവരാക്കിയതു് എന്നു തീർച്ചപറയാം.

ശ്രീ പത്മനാഭപിള്ള ഒരു വിദ്യാസമ്പന്നനായിരുന്നു എന്നു് എനിക്കു് അന്നു തോന്നിയിരുന്ന അഭിപ്രായം ഇതേവരെ മാറിയിട്ടില്ല. അന്നത്തെ രീതിക്കു് മൂന്നാംക്ലാസ്സു് മാത്രമുള്ള ഒരു പ്രൈമറിസ്കൂളിലെ അദ്ധ്യാപകനായിരുന്ന അദ്ദേഹം ഭാഷ, കണക്കു്, ചരിത്രം ഇത്യാദി വിഷയങ്ങൾ ഏറ്റവും വിജ്ഞാനപ്രദമായ രീതിയിൽ പഠിപ്പിച്ചിരുന്നു. വായനയിൽ അഭിരുചി അങ്കുരിപ്പിക്കുന്നതിനായി വർത്തമാനപത്രങ്ങളും, മാർത്താണ്ഡവർമ്മ മുതലായ ആഖ്യായികകളും, ഞങ്ങളെ വായിച്ചുകേൾപ്പിക്കയും, അങ്ങനെ ഗ്രന്ഥങ്ങളും, പത്രങ്ങളും വായിക്കാനുള്ള ഉത്സാഹം ഞങ്ങളിൽ ഉളവാക്കുകയും ചെയ്തതു ഞാൻ സദാ നന്ദിപൂർവ്വം സ്മരിക്കാറുണ്ടു്.

കുടശ്ശനാട്ടു മാധവൻപിള്ള

# ചില നല്ല ഓർമ്മകൾ

ഒരു കാലത്തു നായർസമുദായനേതാക്കളെ വളരെയധികം വ്യഥപ്പെടുത്തിയിരുന്ന ഒരു പ്രശ്നമായിരുന്നു അവാന്തരജാതി വിഭാഗങ്ങളുടെ ഏകീകരണം. ഏതദ്വിഷയകമായി ശബ്ദകോലാഹലം വളരെയേറെ ശ്രവിച്ചുകൊണ്ടിരുന്ന ഒരു ഘട്ടത്തിൽ അതിൽ ബന്ധപ്പെട്ടുതന്നെയാണ് ആദ്യമായി ശ്രീ മന്നത്തുപത്മനാഭപിള്ളയുടെ പേരും കേൾക്കാനിടയായതെന്നാണോർമ്മ. എന്റെ വ്യക്തമായ ഓർമ്മയനുസരിച്ച് അദ്ദേഹത്തെ ഞാൻ ആദ്യമായി കാണുന്നതും പ്രസംഗം കേൾക്കുന്നതും ആയിരത്തിതൊണ്ണൂററി അഞ്ചാമാണ്ടു തിരുവല്ലായിൽ കൂടിയ ഒരു നായർസമ്മേളനത്തിൽ വച്ചാണ്. ശ്രീ മുരണിയൽ ഗോവിന്ദപ്പിള്ളയായിരുന്നു അതിന്റെ സംഘാടകൻ. സാഹിത്യപഞ്ചാനനൻ പി.കെ. നാരായണപിള്ളയായിരുന്നു അദ്ധ്യക്ഷൻ. നായർസമുദായത്തിലെ അന്നത്തെ നീറുന്ന പ്രശ്നം ആളോഹരിഭാഗമായിരുന്നു. ആ പ്രക്ഷോഭണത്തിന്റെ മുൻപന്തിയിൽനിന്നിരുന്ന ശ്രീമാന്മാർ ചങ്ങനാശേരി പരമേശ്വരൻപിള്ള, കയ്യാലം പരമേശ്വരൻപിള്ള എന്നിവരും യോഗം ആരംഭിച്ചുകഴിഞ്ഞതിൽ പിന്നീട് അവിടെ സന്നിഹിതരായി. അന്നു പലരും അവിടെ പ്രസംഗിച്ചുകേട്ടുവെങ്കിലും രണ്ടുപേർ—മന്നവും കെ. എം. മാമ്മൻമാപ്പിളയും—സദസ്സിന്റെ ശ്രദ്ധയെ ഏററവും കൂടുതൽ ആകർഷിച്ചു. കൂട്ടുകുടുംബസമ്പ്രദായംകൊണ്ടു് ഉത്തരവാദിത്വബോധമില്ലാതെ അലസരായി ജീവിതം നയിക്കുന്ന നായർ യുവാക്കളെപ്പററി ശ്രീ മന്നം നല്കിയ ഫലിതസമ്പൂർണ്ണമായ ചിത്രീകരണം ഇനിയും മറന്നുപോയിട്ടില്ല. ഒരു വ്യാപാരകേന്ദ്രമായ

തിരുവല്ലായിൽ കാപ്പിക്കടകൾമാത്രമേ നായരുടേതായിട്ടുള്ളു വെന്നും തിരുവല്ലായിലെ രണ്ടു ഹൈസ്കൂളുകളിൽനിന്നുമായി മുപ്പത്തിഒൻപതോ മറേറാ വിദ്യാർത്ഥികൾ അക്കൊല്ലം സ്കൂൾഫൈനൽ പരീക്ഷയ്ക്കു ജയിച്ചതിൽ 'വീരന്മാരായ നായന്മാരുടെ സന്താനം ഒന്നു'' എന്നുംമററുമുള്ള ഭാഗങ്ങൾ രസാവഹങ്ങളും ഉത്തേജകങ്ങളുമായിരുന്നു. അന്നത്തെ സമ്മേളനം ഒരു വലിയ വിജയമായിത്തന്നെ കലാശിച്ചു.

പിന്നീടു പലേ അവസരങ്ങളിലും അദ്ദേഹത്തിൻെറ പ്രസംഗം കേൾക്കാനിടയായിട്ടുണ്ടെങ്കിലും ചെങ്ങന്നൂർവച്ചു് ആയിരത്തിതൊള്ളായിരത്തി ഏഴിൽ നടന്ന കോൺഗ്രസ്സ് ജില്ലാ കോൺഫറൻസിലെ അദ്ദേഹത്തിൻെറ ഭാഗഭാഗിത്വമാണു് ഒരു സമുദായപരിഷ്കർത്താവെന്ന നിലയിൽമാത്രമല്ല അദ്ദേഹത്തെ അറിയേണ്ടതെന്നെന്നെ ബോദ്ധ്യപ്പെടുത്തിയതു്. മിക്കവാറും എല്ലാദിവസത്തെ യോഗങ്ങളിലും അദ്ദേഹം സംബന്ധിച്ചിരുന്നു. കോൺഫറൻസിൻെറ വിവരങ്ങൾ മദ്രാസ് പത്രങ്ങൾക്കു് അയയ്ക്കാൻ അധികാരം നല്കിയിരുന്നതു് ശ്രീ ജോർജ്ജ് ജോസഫിനായിരുന്നു. പ്രസ് മെസ്സേജ്ജ് അയയ്ക്കാനുള്ള അവകാശം അദ്ദേഹത്തിനേ ഉണ്ടായിരുന്നുള്ളു എന്നർത്ഥം. റിപ്പോർട്ടുകൾ അദ്ദേഹം പറഞ്ഞുതന്നു ഞാൻ എഴുതുകയോ ചിലപ്പോൾ അദ്ദേഹംതന്നെ എഴുതിത്തരികയോ ചെയ്യുന്നു വരും. ഏതായാലും അവയെല്ലാം ദിനംപ്രതി തിരുവല്ലായിൽ കൊണ്ടുപോയി കമ്പി ആഫീസിൽകൊടുത്തു് മെസ്സേജ്ജ് അയപ്പിക്കുന്നതു് എൻെറ ജോലിയായിരുന്നു. മിക്കദിവസവും ഞാൻ വൈകിട്ടു സൈക്കിളിൽ തിരിച്ചുവരുമ്പോൾ ശ്രീമന്നം ചെങ്ങന്നൂരേക്കുള്ള ഒരു എട്ടുസീറ്ററിൽ ഇരിക്കുന്നതു കാണാം. അന്നു ചെങ്ങന്നൂരിനു വടക്കോട്ടു് എട്ടുസീറ്ററല്ലാതെ ബസ്സുകളൊന്നും ഓടിക്കൊണ്ടിരുന്നില്ല. അന്നുമുതല്ക്കുതന്നെ ഖദർധരിച്ചുകാണുന്ന അപൂർവ്വം ചിലരിലൊരാളാണു് അദ്ദേഹമെന്നുള്ളതുംകൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ. വൈക്കം സത്യാഗ്രഹത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന പങ്കു സുവിദിതമാണു്. സത്യാഗ്രഹം തുടങ്ങി ഏതാനും ദിവസങ്ങൾ കഴിഞ്ഞശേഷമേ എനിക്കതിൽ ഭാഗഭാക്കാകാൻ

സാധിച്ചുള്ളു. എന്റെ ബഹുമാന്യസ്നേഹിതനായിരുന്ന ചിറ്റേടത്തു ശങ്കുപ്പിള്ളയെ വൈക്കം ക്ഷേത്രറോഡിൽവച്ചു രാത്രി ആരോ മർദ്ദിച്ചുവെന്നു കേട്ടാണ് ഞാൻ അവിടെ ഓടിയെത്തിയതു്. അപ്പോഴേക്കും വാളന്റിയർമാരെ അറസ്റ്റുചെയ്യുന്ന പതിവിനു വിരാമമിട്ട് റോഡിൽ കുറുകെ മുളവേലികെട്ടി സത്യാഗ്രഹികളെ മുന്നോട്ടു വിടാതെ പോലീസുകാർ തടഞ്ഞുനിർത്താൻ തുടങ്ങിയിരുന്നു. കോട്ടയം വൈക്കം തോട്ടിനു തെക്കുവശം വെച്ചൂരേക്കുള്ള വഴിയരുകിൽ ഒരു സ്ഥലത്തായിരുന്നു സത്യാഗ്രഹാശ്രമം താല്ക്കാലികമായി സ്ഥാപിച്ചിരുന്നതു്. ശ്രീ കുറൂർ നീലകണ്ഠൻനമ്പൂരിപ്പാടായിരുന്നു ആശ്രമം സെക്രട്ടറി. ഒരു ദിവസം വൈകിട്ടു യാദൃച്ഛികമായി ആശ്രമസമീപത്തുകൂടിപ്പോകുമ്പോൾ മുററത്തു തട്ടുപന്തലിനു കീഴിൽ കിടന്ന ഒരു ചാരുബെഞ്ചിൽ ശ്രീ മന്നവും കൂടെ വേറൊരാളുമിരുന്ന് എതിരേ തിണ്ണയിലിരുന്ന ശ്രീ നമ്പൂരിപ്പാട്ടിനോടു സംസാരിക്കുന്നതുകണ്ടു. ക്രാപ്പുചെയ്തതെങ്കിലും സാന്ദ്രമായി നിന്ന കറുത്ത മുടിയുടെ ഇടയിൽ അല്പം ഉയരെയായി കഷണ്ടിയുടെ ആവേശത്തെ സൂചിപ്പിക്കുന്ന ഒരുചക്രവലിപ്പത്തിലുള്ള വിജനപ്രദേശം കൊണ്ടൊന്നും ആളെ മനസ്സിലാക്കാൻ പിൻപിൽ നിന്ന എനിക്ക് ആദ്യം കഴിഞ്ഞില്ല.

"ഒരു ന്യൂസ് പറയാം. പഞ്ചാബിൽനിന്ന് അകാലികൾ വരുന്നുണ്ടു്" എന്നു നമ്പൂരിപ്പാടു പറയുമ്പോൾ "കൊള്ളാം. പൗരുഷമുള്ളവരെ നമ്മുടെ നാട്ടുകാർ ഒന്നു കാണട്ടെ" എന്നു മറുപടി പറഞ്ഞു് ആഹ്ലാദിക്കുന്നതു കേട്ടപ്പോഴാണ് ആളെ എനിക്കു മനസ്സിലായതു്. അന്നു വൈകിട്ടു ബോട്ടുജട്ടി മൈതാനത്തു പതിവുപോലെ കൂടിയ യോഗത്തിൽ അദ്ദേഹമൊരു പ്രസംഗം ചെയ്തു. വൈക്കംതഹശീൽദാരായിരുന്ന ഒരു നെടുമങ്ങാട്ടു സുബ്രഹ്മണ്യയ്യർ സർക്കാർസ്ഥാപനസാമാനങ്ങൾ സത്യാഗ്രഹത്തിനെതിരായി പ്രചരണവേല നടത്താൻ ഉപയോഗിക്കുന്നതിനെപ്പററിയും മററും അദ്ദേഹം ചെയ്ത പരാമർശം സദസ്സിനെ ഇളക്കാൻ പര്യാപ്തമായിരുന്നു. ആയിടയ്ക്കായിരുന്നു ഇരുമ്പുഴിക്കരവച്ചു നായർമഹാസമ്മേളനം നടന്നതു്. അദ്ധ്യക്ഷനായി ക്ഷണിക്കപ്പെട്ടിരുന്ന റിട്ട

യാർഡ് ദിവാൻപേഷ്കാർ കെ. നാരായണമേനോൻ സമയത്തു പിന്മാറി. നായർസമ്മേളനത്തിനു സത്യാഗ്രഹവുമായി യാതൊരു ബന്ധവുമില്ലെന്നു് ഉറപ്പു കിട്ടിയെങ്കിലേ അദ്ദേഹം വരികയുള്ളുവെന്നു് അറിയിച്ചുപോലും. അതു സാദ്ധ്യമായിരുന്നില്ല. സത്യാഗ്രഹത്തോടുള്ള ആനുകൂല്യം പ്രഖ്യാപിക്കുകയെന്നുള്ളതുംകൂടി ആ സമ്മേളനത്തിന്റെ ഉദ്ദേശങ്ങളിൽ ഒന്നായിരുന്നു. സമയത്തു് ഒരദ്ധ്യക്ഷനെ കണ്ടുപിടിക്കാൻ ശ്രീ മന്നം, എം. എൻ. നായർ മുതലായവർ വളരെ പണിപ്പെട്ടതായി അറിവാൻ കഴിഞ്ഞു. ശ്രീ കെ. മാധവൻനായരുടെ (മലബാർ) അദ്ധ്യക്ഷതയിലാണു് ഒടുവിൽ യോഗം നടന്നതു്. ശ്രീ മന്നത്തിൻെറ പ്രസംഗത്തിൽ അദ്ധ്യക്ഷസ്ഥാനത്തേക്കു ക്ഷണിക്കപ്പെട്ട ആരം വരാഞ്ഞതിനെപ്പററി പരുഷമായി യാതൊന്നും പറയുകയുണ്ടായില്ല. നായർസമുദായത്തിൻെറ ശക്തിയെപ്പററി സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കർ പ്രസംഗിച്ചതൊക്കെ ഒരു സ്തുതിയാണെന്നും അതൊക്കെ അർഹിക്കുന്ന നിലയിൽ നായർ എത്തിച്ചേർന്നിട്ടില്ലെന്നും ചില നായന്മാരുടെ സത്യാഗ്രഹപ്രാതികൂല്യത്തെ സൂചിപ്പിച്ചുകൊണ്ടു് അദ്ദേഹം പ്രസ്താവിച്ചു.

സത്യാഗ്രഹജാഥ നയിച്ചുകൊണ്ടു ശ്രീ മന്നം തിരുവനന്തപുരത്തെത്തിയശേഷം അന്നു വൈകിട്ടു ശംഖുമുഖം കടപ്പുറത്തുവച്ചു നടന്ന മഹായോഗത്തിലും ഞാൻ ഉണ്ടായിരുന്നു. യാത്രാക്ഷീണംകൊണ്ടു് അന്നത്തെ യോഗത്തിൽ സംസാരിക്കുന്നതിനു് സ്വാമി സത്യവ്രതൻപോലും അല്പം വൈമുഖ്യം ഭാവിച്ചു. ക്ഷീണിതനെങ്കിലും ശ്രീ മന്നം തൻെറ യാത്രാവിവരങ്ങൾ ഭംഗിയായി ചിത്രീകരിച്ചു.

ആയിരത്തിയൊരുനൂററിമൂന്നിൽ കരുവാററയിൽവച്ചായിരുന്നു സർവീസ്സൊസൈററിയുടെ ആഭിമുഖ്യത്തിൽ ആദ്യമായി ഒരു കേരളീയ നായർസമാജം കൂടിയതു്. അതിലും പിന്നീടു പലേസ്ഥലങ്ങളിൽവച്ചു കൂടിയിരുന്ന എല്ലാ വാർഷികസമ്മേളനങ്ങളിലും ഞാൻ സന്നിഹിതനായിക്കൊണ്ടിരുന്നു. കിടങ്ങൂർ നായർസമാജത്തോടുകൂടിയാണു് അതു വേണ്ടെന്നുവച്ചതു്. സമാജം ഏതുസ്ഥലത്തുവച്ചായാലും അതിന്റെ

ആദ്യവസാനക്കാരൻ ശ്രീ മന്നം തന്നെയായിരിക്കുമെന്നു പ്രത്യേകിച്ചു പറയേണ്ടല്ലോ. മുൻകാലങ്ങളിലെപ്പോലെ സമാജം കൂടി ചില ഗംഭീരങ്ങളായ പ്രസംഗങ്ങളും നടത്തി പ്രമേയങ്ങളും പാസ്സാക്കി പിരിയുകമാത്രമല്ല അക്കാലത്തു ചെയ്തുകൊണ്ടിരുന്നതു്. ഓരോ കൊല്ലവും സർവീസ്സൊസൈററി മുഖാന്തരം സമുദായത്തിനു കൈവന്നിട്ടുള്ള നേട്ടങ്ങളുടെ ഒരു ചരിത്രം പറവാനുണ്ടായിരിക്കും. സമുദായത്തിന്റെ നേട്ടമെന്നു പറഞ്ഞാൽ അദ്ദേഹത്തിന്റെ അദ്ധ്വാനഫലമെന്നേ അർത്ഥമുള്ളു. തന്നിമിത്തം മററു പലരേയുംപോലെ ഞാനും അചിരേണ അദ്ദേഹത്തിന്റെ തികഞ്ഞ ഒരാരാധകനായിത്തീർന്നു. എന്നിരുന്നാലും കോളേജുസ്ഥാപനത്തിൽ ദൃശ്യമായ അമാന്തം അപ്പോഴും അദ്ദേഹത്തിന്റെ ചെയ്തികളെപ്പററിയുള്ള നിർവിശേഷമായ മതിപ്പിനു് അങ്കുശമിട്ടുകൊണ്ടിരുന്നു.

നൂററിപ്പതിനേഴാമാണ്ടു തട്ടയിലെ സ്കൂൾവാർഷികം ശ്രീ പി. ബാലകൃഷ്ണൻതമ്പിയുടെ അദ്ധ്യക്ഷതയിൽ കൊണ്ടാടി. തത്സംബന്ധമായി നടന്ന യോഗത്തിൽ ഞാൻ ഒരു സാഹിത്യപ്രസംഗം ചെയ്തു. ശ്രീ മന്നവും ആ യോഗത്തിൽ സന്നിഹിതനാവുകയും പ്രസംഗിക്കുകയും ചെയ്തു. കർമ്മനിരതനായ അദ്ദേഹം ഒരു സ്ഥലം സന്ദർശിക്കുകയോ അവിടെ പ്രസംഗിക്കുകയോ ചെയ്താൽ അതിന്റെ ഗുണഫലം അനുഭവഗോചരമായിത്തീരുമെന്നുള്ളതു നിസ്സംശയമാണു്. അന്നത്തെ പ്രസംഗഫലമാണു് തട്ടയിൽസ്കൂൾ ഹൈസ്കൂളായി ഉയർന്നതെന്നാണെനിക്കു തോന്നുന്നതു്.

ഒരു സംഭവം കൂടി പറഞ്ഞുകൊള്ളട്ടെ. അമ്പലപ്പുഴ കൃഷ്ണപിള്ള ദേവസ്വം കമ്മീഷണരായിരുന്ന ആയിരത്തി ഒരുനൂറാമാണ്ടാണു് സർവീസ്സൊസൈററിയുടെപേരിൽ പട്ടാഴിയിൽ നൂറേക്കർ സ്ഥലം പതിപ്പിച്ചെടുത്തതു്. ആ ആണ്ടു് പുത്തൻകച്ചേരിമൈതാനത്തുവച്ചു നടന്ന ഒരു നായർമഹായോഗത്തിൽ — കെ. നാരായണമേനോനായിരുന്നു അദ്ധ്യക്ഷനെന്നാണോർമ്മ — അമ്പലപ്പുഴ കൃഷ്ണപിള്ളയും സംബന്ധിച്ചിരുന്നു. ശ്രീ മന്നം തന്റെ പ്രസംഗത്തിൽ കൃഷ്ണപിള്ളയുടെ

സത്യസന്ധതയേയും ന്യായസ്ഥതയേയും പ്രകീർത്തിക്കുകയും അതോടൊപ്പംതന്നെ സമുദായതാല്പര്യങ്ങൾ സംരക്ഷിക്കുന്നതിനുവേണ്ടി ന്യായസ്ഥതയുടെ കശ്നതയ്ക്കു് ഒരയവുവരുത്തേണ്ടതാണെന്നും നാലുകൊപ്പം, ജീവിക്കുകകൂടി ആവശ്യമല്ലേ എന്നു ചിന്തിക്കേണ്ടതാണെന്നും അസുഖമുണ്ടാകാത്തവിധം ഭംഗിയായി പറയുകയുണ്ടായി. പിന്നോക്കസമുദായക്കാരുടെ അവശതകൾ അക്കാലത്തു് ഇന്നത്തേതിൽനിന്നും വളരെക്കൂട്ടതലായിരുന്നുവെങ്കിലും കുത്തകസമുദായക്കാരെ അടക്കിപ്പിടിച്ചു കുറ്റം പറയാതെ അവരിൽതന്നെ സന്മനസ്സുള്ളവരുമായി സഹകരിച്ചുമുന്നേറണമെന്നുള്ള അഭിപ്രായമായിരുന്നു അന്നത്തെ അവശസമുദായനേതാക്കന്മാർക്കുണ്ടായിരുന്നതു്. അന്നത്തെ യോഗത്തിൽ ടി. കെ. മാധവനും സംബന്ധിച്ചിരുന്നു. യോഗം കഴിഞ്ഞു് അമ്പലപ്പുഴ കൃഷ്ണപിള്ള, ടി. കെ. മാധവനെ സ്വന്തം കാറിൽ കയററിക്കൊണ്ടുപോയ കാഴ്ച വൈക്കം സത്യാഗ്രഹം നടന്നുകൊണ്ടിരുന്ന അക്കാലത്തു് ആളുകളെ അത്ഭുതപരതന്ത്രരാക്കി. ശ്രീ മന്നത്തിന്റെ അന്നത്തെ പ്രസംഗം അമ്പലപ്പുഴ കൃഷ്ണപിള്ള ചെവിക്കൊണ്ടുവെന്നു നിശ്ചയമാണു്. അതിനു ശേഷമാണ പട്ടാഴിയിൽ സ്ഥലം പതിച്ചുകിട്ടിയതു്. ആ വസ്തു സമ്പാദനത്തിനുവേണ്ടി ശ്രീ മന്നം ചെയ്ത പരിശ്രമത്തെപ്പററി അറിവുള്ള ഒരാൾ പറഞ്ഞു, അമ്പലപ്പുഴ കൃഷ്ണപിള്ളയുമായി അദ്ദേഹത്തിനുള്ള അടുപ്പം ആലോചിക്കുമ്പോൾ ആ സ്ഥലം സ്വന്തംപേരിൽ പതിപ്പിക്കുന്നതിനും അദ്ദേഹത്തിനുസാധിക്കുമായിരുന്നുവെന്നു്. അത്ര നിസ്വാത്ഥമായി അദ്ദേഹം പടിപടിയായി സമുദായത്തിനു കൈവരുത്തിയ നേട്ടങ്ങളുടെ ബൃഹദ്രൂപം കാണുന്ന ഈ ഘട്ടത്തിലാണു് ബാക്കിയുള്ളവരെപ്പോലെ,

പുനരപി ജനനം പുനരപി മരണം
പുനരപി ജനനീജഠരേ ശയനം

എന്നമട്ടിൽ സംസാരചക്രത്തിൽക്കിടന്നു കറങ്ങാൻവേണ്ടി മാത്രമല്ല ഈശ്വരൻ അദ്ദേഹത്തിനു ജന്മം കൊടുത്തിരിക്കുന്നതെന്നു മനസ്സിലാകുന്നതു്.

അദ്ദേഹം ഒരു ചെറിയ പ്രപഞ്ചശില്പിയാണു്. താൻ

സാധിച്ചതെന്തൊക്കെയെന്നു പിൻപോട്ടു നോക്കുമ്പോൾ അദ്ദേഹത്തിനുതന്നെ അത്ഭുതം തോന്നുന്നുണ്ടാവും. ഏതോ ഒരു ദൃശ്യശക്തി ഒരു പിണിയാളാക്കി തന്നെക്കൊണ്ടിതൊക്കെ ചെയ്യിച്ചുവെന്നല്ലാതെ തൻെറ സാമർത്ഥ്യമൊന്നുമല്ലിതെന്ന് അദ്ദേഹം വിചാരിക്കുന്നുമുണ്ടാവാം. ഈശ്വരനെപ്പോലെ അദ്ദേഹം സൃഷ്ടിച്ച പ്രപഞ്ചത്തിൽ തന്നെ അദ്ദേഹം ജീവിക്കുകയുംചെയ്യുന്നു.

നിർവ്യാപാരോപി നിഷ്കാരണമജ ഭജസേ.
യത് ക്രിയാമീക്ഷണാഖ്യാം
തേനൈവോദേതി ലീനാ പ്രകൃതിരസതികല്പാപി കല്പാദികാലേ
തസ്യാഃ സംശുദ്ധമംശം കമപി തമതിരോധായകം സത്വരൂപം
സ ത്വം ധൃത്വാ ദധാസി സ്വമഹിമവിഭവാകുണ്ഠ വൈകുണ്ഠരൂപം.

എന്ന നാരായണീയശ്ലോകം വായിക്കുമ്പോൾ സ്വാഭാവികമായി ശ്രീ മന്നത്തിനെ ഓർമ്മിച്ചുപോകാറുണ്ട്. പരബ്രഹ്മത്തിൽ ലയിച്ചിരുന്ന മായയെ ഈശ്വരൻ ഈക്ഷണവ്യാപാരത്താൽ വെളിയിൽ പ്രകാശിപ്പിച്ചു. അതിൻെറ ശുദ്ധമായ അംശത്തെ സ്വകീയമായ മൂർത്തിക്കു നിദാനമായി കൈക്കൊണ്ടു. അതുപോലെ സാഹചര്യവിശേഷങ്ങളാൽ വ്യക്തിത്വവും സത്തയും ആവൃതമായിക്കിടന്ന സമുദായത്തെ ഈക്ഷണവ്യാപാരത്താൽ വെളിയിൽ പ്രകാശിപ്പിച്ച് 'വിശ്വതേജോഹരാണാം തേജസ്സംഹാരി'യായ വീര്യത്തോടുകൂടി അദ്ദേഹം ജീവിക്കുകയാണ്. ആ പ്രപഞ്ചം അദ്ദേഹത്തിന്റെ ഭാവനയ്ക്കനുസരിച്ചു പരിപൂർണ്ണത്വം പ്രാപിക്കുന്നതു കണ്ടാനന്ദിക്കുവാനുള്ള ഭാഗ്യം ജഗദീശ്വരൻ അദ്ദേഹത്തിനു പ്രദാനംചെയ്യുമാറാകട്ടെ!

എം. എൻ. രാഘവൻനായർ

# സാക്ഷാൽ മന്നം

ഒരു മൂന്നുനാലു വ്യാഴവട്ടക്കാലത്തിനുള്ളിൽ ശ്രീ മന്നത്തു പത്മനാഭൻ സാധിച്ചിട്ടുള്ള കാര്യങ്ങളെക്കുറിച്ച് സൂക്ഷ്മപരിശോധനനടത്തുന്ന നിഷ്പക്ഷമതികൾക്ക് ആ മഹാവ്യക്തിയുടെ അസാധാരണമായ കഴിവുകൾ ഓർത്തു വിസ്മയാധീനരാകാതെ സാദ്ധ്യമല്ല. അദ്ദേഹത്തിന്റെ ഇന്നോളമുള്ള ബഹുമുഖങ്ങളായ എല്ലാ പ്രവർത്തനങ്ങളും അത്രമാത്രം ബൃഹത്തും വിശാലവ്യാപകമായ നിലയിൽ മഹത്തുമാണ്. അതിമഹത്തായ ഒരു വ്യക്തിത്വത്തിലും കവിഞ്ഞു ധാർമ്മികമായ ഒരു മഹൽപ്രാഭവത്തിന്റെ മൂർത്തിമൽഭാവമായി അദ്ദേഹം ഉയരുകയും, ലോകചരിത്രത്തിൽ ഒരിക്കലും മാഞ്ഞുപോകാത്ത വ്യക്തിമുദ്ര പതിക്കയും ചെയ്തിരിക്കുന്നു! ഹ്രസ്വമായ ആയുഷ്കാലത്തിനുള്ളിൽ ഒരു മനുഷ്യനു നിർവ്വഹിക്കാവുന്ന വിധത്തിലും സ്വഭാവത്തിലും ഉള്ള കാര്യങ്ങളല്ല ഇതിനകം അദ്ദേഹം സാധിച്ചിരിക്കുന്നതു്. മാനുഷികമായ പരിധികൾക്കും കഴിവുകൾക്കും അപ്പുറം അമാനുഷികമായ ഒരു പ്രാഭവവിശേഷമാണ് അദ്ദേഹത്തിന്റെ എല്ലാ പ്രവർത്തനങ്ങൾക്കും അനന്യസാധാരണമായ ഉൾക്കരുത്തു നല്കുന്നതെന്നു വിശ്വസിക്കുന്നതിലും അസാംഗത്യമുണ്ടെന്നു തോന്നുന്നില്ല.

ലോകൈകവീരനും ആയോധനപടുക്കളിൽ അഗ്രഗണ്യനുമായിരുന്ന നെപ്പോളിയൻ 'അസാദ്ധ്യം' എന്ന പദം നിഘണ്ടുവിൽനിന്നും മാററിക്കളയേണ്ടതാണെന്നു് അഭിപ്രായപ്പെട്ടിട്ടുള്ളതായി കേട്ടിട്ടുണ്ടു്. ശ്രീ മന്നത്തു പത്മനാഭൻ ആ പദത്തെക്കുറിച്ച് എന്തെങ്കിലും പറഞ്ഞിട്ടുള്ളതായി അറിവില്ല. മഹാകാര്യങ്ങളിൽ ആമഗ്നനായിരിക്കുന്ന അദ്ദേഹ

ത്തിന് അസാദ്ധ്യത്തെക്കുറിച്ചു ചിന്തിക്കാൻ നെപ്പോളി യനെപ്പോലെ സമയം കിട്ടിയിരിക്കയില്ല.. ആ പദം ഡിഘ ണ്ടുവിൽ ഇരുന്നാലും ഇല്ലെങ്കിലും അദ്ദേഹത്തെ സംബന്ധി ച്ചിടത്തോളം അതു് ഒരു ചിന്താവിഷയമേ അല്ല. അദ്ദേഹ ത്തിൻെറ ഇന്നേവരെയുള്ള ജീവിതത്തിൽ ആ പദത്തിൻെറ യാതൊരു ആവശ്യവും ഉണ്ടായിട്ടുമില്ല.

ഏതു കാൎയ്യത്തിൽ ഏർപ്പെട്ടപ്പോഴും അതിൻെറ സാ ദ്ധ്യാസാദ്ധ്യവിചാരങ്ങൾക്കുവേണ്ടി അദ്ദേഹം സമയം പാഴാ ക്കാറില്ല. ഒരു പ്രവൎത്തനം അതിൻെറ ലക്ഷ്യത്തിൽ എത്തി ക്കുക എന്നതല്ലാതെ അതിനിടയ്ക്കു മറെറാരവസ്ഥയുണ്ടെന്നു് അദ്ദേഹം ധരിച്ചിട്ടില്ല. ഒരു യഥാൎത്ഥ കൎമ്മയോഗിയായ അ ദ്ദേഹത്തിനു താൻ ഏർപ്പെടുന്ന കൎമ്മങ്ങളുമായി തന്മയീഭ വിക്കുക എന്നുള്ളതു് ഒരു സഹജസ്വഭാവമാക്കിത്തീൎക്കാൻ കഴിഞ്ഞിരിക്കുന്നു.

ആ ധീരമതി ഒന്നിൻേറയും മുൻപിൽ അധീരനാകാറി ല്ല. താൻ ഏർപ്പെടുന്ന എല്ലാ കൎമ്മങ്ങളിലും ശ്രീമത് ഭഗവൽ ഗീത അനുശാസിക്കുന്ന "സ്വധൎമ്മേ നിധനം ശ്രേയഃ പരധ ൎമ്മോ ഭയാവഹഃ" എന്നുള്ള ധീരവും അചഞ്ചലവുമായ ഉന്നത നില പാലിക്കാനും, ആത്മപ്രഭാവം പുലൎത്താനും അദ്ദേഹ ത്തിനു കഴിവുണ്ടു്. അതിമഹത്തായ ഈ സിദ്ധിയാണു പ്രവ ൎത്തനങ്ങളിൽ അദ്ദേഹത്തിനു് അമാനുഷികമായ ശക്തി നല്കി ക്കൊണ്ടിരിക്കുന്നതു്.

സകലവിധമായ കെട്ടുപാടുകളും തകൎന്നു നാഥനും നമ്പി യുമില്ലാതെ നാനാവിധപ്പെട്ടു് ഇഞ്ചിഞ്ചായി നശിച്ചുകൊണ്ടി രുന്ന നായർസമുദായത്തിനു മഹത്തായ ഒരു അടിത്തറ കെ ട്ടിപ്പടുത്തു്, സമുദായത്തെ അതിൽ സംഘടിപ്പിച്ചുനിൎത്തി ചൊൽപ്പടിക്കു നയിക്കുവാൻ ആ കൎമ്മയോഗി പ്രയോഗിച്ചി ട്ടുള്ള 'കൎമ്മകൗശല്യം' ഒന്നു മാത്രം മതി അദ്ദേഹം ഒരു അതി മാനുഷനാണെന്നു സ്ഥാപിക്കുവാൻ! ഏതു മണ്ഡലത്തിലായാ ലുംശരി മനുഷ്യനെ സംഘടിപ്പിച്ചുനിൎത്തി അവനെ നേർവ ഴിക്കു കൊണ്ടുപോകാനുള്ള യത്നംപോലെ ക്ലേശകരവും ദുർ ഘടപൂൎണ്ണവുമായ ഒരു കാൎയ്യം ലോകത്തിൽ മറെറാന്നില്ല.

അവതാരപുരുഷന്മാരെപ്പോലും നക്ഷത്രമെണ്ണിച്ചിട്ടുള്ള വിപുലവും വിഷമതരവുമായ ഒരു പ്രശ്നമാണതു്. മാനവചരിത്രം പരിശോധിച്ചാലറിയാം വളരെ അപൂർവ്വം മഹാത്മാക്കൾ മാത്രമേ ആ രംഗത്തു വിജയം വരിച്ചിട്ടുള്ളു എന്നു്. അതും പൂർണ്ണവിജയമൊട്ടല്ലതാനും. സാമാന്യമായ വിജയം മാത്രം.

ഏതു കനത്ത കാര്യവും അത്യന്തം ലാഘവബുദ്ധിയോടു കൂടി കൈകാര്യംചെയ്തു്, മടിച്ചുനില്ക്കുന്നവരേയും ഒളിച്ചോടുന്നവരേയും അതിലേക്കാകർഷിച്ചു് അവരുടെ നിർലോഭമായ സഹകരണം നേടി വിജയത്തിന്റെ പരമാവധിയിൽ ചെന്നെത്തുന്നതിനു് അദ്ദേഹത്തിനുള്ള വിരുതു് അന്യാദൃശമാണു്. ഒരു ചെറിയ ദൃഷ്ടാന്തം ചൂണ്ടിക്കാണിക്കാം.

എൻ. എസ്. എസ്സിന്റെ വകയായി "ചങ്ങനാശേരിയിൽ ഒരു കോളേജ് സ്ഥാപിച്ചു നടത്തേണ്ടതാണെ"ന്നുള്ള ഒരു പ്രമേയം എൻ. എസ്. എസ്സിന്റെ ബഡ്ജററ്യോഗത്തിൽ അവതരിപ്പിച്ചുകൊണ്ടു് ആ പ്രമേയത്തിനു് അദ്ദേഹം നൽകിയ വിശദീകരണം ആ യോഗത്തിൽ സന്നിഹിതനായിരുന്ന ഈ ലേഖകൻ ഇന്നും ഓർമ്മിക്കയാണു്. നായർസമുദായത്തിന്റെ സാമ്പത്തികസ്ഥിതി പരിഗണിച്ചാൽ അന്നു് അവക്കൊരുതരത്തിലും സമീപിക്കാവുന്ന ഒരു പ്രസ്ഥാനമായിരുന്നില്ല കോളേജുകാര്യം എന്നുള്ളതു് പ്രത്യേകം ഓർക്കേണ്ടതായിട്ടുണ്ടു്. ആ നിലയിൽ അവക്കു വിലക്കപ്പെട്ട ഒരു കാര്യമായിട്ടു മാത്രമേ അതിനെ കരുതിയിരുന്നുമുള്ളു. അദ്ദേഹം മേൽപ്പറഞ്ഞ പ്രമേയത്തിനു നൽകിയ വിശദീകരണത്തിൽ ഈ നിലപാടിന്റെ യാതൊരു സൂചനയും ഇല്ലായിരുന്നു. അതിന്റെ സാരാംശമാണു് താഴെ പറയുന്നതു്: "ഈ രാജ്യത്തെ വിദ്യാഭ്യാസപ്രവർത്തനരംഗത്തു് അഭിമാനിക്കത്തക്ക ഒരു നില നാം നേടിക്കഴിഞ്ഞിരിക്കുന്നു. എങ്കിലും നമുക്കു് ഒരു കോളേജെങ്കിലും ഇല്ലാത്തതു് ഒരു വലിയ പോരായ്മയാണു്. ഇതു് നമുക്കൊരപമാനംകൂടിയാണു്. ഈ അപമാനം മാററിയേ മതിയാവൂ. നാം വിചാരിച്ചാൽ ഈ കാര്യം തീരെ ലഘുവായ നിലയിൽ നിറവേററുവാൻ കഴിയും. ചങ്ങനാശേരിയിൽ മെയിൻറോഡിനു തൊട്ടടുത്തു് പത്തിരുപതേക്കർ

സ്ഥലം വേണ്ടിവരും. മററു കാൎയ്യങ്ങൾക്കെല്ലാംകൂടി തല്ക്കാലം ഒരു മുപ്പതുലക്ഷം രൂപയെങ്കിലും കൂടിയേ തീരു. എല്ലാവരും ഇക്കാൎയ്യത്തിൽ നല്ല ഊൎജ്ജിതമായി പ്രവൎത്തിക്കണം. ഈ പ്രമേയം നിങ്ങൾ ഐകകണ്ഠ്യേന സ്വീകരിക്കുമെന്നു വിശ്വസിക്കുന്നു."

എൻ. എസ്. എസ്സിൻെറ സംഘടനാശാഖാപ്രവൎത്തനം കൗമാരദശയിൽ പോലും എത്തിയിട്ടില്ലാത്ത കാലഘട്ടമാണ്; ആ സ്ഥാപനത്തിൻെറ അംഗസംഖ്യതന്നെ വളരെ പരിമിതം. കാൎയ്യത്തിൻെറ നിജസ്ഥിതി ഇതൊക്കെയാണെങ്കിലും, കോളേജുകാൎയ്യം അന്നത്തെ നിലയ്ക്കു് ഒരു ദുൎഘടമോ അസാദ്ധ്യമോ ആയ കാൎയ്യമാണെന്നുള്ള ഒരു നേരിയ സംശയത്തിൻെറ നിഴലാട്ടംപോലും ആ ധീരപുരുഷനിൽ കണ്ടില്ല! ആ ഭഗീരഥൻെറ കൈക്കുള്ളിൽ ഒരു ചെറുനെല്ലിക്കാപ്രമാണം വലിപ്പമേ ഈ വൻകാൎയ്യത്തിനു കണ്ടുള്ളു. ആ യോഗത്തിൽ സംബന്ധിച്ചിരുന്ന പലരും തോളിൽനിന്നും ഉത്തരീയം എടുത്തു മുഖം തുടയ്ക്കുന്നതും ശരീരം വീശിത്തണുപ്പിക്കുന്നതും കാണാമായിരുന്നു. ചിലരൊക്കെ വരാന്തയിലേക്കു് ഇറങ്ങുകയും കയറുകയും! ആകപ്പാടെ ഒരു ചെറിയ അസ്വസ്ഥത. ഒന്നുരണ്ടുപേരുടെ മനസ്സില്ലാമനസ്സോടെയുള്ള പിൻതാങ്ങലിനുശേഷം പ്രമേയം ഐകകണ്ഠ്യേന പാസ്സാക്കിയിരിക്കുന്നതായി ഏതാണ്ടൊരു വിവശഭാവത്തിൽ അദ്ധ്യക്ഷൻെറ പ്രഖ്യാപനവും നടന്നു.

ശ്രീ മന്നത്തു പത്മനാഭനു് ഒന്നിലും അങ്ങനെ കാത്തിരിക്കാനാവില്ല. പിറേറന്നു മുതൽ കോളേജിൻെറ പ്രാരംഭനടപടികളിലേക്കു് അദ്ദേഹം പ്രവേശിച്ചു. താലൂക്കുകൾക്കുള്ള വിഹിതം നിശ്ചയിച്ചുകൊണ്ടുള്ള ലറ്ററുകൾ പോയി. പലയിടത്തും പണപ്പിരിവാരംഭിച്ചു. ചങ്ങനാശേരി കോളേജുകാൎയ്യം ഇങ്ങനെ ഊൎജ്ജിതമായി നീങ്ങിക്കൊണ്ടിരിക്കുമ്പോൾ—ആറുമാസം തികഞ്ഞില്ല—പത്രങ്ങളിൽ ഒരു വാൎത്ത വന്നു: "തിരുവനന്തപുരത്തു് എൻ. എസ്. എസ്സിനു് ഒരു ഫസ്റ്റ്ഗ്രേഡ്കോളേജ് അനുവദിച്ചിരിക്കുന്നെ"ന്നു്. കുറേ ദിവസം കഴിഞ്ഞു് പത്രങ്ങളിൽ കണ്ടു, പന്തളത്തൊന്നുകൂടി

അനുവദിച്ചെന്നു്! ഒരു മഹാസമുദ്രത്തിൻെറ കരയ്ക്കുചെന്നു നിന്നുകൊണ്ടു് ഒരുവൻ തയ്യാറെടുക്കുകയാണു് അതൊന്നു നീന്തിക്കടക്കാൻ. സാഹസവും അസാദ്ധ്യവുമായിട്ടല്ലേ തോന്നു, ആ പോക്കു്. കോളേജുപ്രസ്ഥാനത്തിലേക്കുള്ള അദ്ദേഹത്തിൻെറ പുറപ്പാടിലും മേൽപ്പറഞ്ഞ അസാദ്ധ്യതയും സാഹസികതയുമാണു് സമുദായം കണ്ടതു്. ഈ കാഴ്ചപ്പാടിൽ ആർക്കാണു് തെററുപററിയതു്? അതിനുള്ള ശരിയായ ഉത്തരം തിരുവനന്തപുരത്തും ചങ്ങനാശേരിയിലും പന്തളത്തും സ്ഥിതിചെയ്യുന്ന ഉത്തുംഗങ്ങളായ ആ മഹാസൗധങ്ങൾ പറയും! അനുപമനായ ആ കർമ്മധീരൻ ഉന്നതമായ ഭാവനയിൽ ദർശിച്ച ആ കലാലയങ്ങൾ അവയുടെ യഥാർത്ഥരൂപം ധരിച്ചു്, സ്വശിരസ്സുകളിൽ അംബരചുംബികളായ താഴികക്കുടങ്ങളും ചൂടി, അനുപമശില്പകലാമാധുര്യം ആവോളം ആസ്വദിച്ചും അഭിമാനപുളകം പൂശിയും, കലാസുഭഗതയാന്ന പുതുപുഞ്ചിരി തൂകിക്കൊണ്ടു് ലോകത്തോടു് ഉച്ചൈസ്തരം ഉൽഘോഷണം ചെയ്യുകയാണു് അസാദ്ധ്യം അധൈര്യം എന്നിവയെക്കുറിച്ചു ചിന്തിച്ചിട്ടില്ലാത്ത അപ്രതിമപ്രഭാവനായ ഒരു യഥാർത്ഥകർമ്മയോഗിയുടെ അതിമഹത്തായ കർമ്മശക്തിയുടെ മൂർത്തിമൽഭാവങ്ങളാണു് ഞങ്ങളെല്ലാം എന്നു്!

ശ്രീ മന്നത്തു പത്മനാഭന്റെ സുദീർഘമായ സാമുദായികതീർത്ഥയാത്രയിൽ ഒരു എളിയ സേവകനായിരിക്കാൻ രണ്ടുമൂന്നു വ്യാഴവട്ടക്കാലത്തിനു മുൻപു മുതൽ എനിക്കു സാധിക്കുന്നുണ്ടു്. ആ യാത്രയിൽ അദ്ദേഹം ഹൃദ്യമായ നിലയിൽ വ്യക്തിമുദ്ര പതിച്ചിട്ടുള്ള അനവധി രംഗങ്ങളേക്കുറിച്ചു് ഞാൻ ഓർക്കുന്നുണ്ടു്. അവയിൽ ഒന്നുരണ്ടു രംഗങ്ങൾ ചൂണ്ടിക്കാണിക്കയാണു്.

എൻ. എസ്സ്. എസ്സിൻെറ ആഭിമുഖ്യത്തിൽ ആണ്ടുതോറും നടന്നുവന്നിരുന്ന സമസ്തകേരളനായർമഹാസമ്മേളനത്തിന്റെ 6–ാമതു സമ്മേളനം കോന്നിയിൽവച്ചാണു നടന്നതു്. ആ സമ്മേളനം അത്ഭുതപൂർവ്വം വിജയിക്കയുണ്ടായി. ശ്രീ മള്ളൂർ ഗോവിന്ദപ്പിള്ളയായിരുന്നു അദ്ധ്യക്ഷൻ. സമ്മേളനത്തിലെ വിവിധ കലാപരിപാടികളിൽ രണ്ടാം ദിവസ

ത്തേക്ക നിശ്ചയിച്ചിരുന്നതു് സുപ്രസിദ്ധ സാഹിത്യകാരനായിരുന്ന ശ്രീ ഇൗ. വി. കൃഷ്ണപിള്ള എഴുതിയ ഇരവിക്കുട്ടിപ്പിള്ള എന്ന പ്രസിദ്ധിയേറിയ ചരിത്രനാടകമായിരുന്നു. പേരെടുത്ത തിരുവനന്തപുരം നടന്മാരായ എൻ. പി. ചെല്ലപ്പൻനായർ, ഇൗ. വി. കൃഷ്ണപിള്ള മുതലായവരായിരുന്നു അതിലെ പ്രധാന നടന്മാർ. കേരളനാടകവേദിയിലെ അദ്വിതീയനടനെന്നു് കീർത്തിയാർജ്ജിച്ച ഓച്ചിറ വേലുക്കുട്ടി ആ നാടകാഭിനയത്തിനു് പ്രത്യേകം തിരഞ്ഞെടുക്കപ്പെട്ടിരുന്നു. തിരുമലനായ്ക്കൻെറ പടയുമായുണ്ടായ സമരത്തിൽ വീരചരമമടഞ്ഞ കഥാനായകനായ ഇരവിക്കുട്ടിപ്പിള്ളയുടെ ശിരസ്സുമായി കഥാനായികയായ രാജലക്ഷ്മി നായ്ക്കൻെറ സന്നിധിയിൽ പ്രത്യക്ഷപ്പെടുന്ന അത്യന്തം സ്തോഭജനകവും വികാരോഷ്മളവുമായ ഒരു രംഗമാണു് ആ നാടകത്തിൻെറ ജീവൻ. അഭിനയകലാവിദഗ്ദ്ധനും വിശേഷിച്ചും സ്ത്രീപ്പാർട്ടെടുക്കുന്നതിൽ അഗ്രഗണ്യനുമായ ഓച്ചിറ വേലുക്കുട്ടിയായിരുന്നു മേൽപ്പറഞ്ഞ ഭാഗം അഭിനയിക്കാൻ തയാറെടുത്തതു്. ഏതൊരു അരസികനേയും വികാരഭരിതനാക്കാൻ കഴിവുററ ആ രംഗത്തേയും വേലുക്കുട്ടിക്കു് ആ രംഗം അഭിനയിച്ചു ഫലിപ്പിക്കുന്നതിനുള്ള കഴിവിനേയും ഭാവനയിൽക്കൂടി ദർശിച്ചുകൊണ്ടു് ഇൗ. വി.യുടെ വിദഗ്ദ്ധതൂലിക നാടകാഭിനയത്തെക്കുറിച്ചുള്ള പല ചിത്രീകരണങ്ങളും പത്രങ്ങളിൽ പ്രസിദ്ധീകരിച്ചിരുന്നു. വളരെ അധികം പ്രചരണം ആ നാടകത്തിൻെറ പേരിൽ നടന്നിരുന്നതിനാൽ കാണികളുടെ സംഖ്യ നിർണ്ണയാതീതമായ നിലയിലെത്തി. പന്തലിലും പരിസരങ്ങളിലും ഒതുങ്ങാത്തവണ്ണം ജനപ്പെരുപ്പമുണ്ടായി. നാടകത്തിനു് ഒരു മണിക്കൂർമുൻപു് ടിക്കററെടുത്തവരും അല്ലാത്തവരും എല്ലാ അതിരുകളും ലംഘിച്ചു് രംഗത്തിൻെറ മുൻപന്തിയിലേക്കു് ഒരു കയ്യേററംതന്നെ നടത്തി. സ്ത്രീകളും കുട്ടികളും അനവധി. പന്തൽമുഴുവൻ അസ്വസ്ഥമായി. ടിക്കററുവ്യവസ്ഥകളെല്ലാം താറുമാറായി. പൊതുവേ ഉല്ക്കടമായ ഒരു അരക്ഷിതാവസ്ഥ! സ്ത്രീകളുടെ ഇടയിൽ ഭീതിയും അസ്വസ്ഥതയും. കമ്മ്യൂണിസ്റ്റു് ഭരണകാലത്തു് കേരളത്തിലെ അവസ്ഥപോലെ!

സമ്മേളനം സംബന്ധിച്ചുള്ള നിരന്തരമായ ബദ്ധപ്പാട്ട നിമിത്തം ശ്രീ മന്നത്തു പത്മനാഭന് അന്നു സായാഹ്നത്തോടുകൂടി കലശലായ ജലദോഷം പിടിപെട്ടു. അതിന്റെ അനുയായികളായ തൊണ്ടയടപ്പും ചുമയും അദ്ദേഹത്തെ കണ്ടമാനം ശല്യപ്പെടുത്തി. തന്നിമിത്തം ഭാരവാഹികൾക്കു വേണ്ട നിർദ്ദേശങ്ങൾ നല്കിയിട്ട് അന്നുരാത്രി പൂർണ്ണമായ വിശ്രമത്തിനുവേണ്ടി അദ്ദേഹം നേരത്തെ പന്തൽവിട്ടിരുന്നു.

പന്തലിൽ പ്രവേശിച്ച ആളുകളെ ഇറക്കിവിട്ട് വ്യവസ്ഥാനുസരണം ആളുകളെ വീണ്ടും പ്രവേശിപ്പിച്ചു കാര്യങ്ങൾ നേരെയാക്കാൻ ഭാരവാഹികൾ ചെയ്ത ശ്രമങ്ങളെല്ലാം വിഫലമായി. കേരളീയനായർയുവജനസമാജത്തിൻെറ സെക്രട്ടറിയും അനന്തരകാലത്ത് സ്റ്റേററുകോൺഗ്രസ്സിൽ ചേന്ന് ജയിൽവാസങ്ങളും മറ്റുനങ്ങളും കൊണ്ട് അകാലചരമമടഞ്ഞ രാജ്യസ്നേഹിയുമായ അമ്പലപ്പുഴ കെ. കുഞ്ചുപിള്ള ഹൃദയസ്പൎശിയായ നിലയിൽ അഭ്യൎത്ഥനകൾ നടത്തി. ആ അഭ്യൎത്ഥനകൾ സദസ്സിലുണ്ടാക്കിയ പ്രതികരണം കൈകൊട്ടലും കൂക്കുവിളിയുമായി പ്രത്യക്ഷപ്പെടുകയാണു ചെയ്തതു്.

അത്യന്തം വിഷമകരമായ ഈ അവസ്ഥയിൽ ഇതികൎത്തവ്യതാമൂഢരായ ഭാരവാഹികൾ ഗത്യന്തരമില്ലായ്കയാൽ ശ്രീ മന്നത്തു പത്മനാഭനെത്തന്നെ ശരണംപ്രാപിച്ചു. ശരീരാസ്വാസ്ഥ്യത്തെ തൃണവൽഗണിച്ചുകൊണ്ട് ആ മഹാത്യാഗി പന്തലിൻെറ പ്രവേശനദ്വാരത്തിൽ എത്തി. പ്ലാററ്ഫാറത്തിലേക്ക് ഒരു നടപ്പാത അദ്ദേഹത്തിൻെറ മുൻപിൽ അനായാസം ആവിർഭവിച്ചു. പ്രസംഗവേദിയിൽ പ്രവേശിച്ച ആ മഹാത്മാവ് തൻെറ മുൻപിൽ കണ്ട മനുഷ്യമഹാസമുദ്രത്തിൻെറ നേൎക്ക് അവനമ്രശിരസ്കനായി കൂപ്പുകൈകൾ അൎപ്പിച്ച് ചിന്താഗ്രസ്തനായി നിലകൊണ്ടു. ആശ്ചൎയ്യതോപ്യാശ്ചൎയ്യം എന്നല്ലാതെ എന്താണു പറയുക! ഗംഭീരമായ ആ മനുഷ്യമഹാസമുദ്രത്തിൽ കൊച്ചലകൾപോലും ചലിച്ചില്ല; ശബ്ദിച്ചില്ല. പരമമായ നിശ്ശബ്ദതയിൽ, അത്യച്ഛമായ ഒരു ഏകാഗ്രതയിൽ ചുരുങ്ങിക്കൂടി ആ മഹാസദസ്സ് വീർപ്പുമുട്ടിപ്പൊട്ടാൻ തുടങ്ങുന്നോ എന്നു തോന്നത്തക്ക അവ

സ്ഥാവിശേഷം അവിടെ ആവിർഭവിച്ചു. ഏററവും അമന്ദസ്വരത്തിലുള്ള ഏതാനും വാക്കുകൾ അഭ്യർത്ഥനാരൂപത്തിൽ ആ മഹാനിൽനിന്നും പ്രകാശിതമായി. അടുത്തുനിന്ന് ശ്രീ അമ്പലപ്പുഴ കെ. കുഞ്ചുപിള്ള അതു് ഉച്ചത്തിൽ ഏററുപറഞ്ഞു. സ്ത്രീകളും സമ്മേളനാദ്ധ്യക്ഷനും വിശിഷ്ടാതിഥികളും ഒഴിച്ചുള്ള സകലമാനപേരും എഴുന്നേററു. കരയിലേക്കു് ആർത്തിരമ്പി ഉരുണ്ടുകയറിയ കല്ലോലപരമ്പരകൾ കടലിലേക്കു തിരിച്ചു മടങ്ങുന്നതുപോലെ, ആ ജനസമൂഹം മുഴുവൻ പന്തലിൽനിന്നും അതിരുകൾക്കപ്പുറത്തേക്കു് വിജയപൂർവ്വം പിന്മാറി! ഈ സംഭവം കണ്ടു് വികാരപരവശനായി വീണ്ടും കൂപ്പുകൈകളുയർത്തി കുറച്ചുനേരംകൂടി നിശ്ചേഷ്ടനായി ആ മഹാപുരുഷൻ അവിടെ നിലകൊണ്ടു.

ഈ സന്ദർഭത്തിൽ അണിയറയിൽ നടന്ന ഒരു സംഭവം കൂടി ഇവിടെ പ്രസ്താവിക്കേണ്ടതായിരിക്കുന്നു. നാടകത്തിൽ ഈ ലേഖകനും ഒരു പാർട്ടെടുത്തിരുന്നു. ഞാനും ഇ. വി.യും വേഷമിടലിൻ ശേഷം കർട്ടൻെറ ഇടയിൽക്കൂടി രംഗത്തു നടക്കുന്ന സംഭവവികാസങ്ങൾ ഉൽക്കണ്ഠയോടുകൂടി വീക്ഷിച്ചുകൊണ്ടു നില്ക്കുകയായിരുന്നു. ശ്രീ മന്നത്തു പത്മനാഭൻ്റെ അഭ്യർത്ഥനയും തുടർന്നുണ്ടായ ജനക്കൂട്ടത്തിൻെറ നിശ്ശബ്ദമായ പിന്മാററവും കണ്ടുകൊണ്ടുനിന്ന ഇ. വി. മന്നത്തു പത്മനാഭൻെറ വ്യക്തിവൈഭവത്തിലും വൈശിഷ്ട്യത്തിലും അത്ഭുതസ്തബ്ധനും വികാരതരളിതനും ആയിത്തീർന്നു് എൻെറ നേരെ തിരിഞ്ഞു്, "എടാ—സാക്ഷാൽ മന്നത്തിനെ നിനക്കു കാണണമെന്നുണ്ടെങ്കിൽ ദാ—നില്ക്കുന്നു. കണ്ണുതുറന്നു കാണെടാ" എന്നു് കുറെ ഉച്ചത്തിൽ പറകയും, "ഒന്നുകൂടെ നോക്കെടാ—"എന്നു പറഞ്ഞുകൊണ്ടു് എൻെറ തുടയിൽ കൈകൊണ്ടു് ആഞ്ഞു് അടിക്കയും ചെയ്തു. അടിയുടെ വേദനകൊണ്ടല്ലായിരുന്നു; എൻെറ കണ്ഠം ഇടറുകയും കണ്ണുകൾ വെള്ളംകൊണ്ടു നിറയുകയും ചെയ്തു!

നായർസമുദായത്തിൻെറ ഹൃദയക്ഷേത്രത്തിൽ സുപ്രതിഷ്ഠ ലഭിച്ച "സാക്ഷാൽ മന്നത്തിനേയും" അത്യന്തം ലോലഹൃദയനും സമുദായാഭിമാനിയുമായ ഒരു സാക്ഷാൽ ഇ. വി.

യേയും ഒരേരംഗത്തുവച്ചു കണ്ടു് ഹൃദയം കളിപ്പിക്കാനുള്ള ഭാഗ്യം-അന്നു് എനിക്കുണ്ടായി.

നായർസമുദായത്തെ സംഘടിപ്പിച്ചു് ശക്തിപ്പെടുത്താൻവേണ്ടി സ്ഥാപിച്ച കേരളീയനായർസമാജം പ്രയോജനകരങ്ങളായ പല പ്രവർത്തനങ്ങൾക്കുശേഷം സമാജനേതാക്കന്മാരുടെ ഇടയിലുണ്ടായ ഭിന്നതനിമിത്തം പ്രവർത്തനരഹിതമായിത്തീർന്നുകൊണ്ടിരുന്നു. നേതാക്കന്മാർ രണ്ടു കക്ഷികളായി ഭിന്നിച്ചുനില്ക്കാനും ഇടയായി. ഈ ദുഃസ്ഥിതി കുറേക്കാലം നീണ്ടുനിന്നു. സമുദായസ്നേഹികളെ വളരെയേറെ വ്യാകുലപ്പെടുത്തിക്കൊണ്ടിരുന്ന കാര്യമായിരുന്നു ഇതു്.

നേതാക്കന്മാർ തമ്മിലുള്ള ഈ ഭിന്നത തീർത്തു് ഐക്യം പുലർത്താനും കേരളീയനായർസമാജത്തെ ഒരു ഉറപ്പുള്ള സ്ഥാപനമാക്കി ഉദ്ധരിക്കാനും മേലുകര ചിറേറടത്തു ശങ്കുപ്പിള്ള എന്ന സമുദായസ്നേഹിയായ യുവാവു് ഒരു വലിയ പരിശ്രമം നടത്തി. മദ്ധ്യതിരുവിതാംകൂറിൽ വളരെ സ്വാധീനശക്തിയും ബഹുജനപിൻതുണയും പ്രാമാണ്യവും ആർജ്ജിച്ചിരുന്ന തന്റേടമുള്ള ഒരാളായിരുന്നു ശ്രീ ശങ്കുപ്പിള്ള. അദ്ദേഹത്തിൻെറ ഈ മഹത്തായ പരിശ്രമത്തിനു് ശ്രീ മന്നത്തു പത്മനാഭന്റെ ശക്തിയേറിയ പിൻതുണയും ലഭിച്ചിരുന്നു. പരാജയങ്ങൾകൊണ്ടു് പരാങ്മുഖനാകുന്ന പ്രകൃതക്കാരനായിരുന്നില്ല ശ്രീ ശങ്കുപ്പിള്ള. അനന്തരകാലങ്ങളിൽ ഒരു യഥാർത്ഥ കോൺഗ്രസ്സുകാരനും ഗാന്ധിയൻ അനുയായിയും എന്നനിലയിൽ ഉയരുകയും വൈക്കംസത്യാഗ്രഹത്തിലെ ഒരു മുന്നണിധർമ്മഭടനായി മഹാത്മജിയുടെ പ്രത്യേകപ്രീതിക്കു പാത്രീഭവിക്കയും ചെയ്തിരുന്നു അദ്ദേഹം. ജയിൽവാസം, ക്രൂരമായ പോലീസ്മർദ്ദനം ഇവ ഹേതുവാൽ ശ്രീ ശങ്കുപ്പിള്ള അചിരേണ ഗാന്ധിയൻസിദ്ധാന്തത്തിനു് ഒരു രക്തസാക്ഷിയായിത്തീർന്നു. ശ്രീ ശങ്കുപ്പിള്ളയേക്കുറിച്ചു് ഇത്രയും വിവരങ്ങളെങ്കിലും ഇവിടെ പ്രസ്താവിക്കേണ്ടതാവശ്യമായിരിക്കുന്നു.

രണ്ടു കക്ഷിയിലും ഉൾപ്പെട്ട നേതാക്കന്മാരുമായി സമ്പർക്കം പുലർത്തിയും ആശയങ്ങൾ കൈമാറിയും ഒരു ഒത്തുതീർപ്പിൽ എത്തിക്കുന്നതിനു് അക്ഷീണപരിശ്രമിയും സുസ്ഥിര

ചിത്തനമായ ശ്രീ ശങ്കുപ്പിള്ളയ്ക്കു് ആറുമാസത്തോളം വേണ്ടിവന്നു. രണ്ടു കക്ഷികളും ചേൎന്നു് ഒരു സംയോജനയോഗം, അയിരൂർ മണപ്പുറത്തു് ആണ്ടുതോറും കൂടാറുള്ള മതമഹാസമ്മേളനത്തോടു് അനുബന്ധിച്ചു്, ഒരു നായർമഹാസമ്മേളനത്തിന്റെ ഭാവത്തിലും ഭംഗിയിലും പ്രൗഢിയിലും നടത്തുന്നതിനും തീരുമാനിച്ചു.

1090-ലൊ 91-ലൊ ആണെന്നു തോന്നുന്നു ഈ സംയോജനമഹാസമ്മേളനം നടന്നതു്. പ്രസ്തുത യോഗത്തിൽ അന്നു് ഒരു മേജറായിട്ടില്ലാത്ത ഈ ലേഖകനും സംബന്ധിച്ചിരുന്നു. ഹൈക്കോർട്ടു ജഡ്ജിയായിരുന്നു പെൻഷൻപററിയ ദിവാൻബഹദൂർ ഏ. ഗോവിന്ദപ്പിള്ള അവർകളായിരുന്നു സമ്മേളനാദ്ധ്യക്ഷൻ. സെക്രട്ടറിയായിരുന്നതു് അനിയൻ പത്മനാഭപിള്ള എന്നറിയപ്പെട്ടിരുന്ന ഉന്നതബിരുദധാരിയായ ഒരു യുവകോമളനായിരുന്നു. ആ യുവാവു് പിന്നീടു ജനീവയിൽ ഇന്റർനാഷനൽ ലേബർവകുപ്പിൽ ഒരു ഉയൎന്ന ഉദ്യോഗം വഹിക്കയുണ്ടായി. പ്രസ്തുത സമ്മേളനത്തിലെ ഹൃദയാവൎജ്ജകങ്ങളായ പല രംഗങ്ങളെക്കുറിച്ചും പറയാനുണ്ടു്. ലേഖനം ദീർഘിക്കുമെന്നുള്ളതിനാൽ അതിലേക്കു തുനിയുന്നില്ല. ശ്രീ വിദ്വാൻ ഗോപാലപിള്ളയുടെ സ്വാഗതഗാനം ഹൃദയാവൎജ്ജകവും സദസ്യരെ ഇരുത്തിച്ചിന്തിപ്പിക്കുന്നതുമായ ഒന്നായിരുന്നു. സദസ്യരിൽനിന്നും ഒരു ലഘുവായ ധനസംഭരണം പരിപാടിയിൽ ഉൾപ്പെട്ടിരുന്നു. "ചെയ്ക സഹായം നായന്മാരേ! ചെയ്യുക ചെറുതെന്നാലും പോരും" എന്നുതുടങ്ങി "ഒരു നേരത്തെ കാപ്പികുറച്ചാൽ വരുമോ ചേതം നായന്മാരേ" എന്നിങ്ങനെ പോകുന്ന ആ അഭ്യൎത്ഥനാഗാനം ശ്രീ വിദ്വാൻ ഗോപാലപിള്ള ശ്രുതിമധുരമായി പാടി. പാട്ടോടുകൂടിയാണു പിരിവുനടന്നതു്. സമ്മേളനമലർവാടിയിൽ തേന്മഴ പൊഴിച്ചുകൊണ്ടിരുന്ന ഹൃദയഹാരിയായ ഈ ഗാനംകേട്ടു് ലഹരിപിടിച്ച അദ്ധ്യക്ഷൻ കൂടെക്കൂടെ പറയുന്നതുകേട്ടു, "പാട്ടു ഗോപാലപിള്ളേ പാട്ടു" എന്നിങ്ങനെ.

നായർസമുദായത്തിന്റെ സംഘടനാപ്രവൎത്തനചരിത്രത്തിൽ ഗണ്യമായ പ്രാധാന്യം അർഹിക്കുന്ന അയിരൂർ

സമ്മേളനത്തിൽവച്ച് സ്വീസ് സൊസൈററിയുടെ സ്മരണയിൽ എന്നെന്നും നിലനില്ക്കുന്നതായ ഒരു സുപ്രധാനസംഭവം നടന്നു. സമ്മേളനത്തിൽ ആദ്യവസാനപ്രവൎത്തകനായിരുന്ന ശ്രീ മന്നത്തു പത്മനാഭൻ തന്നെയായിരുന്നു ആ സംഭവത്തിനും നേതൃത്വം നല്കിയതു്. തൻെറ ജീവിതകാലം സൎവീസ്സൊസൈററിയെ സേവിക്കാൻവേണ്ടി വിനിയോഗിക്കുന്നതാണെന്നുള്ള പ്രതിജ്ഞയോടുകൂടി സമ്മേളനത്തിൽ സന്നിഹിതനായിരുന്ന ശ്രീ കട്ടിയാട്ടു ശിവരാമപ്പണിക്കരെ താഴെപ്പറയുന്ന പ്രസ്താവനയോടുകൂടി ശ്രീ മന്നത്തു പത്മനാഭൻ അദ്ധ്യക്ഷവേദിയിൽ അവതരിപ്പിച്ചു.

"ജീവിതകാലം മുഴുവൻ സൎവീസ് സൊസൈററിക്കുവേണ്ടി സേവനം അനുഷ്ഠിക്കുന്നതാണെന്നുള്ള പ്രതിജ്ഞയോടുകൂടി ബി. എ. ബിരുദധാരിയും കാഴ്ചയിൽ അതികോമളനുമായ ഒരു യുവാവു് ഈ സമ്മേളനത്തിൽ സന്നിഹിതനായിട്ടുണ്ടു്. ചേൎത്തലത്താലൂക്കിൽ ഏററവും പുരാതനവും ഉൽകൃഷ്ടവും പ്രസിദ്ധവും ആയ കട്ടിയാട്ടുകുടുംബത്തിലെ അംഗമാണദ്ദേഹം. പേരു ശിവരാമപ്പണിക്കരെന്നാണു്. സമുദായസേവനത്തിനു് സ്വയം സന്നദ്ധനായ ഒരു മാതൃകായുവാവിനെ ഈ സമ്മേളനത്തിൽ അവതരിപ്പിക്കാൻ അവസരം ലഭിച്ചതു് ഒരു മഹാഭാഗ്യമായി ഞാൻ കരുതുന്നു. നിങ്ങളുടെ എല്ലാം അനുഗ്രഹത്തിനുവേണ്ടി പ്രാൎത്ഥിക്കുന്നു." ആനന്ദാശ്രുക്കളോടുകൂടിയാണു് ആ മഹാപുരുഷൻ ഇത്രയും പ്രസ്താവിച്ചതു്. സദസ്സിൽ ഹർഷാരവം മുഴങ്ങി. വന്ദ്യവയോധികനായ അദ്ധ്യക്ഷൻ ആ യുവാവിനെ അടുക്കൽ വിളിച്ചു് ശിരസ്സിൽ തൊട്ടു് അനുഗ്രഹിച്ചു!

ലോകം മുഴുവൻ കീൎത്തിധാവള്യം പരത്തി വിജയിക്കുന്ന അദ്ദേഹത്തിൻെറ ശതാഭിഷേകം കൊണ്ടാടുന്ന ഈ മംഗളവേളയിൽ അദ്ദേഹത്തിനു് ദീൎഘായുരാരോഗ്യങ്ങൾ നേരുന്നു.

കല്ലൂർ നാരായണപിള്ള

# എഴുപതുവർഷംമുമ്പും കേസരി

ഭാരത്കേസരി! ദശാബ്ദങ്ങൾക്കുമുമ്പുതന്നെ ഞാനാ ഭാരതകേസരിയെക്കണ്ടു. കൈനിക്കരക്കുടുംബത്തിൽവച്ചു് പരിശീലനം കഴിച്ചു് കാളിദാസൻെറ 'അഭിജ്ഞാനശാകുന്തളം' അവതരിപ്പിച്ചപ്പോൾ ഒരു സിംഹക്കുട്ടിയുടെ സടപിടിച്ചുമാററി പല്ലെണ്ണിനോക്കിയ ഒരു കേസരിക്കുട്ടിയെ ഞാൻ കണ്ടു. ഭരതകുമാരനായി അഭിനയിച്ച 'കേസരിക്കുട്ടി—അതാരാണെന്നല്ലേ, നമ്മുടെ അഭിവന്ദ്യനായ 'ഭാരതകേസരി' ശ്രീ മന്നത്തു പത്മനാഭൻതന്നെ.

പരിക്ഷീണമായ എൻെറ ജീവിതസായാഹ്നത്തിൽ ആ കഴിഞ്ഞകാലത്തെപ്പററി എങ്ങനെ അധികം വിസ്തരിക്കാനാണു്!

ആറന്മുള പാൎത്ഥസാരഥിയുടെതന്നെ അദ്ധ്യക്ഷതയിൽ ഒരു 'ശൂദ്രസമ്മേളനം' നടന്നു. നോത്തേൺ ഡിവിഷൻ എഡ്യൂക്കേഷൻ ഇൻസ്പെക്ടറായിരുന്ന ശ്രീ സി. കൃഷ്ണപിള്ള (സമുദായോത്തേജകൻ) അതിനു നേതൃത്വം നൽകി. അയിരൂർ തോട്ടാവള്ളിൽക്കുറുപ്പും, പുല്ലുവിഴപ്പണിക്കരും, മാലക്കര കടമൺകുറുപ്പും, ഇരട്ടക്കാലിൽ പണിക്കരും, ആറന്മുള കക്കുഴി കാവുംനായന്മാരും ഉൾപ്പെട്ട 12 ചേരി നായന്മാർ അറിയേണ്ടും അവസ്ഥ അനുസരിച്ചു് ഒരു പൗരസമ്മേളനംകൂടി ഒരു സംഘം സ്ഥാപിക്കാൻ തീരുമാനമെടുക്കുന്നു. 'നായർ' എന്നൊരു സമുദായത്തെപ്പററി ആദ്യത്തെ പൊതുശബ്ദംതന്നെ അന്നാണുയൎന്നതെന്നാണെൻെറ ഓൎമ്മ.

കൃഷ്ണപിള്ള ആറന്മുളയിൽനിന്നും പെരുനായിലേക്കാണു വന്നതു്. കൈനിക്കര ഗോവിന്ദപ്പിള്ള 600 രൂപയ്ക്കു് ഒരു

പ്രസ്സ് വാങ്ങുകയും 'നായർ' എന്നൊരു പത്രം തുടങ്ങുകയും ചെയ്തു. ആ പത്രത്തിന് പത്രാധിപർ കഴിഞ്ഞാൽ പിന്നെ തൊട്ടടുത്ത പ്രധാനി ശ്രീ മന്നത്തു പത്മനാഭപിള്ളയായിരുന്നു. പെരുന്നായിൽവച്ചുതന്നെ നായർസർവ്വീസ് സൊസൈററിയുടെയും ആരംഭമിട്ടു.

'കീഴ്ജീവനപ്പരീക്ഷ' ജയിച്ച് അദ്ധ്യാപകനായും 'മജിസ്ട്രേട്ടുപരീക്ഷ' ജയിച്ച് അഭിഭാഷകനായും ശ്രീ മന്നം കുറെക്കാലം കഴിച്ചുകൂട്ടുകയുണ്ടായി. ചങ്ങനാശേരി താലൂക്കിൽ മജിസ്ട്രേട്ടായിരുന്ന എൻ. നീലകണ്ഠപ്പിള്ളയോടു പിണങ്ങി, ആ ദ്വേഷംമൂലം വക്കീൽപ്പണിയോടുതന്നെ മടുപ്പു തോന്നുകയും സമുദായപ്രവർത്തനമെന്ന വിശാലമായ മറെറാരു മണ്ഡലത്തിലേക്ക് പ്രവേശിക്കയും ചെയ്തു. മാത്രമല്ല, വക്കീലന്മാരോടും തന്നോടും കാണിച്ച അപമര്യാദയ്ക്കു തിരുവല്ലാ മുൻസിഫ്കോർട്ടിൽ മാനനഷ്ടക്കേസ് കൊടുക്കുകൂടി ചെയ്തു. 1000 രൂപാ നഷ്ടപരിഹാരമായി ലഭിക്കണമെന്നും നീലകണ്ഠപ്പിള്ള കഴിവില്ലാത്തയാളായതുകൊണ്ടു് ഒരു രൂപയായാലും മതിയാവുമെന്നും ശ്രീ മന്നം പത്രികയിൽ പറഞ്ഞതായിട്ടാണ് ഞാൻ ഓർമ്മിക്കുന്നതു്.

ഇങ്ങനെ എത്രയെത്ര സംഭവങ്ങളാണ് ഓർമ്മയിലെത്തുന്നതു്. ഭാരതകേസരി കടന്നുപോന്ന സുദീർഘമായ വഴിത്താരയിൽ എത്രായിരം മനുഷ്യർ! എത്രയെത്ര കഥകൾ! എങ്ങനെ വർണ്ണിക്കാനാണ്?

ഭാരതകേസരി നീണാൾ ജീവിച്ചിരുന്ന് ഇനിമേലും മനുഷ്യസേവനപരങ്ങളായ പ്രവർത്തനങ്ങളിൽ നിമഗ്നനായിരിക്കാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ! ശതാഭിഷേകഘട്ടവും കഴിഞ്ഞു് വിശ്രമിയായിക്കഴിയുന്ന ഈയുള്ളവന് അത്രയേ ഉള്ളൂ പ്രാർത്ഥന.

തലാപ്പിൽ അയ്യപ്പൻപിള്ള

## സമവയസ്സന്റെ ആശംസ

മന്നത്തു പത്മനാഭൻ എന്നു കേൾക്കുന്ന നിമിഷത്തിൽത്തന്നെ എന്റെ ഹൃദയത്തിൽ അവിസ്മരണീയങ്ങളായി പതിഞ്ഞിരിക്കുന്ന പലതും ഉയർന്നുവരികയാണ്. ചങ്ങനാശേരിയിലെ സുബ്രഹ്മണ്യസ്വാമിക്ഷേത്രത്തിൽ തന്റെ അമ്മാവന്റെ മരണാനന്തരം പന്ത്രണ്ടാംദിവസം പ്രവേശിച്ചതിനെ സംബന്ധിച്ചുണ്ടായ കേസിലെ് സവ്വിദിതമായ വിസ്താരത്തിന്റെ അലയടികളാണ് അതിലാദ്യത്തേതു്. അന്നുമുതൽ ഞാൻ അദ്ദേഹത്തെ സ്നേഹിച്ചു. ബഹുമാനിച്ചു. പിന്നീടു പലപ്പോഴും അദ്ദേഹത്തെ കാണുന്നതിനും ഒരിക്കലും മറന്നുപോകാൻ പാടില്ലാത്ത പ്രസംഗങ്ങൾ കേൾക്കുന്നതിനും ഇടയായി. ഇതിന്റെയൊക്കെ ഫലമായി പത്തനംതിട്ട താലൂക്കു നായർസമാജത്തിന്റെ വകയായി എന്റെ അധീനത്തിൽ ഇരുന്ന വെട്ടിപ്രം പ്രൈമറിസ്ക്കൂളിൽവച്ചു് മാന്നാത്തു വെച്ചൂരേത്തു് കൃഷ്ണപിള്ള അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ ഒരു ഗംഭീരമായ യോഗത്തിൽ മന്നത്തു പത്മനാഭനു്, ഒരു മംഗളപത്രം സമർപ്പിക്കുകയും അദ്ദേഹത്തിന്റെ നിസ്തുല്യമായ സേവനത്തിനു വിജയം ആശംസിക്കുകയും ചെയ്തു. അങ്ങനെ മന്നത്തു പത്മനാഭനും ഞാനുമായുള്ള ബന്ധം ദൃഢീകൃതമാകുകയും ഞാനും ഒരു ചെറിയ സമുദായസേവകനായിത്തീരുകയും ചെയ്തു.

അധഃപതിച്ചുകൊണ്ടിരുന്ന നായർസമുദായത്തിന്റെ നിലനില്പിനും ക്ഷേമത്തിനും വേണ്ടി നാടുനീളെ പ്രസംഗങ്ങളും മററും നടക്കുന്ന കാലത്താണ് ടി. പി. വേലുക്കുട്ടിമേനോൻ തിരുവിതാംകൂറിൽ രംഗപ്രവേശം ചെയ്തതു്. അയിരൂർ

വച്ചു സദാനന്ദസ്വാമിതിരുവടികളുടെ അദ്ധ്യക്ഷതയിൽ നടന്നുകൊണ്ടിരുന്ന മതസമ്മേളനങ്ങളിൽ ടി. പി. ഹാജരാകുകയും പ്രസംഗിക്കുകയും ചെയ്തു. ശ്രുതിമധുരവും ഹൃദയാവർജ്ജകവുമായ അദ്ദേഹത്തിന്റെ പ്രസംഗം ജനങ്ങളെ ആനന്ദതുന്ദിലരാക്കിത്തീർക്കുകയും ഹഠാദാകർഷിക്കുകയും ചെയ്തു. ഭാഗ്യവശാൽ അദ്ദേഹം പത്തനംതിട്ടയിൽ വരുന്നതിനും പലസ്ഥലങ്ങളിൽ പ്രസംഗം ചെയ്യുന്നതിനും ഇടയായി. അക്കൂട്ടത്തിൽ പന്തളത്തു പട്ടിരേത്തു് രാഘവൻപിള്ള അവർകളുടെ വീട്ടിൽ പോകുന്നതിനും പന്തളം സ്ക്രൂളിൽവച്ചു നടന്ന ഒരു മീററിംഗിൽ സംബന്ധിക്കുന്നതിനും ഇടയായി. അവിടെ ടി. പി. ചെയ്ത ഒരു ഗംഭീരപ്രസംഗത്തോടുകൂടി മന്നത്തു പത്മനാഭൻ, ടി. പി. യെ അദ്ദേഹത്തിൻെറയും സൊസൈററിയുടെയും ഒരുററ ബന്ധുവായി സ്വീകരിച്ചു. ടി. പി. യെ സൊസൈററിയുടെ ഓർഗനൈസിംഗ് സെക്രട്ടറിയായി നിയമിച്ചു് കരയോഗപ്രവർത്തനവും തുടങ്ങി. അങ്ങനെയാണു് തട്ടയിൽ ഒന്നാംനമ്പർ കരയോഗം ഉണ്ടായതു്.

പന്തളത്തിൻെറ മഹാഭാഗ്യം ഉദയംചെയ്തു. ആ പ്രദേശം മന്നത്തിൻെറ പ്രഭാവശക്തിയാലും ഈശ്വരകാരുണ്യത്താലും ഒരു ധാരാവതിയാണെന്നു വിചാരിക്കുന്നതിൽ തെററില്ല. ടി. പി. യുടെ ചിന്താശക്തിയാലും സമുദായത്തോടുള്ള അത്യധികമായ ഭക്തിയാലും അദ്ദേഹത്താൽ 103-ൽ വിരചിതമായ കരയോഗ നിബന്ധനകളാണു് ഞങ്ങളുടെ 115-ാംനമ്പർ കരയോഗത്തിൻേറയും അസ്ഥിവാരം. 105 മുതൽ എൻ. എസ്. എസ്.-ൻെറ ഒരു പ്രതിനിധിയായി അവിടത്തെ സമ്മേളനങ്ങളിൽ ഞാൻ പങ്കുകൊണ്ടു് ഒരു എളിയ സേവകൻ എന്ന നിലയിൽ ഇന്നേവരെ പ്രവർത്തിച്ചുകൊണ്ടിരിക്കയാണു്. ഒന്നുരണ്ടു പ്രാവശ്യം ബോർഡുയോഗത്തിൽ അംഗമായിരിക്കുന്നതിനും എൻെറ കഴിവനുസരിച്ചു സേവനം ചെയ്യുന്നതിനും ഇടയായിട്ടുണ്ടു്. എൻ. എസ്. എസ്.-ൻെറ എല്ലാ വാർഷികയോഗങ്ങളിലും പങ്കുകൊള്ളുന്നതിനും അവിടെ അപ്പഴപ്പോഠം ഉണ്ടായിക്കൊണ്ടിരുന്ന വലിയ കോളിളക്കങ്ങളിലും പ്രശാന്തതയിലും മന്നത്തു

പത്മനാഭൻെറ ഒരുററ മിത്രമെന്ന നിലയിൽ സജീവമായി പങ്കുകൊള്ളുന്നതിനും ഇടയായിട്ടുണ്ടു്. മന്നത്തു പത്മനാഭനും ഞാനും സമ്പ്രായക്കാരായതുകൊണ്ടും ആത്മാർത്ഥമായ സ്നേഹംകൊണ്ടും സൊസൈററിയുടെ മഹാനേട്ടങ്ങൾക്കുവേണ്ടി അദ്ദേഹം ചെയ്തിട്ടുള്ള നിഗ്രൂഢമായ പല കാര്യങ്ങളും എന്നോടു പറഞ്ഞിട്ടുണ്ടു്. അപ്പോഴൊക്കെയും എനിക്കു് അദ്ദേഹത്തോടു തോന്നിയിട്ടുള്ള അമിതമായ ബഹുമാനവും നിസ്സീമമായ ഭക്തിയും എത്രയെന്നു പറവാൻ പ്രയാസം. സമുദായസേവനം ചെയ്യുന്നവരോടുള്ള അകൈതവമായ സ്നേഹം—എന്തുസഹായവും ചെയ്യുന്നതിലുള്ള ശുഷ്കാന്തി—ഒരിക്കലും മറക്കുവാൻ കഴിയാത്ത കാരുണ്യം ഇതൊക്കെയും വിചാരിക്കുമ്പോൾ മന്നത്തു പത്മനാഭനെപ്പോലെ നമുക്കൊരു കുലദൈവതം വേറെ ഇല്ലെന്നു തീർച്ചയാണു്. അദ്ദേഹം ഈ താലൂക്കിനുവേണ്ടി ചെയ്തിട്ടുള്ള സേവനം അനർഘമാണു്. റാന്നി, പെരുനാട്ടു്, കന്നം, പുതുശ്ശേരിമല തുടങ്ങിയ ഉന്നതമായ മലകളും താഴ്ന്ന പ്രദേശങ്ങളും എന്നുവേണ്ടാ താലൂക്കിൻെറ എല്ലാ ഭാഗങ്ങളും അദ്ദേഹത്തിൻെറ പാദസ്പർശംകൊണ്ടു് പുണ്യം നേടി. ഈ താലൂക്കിൻെറ ഐശ്വര്യത്തിനുവേണ്ടി ഒരു ദീർഘപര്യവേഷണം നടത്തുന്നതിനായി 113 ചിങ്ങം 11-ാംതീയതിയാണെന്നുതോന്നുന്നു, മന്നത്തു പത്മനാഭൻ, എൻജിനീയർ മഞ്ചനാമഠത്തിൽ പരമേശ്വരൻപിള്ള, ടി. പി. വേലുക്കുട്ടിമേനോൻ, കെ. ജി. ഗോപാലകൃഷ്ണൻ മുതലായവർ ഇവിടെ വരികയും ഇതിനെപ്പററി പല സംഗതികളും സംസാരിക്കുകയും ചെയ്തു.

രാത്രി കുറേച്ചെന്നപ്പോൾ വേലുക്കുട്ടിമേനോൻ “കലശലായ ദാഹം ഉണ്ടു്, കുടിക്കാൻ കുറെ മോരുംവെള്ളം വേണം” എന്നു പറഞ്ഞു. അതു കുടിച്ചു സ്വല്പം കഴിഞ്ഞപ്പോൾ ഭയങ്കരമായ ശബ്ദത്തോടെ ഒന്നു ഛർദ്ദിച്ചു. തുടർന്നു് അസഹനീയമായ വയറുവേദനയും തുടങ്ങി. വയററിൽ ആവിവയ്ക്കുകയും തിരുമ്മുകയും മററും ചെയ്തു. എങ്കിലും യാതൊരു ഫലവും ഉണ്ടായില്ല. താമസിയാതെ മൈലപ്രാൽ സർക്കാർവൈദ്യൻ കൃഷ്ണപിള്ളയെ വരുത്തി. ഡോക്ടറെ വരുത്തിക്കാണിക്കണ

മെന്ന് അദ്ദേഹം പറഞ്ഞു. ഉടൻതന്നെ ഗവമ്മെൻറു ഡോക്ടരെ വരുത്തി. കുടലിലുള്ള സുഖക്കേടാണെന്നും ഓപ്പറേഷൻ നടത്തണമെന്നും അദ്ദേഹം പറഞ്ഞു. കൊല്ലത്തിനു കൊണ്ടുപോകണമെന്നുതന്നെ എല്ലാവരുംകൂടി തീർച്ചയാക്കി. എൻജിനീയറദ്ദേഹത്തിൻെറ കാറിൽ അദ്ദേഹത്തെ കിടത്തി. പോകാൻസമയത്ത് മന്നത്തു പത്മനാഭന് ഒരുകപ്പു കാപ്പികൊടുത്തു കണ്ണുനീരോടുകൂടി അല്പം കുടിച്ചു. മന്നത്തു പത്മനാഭനും കൃഷ്ണൻനായരും കാറിൽ കയറി. ഞങ്ങൾ എല്ലാം കണ്ണുനീരോടുകൂടി അവരെ യാത്രയാക്കി. അന്നു നാലുമണിക്ക് ആ മഹാനുഭാവൻ, ആ നിസ്വാർത്ഥസേവകൻ ദിവംഗതനായി എന്ന് അടുത്തദിവസം രാവിലെ അറിഞ്ഞു. കഷ്ടം! നിയതിയുടെ കാഠിന്യം ആർക്കാണ് തടുക്കാനാവുക!

മന്നത്തു പത്മനാഭൻ എല്ലാം സഹിച്ചും തൻെറ സമുദായസേവനം തുടന്നു. ഇന്നീക്കാണുന്ന മഹനീയമായ അനേകം സ്ഥാപനങ്ങളുടെയും മഹൽകൃത്യങ്ങളുടെയും മൂത്തിമത്തായി പ്രശോഭിച്ചുകൊണ്ടിരിക്കുന്നതു് മന്നത്തു പത്മനാഭനല്ലാതെ മററാരാണ്! കുത്തഴിഞ്ഞ പുസ്തകംപോലെ കിടന്നിരുന്ന നായർസമുദായത്തിൽ മാതൃകാപരമായ ആയിരം കരയോഗങ്ങൾ എങ്കിലും ഉണ്ടാക്കി കമ്മകുശലരായ ആയിരം പ്രതിനിധികളടങ്ങിയ ഒരു നായർപാർലമെൻറു നടത്തിയാൽ കൊള്ളാമെന്ന് അദ്ദേഹം ഒരിക്കൽ എന്നോടു പറയുകയുണ്ടായി. ഭാഗ്യവശാൽ ഇപ്പോൾ കേരളത്തിൽ ഒട്ടാകെ മൂവായിരത്തോളം നായർകരയോഗങ്ങളും അനേകായിരം അംഗങ്ങളോടുകൂടിയ നായർസംഘടനയും ഉണ്ടായി. ഏതു വലിയകാര്യമാണ് ഈ സംഘടനയ്ക്കു സാധിക്കാൻപാടില്ലാത്തതു്! മന്നത്തു പത്മനാഭൻ ആരോഗ്യത്തോടുകൂടി ദീർഘായുഷ്മാനായിരിക്കാൻ നമുക്കെല്ലാവർക്കും ഹൃദയം തുറന്ന് ഈശ്വരനോടു പ്രാത്ഥിക്കാം.

പട്ടിരേത്തു രാഘവൻപിള്ള

# നല്ലൊരതിഥി

മുപ്പത്തഞ്ചു കൊല്ലമായി ഞങ്ങൾതമ്മിൽ പരിചയമായിട്ട്. പരിചയപ്പെടുന്നതിനു മുമ്പ് ഞങ്ങൾ എങ്ങനെ കഴിഞ്ഞിരുന്നു എന്നൊന്നാലോചിക്കേണ്ടതുണ്ട്. പിരിവുവിദഗ്ധനാണല്ലോ അദ്ദേഹം. അന്നേ അദ്ദേഹം പിരിവ് ആരംഭിച്ചിട്ടുണ്ട്. ഇന്നത്തെ അഞ്ഞൂറിന്റെ സ്ഥാനത്ത് അന്നു കിട്ടുമായിരുന്നത് അഞ്ചുരൂപായായിരുന്നു എന്നുമാത്രം. ഞങ്ങൾ ആദ്യം കാണുന്നത് എന്റെ അച്ഛന്റെ അടുക്കൽ ശ്രീ മന്നത്തു പത്മനാഭപിള്ള പിരിവിനുവന്ന ഒരു സന്ദർഭത്തിലാണ്. ഞാൻ പഠിക്കുന്ന കാലമാണത്. സമുദായക്കാരുടെ പള്ളിക്കൂടംപണിക്ക് പണമുണ്ടാക്കാൻ മന്നത്തു പത്മനാഭപിള്ള എന്ന ഒരാൾ പിരിവു നടത്തുന്നതായി കേട്ടിട്ടുള്ള ഞാൻ അന്ന് അദ്ദേഹത്തെ അഭിമുഖീകരിക്കാൻ പോയില്ല. എന്നാൽ ഒളിഞ്ഞുനിന്ന് അദ്ദേഹത്തെ കാണുകയും ചെയ്തു. ആ തന്റേടം എന്നെ അദ്ദേഹത്തിലേക്കാകർഷിച്ചു. എങ്കിലും പിരിവുകാരൻ എന്ന നിലയിൽ എന്നെയും ഒരു പങ്കാളിയാക്കിയെങ്കിലോ എന്നു കരുതിയാണ് ഞാൻ അഭിമുഖീകരിക്കാഞ്ഞത്. പണം കൊടുക്കുന്നതിന് എനിക്ക് അന്ന് മടിയുണ്ടെന്നുതന്നെയല്ല, പിരിക്കാൻ കൂട്ടത്തിൽ വിളിച്ചെങ്കിലോ എന്നുള്ള ഭയമായിരുന്നു കൂടുതലും. ബസ്സിലായാലും വള്ളത്തിലായാലും സഞ്ചരിച്ചുകളയാം. എന്നാലും കാൽനടയായി പത്തും പതിനഞ്ചും മൈൽ നടക്കുക; പണം ചോദിച്ചുചെല്ലുമ്പോൾ ചിലർ നാണിപ്പിക്കുന്നവിധം പറയുന്നതു കേൾക്കേണ്ടിവരുക ഇതെല്ലാം എനിക്കന്നു പ്രയാസമായിരുന്നു. ഞാൻ അതുകൊണ്ടാണ് അന്ന് അകന്നുനിന്നത്.

പിന്നീടും ചിലകാലങ്ങൾകൂടി ഞാൻ അകന്നുനിന്നു. പക്ഷേ, അച്ഛൻ (പട്ടിരേത്തു ഗോവിന്ദക്കുറുപ്പ്) കുടുംബകാര്യങ്ങൾക്ക് എന്നെ ഇടപെടുവിച്ചുതുടങ്ങിയതിൽ പിന്നീട് അദ്ദേഹത്തിൽനിന്ന് എനിക്ക് ഒളിച്ചുനില്ക്കാൻ വയ്യാതെയായി. അടുത്തതോടുകൂടി ഞങ്ങൾ കൂടുതൽ അടുക്കുകയും ചെയ്തു. പിരിവിനു ഞങ്ങൾ ഒരുമിച്ചു വളരെയധികം നടന്നിട്ടുണ്ട്. ഒററക്കാശും കിട്ടാതെ ഇറങ്ങിപ്പോരേണ്ടിവന്ന വീടുകളുമുണ്ട്. സന്ദർഭങ്ങളുമുണ്ട്. ഒന്നും കിട്ടാതെ ഇറങ്ങിപ്പോരുമ്പോൾ ആ സംഭവം ഓർത്തു ഞങ്ങൾ ചിരിക്കുമ്പോൾ അദ്ദേഹം പറയാറുള്ള ഒരു കഥയോർക്കുന്നു. കഥയിതാണ്:

"കുതിരപ്പുറത്തു സഞ്ചരിക്കുന്ന ഒരു യാത്രക്കാരനോട് ഒരു ഭിക്ഷു എന്തെങ്കിലും തരണേ എന്നഭ്യർത്ഥിച്ചു. അയാൾ കുതിരപ്പുറത്ത് ഇരുന്നുകൊണ്ടുതന്നെ പോക്കററിൽ കയ്യിട്ടു. കയ്യിൽ കിട്ടിയതു് ഒരു പവനാണ്. പവൻ ഭിക്ഷുവിനു കൊടുത്തിട്ട് കുതിരസ്സവാരിക്കാരൻ പോയി. അയാളുടെ ഔദാര്യബുദ്ധിയെപ്പററി ഭിക്ഷു വളരെയാലോചിച്ചു. കുറെ കഴിഞ്ഞപ്പോൾ പവൻ കൊടുത്തയാൾ തിരിച്ചുവരുന്നു. ഉദാരമതിയായ ആ മാന്യൻ തിരിച്ചുവരുന്നു. 'ഈ കുതിരയെ എനിക്കു തരാമോ' എന്ന്, തരുമെന്നുള്ള പൂർണ്ണവിശ്വാസത്തോടുകൂടിത്തന്നെ ഭിക്ഷു ചോദിച്ചു. കിട്ടുമെന്നുതന്നെയാണ് അയാൾ കരുതിയതും. പക്ഷേ, കിട്ടിയില്ല. എന്നു മാത്രമല്ല, കുതിരക്കാരൻ ഇറങ്ങി ചമ്മട്ടികൊണ്ടു ഭിക്ഷുവിന്റെ പുറത്തിനു നല്ല അടി അടിക്കയും ചെയ്തു. ഈ സന്ദർഭത്തിലും ഭിക്ഷുവിന് ഒരു സമാധാനമുണ്ടായിരുന്നു: 'പുറം പൊളിഞ്ഞാൽ എന്താ, സമാധാനമുണ്ടല്ലോ!' എന്ന്."

ഈ കഥ ഉദ്ധരിച്ചപ്പോൾ എല്ലാം അദ്ദേഹം കരുതിയതു്, കിട്ടിയില്ലെങ്കിലെന്താ ചോദിച്ചില്ലല്ലോ എന്ന വിഷമത കൂടാതെകഴിഞ്ഞല്ലോ എന്നായിരുന്നു.

"ഒരു വീട്ടിലെ നല്ല ഒരു അതിഥി" എന്ന നിലയിലാണ് അദ്ദേഹം എന്നെ കൂടുതൽ ആകർഷിച്ചിട്ടുള്ളതു്. എന്നെ ആകർഷിച്ചിട്ടുള്ള മറെറാന്ന് അദ്ദേഹത്തിന്റെ കൃത്യനിഷ്ഠയാണ്.

മുപ്പത്തഞ്ചുകൊല്ലത്തിനിടയിൽ പലതവണ അദ്ദേഹം എൻെറ വീട്ടിൽ അതിഥിയായി കഴിഞ്ഞുകൂടിയിട്ടുണ്ട്. ഓരോ പ്രദേശത്തും അദ്ദേഹത്തിനു് ഇങ്ങനെ ആതിഥ്യബന്ധമുള്ള വീടുകൾ കാണും. ഒററയ്ക്കായാലും, കൂട്ടംചേർന്നായാലും അദ്ദേഹം പൊടുന്നനെ വന്നു കയറുകയില്ല. വരുന്നതിനുമുമ്പുതന്നെ എന്നു്, ഏതു സമയത്തു വരുമെന്നറിയിക്കും. കൂട്ടത്തിൽ എത്രപേരുണ്ടായിരിക്കും എന്നും അറിയിച്ചിരിക്കും. ആദ്യകാലത്തും ഇന്നും അദ്ദേഹം വരുന്നതു് ഒരു വിഷമതയോ, ബദ്ധപ്പാടോ ആയി എനിക്കു് തോന്നിയിട്ടില്ല. അദ്ദേഹത്തിൻെറ ആതിഥേയൎക്കാൎക്കും അതു തോന്നിയിട്ടുണ്ടാവുകയില്ല. നേരത്തെ അറിവുതന്നിട്ടുള്ള ആഗമനം.

ഒരിക്കൽ മലബാറിൽനിന്നു തിരിച്ചുവരുംവഴി മൂവാററുപുഴയിൽ ശ്രീ വി. പി. ഗോവിന്ദൻനായരുടെ വീട്ടിൽ അദ്ദേഹം ഉണ്ണാൻകരുതിയിരുന്നു. മൂവാററുപുഴയിൽ എത്തിയപ്പോൾ കൂട്ടത്തിൽ ഉണ്ടായിരുന്നവരോടന്വേഷിച്ചപ്പോഴാണു് നേരത്തെ അറിയിച്ചിട്ടില്ലെന്നറിഞ്ഞതു്. ഉച്ചസമയമായിരുന്നിട്ടും അങ്ങോട്ടു് ഉണ്ണാൻപോകാൻ അദ്ദേഹം സമ്മതിച്ചില്ല. ത്രിവേണി ഹോട്ടലിൽ ഊണുകഴിഞ്ഞു് അദ്ദേഹം മടങ്ങി. അവിചാരിതമായി നാലഞ്ചാളുകൾ ഉണ്ണാൻ ഒരു വീട്ടിലേക്കു കയറിച്ചെല്ലുന്നതു ശരിയല്ലെന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം

ഏതു സാഹചര്യത്തിലും ഇടപഴകിപ്പോകാനുള്ള കഴിവാണു് ഇതിനു പ്രധാന കാരണം. മത്സ്യമാംസാദികൾ ഉപയോഗിക്കില്ല. നെയ്യും, പരിപ്പും, പ്രഥമനും വലിയ പപ്പടവും കൂട്ടി സല്ക്കരിക്കുന്നവരോടു് ഒരു പ്രത്യേക മമതയോ, പുളിങ്കറിയും തോരനും മാത്രം കൊടുത്തു് ഊട്ടി ഉപചരിക്കുന്നവരോടു് അല്പമെങ്കിലും അസുഖമോ അദ്ദേഹത്തിനില്ല. ആതിഥേയനു് ഈ അതിഥിയുടെ ആഗമനം യഥാൎത്ഥത്തിൽ വീട്ടിൽ ഒരുത്സവമാണെങ്കിലും അങ്ങനെ ഭാവിച്ചു പെരുമാറുന്നതു് അദ്ദേഹത്തിനിഷ്ടമല്ല. കുട്ടികൾ കളിക്കുന്നതും, കരയുന്നതും നിരോധിക്കുന്ന ആതിഥേയരെ അതിൽനിന്നു വിലക്കുന്നതു കണ്ടിട്ടുണ്ടു്.

സമയനിഷ്ഠയാണ് എന്നെ ആകർഷിച്ചിട്ടുള്ള മററൊരു സംഗതി. ഒരു പൊതുയോഗസ്ഥലത്തായാലും, ഒരു വീട്ടിലായാലും സമയത്തു് എത്തണമെന്നും, നടക്കേണ്ട പരിപാടി യഥാസമയം നടക്കണമെന്നും അദ്ദേഹത്തിനു ബദ്ധനിർബ്ബന്ധമാണ്. ഊണിൻെറ കാര്യത്തിലും, ഉറക്കത്തിൻെറ കാര്യത്തിലും മാത്രമാണ് ഈ സമയനിഷ്ഠ എങ്കിൽ അതു വ്യക്തിപരമായ കാര്യമല്ലേ എന്നു വിചാരിക്കാം. ഇതു് അതല്ലല്ലോ. "മൈസൂർ മന്ത്രി വന്നില്ലെന്നുവച്ചു് പരിപാടിക്കു നീക്കം വരാൻ സാദ്ധ്യമല്ല. അദ്ദേഹം വന്നുകൊള്ളും" എന്നു പറഞ്ഞു പരിപാടി ആരംഭിച്ച ചരിത്രവും നമുക്കറിവുള്ളതല്ലേ?

★

മന്നിൻ മച്ചിലൊരായിരം കുറിനിര-
　　ന്നാനന്ദ രാകേന്ദുവാം
പൊന്നിൻ താലമെടുത്തു നിർജ്ജരഗണം
　　നീരാജനം ചെയ്കയാൽ,
മന്ദസ്മേരമുഖത്തൊടും മധുരമാം
　　ഭാവത്തൊടും മിന്നുമീ--
മന്നാത്തപ്പനെ, മാനമാർന്ന മലനാ-
　　ടെന്നും വണങ്ങീടണം!

—പാലാ

ജി. പി. നായർ

# 'ഭാരതകേസരി' ഒരു അന്വർത്ഥബഹുമതി

യുവാവായ മോഹൻദാസ് ഗാന്ധി ആഫ്രിക്കയിലേയ്ക്കു പുറപ്പെടുന്നകാലത്ത് അദ്ദേഹം ഒരു സാമൂഹ്യപ്രവർത്തകനോ രാഷ്ട്രീയക്കാരനോ ആയിരുന്നില്ല. ആഫ്രിക്കയിൽ കുടിപാർപ്പുകാരായിരുന്ന ഇന്ത്യാക്കാരുടെ—വിശേഷിച്ച് കച്ചവടത്തിനായി ചെന്നു പാർത്തിരുന്ന ഗുജറാത്തികളുടെ—ജീവിതത്തിൽ അനുഭവപ്പെട്ടിരുന്ന പ്രയാസങ്ങളാണ്, അദ്ദേഹത്തിന്റെ കണ്ണു തുറപ്പിച്ചത്. തന്റെ നാട്ടുകാരുടെനേരെ കാണിച്ചിരുന്ന ലജ്ജാവഹമായ വിവേചനം മോഹൻദാസിനെ ഞെട്ടിപ്പിച്ചു. ഈ അനീതിക്കു പരിഹാരമുണ്ടാക്കാതെ അടങ്ങിയിരിക്കുന്നതല്ലെന്ന് അദ്ദേഹം തീരുമാനമെടുത്തു. എന്നാൽ ഈ മഹാപ്രയത്നത്തിനിറങ്ങിപ്പുറപ്പെട്ടപ്പോഴാണ് ആഫ്രിക്കയിലെ ഇന്ത്യാക്കാരുടെ കാര്യം ഒരു ഒറ്റപ്പെട്ട പ്രശ്നമല്ലെന്നും അത് ആ നിലയിൽ കൈകാര്യംചെയ്യാവുന്ന ഒന്നല്ലെന്നും അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടത്. വിദേശഭരണത്തിൽ ഇന്ത്യ അനുഭവിക്കുന്ന അടിമത്തവുമായി ആ പ്രശ്നത്തിനു പ്രത്യക്ഷവും പരോക്ഷവുമായ ബന്ധമുണ്ടെന്നു വ്യക്തമായി. സാമൂഹ്യവും സാമ്പത്തികവും വിദ്യാഭ്യാസപരവും ധിഷണാപരവുമായി സുശക്തമല്ലാത്ത ഒരു രാജ്യത്തെ സംബന്ധിച്ചിടത്തോളം സ്വാതന്ത്ര്യം അർത്ഥശൂന്യമായ ഒരു ശബ്ദമാണ് എന്ന വസ്തുത അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടത്, ഒരുവേള, അതേത്തുടർന്നായിരിക്കണം. അവിടെനിന്നാണ് ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള സമരത്തിന്റെ ആരംഭം.

മന്നത്തു പത്മനാഭന്റെ കാര്യത്തിൽ, സാമൂഹ്യ–സാമ്പത്തികമണ്ഡലങ്ങളിൽ നായർസമുദായത്തിനു സംഭവിച്ചുകൊ

ണ്ടിരുന്ന അധഃപതനമാണ് അദ്ദേഹത്തിന്റെ ഹൃദയത്തെ വിക്ഷുബ്ധമാക്കി പ്രവൃത്തിനിരതമാക്കുകയും ഊർജ്ജസ്വലമായ നേതൃത്വംനല്കാൻ പ്രേരണയായി ഭവിക്കുകയും ചെയ്തത് എന്നിരിക്കിലും, ഒരു സമുദായത്തിന്റെ മാത്രം ഉന്നമനത്തെ ലക്ഷ്യമാക്കിക്കൊണ്ടുള്ള പ്രവർത്തനങ്ങളിൽ മാത്രം ഒതുങ്ങിനില്ക്കുക സാദ്ധ്യമല്ലെന്ന് അദ്ദേഹം മനസ്സിലാക്കി. യോജിപ്പും ത്യാഗശീലവും കഠിനപ്രയത്നവുംകൊണ്ടല്ലാതെ സമുദായത്തെ ശക്തിപ്പെടുത്താൻ കുറുക്കുവഴികളൊന്നുമില്ലെന്ന് അദ്ദേഹം കണ്ടു. അദ്ദേഹം നായർസർവീസ്സൊസൈറ്റി സംഘടിപ്പിക്കയും വിദ്യാലയങ്ങളാരംഭിക്കയും സാമൂഹ്യപരിഷ്കരണത്തിനുവേണ്ടി ഉഗ്രവ്രതത്തോടെ പണിയെടുക്കുകയും ചെയ്തു. എല്ലാ സമുദായങ്ങളുടെയും ഉൽക്കർഷത്തിലാണ് രാജ്യത്തിന്റെ അന്തിമമായ ഭാവി സ്ഥിതിചെയ്യുന്നതെന്നും അങ്ങനെയുള്ള സമുദായങ്ങളിലൊന്നുമാത്രമാണ് നായർസമുദായമെന്നും അദ്ദേഹത്തിനു വ്യക്തമായിരുന്നു. നായർസർവീസ് സൊസൈററിയുടെ മൂവായിരത്തിലധികംവരുന്ന ഘടകസഭകളുടെയും, സർവീസ്സൊസൈററിയുടെ ഒട്ടധികം വിദ്യാമന്ദിരങ്ങളിലൂടെയും ഇതരസ്ഥാപനങ്ങളിലൂടെയും ഒരുതരത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ പ്രയോജനം സിദ്ധിച്ചിട്ടുള്ള പതിനായിരക്കണക്കിനു ചെറുപ്പക്കാരുൾപ്പെടുന്ന ഒരു സമുദായത്തിന്റെയും പൂർണ്ണമായ വിശ്വാസവും നായകത്വവും, കഠിനപ്രയത്നവും ഏകാഗ്രമായ ദൃഢവ്രതത്വവുംമൂലം നേടിയെടുത്തില്ലായിരുന്നുവെങ്കിൽ, കേരളത്തിലെ ജനങ്ങൾ അപകടപൂർണ്ണമായ ഒരു കാലസന്ധിയിൽ അചഞ്ചലമായ വിശ്വാസദാർഢ്യത്തോടെ അദ്ദേഹത്തിന്റെ കീഴിൽ അണിനിരക്കുമായിരുന്നോ എന്നതു വാസ്തവത്തിൽ സംശയമാണ്. അങ്ങനെ, ഒരു സമുദായത്തെ ലക്ഷ്യമാക്കിക്കൊണ്ടുള്ള മഹാത്യാഗം ഒടുവിൽ അദ്ദേഹത്തെ കൊണ്ടുചെന്നെത്തിച്ചതു് സംസ്ഥാനത്തിന്റെ മുഴുവൻ നേതൃസ്ഥാനത്താണ്.

സാമൂഹ്യവ്യവസ്ഥിതിയുടെ ജനകീയവികാസത്തിൽ ഒരു പുതിയ പാഠമായിരുന്നു, കേരളത്തിലെ നിയമാധിഷ്ഠിത ഭരണകൂടത്തിനെതിരായി നടന്ന വിമോചനസമരം. ആ

സമരത്തിന്റെയും അതിന്റെ അന്തിമഫലത്തിന്റെയും നിയമ സാധുതയെപ്പററി ഇപ്പോഴും സംശയിക്കുന്ന പലരുമുണ്ട്. എന്നാൽ, ആ സമരത്തെയും അതിനടിസ്ഥാനമായ കാരണങ്ങളെയും സമരത്തിൻെറ പരിസമാപ്തിയെയും വിശകലനം ചെയ്യുമ്പോഠം കാണാം, ഒരു ജനാധിപത്യവ്യവസ്ഥിതിയിൽ അന്തിമവിധികർത്താവു് ജനഹിതമാണെന്നും, നിയമപ്രകാരം അധികാരത്തിൽ വന്നതായിരുന്നാൽ പോലും ഒരു ഗവണ്മെന്റിനു് ജനങ്ങളുടെ സമ്മതംകൂടാതെ ഭരിക്കാൻ സാദ്ധ്യമല്ലെന്നും. ഇതു കമ്മ്യൂണിസ്റ്റ്ഗവണ്മെന്റിനു മാത്രമുള്ള പാഠമല്ല; എവിടെയുമുള്ള ഏതു ഗവണ്മെന്റിനും ഇതു ബാധകമാണ്. ജനാധിപത്യവ്യവസ്ഥിതിയിൽ, ഭരണഘടനയും ദീർഘകാലപാർമ്പര്യമുള്ള കീഴ്വഴക്കങ്ങളുമെല്ലാം ജനഹിതത്തിനു വഴങ്ങിയേ തീരൂ.

ജനാധിപത്യം രാജാധിപത്യത്തിനു പകരമായിട്ടുള്ളതല്ല. ഒരിക്കൽ മന്ത്രിസ്ഥാനത്തെത്തിക്കഴിഞ്ഞാൽ ചിലർ ഈ വസ്തുത മറന്നുപോകാറുണ്ട്. പല സംസ്ഥാനങ്ങളിലും ഇന്നു് സർവ്വസാധാരണമായിക്കഴിഞ്ഞിരിക്കുന്ന മന്ത്രിസഭാവിരുദ്ധഗ്രൂപ്പുകളുടെ ഉത്ഭവം ഇതിൽനിന്നാണ്. അധികാരത്തിൽ കയറിക്കൊണ്ടു ജനാധിപത്യത്തെ നിഹനിക്കാനുള്ള ഒരു മാർഗ്ഗമായാണു് കേരളത്തിലെ കമ്മ്യൂണിസ്റ്റ്കക്ഷി ജനാധിപത്യത്തെ ഉപയോഗപ്പെടുത്തിയതു്. ജനങ്ങഠം അവരിൽ നിക്ഷേപിച്ച അധികാരം അവർ ദുർവ്വിനിയോഗം ചെയ്തു. അഭ്യസ്തവിദ്യരും അഭിജ്ഞരുമായ കേരളത്തിലെ ജനങ്ങഠം കമ്മ്യൂണിസ്ററുകാരുടെ അടവെന്തെന്നു വേഗംതന്നെ മനസ്സിലാക്കുകയും, അതു വെളിപ്പെടുത്തി ബഹുജനരോഷമുണർത്തുന്നതിനുള്ള പ്രയത്നമാരംഭിക്കയും ചെയ്തു. ഈ ഘട്ടത്തിൽ ജനങ്ങളുടെ നേതൃത്വമേറെറടുക്കുകയെന്ന അസാധാരണ ഗാംഭീര്യമുള്ള ഉത്തരവാദിത്വം വഹിക്കാൻ മന്നത്തു പത്മനാഭനാണു് തിരഞ്ഞെടുക്കപ്പെട്ടതു്. ശരിയായ ജനാധിപത്യാദർശമെന്താണെന്നു് അദ്ദേഹം രാജ്യത്തെ ഉദ്ബോധിപ്പിച്ചു. കേരളത്തോളംതന്നെ രാഷ്ട്രീയപ്രബുദ്ധതയില്ലാത്ത ഇതരസംസ്ഥാനങ്ങളിലെ ജനങ്ങളും അവസരം വന്നാൽ ഈ

മാർഗ്ഗം പ്രയോഗിക്കുന്നതിൽ ഇനി പിന്നാക്കം നില്ക്കുകയില്ല. അപ്പോൾ മാത്രമേ ഇൻഡ്യയെ ഒരു പൂർണ്ണവളർച്ചയെത്തിയ ജനാധിപത്യരാഷ്ട്രമെന്നു ഗണിക്കാനാവൂ. ഈ പുതിയ പരീക്ഷണത്തിന്റെ വിജയത്തെ ലോകത്തെമ്പാടുമുള്ള ജനാധിപത്യവാദികൾ മുക്തകണ്ഠം വാഴ്ത്തിയിരിക്കുന്നു. ലോകത്തിലെ ഏററവും വലിയ ജനാധിപത്യരാജ്യമായ ഇൻഡ്യ, ശരിയായ സമയത്ത് യുക്തമായ പാഠം പഠിക്കുന്നുവെങ്കിൽ, അതു് ഇൻഡ്യയ്ക്കകത്തെ നില മെച്ചപ്പെടുത്തുന്നതിനു മാത്രമല്ല, ഇൻഡ്യയ്ക്കു പുറത്തും ജനാധിപത്യത്തിന്റെ നിലനില്പിനു സഹായകമായിരിക്കും. ജനങ്ങൾ അദ്ദേഹത്തിനു 'ഭാരതകേസരി' എന്നു് ബഹുമതി നല്കിയതു് അന്വർത്ഥമായിരിക്കുന്നു.

*

വീരശംഖം ഭവാൻ വിളിച്ചപ്പോൾ
ഭീരുവിൽ ഭീരുവായവൻ പോലും,
ചോരപാരം തിളച്ചു പതഞ്ഞു
ചേരുകയായ്ബ് ഭവാന്റെ പിന്നാലെ...
ഉദ്ധതവീര്യ,മങ്ങു, ദേശീയ-
വിപ്ലവത്തിൻകൊടി കയ്യിലേന്തി,
വാർദ്ധകത്തെ മറന്നു സിംഹം പോ-
ലൂർജ്ജിതത്തോടു മുന്നോട്ടുപോകെ,
ജീവനിലിടിയേററതുപോലെ,
ഹാ, വിറച്ചുപോയ്, സേച്ഛാധിപത്യം...

—നാലാങ്കൽ

# ധീരനായ സമരനായകൻ

അദ്ദേഹത്തെ 40 വഷങ്ങൾക്കുമുൻപ് പെരുന്നയിൽ ക്ഷേത്രത്തിൽ ഉത്സവക്കാലത്തു് ആട്ടത്തിനു പോയിരുന്നപ്പോഴാണു് ഞാൻ ആദ്യമായി കണ്ടതു്. അന്നു് മന്നത്തു പത്മനാഭപിള്ള എന്ന പേരിലാണു് അറിയപ്പെട്ടിരുന്നതു്. മധ്യതിരുവിതാംകൂറിലെ നായന്മാരുടെ തലവൻ എന്ന നിലയിൽ അക്കാലത്തു് അറിയപ്പെട്ടിരുന്നതിനാൽ അദ്ദേഹത്തെ ഒരു നോക്കു കാണുന്നതിൽ ഞാൻ സന്തുഷ്ടവാനായിരുന്നു. അന്നു് അദ്ദേഹത്തിനു് എന്നെയും എനിക്കു് അദ്ദേഹത്തേയും അന്യോന്യം അറിഞ്ഞുകൂടാ. എങ്കിലും ആ മഹാനെ ഒന്നു കാണണമെന്നുള്ള മോഹം എനിക്കു് പെരുന്നയിൽവച്ചു സാധിച്ചു. പിന്നീടു് അദ്ദേഹം നായർ സർവീസ്സൊസൈററി സംഘടിപ്പിച്ചതും, വൈക്കം സത്യാഗ്രഹത്തിൽ ഊർജ്ജിതമായ പങ്കുവഹിച്ചതും 'പിള്ള' എന്ന സ്ഥാനം വേണ്ടെന്നുവച്ചതും മററും ക്രമേണ പത്രദ്വാരാ അറിയാൻ കഴിഞ്ഞിട്ടുണ്ടു്.

1930-നു ശേഷം എൻെറ ജീവിതം ഉത്തരേന്ത്യയിലായിരുന്നതിനാൽ കുറെ കാലത്തേക്കു് അദ്ദേഹത്തെ സംബന്ധിച്ചു് ഒന്നുംതന്നെ എനിക്കറിയാൻ മാർഗ്ഗമില്ലായിരുന്നു. ഞാൻ ഉത്തരേന്ത്യയിൽനിന്നു് എൻെറ സഹനർത്തകിയായ ശ്രീമതി രാഗിണീദേവിയോടുകൂടി നാട്ടിലേക്കു മടങ്ങിയ അവസരത്തിൽ അദ്ദേഹമാണു് ഞങ്ങളെ ക്ഷണിച്ചു് നായർ സർവീസ്സൊസൈററി സ്കൂളിൽ ആദ്യമായി ഞങ്ങളുടെ പ്രോഗ്രാം ഏർപ്പാടുചെയ്തു് ഞങ്ങളെ കേരളീയർക്കു് ആദ്യമായി പരിചയപ്പെടുത്തിയതു്. അതേത്തുടർന്നാണു് കോട്ടയത്തുവച്ചു് അതിഗംഭീരമായി നടത്തിയ നായർസമ്മേളന

ത്തോടനുബന്ധിച്ച് പ്രോഗ്രാം നടത്തിയതു്. കോട്ടയം നായർ സമ്മേളന പന്തലും, ജനനിബിഡമായ സദസ്സും ഇന്നും ഞാൻ ഓർക്കുന്നുണ്ടു്. എന്നുമാത്രമല്ല, എന്റെ ജീവിതത്തിൽ ഒരിക്കലും മറക്കാൻ വയ്യാത്ത ഒരു സംഭവവും അന്നുണ്ടായി. മഹാസമുദ്രം കണക്കെ തോന്നിച്ച ജനസമൂഹം നിറഞ്ഞ ആ സദസ്സിലെ വിശാലമായ രംഗമണ്ഡപത്തിൽ ഉദ്യോഗസ്ഥാനദ്യോഗസ്ഥന്മാരും, പ്രാസംഗികന്മാരും, ധനാഢ്യന്മാരും ആസനസ്ഥരായിരിക്കവെ സമ്മേളനം കാണാൻ ചെന്ന എന്നെ അദ്ദേഹം സ്വീകരിച്ചു് രംഗമണ്ഡപത്തിലിരുത്തുകയും സദസ്യർക്കു് എന്നെ പരിചയപ്പെടുത്തുകയും ചെയ്തു. ആ സന്ദർഭത്തിൽ എനിക്കുണ്ടായ ആഹ്ലാദം അളവില്ലാത്തതായിരുന്നു. കുചേലൻ ദ്വാരകയിൽ ശ്രീകൃഷ്ണനോടു ചേർന്നിരുന്നതുപോലെയാണു് ഞാൻ അന്നു് ആ രംഗമണ്ഡപത്തിൽ ഇരുന്നതു്. ഒരു കഥകളിക്കാരനായ എന്നെ ആ മഹാൻ അന്നു ബഹുമാനിച്ചതു് എന്റെ പ്രാഭവംകൊണ്ടല്ലായിരുന്നു. അദ്ദേഹത്തിനു കലാകാരന്മാരോടുള്ള സ്നേഹത്തിന്റേയും, കലയോടുള്ള ബഹുമാനത്തിന്റേയും ഒരു ഉത്തമദൃഷ്ടാന്തമായിരുന്നു അതു്. അതിനുശേഷം അദ്ദേഹത്തിന്റെ പേരിനോടു് അനുബന്ധിച്ചു് നടത്തുന്ന ഏതൊരു ആഘോഷച്ചടങ്ങിലും അറിവുകിട്ടിയാൽ ഞാൻ സംബന്ധിക്കുകയും പതിവായിരുന്നു. എനിക്കറിഞ്ഞിടത്തോളം മററു കാര്യങ്ങളിലെന്നപോലെതന്നെ കേരളകലകളേയും കലാകാരന്മാരേയും പ്രോത്സാഹിപ്പിക്കുന്ന കാര്യത്തിൽ അദ്ദേഹം ഏററവും ഉത്സുകനാണു്.

ഏതാണ്ടു പത്തുപ്രാവശ്യത്തിൽ കൂടുതൽ എനിക്കു് ആ മഹദ്വ്യക്തിയുമായി അഭിമുഖസംഭാഷണത്തിനു സാധിച്ചിട്ടില്ല. അദ്ദേഹവുമായി സംസാരിച്ചിട്ടുള്ള ഓരോ സന്ദർഭങ്ങളും ഞാൻ സ്മൃതിപഥത്തിൽ ഉറപ്പിച്ചിട്ടുണ്ടു്. ഏതു കാര്യങ്ങളാണെങ്കിലും വളരെ ആലോചനാപൂർവ്വമെ നമ്മുടെ നായകൻ പറയൂ. അതുപോലെതന്നെ നാം പറയുന്ന സംഗതികൾ വളരെ ശ്രദ്ധാപൂർവ്വം കേൾക്കും. സമചിത്തത, സന്മനോഭാവം, സൗഹാർദ്ദം, സഹനശക്തി, സൽഗുണം, സമയനിഷ്ഠ, സമര

ചതുരത എന്നിത്യാദികൾ ഒത്തിണങ്ങിയ ഒരു ആദർശപുരുഷനാണ് ശ്രീ മന്നത്തു പത്മനാഭൻ.

കേരളീയരുടെ ശോഭനമായ ജീവിതത്തിനുവേണ്ടി, മനുഷ്യജീവിതതത്വം പൂർണ്ണമായി മനസ്സിലാക്കി, ആവശ്യമായ മാറ്റങ്ങൾ സസൂക്ഷ്മം കണ്ടുപിടിച്ച്, അതു സാധിക്കുന്നതിന് കായികമായും മാനസികമായും ഉണ്ടാകാവുന്ന സകലവിധ ക്ലേശങ്ങളോടും സധീരം പോരാടി തരണംചെയ്തു് വിജയം കൈവരിച്ചുപോരുന്ന ധീരനായ ഒരു സമരനായകനായിട്ടാണ് ശ്രീ മന്നത്തു പത്മനാഭനെ ഞാൻ വീക്ഷിക്കുന്നതു്. കേരളചരിത്രം ഞാൻ പഠിച്ചിട്ടില്ലാത്തതിനാൽ ഇതിനു മുൻപ് ഇത്രയും പ്രാപ്തനായ ഒരു വ്യക്തി കേരളനാട്ടിൽ ഉണ്ടായിട്ടുണ്ടോ എന്നു പറയാൻ ശക്തനല്ല.

കേരളീയർക്കെന്നല്ല ഭാരതീയർക്കാകമാനം അഭിമാനം കൊള്ളത്തക്ക ഒരു ആദർശജീവിതമാണ് അദ്ദേഹം നമുക്കു കാട്ടിത്തരുന്നതു്. ഭാവിചരിത്രത്തിൽ സുവർണ്ണലിപികളാൽ ആ മഹാന്റെ ചെയ്തികളെ സംബന്ധിച്ച് രേഖപ്പെടുത്തുമെന്നുള്ളതിന് യാതൊരു സംശയവുമില്ല. ഇപ്രകാരം ഒരു മഹദ്‌വ്യക്തിയെ കൈരളിക്കു കാഴ്ചവച്ച മാതാപിതാക്കളുടെ പൂർവ്വജന്മകൃതപുണ്യത്തെ എത്ര കണ്ടു് വാഴ്ത്തിയാലും മതിയാവില്ല.

എൺപത്തിനാലാം വയസ്സിലേയ്ക്കു് ആഗതനാവുന്ന നമ്മുടെ നായകന് ആയുരാരോഗ്യം പ്രദാനം ചെയ്യാൻ സർവ്വശക്തിയോടു ഞാൻ പ്രാർത്ഥിക്കുന്നു.

"ഉദ്ധരേദാത്മനാത്മാനം
നാത്മ നമവസാദയേൽ
ആത്മൈവഹ്യാത്മനോ ബന്ധു-
രാത്മൈവ രിപുരാത്മനഃ"

എന്ന ഗീതാവചനം പ്രവൃത്തിപഥത്തിൽക്കൂടി കാട്ടിത്തന്ന പുണ്യശ്ലോകനായ നമ്മുടെ ധീരസമരനായകൻ നീണാൾ വാഴട്ടെ എന്നു കേരളീയരായ നമുക്കു് ഒത്തൊരുമിച്ചു പ്രാർത്ഥിക്കാം!

പെരിയമന എം. എസ്. സുബ്രഹ്മണ്യൻപോററി

## അനുഗൃഹീതനടനായ മന്നം

ശ്രീ മന്നത്തു പത്മനാഭപിള്ള ബാല്യത്തിലും കൗമാരപ്രാപ്തിയിങ്കൽ യുവാവെങ്കിലും, പ്രായംകൊണ്ടു വാർദ്ധക്യത്തിൽ കാലുകുത്താൻ തുടങ്ങുന്ന ഈ അവസരത്തിലും ഒരു നടനായിട്ടാണു് ലസിച്ചതും, ലസിക്കുന്നതും. അന്നു മലയാളഭാഷാനാടകത്തിലെ ഒരു ബാലപാത്രം. ഇന്നു് മലയാളരാജ്യമഹാനാടകത്തിലെ ഒരു പ്രധാനനായകപാത്രം,ഇത്രമാത്രമേ വ്യത്യാസമുള്ളു.

ശ്രീ മന്നത്തു പത്മനാഭപിള്ള എന്റെ സ്നേഹിതനും, സ്വദേശിയും, അയൽപക്കക്കാരനും ആണെങ്കിലും അദ്ദേഹത്തെ ആദ്യമായി എനിക്കു കാണാൻകഴിഞ്ഞതു് ഒരു നാടകത്തിലായിരുന്നു. മലയാളനാടക ജനയിതാവായ കൊല്ലം നാരായണപിള്ളയുടെ 'വിജ്ഞാനദായിനി' സംഘത്തിന്റെ ആഭിമുഖ്യത്തിലും, ബ്രഹ്മശ്രീ കുമാരമംഗലത്തു മനയ്ക്കൽ നീലകണ്ഠൻ നമ്പൂതിരിപ്പാട്ടിലെ (കെ. എൻ. കേശവൻ നമ്പൂതിരിപ്പാടു് അവർകളുടെ പിതാവു്) രക്ഷാധികാരത്തിലും പണ്ഡിതൻ, ഭിഷഗ്വരൻ, അഭിഭാഷകൻ, കവി, വാഗ്മി, ഗായകൻ എന്നിങ്ങനെ സകലകലാവല്ലഭനായിരുന്ന ആ മഹാൻ കൈനിക്കര കുമാരപിള്ള അവർകളുടെ (കൈനിക്കര സഹോദരന്മാരുടെ പിതാവു്) ശിക്ഷണത്തിലും നേതൃത്വത്തിലും അതിപ്രശസ്തമായി വർത്തിച്ചുപോന്നതും ആയ 'കുമാരകുശലസംഘ'ത്തിന്റെ ആദ്യരംഗപ്രവേശമായിരുന്നു. നാടകം 'അഭിജ്ഞാനശാകുന്തളം.' അതിൽ ശിശുവായ ഭരതന്റെ ഭാഗം. ഏഴാമങ്കത്തിൽ താപസകന്യകകളുടെ കയ്യിൽനിന്നു് ഒളിച്ചുചാടി സിംഹക്കുട്ടിയെ കൈയിലാക്കി

അതിന്റെ വാ പിടിച്ചു പൊളിച്ചു പല്ലെണ്ണുന്ന ആ സാഹസികനായ ചെറുകുഞ്ഞു്. 'മകനേ' എന്നു് ഓമനിച്ചു വിളിച്ചു് 'സിംഹക്കുട്ടിയെ വിടു' എന്നു പറഞ്ഞതുകേട്ടു തിരിഞ്ഞുനോക്കി പുച്ഛനീരസങ്ങളോടുകൂടി 'താനല്ല എന്റെ അച്ഛൻ, ദുഷ്ഷന്തനാണു്' എന്നു പറയുന്ന ഘട്ടത്തിൽ രാജാവിനോടു പ്രകടമാകുന്ന അലക്ഷ്യമായ പുച്ഛരസത്തിന്റെയും, അച്ഛനായ ദുഷ്ഷന്തനിൽ ഉള്ള സാഭിമാനമായ സ്നേഹത്തിന്റെയും സംയോഗം, അഖിലഭാരതപ്രശസ്തനായ ബ്രഹ്മശ്രീ തോട്ടം പോററിയുടെ "ഏകലോചനംകൊണ്ടു കോപമോടു നിന്നെയും, ശോകമോടപരേണ നോക്കുന്നു പതിയേയും" എന്നുള്ള ഉത്തരാസ്വയംവരപദത്തിന്റെ അഭിനയത്തേയും, അതിശയിച്ചിരുന്നു.

ഒരു പഴയ ചീന്തൽകോണകം മാത്രം അംഗഭൂഷണമാക്കിക്കൊണ്ടു കുചേലഗോപാലത്തിലാണു പിന്നീടു പ്രത്യക്ഷമായതു്. നമ്പൂതിരിപ്പാട്ടിലെ ഏപ്പ്ാടിൽ നാടകാഭിനയകാലത്തുതന്നെ രണ്ടുനേരത്തെ സദ്യയിലും രംഗപ്രവേശാവസരങ്ങളിൽ ചണ്ഡപ്രചണ്ഡമായ സദ്യയിലും പുഷ്ടിപ്രാപിച്ച ആ കുടവയർ വെറുമൊരു മരവിപോലെയാക്കി കുഴിഞ്ഞ കണ്ണോടും ഒട്ടിയ കവിളോടുംകൂടി 'അച്ഛാ, അമ്മ ഞങ്ങൾക്കു മുരിങ്ങയിലപോലും വററിച്ചു തന്നില്ല' എന്നു പറയുമ്പോഴത്തെ ഭാവവും, ഒടുവിൽ സർവ്വാഭരണവിഭൂഷിതനായി തൊട്ടാൽ പൊട്ടുന്ന ഉദരത്തോടുകൂടി ആ ബ്രാഹ്മണന്റെ അടുക്കൽതന്നെ, 'അച്ഛാ, നോക്കു, ഞങ്ങൾക്കിന്നമ്മ വയറുനിറച്ചു ചോറുതന്നു. ഈ ആഭരണങ്ങളും അമ്മതന്നെ തന്നതാണു്' എന്നു പറയുമ്പോഴുള്ള ഭാവവും എത്രതന്നെ നടനകലയെ പോഷിപ്പിച്ചിരുന്നു.

ഉത്തരരാമചരിതത്തിലെ ലവൻ അവിസ്മരണീയനാണു്. ചന്ദ്രകേതുവിന്റെ ഭാഗം അഭിനയിച്ചിരുന്നതു് അനുഗൃഹീതസംഗീതജ്ഞനായ ഒരു ബാലനായിരുന്നുവെങ്കിലും ആ സംഗീതജ്ഞനേക്കാളും കാണികൾ ഭ്രമിച്ചിരുന്നതു് മനോത്തിന്റെ സംഗീതം കൂടാതെയുള്ള ലവനെയായിരുന്നു.

സംഗീതം, സംഗീതം എന്നു കൂടെക്കൂടെ പറയുമ്പോൾ

ആവക നാടകങ്ങൾ സംഗീതനാടകത്തിൽ പെട്ടവയായിരു ന്നോ എന്ന് ആരും തെററിദ്ധരിച്ച് എന്റെ അജ്ഞാനത്തെ ക്കൂടതൽ വിമർശിക്കരുത്. ശ്ലോകം ചൊല്ലുന്നതിൽ ഉണ്ടാകു ന്നതും ഉണ്ടാകേണ്ടതുമായ സംഗീതത്തെ ഉദ്ദേശിച്ചുമാത്രം പറഞ്ഞതാണ്.

"വക്കാണിപ്പാനടുത്തു മട്ടമലർശരനപ്പെണ്ണിനെ തി ണ്ണം" എന്ന മല്ലുവിന്റെ ചക്കീപ്രശംസകേട്ട് അടുക്കളയിൽ നിന്ന് ഒരു കടക്കൊള്ളിയും എടുത്തു്, "എന്നാൽ കണ്ടിട്ടുത ന്നെ കാര്യം" എന്നും പറഞ്ഞു് വെളിയിലേക്ക് ഒരു ചാട്ടം ചാടി "എന്റെ ചക്കിയോട് ആരാണ് വക്കാണത്തിനു വരു ന്നതു്? അവന്റെ കഥ ഇപ്പോൾതന്നെ കഴിച്ചേക്കുന്നുണ്ട്" എന്ന് വീരരസത്തിലുള്ള ഒരു ശസ്ത്രാത്ഥഭാവം "ചക്കിക്കു നിന്നോട് സ്നേഹം ഉണ്ടാക്കിയ ആളാണ് ആ കാമദേവൻ" എന്നറിയുമ്പോൾ ശോകപരിഭ്രമലജ്ജാപരങ്ങളായ ഇതിക ർത്തവ്യതാമൂഢഭാവത്തിലേക്കു മാറുന്നതാണ് പിന്നീട് ഞാൻ കണ്ടതു്. കാശിയിൽചെന്നു മണികർണ്ണികാഘട്ടത്തിൽ ഗുരു വിങ്കൽനിന്ന് ഉപദേശം വാങ്ങി സ്നാനം കഴിഞ്ഞ സുകുമാ രൻ"ചങ്കരാ, സ്നാനം കഴിക്കു, ഗുരു ഉപദേശം തരും, പാപമെ ല്ലാം ശമിക്കും, മോക്ഷംകിട്ടും," എന്നുപറയുമ്പോൾ "ചക്കി ഇല്ലാത്തിടത്തു് എന്തുമോക്ഷം. ഞാൻ മദ്രാസ്സിനു പോകുന്നു വെന്നു പറഞ്ഞപ്പോൾ പുന്നക്കാ എണ്ണ വിളക്കു തുടച്ചുകൊ ണ്ടിരുന്ന അവൾ പൊട്ടിക്കരഞ്ഞു. എന്റെ ഈ രണ്ടാംമുണ്ടു കൊണ്ടാണ് കണ്ണീർ തുടച്ചതു്. ആ പുന്നക്കാമണമുള്ള ഈ രണ്ടാംമുണ്ട് ഈ കാശിയിൽപോലും ഞാൻ നനയ്ക്കയില്ല" എന്നു പറയുമ്പോൾ ഉണ്ടാകുന്ന വ്യസനഭാവവും, ഉടനെ ഗുരു വിനെ നോക്കി, "ഈ കുരു പുറപ്പെട്ടതിൽ പിന്നെയാണ് ഈ സുകുമാരനങ്ങനെ മുഴുവൻ ചീത്തയായതു്. എന്നോടു കളി ച്ചാൽ കുരുവിന്റെ പോക്കു പിന്നെ ചട്ടിയിലേക്കാകും" എന്നു പറയുമ്പോഴുള്ള വീരരസവും കാണാൻ സംഗതിയായവൎക്ക് ഒരിക്കലും മറക്കാൻ സാദ്ധ്യമല്ല.

അവിടം കഴിഞ്ഞു് അദ്ദേഹത്തെ നടനായി കാണുന്ന തു് ലോകപ്രസിദ്ധമായ മാർത്താണ്ഡവർമ്മയിലെ സുന്ദരമായി

ട്ടാണു്. ആ സുന്ദരം എത്ര സുന്ദരമായിരുന്നുവെന്നുള്ളതു് കണ്ടറിഞ്ഞിട്ടുള്ളവർ ഇന്നു ധാരാളമുണ്ടു്. എട്ടുവീടരുടെ എഴുത്തും കൊണ്ടു രാത്രിയിലുള്ള യാത്രയും, കിള്ളിപ്പാലത്തിങ്കലെ "കലാഭ്യാം ചൂഡാഭ്യാം" എന്നുള്ള ആവർത്തനവും ഭയാക്രാന്തനായി തിരിഞ്ഞുമറിഞ്ഞുള്ള നോട്ടവും സംഭ്രമബഹുലതയും, ഭ്രാന്തന്റെ പിടിയിൽപ്പെടുന്ന എഴുത്തു് ആ പരിഭ്രമത്തിനിടയിലും വെള്ളത്തിലേക്കെറിയുന്ന വേഗതയും, "നാൻ പാവമാകും" എന്നു പറയുമ്പോഴുള്ള അടിമഭാവവും, പാറുക്കുട്ടിയുടെ വർണ്ണനയിൽ കാണിക്കുന്ന സാമർത്ഥ്യവും, "അല്ലാ അവൾക്കു തലമുടിയും പല്ലും ചുണ്ടും ഒക്കെയെ ഉള്ളു," എന്ന തമ്പിയുടെ സൂചനയ്ക്കു് "കൊച്ചമ്മയാനപ്പോറത്തു. കുചംകിചമെല്ലാം നാൻ വർണ്ണിത്തു ചൊല്ലണമാകും. എൻ നാവെ ചൂഴ്ത്തിപ്പോട്ടുവാളെ" എന്നു പറയുമ്പോൾ ഒതുങ്ങിയ ഏഴഭാവവും ആ സന്ദർഭത്തിൽ ആകെ പ്രത്യക്ഷപ്പെടുന്ന ശൃംഗാരഭാവവും, എല്ലാം കണ്ടിട്ടു ഗ്രന്ഥകാരനായ സി. വി. തന്നെ ഈ പാത്രം സൃഷ്ടിച്ചതിന്റെ സാഫല്യം ഇപ്പോഴാണെനിക്കുണ്ടായ"തെന്നു പറഞ്ഞിട്ടുണ്ടു്.

അതു കൂടാതെ മററു പല നാടകങ്ങളിൽ പ്രധാന ഭാഗങ്ങൾ അഭിനയിച്ചു് ഇദ്ദേഹം അപഹൃതചിത്തവൃത്തികളായ രംഗസ്ഥിതരെ ചിത്രീകരന്മാരാക്കിച്ചെയ്തിട്ടുണ്ടു്. അതൊക്കെയും, വിസ്തരഭയത്താൽ വിടുന്നു.

തൂററിഅഞ്ചാമാണ്ടിനടുത്തു് ചേർത്തലവച്ചു് മാർത്താണ്ഡവർമ്മയിൽ സുന്ദരയ്യന്റെ ഭാഗം അഭിനയിച്ചതിൽപിന്നെ ഇദ്ദേഹം നടനായി പ്രത്യക്ഷപ്പെട്ടിട്ടില്ല. എന്നാൽ ശിഷ്യഗണങ്ങളായ ചെറുബാലന്മാരുടെ അജ്ഞാനതിമിരം മാററുവാൻ അദ്ധ്യാപകനായും, തന്റെ വാക്‌സാമർത്ഥ്യംകൊണ്ടു് എതിർകക്ഷിയെ തോററു തുന്നംപാടിക്കുന്നതിനുള്ള പാടവത്തോടുകൂടി വക്കീലായും, ചുക്കില്ലാത്ത കഷായമില്ലെന്നുള്ള മട്ടിൽ സകല മഹായോഗങ്ങളിലും പ്രസംഗവേദിയിൽ നിന്നുകൊണ്ടു് ശ്രോതാക്കളെ രസിപ്പിച്ചും വ്യസനിപ്പിച്ചും ലജ്ജിപ്പിച്ചും പ്രബുദ്ധരിക്കുന്ന വാഗ്മിയായും, വാർഷികനായർ സമ്മേളനാവസരങ്ങളിൽ നാലുപുറവും നില്ക്കുന്ന ആജ്ഞാകാര

ന്മാരായ ക്ലാക്കന്മാക്കു് ആജ്ഞകഠം നല്കിയും, ഓരോരുത്ത രോടും അവരവർ ചോദിക്കുന്ന കാര്യങ്ങഠംക്കു് മറുപടി പറ ഞ്ഞും, നാലുദിക്കുകളിൽനിന്നും വന്നുക്രൂടുന്ന എഴുത്തുകഠംക്കു് മറുപടി എഴുതിയും, അതിഥികളോടു് മന്ദഹാസപൂവ്വം കുശലപ്രശ്നം ചെയ്തും, അഷ്ടാവധാനിയേയും അതിശയിക്കുന്ന കാര്യഭരണധുരന്ധരനായും, എന്റെ സ്നേഹിതനെ പിന്നീടു് കണ്ടിട്ടുണ്ടെങ്കിലും 'മന്നം' എന്ന ശബ്ദം കേഠംക്കുമ്പോഠം എന്റെ മുൻപിൽ പ്രത്യക്ഷപ്പെടുന്നതു് സിംഹക്കുട്ടിയുടെ പല്ലെണ്ണുന്ന ഭരതനെയാണു്.



മഹാഭാഗ്യശാലിയായ മഹാഭാഗ,

കേരളചക്രവത്തിപ്പട്ടം പേറിയ ചേരമാൻപെരു മാളുടെ കാലശേഷം കേരളീയജനതയ്ക്കു് ഒരൊറ്റ വെൺ കൊററക്കുടക്കീഴിൽ തണലണച്ച വിജയശ്രീലാളിത നായ അനഭിഷിക്തസമ്രാട്ടു് അങ്ങു് ഒരുവൻ മാത്ര മാണു്. ഹൃദയവിശുദ്ധികൊണ്ടും ആത്മാത്ഥതകൊണ്ടും സേവനവ്യഗ്രതകൊണ്ടും ഭവാൻ ഞങ്ങളുടെ കിരീടം വയ്ക്കാത്ത രാജാവായി പരിലസിക്കുന്നു. എൺപത്തി നാലിന്റെ പരമവൃദ്ധതയിൽ, സൈനികശക്തമായ ഒരു ഭരണകൂടത്തെ ധമ്മധീരതയുടെ കൊടുങ്കാററിൽ ധൂളി പ്രായമാക്കിയ ഭവാന്റെ കൈകളത്രെ കേരളത്തിന്റെ ജീവിതസമാധാനം സംരക്ഷിച്ചതു്. ഏകകേരളചരി ത്രത്തിന്റെ തങ്കത്താളുകൾ ഓരോന്നും ശാശ്വതകാല ത്തേക്കും അങ്ങയുടെ സേവനമഹനീയതയെ കീത്തിക്കു കതന്നെ ചെയ്യും.

—ചിത്രമെഴുത്തു് കെ. എം. വഗ്ഗീസ്സു്

കെ. പി. മാധവൻനായർ

# സുന്ദരയ്യന്റെ വേഷത്തിൽ

1930-ലാണെന്നു തോന്നുന്നു—അന്നു് പതിനഞ്ചു വയസ്സു് മാത്രം പ്രായമുള്ള ഞാൻ പെരുന്ന എൻ. എസ്. എസ്. ഹൈസ്കൂളിൽ സ്കൂൾഫൈനൽ ക്ലാസ്സിൽ പഠിക്കുകയാണു്. അടുത്തകാലത്തു് പണികഴിപ്പിച്ച വേലായുധമന്ദിരത്തിന്റെ നടുമുററത്തു് സി. വി. രാമൻപിള്ളയുടെ സുപ്രസിദ്ധാഖ്യായികയായ 'മാർത്താണ്ഡവർമ്മ' നാടകരൂപേണ അഭിനയിക്കപ്പെടുകയാണു്. അഭിനേതാക്കൾ ശ്രീ മന്നത്തു പത്മനാഭൻ, കൈനിക്കര സഹോദരന്മാർ തുടങ്ങിയ അന്നത്തെ തലയെടുപ്പുള്ള നടന്മാർ.

> വീണിതല്ലോ കിടക്കുന്നു ധരണിയിൽ
> ശോണിതവുമണിഞ്ഞയ്യോ ശിവ! ശിവ!
> നല്ല മരതകക്കല്ലിനോടൊത്തൊരു
> കല്യാണരൂപൻ കുമാരൻ മനോഹരൻ.

എന്ന പദ്യഭാഗത്തെ അന്വർത്ഥമാക്കിക്കൊണ്ടു് വെട്ടുകൾ അനവധി ഏററു്, നിണത്തിൽ മഗ്നനായി, മരണവേദനകൊണ്ടു് കൈകാലുകൾ നിലത്തടിച്ചു്, ശ്വാസംമുട്ടി ഭൂമിയിൽ നിന്നു പൊങ്ങി വീണ്ടും വീണു്, പരമപ്രാന്തസ്ഥനായി കഴിയുന്ന അനന്തപത്മനാഭവേഷധാരിയായ ശ്രീ കൈനിക്കര കുമാരപിള്ളയെക്കണ്ടു് അന്തംവിട്ടുപോയ മുൻപന്തിയിലിരുന്ന അദ്ദേഹത്തിന്റെ വന്ദ്യമാതാവിന്റെ വാവിട്ടുള്ള നിലവിളിയോടെയാണു നാടകമാരംഭിച്ചതു്.

ചാരോട്ടുകൊട്ടാരത്തിൽ നിന്നു് മാർത്താണ്ഡവർമ്മയുവരാജാവിനെയും ഭൃത്യൻ പരമേശ്വരൻപിള്ളയെയും വേലു

ക്കുപ്പും വേൽക്കാരുംകൂടി വേട്ടയാടുമ്പോൾ ഭ്രാന്തൻ ചാന്നാൻ പൊടുന്നനവെ പ്രത്യക്ഷപ്പെട്ടു് രക്ഷപ്പെടുത്തിയ രണ്ടാംരംഗം കഴിഞ്ഞാണു് നമ്മുടെ കഥാനായകൻ പ്രഥമമായി പ്രത്യക്ഷപ്പെട്ടതു്. ചെമ്പകശ്ശേരി അറപ്പുരയിൽ സോമവാരവ്രതമനുഷ്ഠിച്ചു് രാമായണംകൊണ്ടു് പ്രശ്നഫലം നോക്കി ശുഭാശുഭശങ്കകൊണ്ടു് പരവശയായിക്കഴിയുന്ന മകളെ, പഞ്ചവങ്കാട്ടു് നീലിയുടെ കഥ പറഞ്ഞു് ആശ്വസിപ്പിച്ചുകൊണ്ടിരുന്ന കാത്ത്യായനിയമ്മയെയും പാറുക്കുട്ടിയെയും പരിഭ്രമിപ്പിച്ചുകൊണ്ടു്, തോളിൽ ശുഭ്രവർണ്ണമായ ബ്രഹ്മസ്വവും ധരിച്ചു്, അഗ്രം കെട്ടി മുല്ലമാല ചൂടി പൂർവ്വശിഖയാക്കിവച്ചിരിക്കുന്ന പിൻകുടുമയോടും, കുങ്കുമംകൊണ്ടു് ഗോപിയും അതിന്മേൽ ചാന്തുപൊട്ടും കണ്ണിൽ അഞ്ജനവും എഴുതി, കരയൻ കവണിയും ധരിച്ചു്, ഇടതുകൈയിൽ മടക്കു നിവർക്കാത്ത തോത്തുമായി കടന്നുചെന്ന സുന്ദരയ്യൻ ശ്രീ മന്നത്തു പത്മനാഭനായിരുന്നു.

അമ്മയ്ക്കും മകൾക്കുമുണ്ടായ ഭാവഭേദത്തിൽ ഈഷലന്ധാളിച്ചെങ്കിലും അതു പുറത്തുകാട്ടാതെ അനേകചതുരൃശകാലത്തെ പരിചയമുള്ളപോലെ പുഞ്ചിരിച്ചു്,

"എന്ന കൊളന്തെ—കൊച്ചമ്മ, നാൻ ആരെന്നു് തെരിയാതാക്കും. കഴക്കൂട്ടത്തെ അവാൾ മുതലാനവക്കു് എന്നെ തെരിയും. പെരിയങ്കത്തെ ഇരുക്കെ—പെരിയതമ്പി അങ്കത്തെ—അവാളുടെ കുട്ടിപ്പട്ടർ ശുന്തരത്തെ തെരിയാവടിക്കിരുക്ക വഴിയില്ലിയെ" എന്നു് സ്വയം പരിചയപ്പെടുത്തുന്ന സുന്ദരയ്യവേഷധാരിയെ ഒന്നു സ്മരിച്ചുനോക്കുവിൻ. മുപ്പതുസംവത്സരങ്ങൾക്കപ്പുറത്തെ സ്മരണയുള്ള ചിലൎക്കു മാത്രമേ ആ അസുലഭകാഴ്ച കണ്ടു് കൺകുളിർപ്പിക്കുവാൻ ഭാഗ്യമുണ്ടായിട്ടുള്ളു. അതിനു മുൻപും പിൻപും അദ്ദേഹമഭിനയിച്ചു ഞാൻ കണ്ടിട്ടില്ല. കേവലം കൗമാരദശയിൽത്തന്നെ അഭിനയകലയിൽ തനിക്കുള്ള ജന്മസിദ്ധമായ പാടവം അദ്ദേഹം ധാരാളം പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ടു്. തിരുവട്ടാർ നാരായണപിള്ള എന്ന പ്രസിദ്ധനടന്റെ നേതൃത്വത്തിലാരംഭിച്ച ശാകുന്തളമായിരുന്നു മലയാളഭാഷയിലെ ആദ്യത്തെ നാടകമെന്നാണു്

കേട്ടിട്ടുള്ളതു്. അതെത്തുടന്നു് ശ്രീ കൈനിക്കര കുമാരപിള്ള (കൈനിക്കര സഹോദരന്മാരുടെ പിതാവു്) യുടെ നേതൃത്വത്തിൽ ചങ്ങനാശേരിയിലാരംഭിച്ച നാടകസംഘത്തിൽ കക്ഷിച്ചു് പതിന്നാലുവയസ്സു മാത്രം പ്രായമുള്ള ശ്രീ മന്നം ഒരു 'കുട്ടിത്തരം' വേഷക്കാരനായിരുന്നു. അന്നു് ശാകുന്തളത്തിൽ സവ്വദമനന്റെ ഭാഗമഭിനയിച്ചു് നിരവധി സമ്മാനങ്ങൾ നേടിയ ആ ബാലൻ ഒരു നല്ല നടനെന്ന പ്രശസ്തി ആജ്ജിക്കയുണ്ടായി.

പത്മനാഭപുരത്തു് തെക്കെത്തെരുവിലുള്ള മാളികയിൽ 'ഉമ്പർകോനു് സമവിഭവനായി പുണ്ഡരീകഭവസൃഷ്ടികൗശലമണ്ഡലമായി' വിലസുന്ന ശ്രീപത്മനാഭൻതമ്പി (ശ്രീ കൈനിക്കര പത്മനാഭപിള്ള)യുടെ പുറകെ നിഴലെന്നപോലെ നടന്നുകൊണ്ടു്,

"എന്നാ തിടുക്കം ഇതു്. വരുവാരങ്കത്തെ—ഇപ്പോൾ വരുവാർ. തിടുക്കപ്പെട്ടതിനാൽ എന്നാവും ആഹ്രമോ? പററിതു്—അതു താൻ ഇവളവു്നേരം" എന്നു പറഞ്ഞു് അക്ഷമനായ തമ്പിയെ സമാധാനപ്പെടുത്തുന്ന സുന്ദരയ്യന്റെ അഭിനയചാതുര്യം വർണ്ണിച്ചാലാവില്ല—കാണുകതന്നെ വേണം.

"എടോ–ടൊ—നോക്കു്. അതെ പോകുന്ന സ്ത്രീയെ നോക്കു്. എന്തു കുണങ്ങലാണു്? അടി! നമ്മെ കടാക്ഷിക്കുന്നുമുണ്ടു്. ഫൂ! രസികത്തി. എന്തു തലമുടി! ആ!'' എന്നു പറഞ്ഞ വിടാഗ്രേസരനോടു്,

"അങ്കത്തെ അഴകു് ശെയ്യ്റ ശെയ്യി ഒന്നും ശൊല്ല ആഹാതു്. അവളുക്കു് മുന്നാടി എഴമ്പറതില്ലിയെ—അവൾ കണ്ണെല്ലാം ഇങ്കെ താൻ" എന്നു് കൈമണി അടിക്കുന്ന ആ സരസൻ, വേലുക്കുറുപ്പിന്റെ ശ്രമപരിണാമമറിയാഞ്ഞു് അക്ഷമനായിക്കഴിയുന്ന അദ്ദേഹത്തെ പാറുക്കുട്ടിയുടെ കേശാദിപാദവർണ്ണനകൊണ്ടു് രസം പിടിപ്പിക്കയും ചെയ്യുന്നു.

'ഖാദ്യപേയ ലേഹ്യഭോജ്യങ്ങളായ' ചതുർവിധ വിഭവങ്ങളോടുകൂടി അത്താഴവും കഴിഞ്ഞു് ദന്തഖചിതമായ പര്യങ്കത്തിന്മേലെഴുന്നരുളുന്ന തമ്പിയുടെ മുന്നിൽ കുചേലന്റെ ആഗമനത്തിൽ രുഗ്മിണി ശ്രീകൃഷ്ണനെ എന്നപോലെ രമ്യ

മായ അംഗചലനത്തോടെ ആലവട്ടം വീശി, 'രോഗിയായ ഭർത്താവിന് പതിവ്രതയായ ഭാര്യ പ്രേമത്തോടും ഭക്തിപൂർവ്വമായ പ്രാർത്ഥനയോടും വിശ്രുതനായ ഭിഷക്കിന്റെ മഹൌഷധം പ്രദാനം ചെയ്യുംപോലെ' തമ്പിയുടെ കരത്തിൽ 'മദനകാമേശ്വരി' നല്കിയപ്പോൾ "താനും കുറച്ചു തിന്നോളൂ" എന്ന യജമാനന്റെ ആജ്ഞാലംഘനം വെടിപ്പല്ലെന്ന ഭാവത്തിൽ നെല്ലിക്കാപ്രമാണത്തിനു പകരം വെള്ളയ്ക്കാ പ്രമാണംതന്നെ ഉരുട്ടി ചെലുത്തുന്ന മഹാബ്രാഹ്മണനായി ഗംഭീരവദനനായ ഇന്നത്തെ ആ വന്ദ്യവയോധികനെ സ്മരിക്കാൻ കഴിയുമോ? മരുന്നുള്ളിൽ ചെന്നപ്പോൾ മഹാബ്രാഹ്മണന്റെ കൈകഴഞ്ഞു് ആലവട്ടം യജമാനന്റെ സുന്ദരവദനത്തിന്റെ രുചി കുറേശ്ശ അറിഞ്ഞുതുടങ്ങി. മത്തുപിടിച്ചപ്പോൾ 'കമല'ത്തെ കാണണമെന്നു് ഉറച്ചു് ഇറങ്ങിയ തമ്പിയുടെ പാദങ്ങൾ നിലത്തു് ഉറയ്ക്കാതെ "സുന്ദരം! പൊന്നു സുന്ദരം! എന്റെ തോളിൽ കൈ ഇട്ടോളൂ—അല്ലെങ്കിൽ വീഴും താൻ" എന്നു പറഞ്ഞതുകേട്ടു് അനുസരണയോടെ തോളിൽ കൈകളിട്ടു് ആത്മസുഹൃത്ഭാവേന രണ്ടുപേരുമായി നിഷ്ക്രമിച്ച രംഗം ഓർത്താൽ അദ്ദേഹംതന്നെ ഇന്നു് പൊട്ടിച്ചിരിച്ചുപോകും.

അനന്തരം കുടമൺപിള്ളയുടെ ഗൃഹത്തിൽവച്ചു് നടന്ന എട്ടുവീടരുടെ സംഘയോഗത്തിൽ തമ്പിയുടെ പ്രതിനിധിയായി സാന്നിദ്ധ്യംവഹിച്ചു് ലോകത്തിന്റെ നാനാഭാഗങ്ങളിലും പ്രബലമായിരിക്കുന്ന അവകാശക്രമമനുസരിച്ചു് വേണാട്ടു് രാജാവകാശം വലിയതമ്പിക്കു സിദ്ധിക്കേണ്ടതാണെന്നു് പണ്ഡിതനായ പ്രാഡ്വിവാകനെ കണക്കു് യുക്തിയുക്തം വാദിച്ചു് എട്ടുവീടരെ ആസകലമകപ്പെടുത്തിയിട്ടു്, യോഗക്കുറിയുമായി അർദ്ധരാത്രി പെരുവഴിയെ ഏകനായി, ഭയചകിതനായി, യാത്രചെയ്യുന്ന അദ്ദേഹത്തെ കിള്ളിയാററിലെ കല്പാലത്തിൽവച്ചു് പിന്നിൽനിന്നു് പിടികൂടി നിലംപതിപ്പിച്ച യാചകനു(ശ്രീ കൈനിക്കര കുമാരപിള്ള)മായി ഈററപ്പുലികണക്കു് ഏററു് ഒന്നാംതരം മല്ലയുദ്ധവിദഗ്ദ്ധന്റെ സാമർത്ഥ്യത്തോടെ മൽപ്പിടിത്തം നടത്തിയതു് കാണേണ്ട കാഴ്ചയായിരുന്നു. ഉടുമുണ്ടു് തറ്റുടുത്തു് കയ്യിൽക്കിടന്ന

തോത്തു് ഉപവീതത്തോടൊപ്പം അരയിൽ ബന്ധിച്ചു് മപ്പു ടിച്ചു് കൈകഠം കാൽമുട്ടുകളിലൂന്നി പൂവൻകോഴികഠംതമ്മി ലിടഞ്ഞു് പിന്മാറി തക്കംനോക്കിനില്ക്കുംപോലുള്ള ആ നില്പ് മറക്കാൻ സാദ്ധ്യമല്ല.

കിള്ളിയാററിൻെറ തീരത്തു്, 'ശഷ്പകാദികളായുള്ള വിവിധസാധനനിമ്മിതമായ ശയ്യയിൽ' നിന്നെഴുന്നേററ് അല്പസ്നാനവും കഴിച്ചു്, വിറയ്ക്കുന്ന താടിയോടും, താളംപി ടിക്കുന്ന ദന്തങ്ങളോടും, തമ്മിലിടയുന്ന മുട്ടുകളോടും, വിറയ്ക്കു ന്ന കൈകാലുകളോടുംകൂടി വിളറിവെളുത്തു് കുഴിഞ്ഞുതാണ കണ്ണുകളോടെ തമ്പിയുടെ പാദങ്ങളിൽ സാഷ്ടാംഗപ്രണാമം ചെയ്തു് പ്രാകൃതനായി കരഞ്ഞ സുന്ദരയ്യനെ, താങ്ങി എഴുന്നേ ല്പിച്ചു് തലോടി ആശ്വസിപ്പിച്ചു് സംഭ്രമനിവൃത്തി വരു ത്തിയപ്പോഠം, കുടമൺപിള്ളയുടെ ഗൃഹത്തിൽനിന്നു് മട ങ്ങുംവഴി യുവരാജാവിൻെറ പരിവാരങ്ങളിൽ പത്തിരുപതു പേർ തന്നെ നിഗ്രഹിക്കാൻ ശ്രമിച്ചതായും, അവരിൽ കുറെ പേരെ കാലന്തുക്കയച്ചിട്ടു് ഓട്ടംവഴി പാദംതെററി കിള്ളി യാററിൽ വീണതും, ഈശ്വരസഹായംകൊണ്ടു് നീന്തി രക്ഷ പെട്ടതും, മററും സഹജമായ കാപട്യത്തോടെ വർണ്ണിച്ചു് തമ്പിയെ ബോദ്ധ്യപ്പെടുത്തുന്നു.

തമ്പിയും സുഭദ്രയുമായുണ്ടായ സംവാദശേഷം ആ സ്ത്രീ യുടെ ജീവഹാനി സ്വരക്ഷയ്ക്കാവശ്യമാണെന്നു് തമ്പിയെ ഗ്രഹിപ്പിച്ചു് അതിനുള്ള കളമൊരുക്കുകയും ചെയ്യുന്നു. തന്റെ വീട്ടിൽ കള്ളന്മാർ കടന്നു് എല്ലാം പെറുക്കിക്കൊണ്ടുപോയ വാത്തയറിഞ്ഞു് പരിഭ്രമിച്ചുവശായ അയാഠം ചെമ്പകശ്ശേ രിയിൽ താൻ നടത്തിയ മോഷണകഥയും ഭാവ്യ ആനന്ദത്തി ൻെറ നാവിൽനിന്നു് പുറത്താകുമെന്നു ഭയന്നു് അവളുടെ വാ ക്കുകഠം പൂത്തിയാക്കാൻ സമ്മതിക്കാതെ വലിച്ചിഴച്ചു് പുറ ത്താക്കിയിട്ടു് സുഭദ്രയുടെ വധശ്രമം വിഫലമായതെക്കുറിച്ചു തമ്പിയുമായി തക്കിച്ചുനില്ക്കുമ്പോഠം വന്നുചേന്ന രാമനാമഠ ത്തിൽനിന്നു് ജനങ്ങഠം ഇളകി കൊട്ടാരവാതിൽ തകത്തുതുട ങ്ങിയതും, അതെത്തുടന്നു് മഹാരാജാവു് നാടുനീങ്ങിയതുമായ വാത്തകഠം അറിഞ്ഞു് അപ്രത്യക്ഷനായ സുന്ദരയ്യൻ പിന്നീടു്

രംഗത്തിൽ വരുന്നില്ല. മണക്കാട്ട് പഠാണിപാളയത്തി ൻെറ മുന്നിലുള്ള മൈതാനത്തിൽവച്ച് തമ്പിയുടെ സേനയു മായി മാങ്കോയിക്കൽക്കുറുപ്പിൻെറ ഭടന്മാരും പഠാണികളുടെ അശ്വസേനയും ഏററുമുട്ടിയപ്പോഠം, ബീറാംഖാൻെറ കഠാര യാൽ ഉദരംപിളന്ന് ആ ബ്രാഹ്മണവേഷധാരിയുടെ ദേഹി ദേഹമുപേക്ഷിക്കുന്നതു് കഥാശേഷംകൊണ്ടു് ഗ്രാഹ്യമാകുന്നു.

അനുഗ്രഹീതരായ പലരും 'മാത്താണ്ഡവമ്മ' സുലഭമാ യഭിനയിച്ചിട്ടുണ്ടു്. കഥയിലെ യഥാത്ഥ 'വില്ല'നായ സുന്ദര യ്യൻെറ ഭാഗം പല പ്രഗത്ഭരും ഭംഗിയായഭിനയിച്ചുകാണും. ചിലതു് ഞാൻതന്നെ കണ്ടിട്ടുണ്ടു്. പക്ഷേ, ശ്രീ മന്നത്തെ പ്പോലെ മററാരും ആ കഥാപാത്രത്തോടു് തികഞ്ഞ നീതി കാട്ടിയിട്ടില്ലെന്നു് എനിക്കു നിശ്ശങ്കം പറയാൻ കഴിയും. അത്ര തികഞ്ഞ അനുഭവരസികതയോടും, അനന്യസാധാര ണമായ പാടവത്തോടും ആണു് വാസനാസമ്പന്നനായ അദ്ദേ ഹം ആ ഭാഗം അഭിനയിച്ചതു്. അദ്ദേഹം സുന്ദരയ്യനായി അഭിനയിക്കയല്ലായിരുന്നു—ജീവിക്കതന്നെയായിരുന്നു. അനു ഗ്രഹീതമായ ആ അത്ഭുതസിദ്ധിയുടെ മുന്നിൽ മുകുളീകൃത പാണികളോടെ ആദരമർപ്പിക്കുക!

പി. സദാശിവൻപിള്ള

# വിമോചനസമരം

വിമോചനസമരമാരംഭിച്ച സന്ദർഭത്തിൽ ഒരു പ്രമുഖ രാഷ്ട്രീയപ്രവർത്തകൻ എന്നോടു പറയുകയുണ്ടായി, "ഈ വിമോചനസമരം പരാജയപ്പെട്ടു"മെന്നു്.

"നിങ്ങളുടെയെല്ലാം ഭാവിനിലനില്പിനുതന്നെ ഇതിൽ നിങ്ങൾക്കും പങ്കാളികളാകേണ്ടിവരും" എന്നു് ആ രാഷ്ട്രീയക്കാരനോടു ഞാൻ മറുപടിയും പറഞ്ഞു. 1959 ജൂൺ 12-ാം തീയതി സംഭവിച്ചതും അതുതന്നെയായിരുന്നു.

ശ്രീ മന്നത്തുപത്മനാഭനുമായി ഉററ സമ്പർക്കം എനിക്കുണ്ടായതു സമീപകാലത്തു മാത്രമാണു്. വിമോചനസമരരംഗത്തെ അധിനായകനായിരുന്നു അദ്ദേഹം. കമ്മ്യൂണിസ്റ്റ്പാർട്ടി കേരളത്തിൽ അധികാരത്തിൽ വന്നശേഷം അവരിൽനിന്നു് നാടിനെ വിമോചിപ്പിക്കാൻ പലരും ആഗ്രഹിച്ചു. അതിനുവേണ്ടി പ്രവർത്തിച്ചു. പ്രവർത്തനങ്ങളൊന്നും ഫലപ്പെടാതെ നിരാശരായി എല്ലാവരും ഇരിക്കയായിരുന്നു. മാനസികമായ ഈ നിരാശ എല്ലാ സാമൂഹ്യപ്രവർത്തനമണ്ഡലങ്ങളിലും പ്രതിബിംബിക്കുന്നതു കാണാമായിരുന്നു. ഈ കാഴ്ചകണ്ടു് അദ്ദേഹവും പരിഹാരം കാണാതെ ചിന്താകുലനായി. സ്വന്തരാജ്യത്തെ ഈ പ്രതിസന്ധിഘട്ടത്തിൽനിന്നു് എങ്ങനെ മോചിപ്പിക്കാം എന്നു് അദ്ദേഹവും ആലോചിച്ചു. ഒരു വിപൽഘട്ടത്തിൽ കർമ്മരംഗത്തുനിന്നു് ഒഴിഞ്ഞുമാറുന്നതു ശരിയല്ലെന്ന ചിന്ത അദ്ദേഹത്തെ മഥിച്ചുകൊണ്ടിരുന്നു. സാമുദായികചിന്താന്യായത്തിൽ ഉള്ള പ്രവർത്തനങ്ങളും മാററങ്ങളും സമുദായേതരരെന്നു പറയുന്ന കമ്മ്യൂണിസ്റ്റുകാരിൽനിന്നുപോലും ഉണ്ടാകുന്നതു് അദ്ദേഹത്തിനു് ഒരു അത്ഭുതമായിരുന്നു.

ഒരു വിഭാഗത്തോട്ട് ഇവർ ഭരണകൂടത്തിലിരുന്നുകൊണ്ടു് കാണിക്കാൻ തുടങ്ങിയ അനീതികൾ സാമുദായികവാദി എന്ന മുദ്രയടിച്ചെങ്കിലോ എന്ന ഭയന്നു് ചില ആദർശവാദികൾ മടിക്കുന്നതു കണ്ടപ്പോൾ അദ്ദേഹത്തിനു വിഷമംതോന്നി. ഇങ്ങനെയെല്ലാമിരിക്കുന്ന സന്ദർഭത്തിലാണു് 1959-ലെ ജന്മനക്ഷത്രപ്പിരിവു വന്നതു്. ആത്മാർത്ഥമായി പ്രവർത്തിക്കുന്ന സ്വഭാവവിശേഷമുള്ള അദ്ദേഹം തന്റെ ഹൃദയത്തെ മഥിച്ചുകൊണ്ടിരുന്ന സംഗതി ഇതിനുവേണ്ടി ചേർന്ന സ്വസമുദായയോഗങ്ങളിൽ പറയാൻ തുടങ്ങി. ആദ്യമുള്ള ചില യോഗങ്ങളിൽ തന്റെ അഭിപ്രായത്തെ സ്വസമുദായാംഗങ്ങൾ അനുകൂലിക്കുന്നതു് അദ്ദേഹം കണ്ടു. ആ പ്രസംഗപര്യടനം ഒരു കൊടുങ്കാററായി അടിക്കാൻ തുടങ്ങി. ജന്മനക്ഷത്രപ്പിരിവിലെ ആ പ്രസംഗങ്ങൾ ഒരു ജൈത്രയാത്രയായിരുന്നു. അതു് ഒരു അശ്വമേധയാഗത്തിന്റെ പ്രതീതി ജനിപ്പിച്ചു. ഈ സന്ദർഭത്തിലാണു് അശ്വമേധത്തിലെ പടക്കുതിര' എന്നു് ഇദ്ദേഹത്തിന്റെ പ്രസംഗപര്യടനത്തെപ്പററി ഒരു വിവരണം ഉണ്ടായതു്. ജന്മനക്ഷത്രപ്പിരിവിലെ ഈ 'കാമ്പയിൻ' സമരസേനാനിയുടെ വൈദഗ്ദ്ധ്യത്തോടുകൂടി അദ്ദേഹം നിർവ്വഹിച്ചു.

നായർസമുദായാംഗങ്ങൾ പല കാരണങ്ങൾകൊണ്ടും ജനാധിപത്യത്തിന്റെ ആവിർഭാവത്തിനുശേഷം അധികാരത്തിലിരുന്ന കോൺഗ്രസ്സിനോടു് ഒരു വിരസമനോഭാവമാണു പുലർത്തിയിരുന്നതു് എന്നതു നേരാണു്. ആ വൈരസ്യമാണു് ഇവിടെ ഒരു രാഷ്ട്രീയമായ അനിശ്ചിതത്വമുണ്ടാക്കിയതും. അതുകൊണ്ടു് അവരെ നേരിൽ കണ്ടു് കാര്യം തുറന്നുപറയാൻ അദ്ദേഹം ജന്മനക്ഷത്രപ്പിരിവുസമ്മേളനങ്ങൾ ഉപയോഗിച്ചു. സ്വസമുദായം ഉണ്ടെന്നും, തന്റെ കൂട്ടുകാർ എല്ലാം തനിക്കു പിന്തുണ നല്കാൻ ഇപ്പോഴും തയ്യാറാണെന്നും ബോദ്ധ്യമായതോടെ അദ്ദേഹം പൊതുരംഗം ഒരുക്കാൻ തുടങ്ങി. അതിനുവേണ്ടി ആദ്യം നടന്ന ആലോചനായോഗം മെയ് 1-ാംതീയതി പെരുന്നയിൽവച്ചു നടന്നു. പരിപാടികൾ രൂപീകരിച്ചുകൊണ്ടു് പൊതുരംഗത്തേയ്ക്കിറങ്ങി. മെയ് 3-ാം തീയതി കോട്ടയത്തുവച്ചു് ഇതിനുള്ള ആദ്യസമ്മേളനം കൂടി.

തുടന്ന് അദ്ദേഹം പാറശാല മുതൽ കോഴിക്കോടുവരെയായി മുപ്പതിൽപരം വമ്പിച്ച സമ്മേളനങ്ങളിൽ സംബന്ധിച്ചു. ഈ സമ്മേളനങ്ങളിലെ വർണ്ണശബളതയും, കൊഴുപ്പും മാറിനിന്നു നോക്കുന്നവർക്ക് ശരിയായി മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ലെങ്കിലും വളരെ ആപത്തുകൾ നിറഞ്ഞ ഭരണം നടത്തുന്ന ഗവമ്മെൻറിനെ ചിഴതെറിയാനുള്ള വൈകാരികാവേശം അദ്ദേഹത്തിനു കണ്ടറിയാൻ കഴിഞ്ഞു. ആ അഗ്നി ജനങ്ങളുടെ ഇടയിൽ പടന്നുപിടിക്കുന്നതു് അദ്ദേഹം കണ്ടു. ഘോഷയാത്രകളിലേയും, പ്രകടനങ്ങളിലേയും സജീവത ഈ വൈകാരികൈക്യം വളർത്തുവാനും ഉപകരിച്ചു.

ഒരു സമരസേനാനി എന്ന നിലയിൽ അദ്ദേഹം പ്രകടിപ്പിച്ച ആത്മവിശ്വാസം പൊതുജനങ്ങളിൽ അദ്ദേഹത്തെപ്പറ്റി ഒരു അജാതശത്രുത്വബോധം വളത്തുവാൻ ഉപകരിച്ചു. അദ്ദേഹം ആത്മാപ്പണംചെയ്തിറങ്ങിയിരിക്കുന്നു എന്നതിനു തെളിവായിരുന്നു കുട്ടനാടൻപ്രദേശത്തുകൂടിയുള്ള ഈ സന്ദർഭത്തിലെ യാത്ര. രാവിലെ ചങ്ങനാശേരിയിൽനിന്നു ബോട്ടിൽ ആരംഭിച്ച ഈ യാത്ര ആലപ്പുഴയെത്തിയതു രാത്രി ഒൻപതു മണിക്കാണു്. അദ്ദേഹം ക്ഷീണിച്ചുവശനായിരുന്നുവെങ്കിലും എല്ലാ പരിപാടികളും തീരുന്നതുവരെ ഒന്നു മാറിയിരുന്നു വിശ്രമിക്കാൻപോലും അദ്ദേഹം തയ്യാറായില്ല. പ്ലാററ്ഫാറത്തിൽനിന്നു് അദ്ദേഹം രാത്രി രണ്ടരമണിക്കാണു തിരിച്ചുപോയതും വിശ്രമിച്ചതും.

തന്നെ സംബന്ധിച്ചിടത്തോളം ഇന്നു നാം ആരംഭിച്ചിരിക്കുന്ന യജ്ഞം വിജയിപ്പിക്കുവാൻ സവ്വസ്വവും മുഴുകിയിരിക്കുന്നുവെന്നു ബോദ്ധ്യമാക്കണം എന്നതായിരുന്നു അദ്ദേഹത്തിന്റെ ചിന്ത. "അതിനുവേണ്ടി ജനങ്ങൾ തയ്യാറാകുമ്പോൾ അവസാനംവരെ ഇരുന്നു ക്ലേശം അനുഭവിക്കേണ്ടിവന്നാൽ അതിനും തയ്യാറായാലേ ഞാൻ പറയുന്നതിനത്ഥമുള്ളു" എന്നായിരുന്നു അദ്ദേഹത്തിന്റെ ഉറച്ച വിശ്വാസം. "എങ്കിലേ ജനങ്ങൾ, ഞാൻ ഇതിനു് ആത്മാപ്പണം ചെയ്തിരിക്കയാണു് എന്നു പറയുന്നതു വിശ്വസിക്കുകയുള്ളു."

സമരസേനാനേതൃത്വം കയ്യിലിരുന്നപ്പോൾ ക്രാന്തദശി

കളായ കോൺഗ്രസ്സ് നേതാക്കൾ, ഇന്ത്യൻസ്വാതന്ത്ര്യസമരത്തിൽ ജനങ്ങൾക്ക് എന്തു പരിപാടി കൊടുക്കണമെന്നു തല ചുഴിഞ്ഞാലോചിച്ചു. ഒന്നും കണ്ടില്ല.

1930-ൽ മഹാത്മജി, കടപ്പുറത്തുപോയി ഉപ്പുണ്ടാക്കി നിയമം ലംഘിക്കാൻ ആജ്ഞാപിച്ചു. ഉപ്പു വാരുന്നതു് എന്തു സമരരീതിയെന്നു കിഞ്ചിജ്ജ്ഞന്മാർ അമ്പരന്നു. വൻതോക്കുകളും, വിമാനങ്ങളുമുള്ള ബ്രിട്ടീഷ് സിംഹത്തെ അടിച്ചമർത്താൻ ഈ ഉപ്പുവാരൽ ഉപകരിക്കുന്നതെങ്ങനെയെന്നു് ആർക്കും മനസ്സിലായില്ല. എന്നാൽ സമരം ആരംഭിച്ചുകഴിഞ്ഞശേഷം ആ പരിപാടിയുടെ മാസ്മരശക്തി കണ്ടു് ലോകം തന്നെ അമ്പരന്നുപോയി. സാർവ്വംഗ്രഹമായ ഒരു സമരം നയിക്കുന്ന സേനാനി അതിൻെറ അടവുകൾ കരുതലോടെ തെരഞ്ഞെടുത്തില്ലെങ്കിൽ പരാജയം സുനിശ്ചിതമാണു് ജനങ്ങളുടെ വികാരത്തെ ആളിക്കത്തിച്ചുകൊണ്ടു് ജനരോഷത്തിന്റെ തീജ്വാലകൾക്ക നിഷ്പ്രയാസം പടന്നുപോകാവുന്ന ഇന്ധനങ്ങൾ സമരമുറകളായി തെരഞ്ഞെടുത്തു് അടുക്കിവച്ചെങ്കിലേ സമരം വിജയിക്കയുള്ളു. അവ തെരഞ്ഞെടുക്കുന്നതിലുള്ള വൈദഗ്ദ്ധ്യവും ക്രാന്തദർശിത്വവും പ്രകടിപ്പിക്കുന്നവരാണു് യഥാർത്ഥ സമരനേതാക്കന്മാർ. മഹാത്മജിയിൽ ഈ വൈദഗ്ദ്ധ്യം ജന്മസിദ്ധമായി പ്രകടമായിരുന്നു. ശ്രീ മന്നത്തിന്റെ ആത്മസത്തയിലും അസാമാന്യമായ ഈ കഴിവിന്റെ പ്രസ്ഫുരണങ്ങൾ പ്രകടമാണു്. വിമോചനസമരത്തിന്റെ പരിപാടികൾ തെരഞ്ഞെടുത്തതിലും ഈ പ്രത്യേകത കാണുകയുണ്ടായി. കേരളത്തിൽ വിമോചനസമരത്തിനു് അദ്ദേഹം തെരഞ്ഞെടുത്തതു വിദ്യാഭ്യാസരംഗമാണു്. ഏതെങ്കിലും ഒരു പ്രത്യേക വിഭാഗത്തെ പ്രീണിപ്പിക്കാൻവേണ്ടിയല്ല ശ്രീ മന്നം അതു ചെയ്തതു്. 14 വയസ്സുവരെ പ്രായമുള്ള കുട്ടികളിൽ 95 ശതമാനവും വിദ്യാർത്ഥികളാണു്. അത്രയും വിദ്യാർത്ഥികൾക്ക ബാധകമാകുന്ന ഒരു പ്രശ്നം രാജ്യാടിസ്ഥാനത്തിൽ തൊട്ടാൽ വിദ്യാർത്ഥികളുടെയും അവരുടെ മാതാപിതാക്കളുടെയുമായി 95 ശതമാനത്തിന്റെ പിൻബലം നേടാമെന്നദ്ദേഹം കണക്കാക്കി. ജന്മനക്ഷത്രപ്പിരിവുവേളയിലെ വിദ്യാഭ്യാസപ്രശ്നവും,

സംവരണക്കാര്യവും സംബന്ധിച്ച പ്രസംഗങ്ങൾ അധികാരം വഹിച്ച ഗവമ്മെൻറിന്ന വിപരീതമായ ഒരു ഒഴുക്ക് സവ്വത്ര വ്യാപിക്കുന്നതു് അദ്ദേഹത്തിന്ന കാണാൻകഴിഞ്ഞു. എങ്കിലും വളരെ സൂക്ഷിച്ചാണു മുന്നോട്ട കാൽവച്ചതു്. ഗവമ്മെൻറിനോടുള്ള ജനങ്ങളുടെ പ്രാതികൂല്യം തനിക്കനുകൂലമാണെന്നു് അദ്ദേഹത്തിന്ന ബോദ്ധ്യമായി. ആ ഒഴുക്ക് എല്ലാ ജനങ്ങളെയും സ്പർശിച്ചുകൊണ്ടു തിരിച്ചുവിടുന്ന ജോലി മാത്രമേ താൻ ഏറെറടുക്കേണ്ടതുള്ളു എന്നു് അദ്ദേഹം മനസ്സിലാക്കി. അങ്ങനെ വിദ്യാഭ്യാസപ്രശ്നം വിമോചനസമരത്തിൻെറ ഏററവും പ്രധാന കാരണമായി അദ്ദേഹം കരുതി.

ജനങ്ങൾ ഒരു സമരത്തിന്ന തയാറാണോ എന്നുള്ളതിൻെറ പരീക്ഷണമായിരുന്നു ജൂൺ 12–ാംതീയതി നാടാകെ നടന്ന സൂചനാഹത്താൽ. കമ്മ്യൂണിസ്റ്റ്പാർട്ടി ഒഴിച്ചുള്ള എല്ലാ രാഷ്ട്രീയകക്ഷികളും ഈ സൂചനാപണിമുടക്കിൽ പങ്കെടുത്തു. എൺപതു ശതമാനമെങ്കിലും ജനങ്ങൾ ഒരു സമരത്തിന്ന തയാറാണെന്നു് ഈ ഹത്താൽ തെളിയിച്ചു. ജൂൺ 15–ാംതീയതിയാണു് വിമോചനസമരം ആരംഭിക്കാൻ നിശ്ചയിച്ചിരുന്നതു്. ഞാൻ മുമ്പൊരവസരത്തിൽ സൂചിപ്പിച്ചതുപോലെ കോൺഗ്രസ്സുകാരും സമരത്തിൽ പങ്കെടുക്കാൻ തീരുമാനിച്ചു. കോൺഗ്രസ്സ്പ്രസിഡൻറു് ശ്രീ ധേബാറും, പണ്ഡിററ്നെഹ്റുവും വിലക്കിയിട്ടും കോൺഗ്രസ്സുകാർ വിമോചനസമരത്തിൽ പങ്കെടുക്കാൻ തീരുമാനിച്ചു. ജൂൺ 12–ാംതീയതി മുതൽതന്നെ അവരുടെ സമരപരിപാടി പ്രഖ്യാപിക്കയും അതു നടപ്പാക്കുകയും ചെയ്തു.

അങ്കമാലിയിലെ വെടിവയ്പിനെത്തുടന്നു് രണ്ടുമൂന്നു വെടിവയ്പുകൾ നടന്നല്ലോ. ചെറിയതുറയിലെ വെടിവയ്പു, സമരത്തിൻെറ ചൂടു വദ്ധിപ്പിക്കാൻ ഇടയാക്കി. ജൂൺ 18–ാംതീയതി കവടിയാർ സ്ക്വയറിൽ വനിതകളുടെ ഒരു യോഗം കൂടി. മിസ്സിസ് അഴകത്തു രാമക്കുറുപ്പു്, മിസ്സിസ് വി.ആർ. നാരായണൻനായർ തുടങ്ങിയവർ ഈ യോഗത്തിൽ സംബന്ധിച്ചിരുന്നു. അവർ ഒരു മെമ്മോറാണ്ടം തയാറാക്കി ഗവ

ണ്ണക്ക് നല്കി. ചെറിയതുറവെടിവയ്പിൽ ഫ്ളോറി മരിച്ചതും, ജഡം അനാഥമായി ഇട്ടിരുന്നതും മനുഷ്യധർമ്മത്തിനു ചേരാത്തതാണെന്ന പ്രസ്താവം സ്ത്രീജനങ്ങളുടെ ഇടയിൽ ഒരു ഇളക്കം ഉണ്ടാക്കി. മുൻപറഞ്ഞ മഹിളകൾക്ക് സമരത്തിൽ പങ്കെടുക്കാമെങ്കിൽ പിന്നെന്തുകൊണ്ടു നമുക്കു വയ്യാ എന്ന് ഓരോ സ്ത്രീയും കരുതാൻ തുടങ്ങി. കേരളത്തിലെ മഹിളകൾ ഒന്നായി സമരരംഗത്തേയ്ക്കിറങ്ങിയതിന്റെ പിമ്പിലെ ചരിത്രമിതാണ്.

സമരത്തിന്റെ വിജയത്തിന് മറ്റൊരു കാരണം ജൂൺ 22-ാംതീയതിയിലെ പണ്ഡിറ്റ് നെഹ്റുവിന്റെ ആഗമനമാണ്. മന്ത്രി മിസ്റ്റർ വി. ആർ. കൃഷ്ണയ്യരുടെ ക്ഷണമനുസരിച്ച് നെഹ്റു ഇങ്ങോട്ടു വരാൻ തീരുമാനിച്ചു. വാസ്തവത്തിൽ ഈ ആഗമനം ഞങ്ങൾക്കൊന്നുമിഷ്ടമായിരുന്നില്ല. പക്ഷേ, അതു വെളിക്കു ഭാവിച്ചില്ല. നെഹ്റു ഇവിടെ എത്തുമ്പോഴേയ്ക്കു ഈ ഗവമെന്റിനോടുള്ള പ്രതിഷേധം എത്ര എന്നു കാണിക്കാൻ ഒരു ജനക്കൂട്ടം കൂട്ടാൻ ഞങ്ങൾ നിശ്ചയിച്ചു. ഇരുപതു മണിക്കൂറിനിടയിലെ പ്രവർത്തനത്തിന്റെ ഫലമായി പറവൂർമുതൽ നെയ്യാററിൻകരവരെയുള്ള ഒരു വലിയ പുരുഷാരത്തെ തലസ്ഥാനനഗരിയിൽ എത്തിക്കാൻ കഴിഞ്ഞു. ഈ കാഴ്ച സമരക്കാരോടുള്ള പ്രധാനമന്ത്രിയുടെ വിപരീതമനോഭാവം കുറച്ചു മാററാൻ കഴിഞ്ഞിട്ടുണ്ടാകും എന്നാണു തോന്നുന്നതു്. കമ്മ്യൂണിസ്റ്റുകാർക്കു കിട്ടിയ ആദ്യതിരിച്ചടിയുമായിരുന്നു അതു്.

ജൂൺ അവസാനവാരത്തിൽ കോൺഗ്രസ്സ് നേതാക്കന്മാർ ന്യൂഡൽഹിക്കു പോയി തിരിച്ചെത്തി. കുറച്ചുകാലംകൂടി സമരം നീണ്ടുനില്ക്കുമെന്നും, കേന്ദ്രത്തിന്റെ ഇടപെടൽ പ്രതീക്ഷിക്കേണ്ട എന്നുമായിരുന്നു അവരുടെ അഭിപ്രായം. പതിനെട്ടുദിവസംകൊണ്ടു് വൈവിദ്ധ്യമില്ലാത്ത സമരരീതി ജനങ്ങളിൽ ഒരു മടുപ്പുണ്ടാക്കി. എന്തെങ്കിലും ഒരു പുതുമ ഉണ്ടാകേണ്ടതാവശ്യമായിവന്നു. ഈ ഉത്സാഹക്കുറവു തീർക്കാൻ ഒരു പരിപാടി വേണം. സമരം നീണ്ടുനില്ക്കേണ്ടതു് ആവശ്യമെന്നുകണ്ടു് അതിനുവേണ്ടി സംഘടിപ്പിച്ചതാണ് ദീപ

ശിഖ. പ്രതിഭാസമ്പന്നനായ ശ്രീ മന്നം ഈ പരിപാടി തയാറാക്കുകയും അങ്കമാലിയിൽനിന്ന ദീപശിഖ കൊളുത്തുകയും ചെയ്തു. മെയിൻറോഡിൽക്കൂടി ഗാനങ്ങളുമാലപിച്ച് ഒരു പുരുഷാരം പുറകെയും, നാട്ടനീളെ സ്വീകരണവുമായുള്ള ഈ ദീപശിഖാവാഹനയാത്ര ജനങ്ങളെ കോരിത്തരിപ്പിച്ചു. പകലും രാത്രിയും വാടാവിളക്കുകളായി ഏഴു ദീപശിഖകളുടെ പ്രയാണം സമരത്തിന് ഒരുത്തേജനം നൽകി. ദീപശിഖകൾ തിരുവനന്തപുരത്തെത്തി. അഞ്ചരലക്ഷമെന്ന പത്രങ്ങൾ റിപ്പോർട്ടുചെയ്ത ജനാവലിയുടെ സഹകരണത്തോടുകൂടി ശ്രീ മന്നം ദീപശിഖയുമായി രാജ്ഭവനിലെത്തിയതും, ഗവർണ്ണർ കണ്ണനീരോടുകൂടിവന്ന് അദ്ദേഹത്തെ സ്വീകരിച്ചതുമായ രംഗങ്ങൾ മായാച്ചിത്രങ്ങളാണ്. എന്നിട്ടും വിമോചനസമരം അവസാനിച്ചില്ല. കേന്ദ്രം ഇടപെട്ടുമില്ല. ഈ സന്ദർഭത്തിലാണ് തൻെറ അവസാന ആയുധം പ്രയോഗിക്കാൻ അദ്ദേഹം തീരുമാനിച്ചതു്. ആ തീരുമാനം എടുക്കാതിരിക്കാൻ ഞങ്ങളെല്ലാം അങ്ങേഅററം ശ്രമിച്ചു. വരാവുന്ന അപകടങ്ങൾ ഓർത്തു് ഈ ഒരു തീരുമാനം ഉണ്ടാകരുതേ എന്ന ഞങ്ങൾ പ്രാർത്ഥിച്ചു. ജീവഹാനിക്കും, ജീവഹാനികൾക്കും ഇടയാകാവുന്ന ഒന്നാണതെന്ന ഞങ്ങൾക്കു സംശയമില്ലായിരുന്നു. എങ്കിലും സ്ഥിരനിഷ്ഠനായ അദ്ദേഹത്തെ അതിൽനിന്ന വ്യതിചലിപ്പിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം തൻെറ തീരുമാനം പ്രഖ്യാപിച്ചു. "ചലോ സെക്രട്ടറിയേറ്റ്" എന്നതായിരുന്ന ആ തീരുമാനം. അമ്പരന്നവരും അന്ധാളിച്ചവരും അനവധിയാണ്. എങ്കിലും അതിൻെറ പ്രതിസന്ധികൾക്കൊന്നും ഇടയാകാതെ ജൂലൈ 31-ാംതീയതി കേന്ദ്രം ഇടപെടാൻ തീരുമാനിച്ചു. പ്രസിഡണ്ടുഭരണം പ്രഖ്യാപിക്കയും കമ്മ്യൂണിസ്റ്റുകാരുടെ ഭരണത്തിൽനിന്ന് അങ്ങനെ രാജ്യം വിമോചിപ്പിക്കയും ചെയ്തു.

വള്ളംകുളം എൻ. കൊച്ചുകുഞ്ഞുപണിക്കർ

# സർവീസ് സൊസൈററിയുടെ ആരംഭകാലം

'നായർസമുദായ ഭൃത്യജനസംഘം' ആരംഭിച്ച് അധികംകാലം കഴിയാതെതന്നെ 'നായർസർവീസ് സൊസൈററി'യായി രൂപാന്തരപ്പെട്ടു. ആ പ്രാരംഭകാലങ്ങളിലേക്കു നടത്തുന്ന എത്തിനോട്ടം വളരെ രസകരമായിരിക്കും. ഒരു എഞ്ചിനീയറിങ്ങ് കോളേജും, ഒരു പോളിടെക്നിക്കൽ ഇൻസ്റ്റിററ്യൂട്ടും, ഉൾപ്പെടെ വിവിധകലാശാലകൾ, അൻപതോളം ഹൈസ്കൂളുകൾ, അത്രയുംതന്നെ അപ്പർപ്രൈമറിസ്കൂളുകൾ, ഒരു മെഡിക്കൽ മിഷൻ, റബ്ബർത്തോട്ടങ്ങൾ, തെങ്ങിൻ തോപ്പുകൾ, പുഞ്ചനിലം, 2000 ഏക്കറോളം സ്ഥലത്തെ കുടിയേറ്റം, സർവീസ് ബാങ്ക് എന്നിങ്ങനെ സമ്പന്നമായ എൻ. എസ്. എസ്.-ൻെറ പ്രാരംഭകാലങ്ങളിലെ സ്ഥിതിഗതികൾ ഗ്രഹിച്ചുവെങ്കിൽ മാത്രമേ, മഹാനുഭാവനായ ശ്രീ മന്നം മാനവസമുദായാഭിവൃദ്ധിക്കുവേണ്ടി ചെയ്ത മഹത്തായ പ്രയത്നങ്ങളുടെ വൈപുല്യം ശരിയായി അറിയുവാൻ കഴിയുകയുള്ളു.

"ഒരു പൈസയോ ഒരു തുണ്ടു കടലാസോ ഇല്ലാതെ"യാണ് ശ്രീ മന്നം ജനറൽ സെക്രട്ടറിസ്ഥാനം ഏറെറടുത്തത്. "സമുദായക്ഷേമത്തിനുവേണ്ടി ജീവകാലം മുഴുവൻ പ്രവർത്തിക്കും" എന്ന അത്യന്തം മഹത്തായ ആത്മസമർപ്പണം മാത്രമായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്ന മൂലധനം. അദ്ദേഹത്തിൻെറ പ്രവർത്തനങ്ങൾ നായർസമുദായത്തിൽനിന്നുകൊണ്ടായിരുന്നുവെങ്കിലും അതു വളർന്നു പന്തലിച്ച്, സ്വിററ്സർലണ്ടിൽ കോവിലെ എം. ആർ. എ. യിൽ ചെന്നു പ്രസംഗിച്ചു കഴിഞ്ഞപ്പോഴേക്കു് അതിവിപുലമായ മനുഷ്യസമുദായത്തിൽ ആ സേവനം ചെന്നെത്തി.

ഇന്നു നമ്മളെല്ലാം ഇന്ത്യയിലെ പൗരജനങ്ങളും കേരള സംസ്ഥാനനിവാസികളുമാണ്. എന്നാൽ 1947 ജൂലൈ 15-നു മുമ്പേ ശ്രീ മന്നം ഉൾപ്പെടെ ഈ ഭാഗത്തുള്ളവർ വെറും തിരുവിതാംകോട്ടുകാർ മാത്രമായിരുന്നു. ആ കാലങ്ങളിൽ 'തിരുവിതാംകൂർ സംസ്ഥാനഭൂപടം' നോക്കി പഠിക്കയും ചെയ്തിരുന്നു. തിരുവിതാംകോട്ട് വഞ്ചിമഹാരാജാവിന്റെ സ്വന്തമായിരുന്നു. അദ്ദേഹം തൃപ്പടിദാനം ചെയ്ത് 'ശ്രീപത്മനാഭദാസൻ' എന്ന നിലയിൽ രാജ്യഭരണം നടത്തിവന്നു. പക്ഷേ, ബ്രിട്ടീഷ്മേൽക്കോയ്മ എന്ന അധീശശക്തിക്ക കീഴ്വണങ്ങി അവരുടെ ഹിതാഹിതങ്ങളനുസരിച്ചു റസിഡണ്ടന്മാരായി ഇവിടെ വരുന്ന ഇംഗ്ലീഷ്കാരുടെ വരുതിക്കീഴിൽ ദിവാൻജിമാർ രാജ്യഭരണം നടത്തിവന്നു. കൊല്ലവർഷം ആയിരാമാണ്ടിടയ്ക്ക് ഇവിടെ റസിഡണ്ടായി വന്നതു് കപടതന്ത്രജ്ഞന്മാരിൽ അഗ്രേസരനായ കർണ്ണൽ മൺറോ ആയിരുന്നു. ഭരണാധികാരം വഹിച്ചതു് റാണി ലക്ഷ്മീബായിയുമായിരുന്നു. ആ റസിഡണ്ടിനു ദിവാൻ ഉദ്യോഗംകൂടെ ലഭിക്കുകയുംചെയ്തു. അതോടുകൂടെ രാജ്യത്തു വിപ്ലവബീജങ്ങൾ വാരിവിതറുകയും രാജ്യവാസികളുടെ ഇടയിൽ ജാതീയമായും പ്രാദേശികമായുമുള്ള മത്സരങ്ങൾ ആരംഭിക്കുകയുംചെയ്തു. കർണ്ണൽ മൺറോയുടെ ദിവാൻസ്ഥാനപ്രാപ്തിമുതൽ ഇവിടെവന്ന റസിഡണ്ടന്മാരുടെ സേവകവൃന്ദങ്ങളായി അനുഗമിച്ചിരുന്ന മഹാരാഷ്ട്രർ, തമിഴർ മുതലായവർ ഇവിടെ ദിവാൻജിമാരായിത്തീർന്നു. അവരുടെ സ്വന്തം ആൾക്കാരെ താഴ്ന്ന പടികളിലും നിയമിച്ചുതുടങ്ങി. തിരുവിതാംകൂർകാർക്ക് ഉദ്യോഗങ്ങൾ കിട്ടുന്നതിനോ കിട്ടിയവർക്ക് യഥാർഹം കയററം കിട്ടുന്നതിനോ നിവൃത്തിയില്ലാത്തവിധം പരദേശികളെക്കൊണ്ടു നിറച്ചുകഴിഞ്ഞിരുന്നു. ഇതിന്മേൽ അമർഷംപൂണ്ട തിരുവിതാംകോട്ടുകാർ ശ്രീമൂലംതിരുനാൾ മഹാരാജാവുതിരുമനസ്സിലെ ഭരണാരംഭകാലത്തു്— 1063-ാമാണ്ടിടയ്ക്ക്—സുപ്രസിദ്ധമായ 'മലയാളിമെമ്മോറിയൽ' സമർപ്പിച്ചു. മലയാളികൾക്ക് ഉദ്യോഗം കിട്ടണമെന്നായിരുന്നു ആ അപേക്ഷയുടെ സംഗ്രഹം. അതു വിദേശികളെ ആകെക്കൂടെ പരിഭ്രമി

പ്പിച്ചു. അവരാകട്ടെ ആ മെമ്മോറിയൽപ്രവർത്തകരിൽ നേതൃത്വംവഹിച്ച 'മദ്രാസ് സ്റ്റാൻഡാർഡ്'' ദിനപ്പത്രം അധിപരായി മദ്രാസിൽ താമസിച്ചിരുന്ന സുപ്രസിദ്ധ ദേശാഭിമാനി ശ്രീ ജി. പി. പിള്ളയും ആ മെമ്മോറിയൽ മഹാരാജസമക്ഷം സമർപ്പിച്ച ശ്രീ കെ. പി. ശങ്കരമേനോനും നായന്മാരാണെന്നുള്ള വസ്തുത കുത്തിപ്പൊക്കി അതൊരു നായർ ജാതിപ്രക്ഷോഭണമാണെന്നുള്ള ദൂഷണം പ്രയോഗിച്ചു. അതോടുകൂടെ, നസ്രാണികളിൽ ഒരു വിഭാഗക്കാർ വൈദേശികപ്പിത്തലാട്ടത്തിനു വശംവദരായിത്തീർന്നു. ആ മത്സരമൂത്തു് ദിവാൻ ബഹദൂർ കൃഷ്ണസ്വാമിറാവുവിന്റെ കാലത്തു് ചീഫ് സെക്രട്ടറി എന്ന പുതിയ ഉദ്യോഗത്തിൽ നിയമിതനായിരുന്ന ശ്രീ പി. താണുപിള്ളയേ ദിവാൻജിയായി നിയമിക്കരുതെന്നുകൂടെ ഒരു നസ്രാണിപ്രതിവാരപ്പത്രികക്കാരേക്കൊണ്ടു് എഴുതിക്കുകകൂടെ ചെയ്തു. തിരുവിതാംകോട്ടെ ആദ്യത്തെ എം. എ. ബിരുദധാരിയും ഹജ്ജൂർ ദിവാൻ എന്നറിയപ്പെട്ടിരുന്നയാളും ഭരണകുശലനെന്നു സുസമ്മതനുമായിരുന്ന ആ മഹാബുദ്ധിമാനെപ്പോലും പുറംതള്ളിക്കാൻതക്ക വിധം വളർന്നുപൊങ്ങിയ ആ വികാരോഷ്മാവു് നായർ–നസ്രാണി മത്സരത്തിനു വഴിതെളിച്ചു.

അതിനുശേഷം ഇവിടെ ദിവാനായിവന്ന വി. പി. മാധവറാവുവിന്റെ കാലത്താണു്, കൊല്ലവർഷം 1080-ൽ ശ്രീമൂലം പ്രജാസഭ ഏർപ്പെടുത്തിയതു്. ആദ്യസമ്മേളനത്തിനു് ഗവണ്മെന്റിൽനിന്നും മെമ്പർമാരെ നോമിനേറ്റു ചെയ്യുകയായിരുന്നു. രണ്ടാമത്തെ വർഷം സമ്മേളനത്തിനു് ഓരോ താലൂക്കിൽനിന്നും (പറവൂരൊഴിച്ചു്) ഈരണ്ടു പ്രതിനിധികളെ വീതം 50 രൂപാ ഭൂനികുതി നൽകുന്നവർ തെരഞ്ഞെടുത്തയയ്ക്കാൻ വ്യവസ്ഥ ചെയ്തു. കൈക്കൂലിക്കോമരമായതിനാൽ ചീരക്കൃഷ്ണയ്യരെന്ന അപരാഭിധാനത്താൽ കുപ്രസിദ്ധനായിരുന്ന താസിൽദാർ ഇരുന്ന താലൂക്കിൽ തെരഞ്ഞെടുപ്പു വിവരം സമ്മതിദായകരെ വേണ്ടവിധം അറിയിക്കാതെതന്നെ രണ്ടു നസ്രാണികളെ പ്രതിനിധികളായി തെരഞ്ഞെടുത്തുവെന്നു റിപ്പോർട്ടു ചെയ്യപ്പെട്ടു. ആ താലൂക്കിലെ സമ്മതി

ദായകരുടെ ഭൂരിപക്ഷം ആ നസ്രാണികൾക്കനുകൂലമല്ലായിരുന്നു. അവർ ആ വസ്തുത ദിവാൻജിയുടെ ശ്രദ്ധയ്ക്കു വിഷയമാക്കി. ആദ്യം നടന്നെന്നു പറയപ്പെട്ട തെരഞ്ഞെടുപ്പ് അസ്ഥിരപ്പെടുത്തുകയും വീണ്ടും തെരഞ്ഞെടുപ്പു നടത്തുകയും ചെയ്തു. രണ്ടു നായന്മാർ തെരഞ്ഞെടുക്കപ്പെട്ടു. ആദ്യം തെരഞ്ഞെടുക്കപ്പെട്ടവക്ക് നോമിനേഷൻ നല്കി അവരെ നിരാശയിൽനിന്നു രക്ഷിച്ചു. അങ്ങനെ തെരഞ്ഞെടുപ്പു സംബന്ധമായുണ്ടായ ജാതിമത്സരം ദീർഘകാലം നിലനിന്നു. ഭാഗ്യവശാൽ കോൺഗ്രസ്സിൻെറ പ്രചരണത്തോടുകൂടെ അതിനല്പം ശൈത്യം സംഭവിച്ചിട്ടുണ്ട്. പക്ഷേ, എൻ. എസ്. എസ്സിൻെറ പ്രാരംഭകാലങ്ങളിൽ ആ മത്സരം വദ്ധിച്ചുകൊണ്ടേയിരിക്കുകയായിരുന്നു. അതു തെരഞ്ഞെടുപ്പിനേ മാത്രമല്ലാ ബാധിച്ചതു്. പ്രൈവററു വിദ്യാലയങ്ങളുടെ നടത്തിപ്പിൽ കുത്തകപിടിച്ചിരുന്ന നസ്രാണികൾ ആദ്യകാലങ്ങളിൽ അദ്ധ്യാപകരെ നിയമിക്കുന്നതിലും, പിൽക്കാലത്തു് അദ്ധ്യേതാക്കളെ ചേക്കുന്ന വിഷയത്തിലും, ഫീസാനുകൂല്യങ്ങൾ മുതലായവ അനുവദിക്കുന്ന കാര്യത്തിലും ഒക്കെത്തന്നെ ഈ ജാതിമത്സരം വച്ചുപുലത്തി. ഇങ്ങനെയുള്ള വിഷമതകൾ പുറമേനിന്നു് ഉണ്ടായിക്കൊണ്ടിരുന്നതു കൂടാതെ നായന്മാരുടെയിടയിലും അനൈക്യത്തിനുള്ള മാർഗ്ഗങ്ങൾ തെളിഞ്ഞുകിടന്നിരുന്നു.

മരുമക്കത്തായമായിരുന്നു ഒരു വലിയ കീറാമുട്ടിപ്രശ്നം. ചുററുപാടും മക്കത്തായികൾ ജീവിക്കുകയും അവരിൽ പുരുഷന്മാരുടെ സ്വത്തുക്കൾ അവരുടെ മക്കൾക്കു സ്വതന്ത്രമായി ലഭിക്കുകയും അവർ അതു വദ്ധിപ്പിക്കാൻതക്കവിധം വിനിയോഗിക്കുകയും ചെയ്തുകൊണ്ടിരുന്നു. മരുമക്കത്തായികളുടെ സ്വത്തുക്കൾ അനന്തിരവക്കാണല്ലോ. പുരുഷന്മാർ വളരെ ബുദ്ധിമുട്ടിയും കഠിനപ്രയത്നം ചെയ്തും എത്ര സ്വത്തുക്കളുണ്ടാക്കിയാലും അവരുടെ മക്കൾക്കു് അവയിൽ ഒട്ടുംതന്നെ ലഭിച്ചിരുന്നില്ല. ഇതു നായന്മാക്കു് അസഹ്യമായിത്തീന്നു. എങ്ങനെയും മക്കൾക്കു് സ്വത്തുണ്ടാക്കിക്കൊടുക്കാൻ നായർപുരുഷന്മാർ ബദ്ധപ്പെട്ടു. തൽഫലമായി അവകാശത്തക്കങ്ങൾ

ഉത്ഭവിക്കുകയും അവ കോടതികളിലെത്തുകയും ചെയ്തു. നായന്മാരുടെ ധനസ്ഥിതിയെ അതു പ്രതികൂലമായി ബാധിച്ചു. അനാവശ്യങ്ങളും ദ്രവ്യയഹേതുകങ്ങളുമായ അനവധി അടിയന്തിരങ്ങളുടെ ചെലവുകൾ ദുർവ്വഹമായിത്തീൎന്നു. കടം മേടിച്ചും കല്യാണം (വിവാഹബന്ധമില്ലാത്ത കെട്ടുകല്യാണം) ആഘോഷിച്ചു് അനേകം കുടുംബങ്ങൾ നശിച്ചു. കരക്ഷേത്രങ്ങളിലെ പടയണിതുള്ളൽ വേറൊരനാവശ്യച്ചെലവായിരുന്നു. പോരട്ടുകാവു് എന്ന ഭഗവതിക്ഷേത്രത്തിലെ ഒരു കെട്ടുകാളയ്ക്കു് (കുഞ്ഞനെന്നാണത്രെ പേരു്) ഒരു കാരണവർ 600 രൂപാ ഒരു വൎഷം ചെലവാക്കിയെന്നായിരുന്നു വൎത്തമാനം. അതിനെല്ലാം പുറമേ അവാന്തരജാതിവ്യത്യാസംനിമിത്തമുണ്ടായ അനൈക്യവും, മാടമ്പിസ്ഥാനമുള്ളവർ അതില്ലാത്തവർ, തിരുമുഖംപിടിച്ചവർ അതു പിടിക്കാത്തവർ, നാലുവീടരും എട്ടുവീടരും അവരിൽ പെടാത്തവരും, അതിനും പുറമേ പ്രദേശഭേദമനുസരിച്ചു് ഓരോ അവാന്തരജാതിയിലുമുണ്ടായിരുന്ന ഉയർച്ചതാഴ്ചകൾ മുതലായി ഒട്ടധികം കാരണങ്ങൾനിമിത്തം യോജിച്ചുനില്ക്കാനുള്ള സാഹചര്യങ്ങൾ നായന്മാൎക്കില്ലാതെവന്നു. ഇവയ്ക്കെല്ലാം പരിഹാരങ്ങളുണ്ടാക്കാൻ കേരളീയനായർസമാജം കുറേ പ്രചാരണമഹായോഗങ്ങൾ പത്തു വൎഷക്കാലം നടത്തി. പക്ഷേ, നേതാക്കന്മാരുടെയിടയിൽ കിടമത്സരങ്ങൾ വന്നുകൂടുകയും അവ മൂൎദ്ധന്യാവസ്ഥയിലെത്തുകയും ചെയ്തു. ഒരു ഗ്രാമപ്രദേശത്തുവച്ചു നടത്തിയ കേരള നായർസമാജവാൎഷികസമ്മേളനത്തിന്റെ പ്രവൎത്തകന്മാരിൽ ഒരാൾ പാലട ഉൾപ്പെടെ അഞ്ചുകൂട്ടം പ്രഥമൻ സഹിതം നടത്തിയ വിരുന്നുസല്ക്കാരത്തിൽ ഒരു കക്ഷിക്കാരേ നേരത്തേ വിവരമറിയിച്ചിരുന്നുവെന്നുള്ള സംശയത്തിന്മേൽ മറുകക്ഷിക്കാർ ആ സദ്യ ബഹിഷ്കരിച്ച സംഭവവും ഉണ്ടായിട്ടുണ്ടു്. ഇങ്ങനെ ആകെക്കൂടെ കലുഷമായ ഒരന്തരീക്ഷത്തിലാണു് നായർസമുദായഭൃത്യജനസംഘം രൂപംപ്രാപിച്ചതു്. ഭാരതമഹാപുരുഷന്മാരിൽ മേലേക്കിടയിൽ പ്രശോഭിച്ച ഗോപാലകൃഷ്ണഗോഖലെ സ്ഥാപിച്ചതും അദ്യാപി പ്രശസ്തമായ നിലയിൽ നടന്നുവരുന്നതുമായ 'സർവൻറ്സ് ആഫ്

ഇന്ത്യാ സൊസൈററി' എന്ന സ്ഥാപനത്തെ അനുകരിച്ചു കൊണ്ടാണ് ഈ സംഘവും ഉണ്ടായതു്. നല്ല കഴിവുകളും പ്രാപ്തിയുമുള്ള പതിനാലു പേർ മാത്രമായിരുന്നു സ്ഥാപകാംഗങ്ങൾ. അവരിൽ പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ട ശ്രീ കെ. കേളപ്പൻനായർ ചങ്ങനാശേരി സെൻററ് ബക്ക്മാൻസ് ഹൈസ്ക്കൂളിൽ ടീച്ചറായി വന്ന മലബാർകാരനാണ്. അദ്ദേഹത്തിൻെറ സത്യസുന്ദരവും ത്യാഗമോഹനവുമായ ജീവിതം സർവ്വജനാരാധനയ്ക്കു പാത്രമായിരുന്നു. ആ കാലത്തുതന്നെ ദേശീയബോധത്തിൽ അടിയുറച്ച വിശ്വാസം അദ്ദേഹത്തിനുണ്ടായിരുന്നു. മററു പതിമൂന്നുപേരും ചങ്ങനാശേരിത്താലൂക്കിലെ വിവിധ കരകളിൽ പേരും പെരുമയും പുലർത്തിക്കൊണ്ടിരുന്നവരുമാകുന്നു.

ജനറൽ സെക്രട്ടറി ശ്രീ മന്നത്തു പത്മനാഭപിള്ള ജന്മനാ പൊതുകാര്യപ്രസക്തനായിരുന്നു. വിജ്ഞാനസമ്പാദനത്തിൽ അദ്ദേഹത്തിനു വലിയ ദാഹംതന്നെ ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ ജന്മഗ്രാമമായ പെരുന്ന പരിഷ്കാരോന്മുഖമായ പ്രവത്തനങ്ങളിൽ ജാഗരൂകമായ ഒരു പ്രദേശമായിരുന്നു. നല്ല പണ്ഡിതന്മാരും കവികളും അവിടെ ഉണ്ടായിരുന്നു. അവരിലെല്ലാം പ്രാമുഖ്യം വഹിച്ചതു് കൈനിക്കരക്കുടുംബത്തിൽ മരുമക്കത്തായമനുസരിച്ചു് അവസാനസന്താനങ്ങളായിരുന്ന ഗോവിന്ദപ്പിള്ള എന്നും കുമാരപിള്ള എന്നും പേരുകാരായ രണ്ടു തേജോഗോളങ്ങളായിരുന്നു. ധിഷണാബലവും സങ്കല്പനാവൈഭവവുമുണ്ടായിരുന്ന കൈനിക്കര ഗോവിന്ദപ്പിള്ള ബഹുജനോപകാരാത്ഥം പല പ്രവത്തനങ്ങളിലും ഇടപെട്ടിരുന്നു. ലോകംതന്നെ ഒരു നാടകരംഗമാണെന്നും, താൻ അവിടെ ഒരു നടൻമാത്രമാണെന്നും അറിഞ്ഞു് സ്വന്തംകഴിവുകൾ പ്രയോഗിച്ചു് എടുത്ത വേഷങ്ങളെല്ലാം തന്മയത്വമായി അഭിനയിച്ചു് പരിചിതലോകത്തിൻെറ മുഴുവൻ സംപ്രീതി സമാജ്ജിച്ചുകൊണ്ടു ലോകരംഗത്തുനിന്നും നിഷ്ക്രമണം ചെയ്ത ഫലിതരസികനായ ഉഗ്രനായിരുന്നു അദ്ദേഹം. പണ്ഡിതനും, പരമശാന്തനെങ്കിലും ഉഗ്രനുംആയിരുന്ന അനന്തിരവൻ പൊതുകാര്യങ്ങളിൽ അമ്മാവനെപ്പോലെ

തന്നെ നിഷ്ണാതനായിരുന്നു. ഈ രണ്ടു മഹാനുഭാവന്മാരുമായി സന്തതസാഹചര്യം ശ്രീ മന്നത്തിനു ലഭിച്ചിരുന്നു. സാമുദായികപ്രവർത്തനങ്ങളിൽ ആദർശധീരനായിരുന്ന ശ്രീ കപ്പന കണ്ണൻമേനോനുമായി ശ്രീ മന്നത്തിനു കുറച്ചുകാലമെങ്കിലും സമ്പർക്കമുണ്ടായിരുന്നു. എൻ. എസ്. എസ്.-ന്റെ പ്രവർത്തനമായപ്പോഴേക്കു് പ്രഫസ്സർ പരമുപിള്ള, ചങ്ങനാശേരി പരമേശ്വരൻപിള്ള എന്നീ രണ്ടു മഹാബുദ്ധിമാന്മാരുടെ ആനുകൂല്യങ്ങൾ ധാരാളമായി ശ്രീ മന്നത്തിനു സിദ്ധിച്ചിരുന്നു. ഇവയെല്ലാം പുറമേ ബഹുജനസമ്പർക്കങ്ങളിൽനിന്നു് അദ്ദേഹത്തിനു വേണ്ടിടത്തോളം പ്രായോഗികവിജ്ഞാനം ലഭിക്കുകയുംചെയ്തു.

പക്ഷേ, ഇവയെല്ലാം എവിടെ എങ്ങനെ പ്രയോഗിക്കണം എന്നുള്ളതു് ശ്രീ മന്നം സ്വയമേവ വിവേചിച്ചറിയേണ്ടതായി വന്നുകൂടി. അദ്ദേഹം എൻ. എസ്. എസ്.-ൽ പ്രവേശിച്ചപ്പോൾ ചെയ്തുതീർക്കാനുള്ള ജോലികൾ കുന്നുകുന്നായി അദ്ദേഹത്തിന്റെ മുമ്പിൽ തടിച്ചുകൂടിക്കിടന്നിരുന്നു. ദായക്രമം മാററുക, അനാവശ്യങ്ങളായ അടിയന്തിരങ്ങൾ നിരുത്തൽചെയ്യുക, അടിയന്തിരച്ചെലവുകൾ കുറയ്ക്കുക, നായന്മാരുടെയിടയിൽ കരയോഗങ്ങൾ സ്ഥാപിച്ചു് ഐകമത്യം പുലർത്തുക, നായന്മാരുടെ അധികാരാവകാശങ്ങൾക്കു് ഹാനി കൂടാതെ പരിരക്ഷിക്കുക, മററുജാതിക്കാരുമായി യോജിച്ചുകഴിയാൻതക്കവിധം സാമ്പത്തികമായും സാമൂഹ്യമായും സമത്വം ഉണ്ടാക്കുക മുതലായ ഗുരുതരപ്രശ്നങ്ങൾ അദ്ദേഹത്തെ അഭിമുഖീകരിച്ചു. ഒററക്കാശു് മൂലധനവുമില്ല. ആളുണ്ടായാൽ അർത്ഥം ഉണ്ടാകുമെന്നാണു് അദ്ദേഹത്തിന്റെ ആദർശം. അതിനു മറെറാരാളിനെ തേടിപ്പോകാതെ അദ്ദേഹംതന്നെ ആളായി രംഗപ്രവേശംചെയ്തു. പട്ടിണിയെങ്കിൽ പട്ടിണി; നടക്കണമെങ്കിൽ നെട്ടുകെ നടക്കുക; പ്രവർത്തനം എപ്പോഴും ഉണ്ടായിരിക്കണം; അതത്രേ അദ്ദേഹത്തിന്റെ ജീവിതവ്രതം.

എൻ. എസ്. എസ്. സംജാതമായി പതിനൊന്നു വർഷം കഴിഞ്ഞു് 1101-ലെ നായർ റഗുലേഷൻ പാസ്സാകുകയും ആളോഹരിഭാഗം അനുവദിച്ചുകിട്ടുകയും ചെയ്തതോടു

കൂടെ നായന്മാരുടെ ദായക്രമത്തിനു ഗണ്യമായ വ്യത്യാസം വ ന്നു. അതേത്തുടർന്നു വിവിധജാതിക്കാർക്ക് അവരവർ ആഗ്രഹി ച്ചപോലെയും അർഹിച്ചവിധവും നിയമങ്ങൾ ലഭിക്കാൻ ഇടയാകുകയും ചെയ്തു. വൈക്കംസത്യാഗ്രഹജാഥ എന്ന മഹാപ്രസ്ഥാനംവഴി അതിൻെറ നായകത്വം സ്വീകരിച്ചു നടത്തിയ പ്രചാരണത്തിന്റെ അവസാനഫലമായി ക്ഷേത്രപ്ര വേശനവിളംബരമുണ്ടാകുകയും അതോടുകൂടെ തിരുവിതാം കോട്ടേ അയിത്താചാരം പാടേ നശിക്കുകയും ചെയ്തു.

★

ഏകദേശം നാല്പതിലധികം വഷങ്ങൾക്കു മുമ്പ് ചേർത്തല ഇംഗ്ലീഷ്പള്ളിക്കൂടത്തിൽ ഒരു വിദ്യാർത്ഥിയാ യിരുന്ന കാലത്താണ് ഞാൻ അദ്ദേഹത്തെ ആദ്യമായി കണ്ടതു്. ബി. എ.-ക്കാർ വിരളമായിരുന്ന ചേർത്തല ത്താലൂക്കിൽ അക്കാലത്തു് ബി. എ. പരീക്ഷ ജയിച്ചു വരും പകുതി തോററവരുമായ രണ്ടുമൂന്നു യുവാക്കന്മാർ ചേർന്നു് ഒരു നായർസമ്മേളനം നടത്താൻ നിശ്ചയിച്ചു. ശ്രീ മന്നത്തു പത്മനാഭൻ ആ യോഗത്തിൽ സന്നിഹിത നായിരുന്നു... അദ്ദേഹം പ്രസംഗപീഠത്തിലെഴുനേററു നിന്നു് ഒന്നു മന്ദഹസിച്ചു. ആ പ്രസംഗധോരണി ഇന്നും എൻെറ സ്മരണയിൽ അലതല്ലുന്നുണ്ടു്. അദ്ദേഹം ആരം ഭിച്ച വാചകം എന്റെ ഓർമ്മയിൽനിന്നു് ഉദ്ധരിക്കട്ടെ:

"ഇംഗ്ലീഷറിയാമ്മേലാത്ത എനിക്കും, ഇംഗ്ലീഷറി യാവുന്ന എന്റെ മാന്യ സ്നേഹിതൻ എം. എൻ. നായക്കും തമിഴസ്സലായിട്ടു സംസാരിക്കാവുന്ന കട്ടിയാട്ടു ശിവരാമ പ്പണിക്കക്കുമറിയാവുന്ന മലയാളഭാഷയിലാണു് ഞാൻ സംസാരിക്കാൻ പോകുന്നതു്." ആ വാചകം അവസാ നിക്കുന്നതിനു മുൻപുതന്നെ ചിരിയും നിരന്തരമായ ഹസ്തതാഡനവും സദസ്സിൽ മുഴങ്ങിക്കൊണ്ടിരുന്നു.

—സി. നാരായണപിള്ള

കെ. എൻ. കേശവൻ നമ്പൂതിരിപ്പാട്

## മന്നവും യോഗക്ഷേമസഭയും

നമ്പൂതിരിയോഗക്ഷേമമഹാസഭയുടെ വാർഷികസമ്മേളനങ്ങളിൽ അന്യസമുദായമാന്യന്മാർ ധാരാളമായി പങ്കുകൊള്ളാറുണ്ടായിരുന്നു. അവരിൽ പ്രമുഖന്മാർ അവരവരുടെ പ്രാപ്തിപോലെ, സമുദായോന്നമനത്തിനു വേണ്ട വിഷയങ്ങളെപ്പറ്റി പ്രസംഗിക്കുകയും ഉപദേശങ്ങൾ നൽകുകയും ചെയ്യുമായിരുന്നു. ശ്രീ മന്നത്തു പത്മനാഭൻ മുടങ്ങാതെ വാർഷികസമ്മേളനങ്ങളിൽ ഹാജരാകുകയും പ്രസംഗിക്കുകയും ചെയ്യുന്ന ഒരു അന്യസമുദായസുഹൃത്തായിരുന്നു. സമ്മേളനത്തിൽ സന്നിഹിതനായി സഭാനടപടികൾ വീക്ഷിക്കുന്നതിൽ ഒരു നമ്പൂതിരിക്കുള്ളതിൽ കവിഞ്ഞ ശുഷ്കാന്തിയും ആത്മാർത്ഥതയുമാണ് അദ്ദേഹം പ്രകടിപ്പിച്ചിരുന്നതു്. 106-ൽ ഗുരുവായൂർവച്ച് എന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽവച്ചാണെന്നു തോന്നുന്നു ശ്രീ മന്നം ഇങ്ങനെ പ്രസംഗം ആരംഭിക്കുകയുണ്ടായി: "നമ്പൂതിരിയോഗക്ഷേമസഭയുടെ പന്ത്രണ്ടു സമ്മേളനങ്ങളിൽ മുടങ്ങാതെ സന്നിഹിതനാകുന്ന ഒരാളെ ഒരു നമ്പൂതിരിയായി ഗണിക്കാമെങ്കിൽ ഇതാ ഞാൻ ഇന്നു് ഒരു നമ്പൂതിരിയായിക്കഴിഞ്ഞിരിക്കുന്നു." നമ്പൂതിരിസമുദായത്തോട് ഇത്ര സൗഹാർദ്ദവും അതിന്റെ ഉന്നമനത്തിൽ ഇത്ര താല്പര്യവും ഉള്ള ഒരു അന്യസമുദായവ്യക്തിയെ കാണ്മാൻ പ്രയാസമാണ്. സഭാസമ്മേളനങ്ങളിൽ മാത്രമല്ല, അതിനോട് അനുബന്ധിച്ചു നടത്തിവരാറുള്ള യുവജനങ്ങളുടെ പ്രഹസനങ്ങൾ മുതലായവയിലും പങ്കുകൊള്ളുകയും, വേണ്ട ഉപദേശങ്ങൾ നൽകുകയും ചെയ്യാറുണ്ടായിരുന്നു.

ശ്രീ മന്നം ഒരു സമുദായനേതാവെന്നനിലയ്ക്കു മാത്രമല്ല

കേരളത്തിലെ കേൾവികേട്ട ഒരു പ്രാസംഗികനെന്ന നിലയിലും നമ്പൂതിരിയുവജനങ്ങളുടെ ആദരവിനും ബഹുമാനത്തിനും പാത്രമായിത്തീർന്നിരുന്നു. യോഗക്ഷേമമഹാസഭയുടെ ആരംഭകാലങ്ങളിലുള്ള വാർഷികസമ്മേളനങ്ങളിൽ അന്യസമുദായമാന്യന്മാരുടെകൂട്ടത്തിൽ പാലിയത്തു ചെറിയകുഞ്ഞുണ്ണി അച്ഛൻ, എം. എൻ. നായർ മുതലായ സുപ്രസിദ്ധ പ്രാസംഗികന്മാരും സന്നിഹിതരാകുകയും, പ്രസംഗങ്ങൾകൊണ്ടു സദസ്യരെ ആവേശഭരിതരാക്കുകയും ചെയ്യുമായിരുന്നു. കുഞ്ഞുണ്ണിഅച്ഛന്റെ പ്രസംഗം—അതൊരു പ്രത്യേകരീതിയിലുള്ളതാണ്. ഏതു വിഷയത്തെപ്പററിയാണെങ്കിലും എങ്ങുമൊന്നുംതൊടാതേയും, ഏതുമൊന്നും മനസ്സിലാകാതേയും, എത്തുംപിടിയും കിട്ടാതേയും ഉള്ള ഒന്നായിരിക്കും ആ പ്രസംഗം. അതിൽ കഴമ്പും കഷണവും കുറവായിരിക്കും. എങ്കിലും തുടക്കവും തുക്കവുമുള്ള വാക്കുകൾ, സുന്ദരങ്ങളും സുദീർഘങ്ങളുമായ വാചകങ്ങളിലൂടെ ഗഹനവും ഗംഭീരവുമായ സ്വരത്തിൽ അങ്ങനെ നിരർഗ്ഗളമായി പ്രവഹിക്കുമ്പോഴേയ്ക്കും ശ്രോതാക്കളിൽനിന്നും ഗംഭീരം, ഗംഭീരം എന്നുള്ള അഭിനന്ദനവചസ്സുകൾ പുറപ്പെടത്തക്കവിധം ആ പ്രസംഗം ആത്ര ശബ്ദാഡംബരഡംബരിതമായിരിക്കും. എന്നാൽ ശ്രീ മന്നത്തിന്റെ പ്രസംഗമാകട്ടെ ഒരു പതിഞ്ഞ രീതിയിൽ തുടങ്ങുമെങ്കിലും അതു ക്രമാനുഗതമായ ശക്തിയും ശീഘ്രതയും നേടി സദസ്യരിൽ പൊട്ടന്നനവെ ഒരു ഉണർവ്വും ഊർജ്ജസ്വലതയും ഉളവാക്കുന്നതാണ്. അല്ലെങ്കിൽ അതു് ഒരു വെടിക്കെട്ടു പോലെയാണെന്നു പറയാം. കണ്ണിനും കാതിനും കൗതുകവും അമ്പരപ്പും ഉണ്ടാക്കുന്ന പല ജ്വാലാമാലകളും, കോലാഹലങ്ങളും അവിടെ കാണാം. അമിട്ടുകളും നിലാത്തിരികളും കണ്ടു് ആളുകൾ ആനന്ദിക്കും. എലിവാണം ചീററിപ്പാഞ്ഞു ചെന്നു് ചിലരുടെ നെഞ്ചത്തു കൊള്ളും. നിലാത്തിരിവെളിച്ചത്തിൽ പലരേയും തനിനിറത്തിൽ കാണാം. ഡൈനാമററു പൊട്ടിത്തെറിച്ചു ചിലർക്കു് അല്പം അപകടം നേരിട്ടു എന്നും വരാം.

ശ്രീ മന്നം സദസ്യരുടെ കരഘോഷത്തിനുവേണ്ടി

പ്രസംഗത്തിൽ ഫലിതം കുത്തിച്ചെലുത്താറില്ല. എന്നല്ല പ്രസംഗത്തിൽ ഫലിതം കുറവാണെന്നുതന്നെ പറയാം. എന്നാൽ ചില സന്ദർഭങ്ങളിലെ ഉചിതപദപ്രയോഗത്തോടു കൂടിയ പ്രസംഗങ്ങൾ കേൾക്കുമ്പോൾ ഇത്ര ഔചിത്യദീക്ഷയുള്ള ഒരു പ്രസംഗകൻ വേറെയില്ലെന്നു തോന്നിപ്പോകും.

മന്നം പ്രസംഗവേദിയിലേക്കു കയറുന്നു. രസഹീനങ്ങളായ പ്രസംഗങ്ങളും ശുഷ്കങ്ങളായ ഉപദേശങ്ങളുംകേട്ടു മനസ്സമട്ടത്തു് ഉറക്കംതൂങ്ങിയിരിക്കുന്ന സദസ്സ് അതാ ഉണരുന്നു; ഉന്മേഷഭരിതമാകുന്നു.

ഏതെങ്കിലും കാലത്തു് മന്നം നമ്പൂതിരിസമുദായത്തെ കുററപ്പെടുത്തി പ്രസംഗിച്ചിട്ടുണ്ടെങ്കിൽ അതു് അവരുടെ ദൂഷ്യങ്ങളെ പരിഹരിക്കുവാൻ വേണ്ടിയും, സ്തുതിച്ചിട്ടുണ്ടെങ്കിൽ അതു് അവരുടെ യഥാൎത്ഥമായ നന്മകൾ കണ്ടിട്ടും തന്നെയാണു്.

നമ്പൂതിരിമാരുടെ സാമുദായികമായും വിദ്യാഭ്യാസപരമായും ഉള്ള ഉൽക്കർഷത്തിനു് പ്രചോദനം നൽകിയിട്ടുള്ള അന്യസമുദായമാന്യന്മാരിൽ അതിപ്രധാനമായ സ്ഥാനം ശ്രീ മന്നത്തിനാണെന്നുള്ളതു് നമ്പൂതിരിസമുദായം അഭിമാനത്തോടും കൃതജ്ഞതയോടുംകൂടി സ്മരിക്കുന്നതാണു്.

ഇന്നു് ശ്രീ മന്നം ഒരു സമുദായത്തിന്റേയോ. ദേശത്തിന്റേയോ സങ്കുചിതമായ പരിധിയിൽ കുടുങ്ങിക്കിടക്കുന്ന ഒരു വ്യക്തിയല്ലാതായിത്തീൎന്നിട്ടുണ്ടു്. നായൎക്കും, നമ്പൂതിരിക്കും, നസ്രാണിക്കും, തീയനും, മുസ്ലീമിനും ഒന്നുപോലെ അഭിമാനിക്കയും അവകാശപ്പെടുകയും ചെയ്യാവുന്ന ഒരു വിശാലപൗരനാണു് മന്നം.

അദ്ദേഹം സൎവ്വവിധത്തിലും അനുഗൃഹീതനാണു്. അദ്ദേഹത്തിന്റെ സകല പ്രയത്നങ്ങളും പരിപൂൎണ്ണ ഫലപ്രാപ്തിയിൽ എത്തുന്നുണ്ടു്. വിദ്യാഭ്യാസസംബന്ധമായി അദ്ദേഹം ചെയ്തുപോരുന്ന പ്രവൃത്തികൾ മനുഷ്യപ്രയത്നത്തിന്റെ ഹിമാലയ മഹാഗിരിയാണു്. അദ്ദേഹത്തിന്റെ ഭാവിജീവിതം ആരോഗ്യസൗഭാഗ്യസമ്പൂൎണ്ണമായിത്തീരട്ടെ എന്നു് ആശംസിക്കുന്നു.

കെ. ജി. ചന്ദ്രശേഖരപിള്ള

# സന്ധിയില്ലാത്ത സമരം

പതിനാറു വയസ്സും ഒരേപ്രായത്തിലുള്ള ഏതാനും കൊച്ചുകുട്ടി കൾ ഒതുങ്ങിയിരുന്നു് അദ്ധ്യയനം നടത്തുന്ന ഒരു ക്ലാസ്സുമുറി. അവരിൽ കുസൃതികളും അല്ലാത്തവരുമുണ്ടു്. എല്ലാവരുടെ യും ശ്രദ്ധ ഒരുപോലെ ആകർഷിച്ചുകൊണ്ടു്, ഇടയ്ക്കിടയ്ക്കു നേരമ്പോക്കുകൾ പറഞ്ഞു് അവരെ രസിപ്പിച്ചും എന്നാൽ ഒരു ക്ലാസ്സിന്റെ അന്തസ്സിനും ഗൗരവത്തിനും ഭംഗം വരു ത്താതെയും സ്വയാർജ്ജിതമായ പാണ്ഡിത്യം സ്വതഃസിദ്ധ മായ വാചാലതയോടെ പ്രകടിപ്പിച്ചുകൊണ്ടു്, ഒരു യുവ അ ദ്ധ്യാപകൻ അവരെ പഠിപ്പിക്കുകയാണു്. പെട്ടെന്നതാ ഒരു വിദ്യാർത്ഥിയെ അദ്ദേഹം എഴുന്നേല്പിച്ചു. ഒരല്പം കുഴപ്പക്കാര നാണയാൾ. പലയാവർത്തി താക്കീതു ചെയ്തിട്ടും ഫലമില്ലെ ന്നു കണ്ടിട്ടാവാം ഇത്തവണ തെല്ലു മുന്തിയ ശിക്ഷതന്നെ അ ദ്ധ്യാപകൻ ആ കുട്ടിക്കു നല്കി. അദ്ദേഹം അവനെ ബഞ്ചി ന്മേൽ കയററി നിറുത്തി. അവൻ ഉറക്കെ കരഞ്ഞു. ശബ്ദം കേട്ടു് അവിടെ പാഞ്ഞെത്തിയ ഹെഡ്മാസ്റ്റർ, അദ്ധ്യാപക ന്റെ അധികാരത്തെ ചോദ്യംചെയ്യുമാറു് ആ കുട്ടിയെ ബ ഞ്ചിൽനിന്നു താഴെയിറക്കി ക്ലാസ്സിൽ ഇരുത്തി. എല്ലാററിലും വലുതായ തന്റെ ആത്മാഭിമാനത്തെ ക്ഷതപ്പെടുത്തിയ ഒരു സംഭവമായിരുന്നു അതു്. അന്നോടെ അദ്ധ്യാപകവൃത്തി അവ സാനിപ്പിച്ച ആ യുവാവു് പിന്നീടു പ്രത്യക്ഷപ്പെട്ടതു് ചങ്ങനാശേരി മജിസ്ട്രേട്ടുകോടതിയിൽ ഒരു അഭിഭാഷകനാ യിട്ടാണു്. അന്യന്റെ അഹന്തയും അധിക്ഷേപവും സഹി ച്ചടങ്ങാൻ കൂട്ടാക്കാത്ത ആ അഭിമാനി അഹങ്കാരിയും കോ പിഷ്ഠനുമായ ഒരു മജിസ്ട്രേട്ടിനോടു കലഹിച്ചു് അധികം

താമസിയാതെ അഭിഭാഷകവൃത്തിയും വേണ്ടെന്നു വച്ചു. ജീവിതത്തിന്റെ അടിത്തറ അല്പമായെങ്കിലും ഒന്നു ബലപ്പെട്ടുത്താൻ കാലമാകുന്നതിനു മുമ്പ് അദ്ധ്യാപകവൃത്തിയും സാമാന്യം നല്ല വരുമാനമുണ്ടായിരുന്ന അഭിഭാഷകവൃത്തിയും അകലെ ത്യജിച്ചുകൊണ്ട് അനിശ്ചിതമായ ഭാവിയെപ്പററി അല്പംപോലും ആശങ്കപ്പെടാതെ കരകാണാത്ത പൊതുക്കായ്യജീവിതത്തിന്റെ മദ്ധ്യത്തിലേയ്ക്കു് സധൈര്യം ഇറങ്ങിത്തിരിച്ച കമ്മധീരനായ ആ യുവാവാണ് അരശതാബ്ദത്തിനു ശേഷം, ഇന്നു്, തന്റെ കീത്തിധാവള്യം ദിഗന്തങ്ങളിൽ വ്യാപിപ്പിച്ചുകൊണ്ട് വിരാജിക്കുന്ന സവ്വജനസമാരാദ്ധ്യനായ ഭാരതകേസരി മന്നത്തു പത്മനാഭൻ.

ആ മഹാനുഭാവന്റെ അസാധാരണ സവിശേഷതകളിലൊന്നിലേയ്ക്കു് അല്പമൊരു വെളിച്ചം വീശുവാൻവേണ്ടിയാണ് അത്ഭുതകരവും സംഭവബഹുലവുമായ ആ മഹത് ജീവിതത്തിലെ അപ്രധാനങ്ങളെന്നു തോന്നാവുന്ന ഒന്നുരണ്ടു് ആദ്യകാലസംഭവങ്ങൾ ഇവിടെ അനുസ്മരിച്ചതു്. സമരപ്രധാനമാണ് ജീവിതമെന്ന് ആത്മാത്ഥമായി വിശ്വസിക്കുകയും അതനുസരിച്ച് ആദ്യംമുതൽക്കുതന്നെ കമ്മപരിപാടികൾ ആവിഷ്കരിച്ച് അവയെ യഥാവിധി പ്രായോഗികമാക്കുകയും, ഇന്നും അവിരാമമായ ആ യത്നം അവിശ്രമം തുടന്നു പോരുകയും ചെയ്യുന്ന വ്യക്തിയാണ് ശ്രീ മന്നം.

പ്രതികൂലവ്യക്തികൾക്കു്, പ്രതികൂലസമൂഹങ്ങൾക്കു്, പ്രതികൂലസാഹചയ്യങ്ങൾക്കു് എന്നുവേണ്ടാ എല്ലാ പ്രതികൂലശക്തികൾക്കും ശ്രീ മന്നം അജയ്യനായ ഒരു പ്രതിയോഗിയാണ്. പ്രതിബന്ധമില്ലാത്ത പ്രശ്നങ്ങൾ അദ്ദേഹം ഇഷ്ടപ്പെടുന്നുവോ എന്നുപോലും സംശയമാണ്. ഒരുകാലത്തു് കേരളത്തിന്റെ നാഡിയും നട്ടെല്ലുമായിരുന്ന നായർസമുദായം നാനാവിധത്തിലും നാശത്തിന്റെ മാഗ്ഗത്തിലേയ്ക്കു നയിക്കപ്പെടുന്നു എന്നു കണ്ടപ്പോൾ അവരെ സംഘടിപ്പിച്ച് സമുദ്ധരിക്കേണ്ടതു് ഒരു-നായരായ തന്റെ അടിയന്തിരകത്തവ്യമാണെന്നു മനസ്സിലാക്കിയ ആ മാന്യദേഹം 'സമുദായക്ഷേമത്തിനുവേണ്ടി ജീവിതകാലംമുഴവൻ പ്രവത്തിക്ക'വാൻ

തീച്ച്യയാക്കി. കുത്തഴിഞ്ഞ പുസ്തകംപോലെ ശ്ലഥവും ശിഥിലവുമായിരുന്ന നായർസമുദായത്തിൽ ഇന്നു കാണുന്ന കെട്ടുറപ്പും സമൃദ്ധിയും സംഘടനാശക്തിയും കരുത്തുററ ആ കൈകളുടെ സമ്പാദ്യമല്ലാതെ മറെറാന്നുമല്ല. മഹത്തായ ആ സംരംഭത്തിൽ സമുദായത്തിനകത്തും പുറത്തും നിന്നു് നേരിടേണ്ടിവന്ന പ്രതിബന്ധങ്ങൾ ആ കൈകൾക്കു ശക്തി വർദ്ധിപ്പിച്ചതേയുള്ളു.

അങ്ങനെ സ്വസമുദായസമുദ്ധാരണസംരംഭത്തിൽ പ്രതിബന്ധങ്ങളേയും പ്രതികൂലശക്തികളേയും തട്ടിത്തകത്തുകൊണ്ടു് മുന്നേറിയ ആ മനുഷ്യൻ സ്വസമുദായത്തിൻെറ പരിധിക്കു പുറത്തുള്ള പ്രവൎത്തനരംഗങ്ങളിലും പിൻതിരിഞ്ഞോടാത്ത ഒരു പ്രതിയോഗിയായിത്തന്നെയാണു് പ്രത്യക്ഷപ്പെട്ടിട്ടുള്ളതു്. അവൎണ്ണഹിന്ദുക്കൾക്കു് നിർബാധം വഴി നടക്കാനും ക്ഷേത്രാരാധന നടത്താനും സ്വാതന്ത്ര്യമില്ലാതിരുന്നൊരു കാലത്തു്, ആ അവശവിഭാഗത്തിൻെറ മുൻപന്തിയിൽ നിന്നു് ശ്രീ മന്നം സത്യഗ്രഹാദിസമരമുറകൾക്കു നേതൃത്വം കൊടുത്തതും മഹാത്മാഗാന്ധിയുടെ ഹരിജനക്ഷേമപ്രവൎത്തനങ്ങൾക്കു് കേരളത്തിൽ കളമൊരുക്കിയതും ചരിത്രം മറക്കാത്ത വസ്തുതകളാണു്. ശ്രീ മന്നത്തിന്റെ അസാധാരണ ചാഗ്മിത്വവും സംഘടനാപ്രവൎത്തനവൈദഗ്ധ്യവുമാണു് അയിത്തോച്ചാടനപ്രസ്ഥാനത്തിൻെറ പിന്നിൽ അണിനിരക്കാൻ നായർസമുദായത്തെ പ്രേരിപ്പിച്ചതു്. തുടന്നു നടത്തപ്പെട്ട സവൎണ്ണജാഥയുടെ സൎവ്വസൈന്യാധിപനും അദ്ദേഹമല്ലാതെ മററാരുമായിരുന്നില്ല.

അനീതിയും അക്രമവും എവിടെക്കണ്ടാലും അതിനെ മുഖംനോക്കാതെ എതിൎക്കുകയെന്നതു് ശ്രീ മന്നത്തു പത്മനാഭൻെറ ജീവിതവ്രതമാണു്. രാജ്യം അപകടത്തിലായിട്ടുള്ള സന്ദൎഭങ്ങളിലൊക്കെ ആ ആപത്ബാന്ധവനെയും കേരളം കണ്ടിട്ടുണ്ടു് ആ കരുത്തേറിയ കൈകളെ തള്ളിമാററിക്കൊണ്ടു് ഒരക്രമിക്കും മുന്നേറുവാൻ ഇന്നുവരെ സാധിച്ചിട്ടില്ല. ശ്രീ മന്നത്തിൻെറ പിന്നിൽ അണിനിരന്നിട്ടുള്ള ഈ രാജ്യത്തെ ജനങ്ങൾക്കു് ഒരിക്കലും പരാജയമോ അല്പമായ നിരാശ

പോലുമോ അനുഭവപ്പെട്ടിട്ടുമില്ല. ഭാരതത്തിന്റെ സ്വാതന്ത്ര്യ ലബ്ധിയെ തുടർന്നു നടന്ന സ്വതന്ത്രതിരുവിതാംകൂർ വിരുദ്ധ പ്രക്ഷോഭണം തിരുവിതാംകൂറിന്റെ ചരിത്രത്തിൽ അവിസ്മരണീയമായ ഒരു സംഭവമാണു്. അന്നത്തെ എല്ലാ രാഷ്ട്രീയനേതാക്കന്മാരും അവരുടെ അനുയായികളും സർ സി. പി. യുടെ സ്വതന്ത്രതിരുവിതാംകൂർ നയത്തിനെതിരായി അരയും തലയും മുറുക്കി രംഗത്തിറങ്ങി നാടാകെ പ്രക്ഷോഭണം ഇളക്കിവിട്ടു. പക്ഷേ, സർ സി. പി. ക്കും, അദ്ദേഹത്തിന്റെ ഗവണ്മെന്റിനും ഒരു കുലുക്കവുമുണ്ടായില്ല. ആ സന്ദർഭത്തിലാണു് ആ വീരകേസരിയുടെ ഗർജ്ജനം കേട്ടതു്. ആ ഗർജ്ജനം കേട്ടു് തിരുവിതാംകൂർ ഉണർന്നു. സർ സി. പി. ഞെട്ടി വിറച്ചു. അജയ്യനായ ഒരു പ്രതിയോഗിയെ സർ സി. പി. അന്നാണു കാണുന്നതു്. ആ മഹാസമരത്തിന്റെ പരിണാമം ഈ രാജ്യത്തെ ജനങ്ങൾക്കറിവുള്ളതാണു്.

സംസ്ഥാനപുനഃസംഘടനയുടെ ഫലമായി തിരുവിതാംകൂർ ദേവസ്വത്തിന്റെ വാർഷികഗ്രാന്റിൽ പതിമൂന്നര ലക്ഷം രൂപ നഷ്ടപ്പെടുന്ന ഒരു ഘട്ടം സംജാതമായി. പലരും അതിനെ എതിർത്തു. പത്രപംക്തികളിലൂടെയും പ്രസംഗവേദികളിലൂടെയും പ്രക്ഷോഭണമുണ്ടാക്കി. എന്നിട്ടും ആ നഷ്ടം പരിഹൃതമാകുമെന്നുള്ള ആശ കേരളീയർക്കില്ലായിരുന്നു. അവിടെയും ശ്രീ മന്നത്തു പത്മനാഭനാണു് കേന്ദ്ര ആഭ്യന്തര മന്ത്രി ശ്രീ പാന്തിനെ നേരിട്ടു സന്ദർശിച്ചു് ഗവണ്മെന്റിന്റെ കർശനമായ നിലപാടിൽ മാറ്റംവരുത്തി പ്രശ്നം പരിഹരിച്ചതു്.

കമ്മ്യൂണിസ്റ്റ് സ്വേച്ഛാധിപത്യത്തിനെതിരായി കേരളത്തിലെ ജനങ്ങൾ അടുത്തകാലത്തു നടത്തിയ വിമോചന സമരത്തിലാണു് ശ്രീ മന്നത്തു പത്മനാഭനെന്ന പ്രതിയോഗിയെ അദ്ദേഹത്തിന്റെ സാക്ഷാത്തായ രൂപത്തിൽ നാം കാണുന്നതു്. ഐതിഹാസികമായ ആ സമരം അദ്ദേഹത്തെ അനശ്വരനും വിശ്വവിശ്രുതനുമാക്കിത്തീർത്തു. ലോകചരിത്രം ഇന്നോളം ദർശിച്ചിട്ടില്ലാത്ത അത്ഭുതങ്ങളാണു് ഈ കൊച്ചു

കേരളത്തിലെ ജനങ്ങളെക്കൊണ്ടു് അദ്ദേഹം പ്രവർത്തിപ്പിച്ചതു്. ബാലട്ടുപെട്ടിയിലൂടെ അധികാരത്തിലേറിയ ഒരു കക്ഷിയെ ജനകീയപ്രക്ഷോഭണംകൊണ്ടു് താഴെയിറക്കുന്ന സംഭവം ലോകചരിത്രത്തിൽ ഇതാദ്യമാണു്. ഒരിക്കൽ കയ്യടക്കിയ അധികാരം കമ്മ്യൂണിസ്റ്റുകാർക്കു് പിന്നീടു് എവിടെയെങ്കിലും ഉപേക്ഷിക്കേണ്ടിവന്നിട്ടുണ്ടെങ്കിൽ അതും കേരളത്തിൽമാത്രമാണു്. കമ്മ്യൂണിസ്റ്റുകാർക്കെതിരായി ശ്രീ മന്നത്തു പത്മനാഭൻ നേടിയ വിജയം കേരളത്തിന്റെ നാലതിരുകൾക്കകത്തോ ഇൻഡ്യയിൽ മാത്രമോ ഒതുങ്ങിനിൽക്കുന്ന ഒരു നിസ്സാര നേട്ടമല്ല. ലോകകമ്മ്യൂണിസത്തിന്റെ നെട്ടപ്പുറത്തു് ഏല്പിക്കപ്പെട്ട മാരകമായ ഒരു ആഘാതമായിരുന്നു അതു്.

കമ്മ്യൂണിസ്റ്റ് കക്ഷിക്കെതിരായി ഒരു പ്രക്ഷോഭണം സംഘടിപ്പിക്കുവാൻ മറേറതെങ്കിലും ഒരു രാഷ്ട്രീയകക്ഷിയോ കക്ഷികളോ അശക്തമായിരുന്നു. ഈ ഘട്ടത്തിലാണു് എല്ലാ കക്ഷിക്കാരേയും ഒന്നിച്ചു് അണിനിരത്താൻ പ്രാപ്തനായ ശ്രീ മന്നത്തു പത്മനാഭൻ ശ്രമസാദ്ധ്യമായ ആ ഉത്തരവാദിത്വം സ്വയം ഏറെറടുത്തതു്. വിമോചനസമരത്തോടു് അങ്ങേയററം അനുഭാവമുള്ളവരും അതിനുവേണ്ടി എന്തു ത്യാഗവും അനുഷ്ഠിക്കുവാൻ തയ്യാറുള്ളവരുമായിരുന്ന പലർക്കും, പ്രാരംഭത്തിൽ അതിന്റെ വിജയത്തെപ്പററി ബലമായ സംശയം ഉണ്ടായിരുന്നു. പക്ഷേ, സമരം എങ്ങനെ തുടങ്ങണമെന്നും എങ്ങനെ നടത്തണമെന്നും എങ്ങനെ അവസാനിപ്പിക്കണമെന്നും നേരത്തെ തീരുമാനിച്ചുറച്ചു് അതിനുവേണ്ട കർമ്മപരിപാടികൾ യഥാകാലം ആസൂത്രണം ചെയ്തിരുന്ന സമരനേതാവിനു് ആവക സംശയങ്ങളൊന്നും ഉണ്ടായിരുന്നില്ല. സമരത്തിന്റെ ഓരോ ഘട്ടവും കഴിഞ്ഞപ്പോൾ മാത്രമാണു് അതിന്റെ പിന്നിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ബുദ്ധിയുടെ വൈഭവം മററുള്ളവർക്കു ബോദ്ധ്യമായതു്. നാടിന്റെ നാഡിസ്പന്ദനം മിക്കവാറും ശരിയായിത്തന്നെ ഗ്രഹിക്കാൻ കഴിവുള്ളവരും എല്ലാ സമരമുറകളും എടുത്തു പയററിപ്പരിചയിച്ചിട്ടുള്ളവരുമായ കമ്മ്യൂണിസ്റ്റുകൾക്കുപോലും കണക്കു

തെറ്റിപ്പോയി. ആ ഒരൊറ്റ വ്യക്തിയിൽ ഇത്രയധികം ശക്തി സംഭരിക്കപ്പെട്ടിരുന്നുവെന്ന് അവർ അറിഞ്ഞിരുന്നില്ല.

സമൂഹത്തിന്റെ മനഃശാസ്ത്രമറിഞ്ഞു് അവരെ സമീപിക്കുവാനും ഏതൊരു പ്രതിസന്ധിഘട്ടത്തിലും അവരെ കർമ്മവീര്യരാക്കാനുമുള്ള ശക്തി ആ നാവിനുണ്ട്. ഇൻഡ്യൻസ്വാതന്ത്ര്യസമരത്തിൽപ്പോലും കണ്ടിട്ടില്ലാത്ത ആവേശവും ആത്മാർത്ഥതയും വിമോചനസമരത്തിൽ ഉടനീളം പ്രകടിതമായതു് ആ നാവിന്റെ ശക്തി ഒന്നുകൊണ്ടു മാത്രമാണു്. ഇത്രയധികം സ്ത്രീകൾ പങ്കെടുത്തിട്ടുള്ള ഒരു സമരവും ലോകചരിത്രത്തിൽ ഇതിനുമുമ്പുണ്ടായിട്ടില്ലെന്നു തീർത്തുപറയാം. കമ്മ്യൂണിസ്റ്റ്സർക്കാരിൻെറ ഭീകരമായ നരവേട്ടയെ തൃണവൽഗണിച്ചുകൊണ്ടു് സഹോദരന്മാരോടൊപ്പം സഹോദരികളും സമരരംഗത്തേയ്ക്കു ധൈര്യസമേതം ഇറങ്ങിത്തിരിച്ചതിന്റെ പിന്നിൽ പ്രവർത്തിച്ച ആ അത്ഭുതശക്തി ശ്രീ മന്നത്തിന്റെ ആത്മാർത്ഥതാനിർഭരമായ വചോധോരണി ഒന്നുമാത്രമാണു്.

എതിർക്കുന്നവരോടു് ഒരു വിട്ടുവീഴ്ചയും ശ്രീ മന്നത്തിനില്ല. അവരോടു് ഒത്തുതീർപ്പിനും അദ്ദേഹം തയാറില്ല. എതിരാളിയെ വേരോടെ നശിപ്പിക്കുകയെന്നതിൽ കുറഞ്ഞൊന്നും അദ്ദേഹത്തിൻെറ തത്വശാസ്ത്രത്തിലില്ലതാനും. അക്കാര്യത്തിൽ വ്യക്തിയെന്നും സമൂഹമെന്നുമുള്ള വ്യത്യാസവും അദ്ദേഹത്തിനില്ല. അപ്രതിമപ്രതിഭാവനായ ആ പ്രതിയോഗിയോടു് ഏററുമുട്ടിയിട്ടുള്ള വ്യക്തികൾക്കും സമൂഹങ്ങൾക്കും കക്ഷികൾക്കുമെല്ലാം അതു ബോദ്ധ്യമായിട്ടുമുണ്ടു്. സന്ധിയില്ലാത്ത ആ എതിർപ്പു് സ്വന്തം കാര്യസാദ്ധ്യത്തിനുവേണ്ടിയായിരുന്നിട്ടില്ലെന്നുള്ളതാണു് അതിൻെറ പ്രത്യേകത. ഒന്നുകിൽ സ്വസമുദായത്തിനുവേണ്ടി, അല്ലെങ്കിൽ സഹോദരസമുദായങ്ങൾക്കുവേണ്ടി, അതുമല്ലെങ്കിൽ എല്ലാ സമുദായങ്ങളും ഉൾപ്പെടുന്ന രാജ്യത്തിനുവേണ്ടി ആയിരുന്നു അതു്. ആ എതിർപ്പുകൊണ്ടുണ്ടായിട്ടുള്ള ഗുണശതങ്ങൾ അനുഭവിച്ചറിഞ്ഞ ഇന്നാട്ടുകാർ അദ്ദേഹത്തെ ഒരുകാലത്തും വിസ്മരിക്കുകയില്ല.

വി. കെ. വേലപ്പൻ

## ആ സുദിനം

1090 തുലാമാസം 15–ാം തീയതി ചങ്ങനാശേരിയിൽ മന്നത്തു ഭവനത്തിൽവച്ചു് കൊളുത്തിവച്ച നിലവിളക്കിനു മുൻപിൽ നിന്നുകൊണ്ടു് പ്രതിജ്ഞാബദ്ധരായി പതിന്നാലു നായർയുവാക്കൾ സംഘടിപ്പിച്ച 'നായർഭൃത്യജനസംഘം' ഇന്നു 'നായർ സർവീസ്സൊസൈററി' എന്ന പേരിൽ പ്രശസ്തമായ ജനസേവനമനുഷ്ഠിച്ചു ജാതിമതഭേദമെന്യേ പൊതുജനസമ്മതി ആർജ്ജിച്ചുകഴിഞ്ഞിരിക്കയാണല്ലോ.

വെറും പതിന്നാലു വ്യക്തികൾമാത്രം ഉൾപ്പെട്ട ഒരു സംഘടന ചുരുങ്ങിയ കാലയളവിൽ ഇത്രയധികം വിപുലമായ തോതിൽ വളന്നുകണ്ടിട്ടുള്ള അനുഭവം ചുരുക്കമാണു്. ഈ ഭൃത്യജനസംഘം രൂപംകൊണ്ടതിനുശേഷവും അതിനു മുൻപും എത്രയോ സംഘടനകൾ ഈ കൊച്ചുകേരളത്തിൽ ഇതിനകം ജനിക്കുകയും മരിക്കുകയും ചെയ്തിട്ടുണ്ടെന്നുള്ളതിനു കണക്കില്ല. തികച്ചും വ്യത്യസ്തമായ ഒരനുഭവം ഈ സംഘത്തിനുണ്ടാവാൻ കാരണമെന്തു്? അതു് അറിയേണ്ട ഒരു കാര്യമല്ലേ!

നായർഭൃത്യജനസംഘം രൂപംകൊണ്ടയവസരത്തിൽ അതിന്റെ ആദ്യകാര്യദർശിയായിരുന്ന ശ്രീ മന്നത്തു പത്മനാഭപിള്ള അന്നു ചങ്ങനാശേരി മജിസ്ട്രേട്ടുകോടതിയിൽ സാമാന്യം നല്ലനിലയിൽ പ്രാക്ടീസുണ്ടായിരുന്ന ഒരു വക്കീലായിരുന്നു. സ്വന്തം തൊഴിലിനു ഭംഗം നേരിടാത്തതരത്തിലുള്ള സമുദായപ്രവർത്തനത്തിൽമാത്രമേ അന്നു് കാര്യദർശി സംഘകാര്യങ്ങൾ അന്വേഷിച്ചിരുന്നുള്ളു. പരിമിതമായ കഴിവുകൾമാത്രം ഉണ്ടായിരുന്ന സംഘത്തിനു പ്രാരംഭകാല

ങ്ങളിൽ സാമ്പത്തികശേഷി തീരെയില്ലായിരുന്നുവെന്നുള്ളതു് ഒരു വസ്തുതയാണു്.

പ്രസിദ്ധനായ പ്രൊഫസർ എം. ഏ. പരമുപിള്ള അവർകൾ കോട്ടയം റെയിഞ്ചു് ഇൻസ്പെക്ടരായിരുന്ന കാലത്താണു് നായർഭൃത്യജനസംഘം ഉടലെടുത്തതു്. അദ്ദേഹത്തെ പ്രൊഫസറായി നിയമിച്ച അവസരത്തിൽ ചങ്ങനാശേരി സ്വദേശിയായ അദ്ദേഹത്തിനു പെരുന്നയിൽവച്ചു് ഒരു യാത്രയയപ്പു നടത്തി. നായർഭൃത്യജനസംഘത്തിന്റെ പ്രവൎത്തനങ്ങൾ കൗതുകപൂൎവ്വം വീക്ഷിച്ചിരുന്ന അദ്ദേഹം അന്നു് അദ്ദേഹത്തിന്റെ പ്രസംഗത്തിൽ ഏതു സംഘടനയായാലും അതിന്റെ ഉദ്ദേശം നിറവേറണമെങ്കിൽ അതിനായി മാത്രം പ്രവൎത്തിക്കുന്ന ഒരാളെങ്കിലും ഉണ്ടാവണമെന്നും, അതിനു സന്നദ്ധമായി ആരെങ്കിലും മുന്നോട്ടുവന്നില്ലെങ്കിൽ ഭൃത്യജനസംഘവും വിജയിക്കുവാൻ പോകുന്നില്ലെന്നും പറയുകയുണ്ടായി. ആ യോഗത്തിൽ കൃതജ്ഞതാപ്രകടനമേററിരുന്ന ശ്രീ മന്നത്തു പത്മനാഭപിള്ള വീണ്ടുവിചാരമൊന്നുംകൂടാതെ, തന്നെമാത്രം ആശ്രയിച്ചു ജീവിക്കേണ്ട മാതാവിനേയും സഹോദരങ്ങളേയും മകളേയുംപററി ചിന്തിക്കാതെ, വേണ്ടപ്പെട്ടവരോടൊന്നും ആലോചിക്കാതെ, തന്റെ ഒരാളുടെ ആഹാരത്തിനുപോലും വകകാണാൻ ഇനമില്ലാത്ത ഭൃത്യജനസംഘത്തിന്റെ പ്രവൎത്തകനായി തന്റെ ജീവിതം അർപ്പിച്ചിരിക്കുന്നതായി പ്രഖ്യാപിക്കുകയാണു ചെയ്തതു്. ഇതു് 1091–ാമാണ്ടു ചിങ്ങമാസം 9–ാം തീയതിയായിരുന്നു. സദസ്യർ അത്ഭുതസ്തബ്ധരായിക്കാണണം. അവരിൽ ചിലർ അദ്ദേഹത്തെ ഒരു സാഹസികനായി കരുതിക്കാണും. കുറച്ചുപേരെങ്കിലും അദ്ദേഹത്തെ ഒരു ശുദ്ധവിഡ്ഢിയായി കരുതിക്കാണും. അതിനുശേഷം അദ്ദേഹം വക്കീൽപ്പണിക്കു് കോടതികളിൽ പോയിട്ടില്ല.

വളരെയൊന്നും ചിന്തിക്കാതെ എടുത്ത തീരുമാനമായിരുന്നു അതെങ്കിലും, ദൃഢചിത്തനായ അദ്ദേഹം അടുത്തദിവസംമുതൽ ഭൃത്യജനസംഘത്തിന്റെ മുഴുവൻസമയവും ജോലിചെയ്യുന്ന കാൎയ്യദൎശിയായിത്തീൎന്നു. ആ തീരുമാനമെടുത്ത

സുദിനം—അതിനെയാണ് സ്മരിക്കേണ്ടതു്. അങ്ങനെ അന്നു സംഭവിച്ചില്ലായിരുന്നെങ്കിൽ നായർ സർവീസ് സൊസൈറ്റി ജന്മമെടുക്കുമായിരുന്നോ? അതിന് ഇന്നു കാണുന്ന വലിപ്പം ഉണ്ടാകുമായിരുന്നോ? ഇല്ലതന്നെ. അന്നുചെയ്ത ആ പ്രതിജ്ഞ ഇന്നും, ഈ ശതാഭിഷേകദിവസത്തിലും, അദ്ദേഹം നിറവേററിപ്പോരുകയല്ലേ? 1121-ൽ എല്ലാ ഔദ്യോഗികസ്ഥാനങ്ങളിൽനിന്നും ഒഴിഞ്ഞ അദ്ദേഹം സർവീസ് സൊസൈററിയുടെ ഉദ്യോഗസ്ഥവൃന്ദത്തെക്കാൾ അതിൻെറ ഒരു എളിയ പ്രവർത്തകനായിക്കഴിയുകയല്ലേ?

നീണ്ട നാല്പത്തേഴുകൊല്ലത്തെ ത്യാഗപൂർണ്ണമായ സേവനംകൊണ്ട് ഇന്ന് അദ്ദേഹം കേരളീയരുടെ ആദരവിനു പാത്രമായിരിക്കുകയാണ്. ഇന്നദ്ദേഹം വെറുമൊരു നായർ നേതാവല്ല. പൊതുപ്രവർത്തനം അദ്ദേഹം തുടങ്ങേണ്ടിടത്തു തുടങ്ങി. അവിടെ നിന്നില്ല. വളർന്നു. വളരേണ്ടതുപോലെ വളർന്നു. എത്തേണ്ടിടത്തു് എത്തി.

അന്ന് അങ്ങനെ ഒരു പ്രതിജ്ഞ അദ്ദേഹം എടുത്തില്ലായിരുന്നുവെങ്കിൽ കേരളത്തിന് ഒരുന്നതനായ നേതാവിൻെറ സേവനം നഷ്ടപ്പെട്ടുമായിരുന്നു. ഭാഗ്യവശാൽ അതിനിടയായില്ല. ഇന്നു നമുക്ക് ആ സുദിനം സ്മരിക്കാം. ഇന്നു മാത്രമോ—എന്നും.

എം. പി. മന്മഥൻ

## മന്നം—ഒരു പ്രഭാഷകൻ

മലയാളഭാഷയിൽ വിവിധ വിഷയങ്ങളെപ്പററി പ്രസംഗിക്കുന്ന പ്രശസ്തരായ പല പ്രാസംഗികന്മാരെയും എനിക്കു പരിചയമുണ്ടു്. അവരൊക്കെ പ്രസംഗിക്കുന്നതും ഞാൻ കേട്ടിട്ടുണ്ടു്. പ്രസംഗം കേൾക്കാനുള്ള വെറും കൗതുകംകൊണ്ടു മാത്രമല്ല; പ്രസംഗകലയിൽ ഓരോരുത്തർക്കുമുള്ള കഴിവു് എത്രയെന്നു മനസ്സിലാക്കാനും നിഷ്പക്ഷമായി അതേപ്പററി നിരൂപിച്ചു് ഒരഭിപ്രായം രൂപീകരിക്കാനുംകൂടിയാണു് അങ്ങനെ ചെയ്തിട്ടുള്ളതു്. ഒരു വിദ്യാർത്ഥിയുടെ താല്പര്യത്തോടെ ഞാൻ നടത്തിയിട്ടുള്ള ആ അന്വേഷണവും പഠനവുമാണു് ഈ ലേഖനമെഴുതാൻ എനിക്കു പ്രേരണ നല്കിയതു്. കേരളഭാഷയിൽ പ്രസംഗിച്ചു വിജയംവരിച്ച വാഗ്മികളിൽ ശ്രീ മന്നത്തു പത്മനാഭനു സദൃശനായി മറെറാരാളെ എനിക്കു പറയാനാവുകയില്ല. ശ്രീ മന്നത്തിന്റെ സർവ്വ വിജയങ്ങൾക്കും സൂക്ഷ്മമാലോചിച്ചാൽ സർവ്വപ്രധാനമായ കാരണമെന്നുതന്നെ പറയാവുന്ന ഈ സരസ്വതീവിലാസത്തെപ്പററി ആരെങ്കിലും സൂക്ഷ്മമായ ഒരു പഠനമോ നിരൂപണമോ നടത്തിയിട്ടുണ്ടെന്നു തോന്നുന്നില്ല. അങ്ങനെ ചെയ്യുന്നതു് പ്രസംഗകലയുടെ വിജയരഹസ്യത്തെപ്പററി ജിജ്ഞാസയുള്ളവർക്കെല്ലാം വളരെ ചരിതാർത്ഥതയ്ക്കു വക നൽകുന്ന ഒരന്വേഷണമായിരിക്കും.

വളരെ ഗഹനവും സൂക്ഷ്മവുമായ ആശയങ്ങൾ അലങ്കാരം ചേർത്തു് പ്രൗഢമായ ഭാഷയിൽ അവതരിപ്പിക്കുന്ന പ്രസംഗമല്ല ശ്രീ മന്നത്തിൻേറതു്. പ്രസംഗത്തിൻെറ ഔപചാരികമായ ചടങ്ങുകളും മോടികളുമൊന്നും അതിൽ കാണുകയില്ല.

ശുദ്ധമായ പച്ചമലയാളത്തിൽ ഒരു സംഭാഷണശൈലിയിലാണ് ആ പ്രസംഗം അധികഭാഗവും. പീഠികയൊന്നും കൂടാതെ അതു നേരെയങ്ങു തുടങ്ങുകയാണ്. ആദ്യന്തം ഫലിതഗർഭമായ ഭാഷയിൽ ചെറിയ ചെറിയ വാക്യങ്ങളിൽ ആശയങ്ങൾ ഒന്നിനു പുറകെ ഒന്നായി വന്നുതുടങ്ങും. ഇടയ്ക്കിടെ നല്ല നല്ല ചില വർണ്ണചിത്രങ്ങൾ ദൃഷ്ടാന്തങ്ങളുടെ സ്ഥാനത്തു സ്ഥലംപിടിക്കും. ഒരിക്കലും മറക്കാനാകാത്ത ചില ചിത്രങ്ങൾ! ചിലപ്പോൾ പുരാണത്തിലെ പരിചിതരായ കഥാപാത്രങ്ങളിൽ പലരും വന്നുനിരന്ന്, ആശയങ്ങൾ നേരേ നമ്മുടെ മനസ്സിൽ ലയിപ്പിക്കാൻ സഹായിക്കും. ഈ അയത്നലളിതമായ പ്രസംഗഗതിക്ക് അപൂർവ്വം ചിലപ്പോൾ പെട്ടെന്ന് ഒരു മാററമുണ്ടാകും. അല്പാല്പമായി സ്വരമൊന്നുയരും; ഭാവം പകരും; വാക്കിനു ശക്തിയും മൂർച്ചയും കൂടും. വിജയകരമായി നിർവ്വഹിച്ച ഏതോ ഒരു ശത്രുസംഹാരത്തിന്റെ കൃതാർത്ഥത നേടി അതു വീണ്ടും പഴയ നിലയിലാവുകയും ചെയ്യും.

എന്താണ് ആ പ്രസംഗത്തിൽ നമ്മെ വശീകരിക്കുന്ന അംശം? വാചകത്തിൻെറ ധോരണിയോ അഭിനയത്തിന്റെ വൈശിഷ്ട്യമോ സാഹിത്യത്തിൻെറ കൊഴുപ്പോ ഒന്നുമാണെന്നു പറയാൻവയ്യ. പ്രസംഗത്തിൻെറ ജീവനായ ഒരംശം അതിൽ നിരന്തരമായി സ്ഫുരിക്കുന്ന ഫലിതമാണ്. ഫലിതം ശ്രീ മന്നത്തിൻെറ അസാധാരണമായ ഒരു സിദ്ധി തന്നെയാണ്. സാധാരണഗതിയിൽത്തന്നെ ആശയങ്ങൾ ഫലിതരൂപത്തിലേ നിവൃത്തിയുണ്ടെങ്കിൽ പുറത്തുവരൂ. എങ്കിലും പരിഹാസരൂപത്തിലുള്ള ഫലിതമാകുമ്പോളാണ് ആ വാഗ്മിത വിജയത്തിന്റെ ഉച്ചകോടിയിലെത്തുന്നതു്. പ്രതിയോഗികളും ആ പരിഹാസം കേട്ടാൽ അറിയാതെ ചിരിക്കും. എന്നാൽ ആ ചിരി, അവർക്കുണ്ടാക്കുന്ന വേദനയെ ഒട്ടും ലഘൂകരിക്കയുമില്ല. ചിരിക്കുകയും വേദനകൊണ്ടു പുളയുകയും ചെയ്യുന്ന അനുഭവമായിരിക്കും അവർക്ക്. ഇതു ശ്രീ മന്നത്തിൻെറ ഫലിതത്തിൻെറ പ്രത്യേകതയാണ്. 'കടംവാങ്ങിയ' ഫലിതം അദ്ദേഹത്തിനില്ലതന്നെ. ജന്മസിദ്ധമാണ് ആ ഫലിതവാസന. അതു പ്രകടമാകാതെയുള്ള സംഭാഷണരീതി

ശ്രീ മനത്തിനെ അദ്ദേഹമല്ലാതാക്കിത്തീർക്കുമെന്ന തോന്നി പ്പോകും.

ഇതൊക്കെയാണെങ്കിലും ഫലിതത്തെക്കാളധികം ആ പ്രസംഗത്തിൽ നമ്മെ വശീകരിക്കുന്നതു യുക്തിയുക്തമായ ആശയാവതരണസമ്പ്രദായംതന്നെയാണെന്നാണു് എനിക്കു തോന്നിയിട്ടുള്ളതു്. ഈ അംശം അപ്രധാനമായിരുന്നെങ്കിൽ പ്രസംഗം വെറുമൊരു 'കിലുക്കാംപെട്ടി'പ്രസംഗമായിത്തീരുമായിരുന്നു. വാസ്തവത്തിൽ ആ പ്രസംഗം വിജയിക്കുന്നതു കേവലം ഫലിതംകൊണ്ടല്ല; ഫലിതം യുക്തിക്കു സഹായകമായി നില്ക്കുന്നതുകൊണ്ടാണു്. യുക്തിയുക്തമായ ആശയാവിഷ്കരണത്തിനു സാധകമാകുന്നതു ഫലിതം എന്നല്ലാതെ കേവലം ഫലിതത്തിനു വേണ്ടി ഫലിതം അദ്ദേഹത്തിനു് ആലോചിക്കാവുന്നതല്ല.

ചിലകാര്യങ്ങൾ സമർത്ഥിക്കാൻ ന്യായവും യുക്തിയും പറയുകയാണു പ്രസംഗത്തിന്റെ മുഖ്യാംശം. ഈ ന്യായവും യുക്തിയും മററുള്ളവരും പറഞ്ഞേക്കും. ഒരുപക്ഷേ, കൂടുതൽ പറയാൻ കഴിവുള്ളവരും കാണും. എങ്കിലും അതവതരിപ്പിക്കുന്ന രീതി ഇതു ഭംഗിയായി മററാർക്കുമുണ്ടെന്നു തോന്നുന്നില്ല. ന്യായം സ്ഥാപിക്കാൻ ചില ഉദാഹരണങ്ങൾ അദ്ദേഹം പറയും. പറയുമെന്നല്ല, ഉദാഹരണങ്ങൾ അവിടെ ഓടിയെത്തുകയാണു പതിവു്. ഈ ഉദാഹരണങ്ങൾക്കു് ഒരു പ്രത്യേക സ്വഭാവമുണ്ടു്. ഒന്നാമതു് അവ നിത്യപരിചയമുള്ളവയായിരിക്കും. എന്നാൽ നിത്യപരിചയമുള്ളവയാണെങ്കിലും അദ്ദേഹം പറയുന്നവിധത്തിൽ ആരും അതു പരിചയപ്പെട്ടിട്ടുണ്ടാവുകയില്ല. അതിനാൽ അതു പുത്തനമായിരിക്കും. ഉദാഹരണങ്ങൾ മിക്കവാറും കേരളീയഗാർഹികജീവിതത്തിന്റെ വലയത്തിൽനിന്നോ അല്ലെങ്കിൽ രാമായണഭാരതകഥകളിൽനിന്നോ എടുക്കുന്നവയായിരിക്കും. പറയുന്നതു് ഒരു വെറും സാധാരണക്കാരന്റെ സമീപനരീതിയോടുകൂടിയാണു്. ഒരു അപണ്ഡിതന്റെ വിനയവും അതിൽക്കാണും. ആ പറച്ചിലിൽ, തന്റെ ഭാഗം സ്ഥാപിക്കാനും എതിർവാദക്കാരെ തോല്പിക്കാനുമാണു് ഒരുമ്പെടുന്നതെങ്കിലും, മററുള്ള

പ്രസംഗക്കാർ ആ ഘട്ടത്തിൽ പ്രദർശിപ്പിക്കുന്ന ഗൗരവമോ ആവേശമോ ശ്രീ മന്നത്തിനില്ല. പ്രതിപാദനത്തിൽ ആദ്യന്തം ഒരു നിസ്സാരതയുടെ മട്ടാണു്. അതുകൊണ്ടു് ഫലിതവും പരിഹാസവും പിടിച്ചുവലിക്കാതെ സ്വയമേവ വന്നുകൊള്ളും. ഈ അവതരണരീതിക്കു മറെറാരു വിജയംകൂടിയുണ്ടു്. പറയുന്ന കാര്യങ്ങളും അതിൻെറ ന്യായങ്ങളും പിന്നീടാലോചിച്ചാൽ ശരിയല്ലെന്നു സ്ഥാപിക്കാൻ കഴിഞ്ഞേക്കുമെങ്കിൽ തന്നെയും ആ ഇരുന്ന ഇരുപ്പിൽ എതിരാളികൾക്കുകൂടി അതൊക്കെ ശരിയാണെന്നു സമ്മതിക്കാൻ തോന്നിപ്പോകും.

വല പ്രസംഗകരും സാധാരണ സ്വകാര്യസംഭാഷണത്തിനുപയോഗിക്കുന്ന ഭാഷയല്ല പ്രസംഗവേദിയിൽ ഉപയോഗിക്കുന്നതു്. ദൈനന്ദിനജീവിതവ്യാപാരത്തിനുപയോഗിക്കുന്ന 'വാമൊഴി' പ്രസംഗവേദിക്കു പററിയതല്ലെന്നുള്ള വിചാരമാണു് പ്രസംഗത്തിനുവേണ്ടി മറെറാരു ഭാഷ സ്വീകരിക്കാൻ പ്രേരിപ്പിക്കുന്നതു്. പ്രസംഗിക്കുമ്പോൾ നല്ല 'അച്ചടിഭാഷ'തന്നെ വേണമെന്നവർ കരുതുന്നു. സാധിക്കുമെങ്കിൽ സാഹിത്യഭാഷതന്നെ വേണമെന്നുള്ള താല്പര്യമാണവർക്കുള്ളതു്. വിശേഷിച്ചൊന്നും സാധിക്കാനില്ലാതെ, നല്ല പ്രസംഗം ചെയ്തു എന്നു സമാധാനിക്കേണ്ട കാര്യം മാത്രമുള്ളവർക്കു് ഇതു കൊള്ളാം. എന്നാൽ ജനങ്ങളോടു് ഏതെങ്കിലും കാര്യസാധ്യം കരുതി സംസാരിക്കുന്നവർക്കു് ഈ പ്രസംഗഭാഷ അത്ര ഗുണമുള്ളതല്ല. ശ്രീ മന്നത്തുപത്മനാഭനാണു് ഈ പാഠം നമ്മെ പഠിപ്പിക്കുന്നതു്. ശ്രീ മന്നത്തിനു് ഒരു പ്രത്യേക പ്രസംഗഭാഷ ഇല്ലതന്നെ. പ്ലാററുഫാറത്തിൽനിന്നു പറയുന്ന അതേ കാര്യങ്ങൾ അതേ രീതിയിൽതന്നെയാണു് ഒരാളുമായി സംഭാഷണം ചെയ്യുമ്പോഴും അദ്ദേഹം അവതരിപ്പിക്കുക. സന്ദർശിക്കാൻ തൻെറ മുറിയിൽ വന്നിരിക്കുന്ന രണ്ടാളുകളോടു് അദ്ദേഹം സംസാരിക്കുന്നതു് ഒരു പ്രസംഗവേദിയിൽ അദ്ദേഹം ചെയ്യുന്ന ഒരു നല്ല പ്രഭാഷണത്തിൽനിന്നു വാസ്തവത്തിൽ വ്യത്യസ്തമല്ല. പ്രസംഗത്തിൻെറ ഹൃദ്യതയ്ക്കു് ഇതാണു കാരണമെന്നു തോന്നുന്നു. അധ്വാനരഹിതവും ശാന്തവുമായ ആ പ്രസംഗഗതിക്കു ഇതുതന്നെയായിരിക്കണം കാരണം.

ഇതെല്ലാം ശ്രീ മന്നത്തിന്റെ പ്രസംഗത്തെപ്പററി അതിന്റെ 'കെട്ടും മട്ടും' പരിശോധിക്കുമ്പോൾ ഓർമ്മയിൽ വരുന്ന കാര്യങ്ങളാണു്. എന്നാൽ അതിന്റെ 'കാമ്പും കഴമ്പും' എന്താണെന്നുകൂടി നോക്കാതെ ആ പ്രഭാഷണത്തിന്റെ ഒരു സൂക്ഷ്മപഠനമാകുന്നില്ലല്ലോ. ശ്രീ മന്നം ഒരു പ്രഭാഷകനെന്നനിലയിൽ നല്ലവണ്ണം അറിയപ്പെട്ടിട്ടുതന്നെ ഇപ്പോൾ അരശതാബ്ദത്തിൽ കുറയാതെയായിട്ടുണ്ടു്. നാടുനീളെ സഞ്ചരിച്ചു പലവട്ടം നടത്തിയ ഈ പ്രസംഗപരമ്പരയിൽ മുക്കാൽ ഭാഗവും ഏതെങ്കിലും ഒരു നീതികേടിനോടുള്ള സമരത്തിന്റെയോ അതിനെതിരായുള്ള ഒരു പ്രക്ഷോഭണത്തിന്റെയോ മുഖ്യപരിപാടിയെന്ന നിലയിലായിരുന്നു. അയിത്തോച്ചാടനത്തിനും ക്ഷേത്രപ്രവേശനത്തിനും വേണ്ടിയുള്ള പ്രസംഗങ്ങൾ, ഹരിജനോദ്ധാരണത്തിനുവേണ്ടിയുള്ളവ, നായർസമുദായത്തിന്റെ അവകാശസംരക്ഷണത്തിനുവേണ്ടിയുള്ളവ, ഹിന്ദുസമുദായോദ്ധാരണം ലക്ഷ്യമാക്കിയുള്ളവ, സി. പി. ഗവമ്മെന്റിനെ നിഷ്കാസനം ചെയ്യാനുള്ളവ എന്നു തുടങ്ങി കമ്മ്യൂണിസ്റ്റുഗവമ്മെന്റിനെ താഴെയിറക്കാനുള്ള വിമോചനസമരത്തിനുവേണ്ടിയുള്ള പ്രസംഗങ്ങൾവരെ അക്കൂട്ടത്തിൽ പെടുന്നു. ഈ പ്രക്ഷോഭണപ്രസംഗങ്ങളെല്ലാം വിജയത്തിലെത്തുകയാണു ചെയ്തിട്ടുള്ളതു്. ചിലവ, വമ്പിച്ച ബഹുജനപിന്തുണയും ലോകപ്രസിദ്ധിയും സമാജ്ജിക്കുകയും ചെയ്തു. പ്രസംഗത്തിന്റെ സ്വഭാവത്തിൽനിന്നുതന്നെ അതിന്റെ വിജയത്തിനു ശരിയായ കാരണങ്ങൾ കണ്ടുപിടിക്കാൻ കഴിയും. തന്റെ പക്ഷത്തു ശരിയുണ്ടെന്നുള്ള ഉറച്ചവിശ്വാസം അദ്ദേഹത്തിനെപ്പോഴുമുണ്ടായിരുന്നു. ആ വിശ്വാസം മററു പ്രക്ഷോഭകാരികൾക്കു് ഇല്ലെന്നല്ല. എന്നാൽ മററുള്ളവക്കു് ആ വിശ്വാസത്തോടുകൂടിത്തന്നെ മറെറാരു ദോഷവും ചേന്നു കാണാറുണ്ടു്. കാര്യം ശരിയായതുകൊണ്ടു് അതു വിജയിച്ചുകൊള്ളുമെന്നൊരു അലസമായ വിചാരമാണതു്. ഈ ദോഷം ശ്രീ മന്നത്തിനില്ല. നല്ല കാര്യമായതുകൊണ്ടു ജനങ്ങൾ സ്വാഭാവികമായി സ്വാഭിപ്രായം സ്വാഗതം ചെയ്തുകൊള്ളുമെന്നു വിശ്വസിച്ചിരിക്കുന്ന ഏപ്പാടു് അദ്ദേഹത്തി

നില്പതന്നെ. ജനങ്ങളെ അദ്ദേഹത്തിനറിയാം. സംഘടിതവും രാജ്യവ്യാപകവുമായ ബഹുജനപ്രക്ഷോഭണങ്ങളിൽ, ജനങ്ങളിൽനിന്നു്, കേവലം ആദർശപ്രേമത്തിന്റെ പേരിൽ എത്ര സഹകരണം പ്രതീക്ഷിക്കാമെന്നും അദ്ദേഹത്തിനറിയാം. ആ സഹകരണം പ്രോത്സാഹകമായിരിക്കുമെങ്കിലും അതുകൊണ്ടു കാര്യസാധ്യമുണ്ടായില്ലെന്നു വന്നേക്കാമെന്നും അദ്ദേഹം മനസ്സിലാക്കിയിട്ടുണ്ടു്. നേതൃത്വം കൊടുക്കുന്നയാൾ പ്രക്ഷോഭണം തന്റെ സ്വന്തം കാര്യമെന്നപോലെതന്നെ കരുതണമെന്നും, മററുള്ളവർക്കും അക്കാര്യത്തിൽ കടമയുണ്ടല്ലോ എന്നു് അതിരുവിട്ടു വിചാരിക്കരുതെന്നുമുള്ള വലിയൊരു പാഠം ശ്രീ മന്നം നമ്മെ പഠിപ്പിക്കുന്നു. പ്രക്ഷോഭണകാര്യത്തോടു് ഈ വിധം ഒരു ബന്ധമുണ്ടാകുന്നതോടെ പ്രക്ഷോഭണകാരിക്കു സ്വയം ലഭിക്കുന്ന ആവേശവും ഊർജ്ജസ്വലതയും പതിന്മടങ്ങാണു്. ഇങ്ങനെയാണു് ആത്മാർത്ഥതയുടെ ആധിക്യം കൊണ്ടു് ശ്രീ മന്നം നഖശിഖാന്തം വികാരഭരിതനായി 'സഞ്ചരിക്കുന്ന ഒരു പ്രക്ഷോഭണ'മായിത്തന്നെ പ്രത്യക്ഷപ്പെട്ടുന്നതു്. ഈ പശ്ചാത്തലമാണു് അദ്ദേഹത്തിന്റെ പ്രക്ഷോഭണപ്രസംഗങ്ങളുടെ ഉറവ.

ശ്രീ മന്നം നേതൃത്വം നല്കുന്ന പല പ്രക്ഷോഭണങ്ങളിലും സമരങ്ങളിലും 'ഒത്തുതീർപ്പി'നും 'വിട്ടുവീഴ്ച'യ്ക്കും അദ്ദേഹം അത്ര സ്ഥാനം കല്പിച്ചിട്ടില്ല. ഒരു സമരത്തിന്റെ സമാപ്തി വിജയകരമായിട്ടുതന്നെയായാലും ചിലപ്പോൾ പ്രതിയോഗികളുടെ നില്പനില്പിനെങ്കിലും ആവശ്യമായ ചില വിട്ടുവീഴ്ചകളോടുകൂടിയാവും അതു നടക്കുക. ശ്രീ മന്നത്തിനു് ഈ ആവശ്യം അത്ര ബോദ്ധ്യമാകാറില്ല. ഒരു യുദ്ധം നടത്തുമ്പോൾ എതിരാളിയെ പററെ പരാജയപ്പെടുത്തി കീഴടക്കുന്ന തത്വശാസ്ത്രവുമായിട്ടാണു് അദ്ദേഹത്തിനു ബന്ധമുള്ളതു്. അല്ലാതെ, കുറെയാകുമ്പോൾ താനും എതിരാളിയും ജയിച്ചു എന്നു വരുത്തുന്ന സന്ധിയിൽ അദ്ദേഹത്തിനു വലിയ വിശ്വാസമില്ല. ഇതു് ഒരു ശാഠ്യത്തിന്റെയോ അഹംഭാവത്തിന്റെയോ ലക്ഷണമല്ല. സ്വപക്ഷത്തു ന്യായമുണ്ടെന്നും എതിർപക്ഷത്തു് അതില്ലെന്നും, അതുകൊണ്ടു്, ന്യായം ജയിക്കുമ്പോൾ

അതു കളങ്കമററ ഒരു ജയമായിരിക്കണമെന്നുമുള്ള വിചാരത്തിൽനിന്നുണ്ടാകുന്ന സത്യനിഷ്ഠതന്നെയാണ് അതിൻെറ പിന്നിലുള്ളതു്. പ്രസംഗത്തിൻെറ ശക്തിയും ഹൃദയത്തിൽ കൊണ്ടുകയറുന്ന ആ വാക്കുകളുടെ തീക്ഷ്ണതയും വിശ്രമം കൊതിക്കാത്ത ആ പ്രവൃത്തിയുടെ ചാതുര്യവും കെട്ടടങ്ങാത്ത ഉന്മേഷവും അദ്ദേഹത്തിനു സംഭാവനചെയ്യുന്നതും ഈ നിഷ്ഠയാണ്. വിജയത്തിലുള്ള ആത്മവിശ്വാസവും ഇവിടെയാണു രൂപംകൊള്ളുന്നതു്.

ഇത്രയും പറഞ്ഞതിനെത്തുടൎന്നു് ഒരു വലിയ തെറ്റിദ്ധാരണകൂടി പരിഹരിക്കേണ്ടിവന്നിട്ടുണ്ടെന്നുതോന്നുന്നു. പ്രസംഗങ്ങളിൽ സിംഹഭാഗവും പ്രക്ഷോഭണപ്രസംഗങ്ങളായിരുന്നു എന്നു പറഞ്ഞുവല്ലോ. എന്നാൽ കേവലം രചനാത്മകമായ കാൎയ്യങ്ങളെ അധികരിച്ചുള്ള പ്രസംഗം അദ്ദേഹത്തിനാകാത്തതാണെന്നോ അതു ചെയ്തിട്ടില്ലെന്നോ ഇതിനൎത്ഥമില്ല. ജീവിതകാലം മുഴുവൻ ലക്ഷക്കണക്കിനു രൂപ ചെലവുചെയ്തു് പള്ളിക്കൂടങ്ങളും കോളേജുകളും നിൎമ്മിക്കയായിരുന്നു ശ്രീ മന്നത്തിൻെറ മുഖ്യപ്രവൎത്തനം. ലക്ഷക്കണക്കിനു സംഭരിച്ച ആ രൂപയിലെ ഓരോ പൈസയും ഈ രാജ്യത്തെ ജനങ്ങളുടെ ഔദാൎയ്യത്തിൻെറ മുമ്പിൽ കൈക്കുമ്പിൾ കൂട്ടി വാങ്ങിയതാണുതാനും. വാസ്തവം പറഞ്ഞാൽ രചനാത്മകപ്രവൎത്തനരംഗത്തു് ഇത്രയധികം സാഹസികമെന്നോ ധീരമെന്നോ പറയാവുന്ന ഒരു പ്രവൎത്തനം ഒരിടത്തും നടന്നുകാണുകയില്ല. ഈ പ്രവൃത്തിപദ്ധതിയുടെ സമൎത്ഥനായ സൂത്രധാരൻ തൻെറ പ്രസംഗങ്ങളെ സംബന്ധിച്ചിടത്തോളം രചനാത്മകസ്വഭാവമുള്ളയാളല്ലെന്നു പറഞ്ഞാൽ അതൊരു വൈരുദ്ധ്യമായിരിക്കും. കാൎയ്യം വേഗം വിശദമാക്കാവുന്നതേയുള്ളു. സാമൂഹ്യവും വിദ്യാഭ്യാസപരവുമായ കാൎയ്യങ്ങളിൽ എൻ. എസ്. എസ്.-ൻെറ നേട്ടങ്ങൾ വളരെ വലുതാണ്. അവയോരോന്നിനെയും പററി ആദ്യം മനസ്സിൽ ഭാവനചെയ്തതും പിന്നീടു് അവയ്ക്കു് പ്രത്യക്ഷരൂപം നൽകിയതും അദ്ദേഹം തന്നെ. രാഷ്ട്രീയമോ സാമുദായികമോ ആയ പ്രക്ഷോഭണങ്ങൾ അദ്ദേഹത്തിനു്, ഈ നിർമ്മാണപ്രവൃത്തികൾക്കു

മുമ്പിൽ കേവലം ഒരു രണ്ടാംതരം കാര്യമായിരുന്നു. പരിതസ്ഥിതികൾ നിർബ്ബന്ധപൂർവ്വം ആവശ്യപ്പെട്ടില്ലായിരുന്നെങ്കിൽ ആ പ്രക്ഷോഭണങ്ങൾ ഒഴിവാക്കി തികച്ചും നിർമ്മാണപരമായ ജോലികളിൽ അദ്ദേഹം ഒതുങ്ങിനില്ക്കുമായിരുന്നു. സംഭവിച്ചതു് അങ്ങനെയല്ല. എത്ര നിസ്വാർത്ഥവും നിഷ്കന്മഷവുമായ സേവനത്തിനിറങ്ങിപ്പുറപ്പെട്ടാലും നമ്മുടെ നാട്ടിൽ ഒരാളിനു മറെറങ്ങുമില്ലാത്ത പ്രതിബന്ധങ്ങളെയാണു നേരിടേണ്ടിവരിക. പണം പിരിക്കുന്നതിലുണ്ടാകുന്ന പ്രതിബന്ധമല്ല. അതു് എത്ര ചെറുതാണു്. പ്രതിബന്ധം രാഷ്ട്രീയവും സാമുദായികവുമായ സ്വഭാവത്തിലുള്ളതാണു്. അതുകൊണ്ടു് അവ ഉഗ്രങ്ങളുമാണു്. സാമൂഹ്യരംഗത്തു് വളർത്തുന്ന സൃഷ്ടിപരപ്രസ്ഥാനങ്ങളാകുന്ന ചെടി പലപ്പോഴും ഇവിടത്തെ സാമുദായികരാഷ്ട്രീയക്കൊടുങ്കാററിൽ നിലംപററുകയാണു പതിവു്. മുളച്ചില്ലെങ്കിൽ ആപത്തില്ല. മുളച്ചു്, കുറച്ചുപൊക്കത്തിൽ വളരുന്നേത്തുമ്പോളാണു് ഈ കൊടുങ്കാററിന്റെ ഉപദ്രവം. ശ്രീ മന്നം ഈ കൊടുങ്കാററിനെബ്ഭയന്നു് തന്റെ ചെടിക്കു ചുററും മാത്രം മതിൽ കെട്ടി തൃപ്തനാകുന്നയാളല്ല. കൊടുങ്കാററിനെതിരേ, ആവശ്യമെങ്കിൽ, മറെറാരു കൊടുങ്കാററു പുറപ്പെടുവിച്ചു് അന്തരീക്ഷത്തെ 'നിലയ്ക്കു നിർത്താ'നാണു് അദ്ദേഹം ഒരുങ്ങുക. അതു് അദ്ദേഹത്തിനു സാധിച്ചിട്ടുമുണ്ടു്.

നമ്മുടെ രാജ്യത്തിനു് ഇങ്ങനെയൊരു പ്രത്യേക പരിതസ്ഥിതി ഉണ്ടായിരുന്നിട്ടും ശ്രീ മന്നത്തു പത്മനാഭൻ നിർമ്മാണരംഗത്തു് ജനശക്തിയും ജനസഹകരണവും നേടാനുള്ള വാശിതയ്ക്കു് അത്യുത്തമദൃഷ്ടാന്തമായിട്ടാണു് പ്രശോഭിക്കുന്നതു്. എൻ. എസ്. എസ്. കരയോഗങ്ങൾക്കു് നിർമ്മാണപരമായ പ്രവർത്തനങ്ങളിൽ ഇന്നോളമുണ്ടായിട്ടുള്ള നേട്ടങ്ങൾക്കു ശ്രീ മന്നത്തിന്റെ മനം കവരുന്ന പ്രസംഗങ്ങളാണു കാരണം. സ്ക്കൂളുകൾ, മന്ദിരങ്ങൾ, ഗ്രന്ഥാലയങ്ങൾ, ആരാധനാകേന്ദ്രങ്ങൾ തുടങ്ങിയ പല സ്ഥാപനങ്ങളുമുള്ള എൻ. എസ്. എസ്. കരയോഗങ്ങളുണ്ടു്. കരയോഗാംഗങ്ങളുടെ പിടിയരിയും കെട്ടുതെങ്ങും വിഷുപ്പിരിവും കൈക്കൊണ്ടാണു് അവ ഉണ്ടായിട്ടുള്ളതു്. ധനം സമ്പാദിക്കുന്നതിനുവേണ്ടി പരിശ്രമി

ക്കാനോ കയ്യിലുള്ളതു നോട്ടത്തോടുകൂടി ചെലവഴിക്കാനോ കഴിയാതെ പ്രായേണ അലസരായി ജീവിക്കുന്ന ഒരുവിഭാഗം ജനങ്ങളിൽ ഐക്യത്തിൻെറയും സഹകരണത്തിൻെറയും അദ്ധ്വാനശീലത്തിന്റെയും ആശ കൊളുത്താൻ ശ്രീ മന്നത്തിനല്ലാതെ മററാക്കും കഴിയുകയില്ല.

കരയോഗങ്ങളിൽ പിടിയരിപ്രസ്ഥാനം നടപ്പിലാക്കാനുള്ള അദ്ദേഹത്തിൻെറ പ്രസംഗപരമ്പരയിൽ ഒരു പ്രസംഗം കേൾക്കാൻ ദൂരദേശത്തു് ജോലിയിലേർപ്പെട്ടു് അവധിയിൽ നാട്ടിൽവന്നു താമസിക്കുന്ന ഒരു സ്നേഹിതൻ ഒരിക്കൽ എന്നോടൊന്നിച്ചു് ഉണ്ടായിരുന്നു. ഓരോ നായർഭവനത്തിലും പിടിയരിക്കുടം വയ്ക്കണമെന്നു ശ്രീ മന്നം പ്രസംഗിക്കയാണു്. "അടുക്കളയിൽ അമ്മമാരുടെ ചുമതലയിൽ അതു വയ്ക്കണം. അരി അടുപ്പത്തിടുമ്പോളെല്ലാം പട്ടിണി കിടക്കുന്ന നായർസമുദായത്തെ സ്മരിച്ചു് 'ഇതെൻെറ സമുദായത്തിനാണു്' കരുതി ഒരുപിടി അതിലിടണം" എന്നെല്ലാം അദ്ദേഹം മനംകവരുന്നമട്ടിൽ പ്രസംഗിച്ചു. അനന്തരം ആ ചെറിയ ത്യാഗംകൊണ്ടു് സമുദായത്തിനുണ്ടാകുന്ന പൊതുമൂലധനം എത്ര ബൃഹത്തായിരിക്കുമെന്നു് ഒരു കണക്കുശാസ്ത്രവും ഉദ്ധരിച്ചു. എൻെറ സ്നേഹിതൻ ഇളകിവശായി. മലയായിൽ അദ്ദേഹം ജോലിചെയ്യുന്ന നാട്ടിലെ കുറച്ചുമാത്രമുള്ള നായന്മാരുടെയിടയിൽ പിടിയരിപ്രസ്ഥാനം ആരംഭിക്കാൻ അദ്ദേഹം മനസാതീരുമാനിച്ചു്, പിടിയരിപ്രസ്ഥാനം നടപ്പാക്കുന്നതിനെപ്പററി എന്നോടു പലതും ചോദിക്കാൻതുടങ്ങി. വളരെനാൾ അദ്ദേഹം പിടിയരിപ്രസ്ഥാനത്തിന്റെ ഒരു ആരാധകനെന്ന നിലയിൽ ജോലിസ്ഥലത്തുനിന്നു് എനിക്കെഴുതുമായിരുന്നു. ഒരു ചെറിയ ഉദാഹരണം ഓർമ്മവന്നതു പറഞ്ഞുവെന്നേയുള്ളു.

ഇങ്ങനെ, എല്ലാരംഗത്തും തൻെറ വാഗ്മിതശക്തിയായും സഫലമായും അനുഭവപ്പെടുത്തി നാടിന്റെ പുരോഗതിക്കു തന്റെ ജിഹ്വാചലനം ഒരനുഗ്രഹമാക്കിത്തീർത്ത ശ്രീ മന്നത്തു പത്മനാഭനു ദീർഘായുസ്സും ആരോഗ്യവും നല്കാൻ പരാശക്തിയെ പ്രാർത്ഥിക്കാം.

കെ. ജനാർദ്ദനൻപിള്ള

# പന്തളം അന്നും ഇന്നും

ദീർഘകാലത്തെ വേർപാടിനു ശേഷം സ്വന്തം നാട്ടിൽ കാലുകുത്തുമ്പോൾ, "ഇതെന്റെ മണ്ണാണ്, ഞാൻ ജനിച്ച മണ്ണാണ്" എന്നു് ഉദ്വേഗപൂർവ്വം സ്വയം ആമന്ത്രണം ചെയ്യാത്തവർ ഭൂതലത്തിലുണ്ടോ എന്നു് സുപ്രസിദ്ധ ആംഗ്ലേയ സാഹിത്യകാരനായ സ്കോട്ട് അദ്ദേഹത്തിന്റെ ഒരു കവിതയിൽ, തിളച്ചുപൊങ്ങുന്ന ദേശാഭിമാനത്തോടുകൂടി ചോദിച്ചിട്ടുണ്ടു്. സാഹിത്യത്തിൽ ആവേശംകൊള്ളിച്ച വികാരങ്ങളെ അപഗ്രഥനം ചെയ്യാതെതന്നെ, ആ കവിതാശകലത്തിന്റെ പൊരുൾ നമുക്ക് അനുഭവവേദ്യമാകുന്ന ചില സന്ദർഭങ്ങൾ ജീവിതത്തിലുണ്ടാകാറുണ്ടല്ലോ. നിയതിയുടെ ദാക്ഷിണ്യപൂർവ്വമായ ലാളനയിലൂടെ, വിസ്തൃതമായ ഈ ഭൂമുഖത്തിന്റെ ചില ഭാഗങ്ങളിലെല്ലാം സഞ്ചരിക്കുവാൻ സാധിച്ചിട്ടുള്ള എനിക്കു്, പന്തളത്തേപ്പററി സ്മരിക്കുമ്പോൾ മേല്പറഞ്ഞ രീതിയിൽ ഹൃദയത്തിന്റെ അഗാധതയിൽ സുഖകരമായ ഒരു ഇക്കിളി നാമ്പെടുക്കാറുണ്ടു്.

ഏതാണ്ടു മുപ്പത്തിമൂന്നു കൊല്ലത്തിനു മുമ്പാണെന്നുതോന്നുന്നു, പന്തളത്തു് നായർസർവ്വീസ് സൊസൈററിയുടെ വകയായി ഒരു സ്കൂൾ സ്ഥാപിക്കാനുള്ള പ്രാരംഭാലോചനകൾ നടന്നതു്. ചില ഗൃഹപരിസരങ്ങളിൽവച്ചാരംഭിച്ച ആ കൂടിയാലോചനകൾ പൊതുവേ നാട്ടുകാരുടെയെല്ലാം മുമ്പിൽ സമർപ്പിക്കുവാനായി ഒരു സമ്മേളനം അന്നു നടത്തപ്പെട്ടു. പന്തളത്തിനു് അന്നു് അഭിമാനിക്കുവാനുണ്ടായിരുന്ന ഏററവും വലിയ സ്ഥാപനം ഒരു മലയാളം മിഡിൽസ്കൂളായിരുന്നു. അവിടെവച്ചാണു് യോഗം നടത്തപ്പെട്ടതു്. രാഷ്ട്രീയത്തിന്റെ

പ്രേതബാധ അത്രയൊന്നും ജനമദ്ധ്യത്തിൽ കടന്നുകൂടിയിട്ടില്ലാത്ത ആ കാലത്തു് ഒരു സാധാരണ മീററിംഗിനു് മനുഷ്യമഹാസമുദ്രങ്ങളെ ഉൾക്കൊള്ളുന്ന മൈതാനങ്ങളുടെ ആവശ്യമില്ലായിരുന്നു. എന്നാൽ അന്നത്തെ മീററിംഗിൽ സ്ക്രൂംഹാൾ കവിഞ്ഞൊഴുകുന്ന ഒരു ജനപ്രവാഹംതന്നെയുണ്ടായിരുന്നു. ഇന്നും ഒരു വലിയ സദസ്സിൽ പങ്കെടുക്കുമ്പോൾ എന്റെ സ്മരണ അന്നത്തെ ആ സമ്മേളനത്തിലേക്ക് ഒരു തിരിഞ്ഞുനോട്ടം നടത്താറുണ്ടെന്നു പറയുമ്പോൾ, വെറും ഒരു കൊച്ചുകുട്ടിയായിരുന്ന എൻെറ ഭാവനയിൽ എത്ര വലിയ സ്വാധീനം അതു ചെലുത്തിയിട്ടുണ്ടെന്നുള്ളതു വ്യക്തമാകുമല്ലോ.

എട്ടോൻപതു വയസ്സുമാത്രം പ്രായംവരുന്ന ഒരു ബാലനു് ഈ മഹായോഗത്തിൽ എത്തിനോക്കുവാൻ എന്തു കാര്യമെന്നു് സ്വാഭാവികമായി ഒരു ചോദ്യമുദിക്കാം. നാടകത്തിൻെ ബാലപ്പാർട്ടും സമാജങ്ങൾക്ക സ്വാഗതഗാനവും ആ കാലത്തു പതിവായിരുന്നു. ഇന്നത്തെ ഇളമുറക്കാർ രാഷ്ട്രീയയോഗങ്ങളിലെ 'ഗാനമേള'യെപ്പററിയുംമററും സംസാരിക്കുമ്പോൾ, കഴിഞ്ഞ തലമുറക്കാർ മൈക്കിൻെറ സഹായമില്ലാതെ നടത്തിയ സ്വാഗതഗാനങ്ങളെപ്പററിയും കഥനങ്ങളെപ്പററിയും അയവിറക്കുന്നതു് അക്ഷന്തവ്യമല്ലല്ലോ. അന്നത്തെ മഹാസമ്മേളനത്തിൽ സ്വാഗതഗാനം പാടിയതു് എന്റെ കൊച്ചുചേട്ടനും ഞാനുംകൂടിയായിരുന്നു. സ്ക്രൂം സ്ഥാപിക്കുന്നകാര്യത്തിൽ സാമ്പത്തികമായി വളരെയൊന്നും ചെയ്യുവാൻ ശേഷിയില്ലായിരുന്ന എന്റെ രക്ഷാകർത്താക്കൾ ഈ സ്വാഗതഗാനമെന്ന സംഭാവനയിൽ അതീവസംതൃപ്തി അടഞ്ഞിരിക്കുമെന്നു തോന്നുന്നു. ഏതായാലും വാല്മീകിയുടെ രാമായണഗാനം രാജസദസ്സിൽ പാടിയ ലവകുശന്മാരെപ്പോലെ അഭിമാനവിജ്രംഭിതരായാണു് ഞങ്ങൾ ആ പരിപാടി നിർവ്വഹിച്ചതു്. സദസ്സിൽനിന്നു കൂടെക്കൂടെയുണ്ടായ ആഹ്ലാദപ്രകടനവും കരഘോഷവും ഞങ്ങൾക്ക വളരെ ഹൃദ്യമായിത്തോന്നി. അതു വിദ്വാൻ സാറിൻെറ കവിതയ്ക്കു കിട്ടിയ അഭിനന്ദനങ്ങളായി ചിലർ വ്യാഖ്യാനിച്ചു. എന്നാൽ പരമാർത്ഥത്തിൽ അതു് സ്വാഗതം

ആശംസിക്കപ്പെട്ട പുരുഷപുംഗവന്മാരോടുള്ള ഭക്തിബഹുമാനപ്രകടനമായിരുന്നിരിക്കണം.

അസാധാരണമായ വ്യക്തിമാഹാത്മ്യംമൂലം സമുദായത്തിന്റെ നേതൃത്വത്തിന്ന തികച്ചും അർഹരായിരുന്ന മഹാന്മാരായിരുന്നു പ്രസംഗവേദിയിൽ ഉപവിഷ്ടരായിരുന്നത്. ആ കാലത്ത് ശ്രീ മന്നത്തു പത്മനാഭപിള്ള പന്തളത്തും പരിസരപ്രദേശങ്ങളിലും പരിചിതനായിത്തീന്നിരുന്നു. അദ്ദേഹം തന്നെയായിരുന്നു സമ്മേളനത്തിന്റെ പ്രധാന സൂത്രധാരൻ. കൂടാതെ യശഃശരീരന്മാരായ ചങ്ങനാശേരി പരമേശ്വരൻ പിള്ള, എം. എൻ. നായർ, ടി. പി. വേലുക്കുട്ടിമേനോൻ എന്നീ ത്രിമൂത്തികളും അന്നു പ്രശസ്താതിഥികളായുണ്ടായിരുന്നു. ചങ്ങനാശേരിയാണു് അന്നത്തെ ചടങ്ങുകളിൽ ആദ്ധ്യക്ഷം വഹിച്ചതു്. വേലുക്കുട്ടിമേനോൻ ഒരു പുതുമുഖമായിരുന്നു. ഈ സമ്മേളനത്തിനുശേഷമാണു് അദ്ദേഹം അടിയുറച്ച ഒരു എൻ. എസ്. എസ്. പ്രവത്തകനായതു്. ഒരു മതപ്രസംഗകനെന്നുള്ള നിലയിലാണു് അതിനുമുമ്പു് അദ്ദേഹം പ്രവത്തിച്ചിരുന്നതു്. ഗൃഹസദസ്സുകളിലാരംഭിച്ച അദ്ദേഹത്തിന്റെ പ്രഭാഷണപരമ്പര അതിലും വലിയ ജനക്കൂട്ടങ്ങളെ ആകർഷിച്ചുതുടങ്ങിയിരുന്ന ഒരു കാലമായിരുന്നു അതു്. കുറഞ്ഞൊന്നു് സ്ത്രൈണഭാവം കലന്ന ആ മുഖവും ഗ്രാമീണജനതയുടെ മനസ്സുകവരുന്ന ഭക്തിപ്രചുരമായ സംഭാഷണശൈലിയും അദ്ദേഹത്തിനു വളരെയേറെ ജനരഞ്ജനനേടിക്കൊടുത്തിരുന്നു. നായർ സർവ്വീസ് സൊസൈററിയുടെ പ്രവത്തനങ്ങളെ പിൻതാങ്ങിയല്ല അന്നു് അദ്ദേഹം സംസാരിച്ചതെങ്കിലും ആ പ്രസംഗപാടവത്തിന്റെ മാസ്മരശക്തി മനസ്സിലാക്കിയ ദീർഘദർശിയായ നമ്മുടെ സമുദായാചാര്യൻ അദ്ദേഹത്തിന്റെ സേവനങ്ങൾ സൊസൈററിക്കു ലഭിക്കുന്നതു നന്നായിരിക്കുമെന്നു കരുതി, അദ്ദേഹത്തെ 'കൈവശ'പ്പെടുത്തിയെന്നാണു പ്രായമായവർ പറഞ്ഞുകേട്ടിട്ടുള്ളതു്. മറിച്ചു്, തന്നോക്കാളും ശക്തമായ ഒരു പ്രഭാകേന്ദ്രത്തിന്റെ ആകർഷണവലയത്തിനുള്ളിൽ പ്രവേശിക്കാനിടയായ ആ ജ്യോതി

ത്തോളം തദനുസാരിയായ ഒരു നൂതന ഭ്രമണപഥം സ്വയം സ്വീകരിച്ചതായും വരാം.

സമ്മേളനനടപടികളേപ്പററി വ്യക്തമായ ഓർമ്മകളൊന്നും എനിക്കില്ല. കോട്ടും ടൈയും മററും ധരിച്ച അധികമാളുകളെ അതിനുമുമ്പു കണ്ടിട്ടില്ലാത്ത എനിക്ക് ആ കാരണം കൊണ്ടു് ചങ്ങനാശേരിയെ നല്ലതുപോലെ ഓർമ്മിക്കുവാൻ സാധിക്കുന്നുണ്ടു്. എം. എൻ. നായരുടെ ഗംഭീരശബ്ദം ഇന്നും ചെവികളിൽ മുഴങ്ങുന്നതായി തോന്നുന്നു. മഹാസദസ്സുകൾക്കുപോലും പ്രകമ്പനമുണ്ടാക്കുവാൻ കഴിഞ്ഞിരുന്ന ആ ശബ്ദം അകാലത്തിൽ നിലച്ചുപോയതു് സമുദായത്തിൻെറ ഭാഗ്യദോഷംതന്നെ. ശ്രീ മന്നത്തിൻെറ പ്രസംഗത്തേപ്പററി ചെറുപ്രായക്കാരായ കുട്ടികൾക്കു വലിയ മതിപ്പുണ്ടായിരുന്നോ എന്നു സംശയമാണു്. എന്നാൽ ചില സുഹൃത്സംഘങ്ങളിൽവച്ചു് അദ്ദേഹത്തെ അനുകരിച്ചു സംസാരിക്കുക എന്ന വികൃതി ഞങ്ങൾ കാണിച്ചിരുന്നതുകൊണ്ടു് അദ്ദേഹത്തിൻെറ സ്വതന്ത്രമായ പ്രസംഗശൈലിയുടെ വ്യക്തിത്വം ഇളമുറക്കാരും അംഗീകരിച്ചിരുന്നു എന്നുതെളിയുന്നു.

സമ്മേളനത്തിൻെറയും മററും പരിണതഫലമായി പന്തളത്തു് ഒരു എൻ. എസ്. എസ്. ഇംഗ്ലീഷ് മിഡിൽ സ്ക്കൂൾ സ്ഥാപിതമായി. ആ സ്ക്കൂളിൽ സെക്കൻഡിലും തേഡിലുമായി രണ്ടുകൊല്ലം ഞാൻ പഠിച്ചു. മലയാളം ഏഴാംക്ലാസ്സു പാസ്സായിരുന്നതുകൊണ്ടു് എനിക്കു സെക്കൻഡ് ഫാറത്തിൽ ചേരുവാൻ കഴിഞ്ഞു. അന്നത്തെ അദ്ധ്യാപകരേപ്പററിയോ സതീത്ഥ്യരേപ്പററിയോ ഉള്ള അനുസ്മരണങ്ങളിലേക്കു ഞാൻ കടക്കുന്നില്ല. എനിക്കിവിടെ ഊന്നിപ്പറയാനുള്ളതു് 1108-ാമാണ്ടു് ഞാൻ തേഡ്ഫാറം പാസ്സായപ്പോൾ പന്തളത്തു് ഒരു ഹൈസ്ക്കൂളില്ലായിരുന്നു എന്നുള്ളതാണു്. പഠിത്തം തുടരാനായി ആ പിഞ്ചുപ്രായത്തിൽ വീടുവിടേണ്ടിവന്ന എനിക്കു് വളരെ കുണ്ഠിതവും നിരാശയും തോന്നി. ഇന്നു പന്തളത്തിനുണ്ടായിട്ടുള്ള അത്ഭുതകരമായ

വളച്ചുകാണുമ്പോൾ ഞാനനുഭവിക്കുന്ന ആനന്ദത്തിനും ചാരിതാർത്ഥ്യത്തിനും ഈ പശ്ചാത്തലത്തിൽ, കൂടുതൽ വിശദീകരണമാവശ്യമില്ലല്ലോ. അന്നത്തെ ചററുപാടുകളിൽ സ്വന്തം കുഞ്ഞുങ്ങൾക്കു് ഹൈസ്കൂൾവിദ്യാഭ്യാസം നൽകുവാൻ മടിക്കുമായിരുന്ന എത്രയെത്ര കുടുംബങ്ങളാണു് ഇന്നു് അവരെ കോളേജിലയച്ചു് കൃതകൃത്യരാകുന്നതു്.

ഉന്നതശീർഷയായി നിലകൊള്ളുന്ന ആ കലാശാല ഉണന്നെഴുന്നേററ ദേശാഭിമാനത്തിൻെറ നിസ്തുല്യപ്രതീകമാണു്. എന്നാൽ അലസനിദ്രയിൽനിന്നും ആ ദേശാഭിമാനത്തെ തട്ടിയുണർത്തിയ നേതാക്കന്മാരുടെയും, നേതാക്കന്മാർക്കു നേതാവായ ആ മഹാചാര്യൻെറയും, നിസ്വാർത്ഥമായ സേവനതല്പരതയല്ലേ ആ കലാക്ഷേത്രത്തിനുമുപരിയായി സഹ്യാദ്രിശിഖരംപോലെ നഭോമണ്ഡലത്തിലേക്കു തലയുയർത്തി നില്ക്കുന്നതു്?

എൻ. ഗോപാലപിള്ള

# ആ പടവാൾ

ഏതാണ്ട് അരനൂറ്റാണ്ടുമുമ്പ് തുടങ്ങിയതാണ് ശ്രീ മന്നത്തു പത്മനാഭന്റെ സാഹിത്യപ്രവർത്തനം. 'സ്നേഹലത'യെന്ന നോവലിന്റെ മുഖവുരയിൽ ഗ്രന്ഥകാരനായ ശ്രീ കണ്ണൻ മേനോൻ ചെയ്യുന്ന പ്രസ്താവനയിൽനിന്നും ആ ഗ്രന്ഥനിർമ്മിതിയിൽ ശ്രീ മന്നം നിർവ്വഹിച്ച പങ്കു സുവ്യക്തമാകുന്നു. "എനിക്കു മുജ്ജന്മസുകൃതം ഹേതുവായി ഒരു പ്രിയസുഹൃത്തിനെ ലഭിച്ചു. സ്വവർഗ്ഗത്തിനും സ്വരാജ്യത്തിനും തന്നാൽ കഴിയുന്ന ഉപകാരങ്ങൾ ചെയ്യാൻ എല്ലാ സമയത്തും ഉത്സുകനായി, തന്നിമിത്തം തനിക്കു നേരിടുന്ന സകലവിധ ഉപദ്രവങ്ങളും കായക്ലേശങ്ങളും പ്രയാസങ്ങളും അതിരില്ലാത്ത ക്ഷമയോടും ധീരതയോടും സഹിച്ച്, തന്റെ ദാരിദ്ര്യസ്ഥിതിയെ മറന്ന് അന്യന്മാർക്ക് ആകാവുന്ന ധനസഹായംപോലും ചെയ്തു വർത്തിക്കുന്ന കേരളഭാഷാഭിമാനിയായ ചെങ്ങന്നായിൽ മന്നത്തു പത്മനാഭപിള്ള അവർകളാകുന്നു ആ സുഹൃത്ത്." "ആശയത്തിലും വിഷയവിവരണത്തിലും വർണ്ണനകളിലുംകൂടി മിസ്റ്റർ പത്മനാഭപിള്ളയുടെ ബുദ്ധിവികാസവും വാസനാശക്തിയും അവിടവിടെ കാണപ്പെടുന്നതാണ്." അരനൂറ്റാണ്ടുമുമ്പ് ശ്രീ കണ്ണൻമേനോൻ എഴുതിയ വാക്യങ്ങൾ ആരും ആവർത്തിച്ചു വായിച്ചുപോകും. ആ സമുജ്ജ്വലഗുണവിശേഷങ്ങൾ എല്ലാം അനന്തരകാലങ്ങളിൽ ഉപര്യുപരി ഉജ്ജൃംഭിതങ്ങളായി വിലസുന്നതു കേരളീയരും ഭാരതീയരും മാത്രമല്ല ലോകജനത ആസകലം വിസ്മയസ്തിമിതമായിനിന്നു ദർശിച്ചു.

ശ്രീ മന്നത്തിന്റെ പ്രതിഭാവൈഭവത്തിന്റെ പ്രഭാപടലം സാഹിത്യമണ്ഡലത്തിലല്ല പൂർണ്ണമായി പ്രകാശിച്ചതു്.

ആചാരപരിഷ്കാരപരങ്ങളും പതിതോദ്ധാരണപ്രവണങ്ങളും സാംസ്കാരികങ്ങളും സാമൂഹികങ്ങളുമായ രംഗങ്ങളിലാണ് ആ പ്രവർത്തനം ഊർജ്ജസ്വലമായതു്. ഇടയ്ക്കിടയ്ക്കു് ഒരു കടക്കണ്ണിട്ടു് സരസ്വതീദേവിയെ ഒന്നു കടാക്ഷിച്ചിരുന്നതേയുള്ളൂ എന്നു തോന്നുന്നു. അതോ, ആ ദേവി അങ്ങോട്ടു് അലിഞ്ഞു കടാക്ഷിച്ചോ? രണ്ടും ആവാം.

ഭാരതീയസാഹിത്യാചാര്യന്മാർക്കു ചില സങ്കല്പങ്ങൾ ഉണ്ടു്— കവികളെപ്പററി. ക്രാന്തദർശിയും വശ്യവചസ്സും ആണു് യഥാർത്ഥകവിയെന്നു് അവർ അനുശാസിക്കുന്നു. ആ ലക്ഷണം സത്യമാണെങ്കിൽ ശ്രീ മന്നം ഒരു കവിയാണു്. ജീവിതത്തിൻെറ അഗാധതലങ്ങളിലെ നിഗ്രൂഢഭാവങ്ങളിലേക്കു് ആഴ്ന്നിറങ്ങുന്ന അന്തർദൃഷ്ടിയും അങ്ങനെ കണ്ടറിഞ്ഞ കാര്യങ്ങൾ തെളുതെളെ തിളങ്ങുംവിധം വെളിവാക്കാനുള്ള വാക്കിൻെറ ശക്തിയും ശ്രീ മന്നത്തിനു സിദ്ധിച്ചിട്ടുണ്ടു്. ആ ശക്തിയും സിദ്ധിയും ഛന്ദോനിബദ്ധമാക്കിയാലേ കവിപദം സിദ്ധിക്കൂ എന്നാണെങ്കിൽ ആയിക്കൊള്ളട്ടെ.

പഞ്ചകല്യാണിനിരൂപണംതൊട്ടു് ജീവിതസ്മരണകൾ വരെയുള്ള ശ്രീ മന്നത്തിന്റെ കൃതികളിൽ എല്ലാം മാറിമാറി നിഴലിക്കുന്ന രസങ്ങൾ പലതാണെങ്കിലും ഉല്ക്കടങ്ങളായ രണ്ടു രസങ്ങളുടെ പ്രകടമായ പരിപാടി ആവർത്തിച്ചുകാണാം. അനവേദ്യോല്ലാസിയായ ഹാസ്യവും പ്രതിക്ഷണവിസ്തൃതപരമായ വീരവും ആ കൃതികളിൽ കൂടെക്കൂടെ തെളിയുന്നതുകാണാം. സർവീസ്സൊസൈററിയുടെ മുദ്രയിൽ നിശ്ചലമായി നിലകൊള്ളുന്ന പടവാൾ ആ 'മുട്ടോളമെത്തിയ ഭുജാമുസലത്താൽ ചുഴററിനിന്നു പയററുന്ന വീരസേനാനിയുടെ അട്ടഹാസങ്ങളും ഇടയ്ക്കിടയ്ക്കുള്ള പരിഹാസങ്ങളുംകൊണ്ടു് മുഖരിതമാണു് ഈ സാഹിത്യാന്തരീക്ഷം.

ആ സാഹിത്യസദസ്സിന്റെമങ്ങാത്ത മഹസ്സു് ഉത്തരോത്തരം ഉല്ലസിപ്പിച്ചു നെടുനാൾ വിജയിക്കട്ടേ വിശേഷാത്തരനായ ആ കർമ്മയോഗി എന്നു നമുക്കു് ആശംസിക്കാം.

അമ്മാഞ്ചിയിൽ ഗോവിന്ദപ്പിള്ള

## മന്നം, ഒരു വക്കീൽ

ശ്രീ മന്നത്തു പത്മനാഭപിള്ള എൻെറ സ്വദേശിയാണു്, സ്നേഹിതനാണു്, ബന്ധുവാണു്, സഹാദ്ധ്യാപകനും സഹാഭിഭാഷകനുമാണു്. 1071-ൽ ഞങ്ങൾ രണ്ടാളുമൊരുമിച്ചു് അദ്ധ്യാപകന്മാരായി കൂടിയ കാലംമുതൽ അദ്ദേഹത്തെ സകലവിധത്തിലും അടുത്തു് അറിയാനുള്ള സന്ദർഭവും സൗകയ്യവും എനിക്കു സിദ്ധിച്ചിട്ടുണ്ടു്. ഇന്നു് അദ്ദേഹത്തിൽ പ്രശസ്തങ്ങളായി ശോഭിക്കുന്ന സ്വഭാവവിശേഷങ്ങൾ—ധൈയ്യം, സ്ഥൈയ്യം, ഉദ്ദേശസാദ്ധ്യത്തിനുള്ള നിർബ്ബന്ധബുദ്ധി, ആരെയും വശത്താക്കാനുള്ള വാക്ചാതുയ്യം മുതലായവ ഇന്നത്തെപ്പോലെ അന്നും അദ്ദേഹത്തിൽ പ്രകാശിച്ചിരുന്നു. ഏതൊരു പ്രവൃത്തിയിൽ ഏർപ്പെട്ടിരുന്നുവോ അതിനു് അഭിവൃദ്ധി ഉണ്ടാകണമെന്നുള്ള അഭിവാഞ്ഛയും, അതിനുവേണ്ടി ത്യാഗം സഹിച്ചു് ഉത്സാഹിക്കുവാനുള്ള സന്നദ്ധതയും അദ്ദേഹത്തിൻെറ സുസ്ഥിരസ്വഭാവങ്ങളാണു്.

ഞങ്ങൾ അദ്ധ്യാപകന്മാരായിരുന്നകാലത്തു് അദ്ധ്യാപകലോകത്തിനു് ഇന്നുള്ള സുഖസൗകയ്യങ്ങൾ ഉണ്ടായിരുന്നില്ല. അദ്ധ്യാപകന്മാരുടെ അഭിവൃദ്ധിക്കുവേണ്ടിയുള്ള പ്രവൃത്തികളിലായിരുന്നു അന്നു ശ്രീ മന്നത്തിൻെറ ഉത്സാഹം. അദ്ധ്യാപകന്മാക്കു് ജ്ഞാനാഭിവൃദ്ധിയും, അദ്ധ്യാപനസാമത്ഥ്യവും ഉണ്ടാകുന്നതിനുപയുക്തങ്ങളായ അദ്ധ്യാപകസംഘങ്ങൾ ഏർപ്പെടുത്തുക, അവക്കു് സംഘടനയും സംഘബലവും ഉണ്ടാകുന്നതിനായി അദ്ധ്യാപകയൂണിയൻ സ്ഥാപിക്കുക മുതലായ കായ്യങ്ങളിൽ അദ്ദേഹം ഉത്സാഹിച്ചുകൊണ്ടാണിരുന്നതു്.

ജന്മനാ സ്വാതന്ത്ര്യേച്ഛുവും, വിശാലാശയനുമായ ശ്രീ പത്മനാഭപിള്ളയെ വിടാതെ സൂക്ഷിക്കുവാൻ ഒരു ചുരുങ്ങിയ പ്രൈമറിവിദ്യാലയത്തിനു സാദ്ധ്യമായിരുന്നില്ല. 1080-ാമാണ്ട് അദ്ദേഹം കോട്ടയം ഡിസ്ട്രിക്ട്കോടതിയിൽ സന്നതെടുത്ത് ചങ്ങനാശേരി മജിസ്ട്രേട്ട്കോർട്ടിൽ പ്രാക്ടീസാരംഭിച്ചു. അദ്ദേഹത്തെ അനുഗമിച്ച് അധികം കഴിയുന്നതിനുമുൻപ് ഞാനും അതേവിധത്തിൽ പ്രാക്ടീസ് തുടങ്ങി. അന്നു ചങ്ങനാശേരി മജിസ്ട്രേട്ട്കോർട്ടിൽ പത്തോ പന്ത്രണ്ടോ വക്കീലന്മാരേ ഉണ്ടായിരുന്നുള്ളു. അവർ എല്ലാവരും തന്നെ സമർത്ഥരും തൊഴിലിൽ ദീർഘകാലത്തെ പരിചയം സിദ്ധിച്ചിട്ടുള്ളവരും ആയിരുന്നു. എന്നാൽ ആ വക്കീൽസംഘത്തിന്റെ മുന്നണിയിൽ എത്തുവാൻ ശ്രീ മന്നത്തിന് അധികദിവസം വേണ്ടിവന്നില്ല. കേസു പഠിക്കുന്നതിലും അതു നടത്തുന്നതിലുമുള്ള ശ്രദ്ധ, കക്ഷികളോടുള്ള സ്നേഹം, നിശിതമായ ബുദ്ധിസാമർത്ഥ്യം, അദ്വിതീയമായ വാക്പാടവം ഇവ അദ്ദേഹത്തെ അനുക്ഷണം വിജയത്തിലേയ്ക്കു നയിക്കുകയും, ഉത്തമനായ വക്കീലെന്നുള്ള പ്രശസ്തിയും അസൂയാജനകമായ ആദായവും അദ്ദേഹത്തിന് അചിരേണ സുനിശ്ചിതമാകയും ചെയ്തു.

അദ്ദേഹത്തിന്റെ സർവ്വസാധാരണമായ പൊതുക്കാര്യപ്രസക്തിയും, ഉത്സാഹശീലവും, ഈ ജീവിതത്തിലും, സവിശേഷം പ്രത്യക്ഷപ്പെട്ടു. അക്കാലത്തു മജിസ്ട്രേട്ടുകോർട്ടുവക്കീലന്മാക്കു വക്കീൽസംഘമോ ആ രീതിയിലുള്ള ഏതെങ്കിലും, ഒരു ഘടനയോ ഉണ്ടായിരുന്നില്ല. ശ്രീ മന്നം വക്കീലായി വന്നതോടുകൂടി സ്വാഭാവികമായിത്തന്നെ ഈ കാര്യം ഒരു ചിന്താവിഷയമായി. അദ്ദേഹം മുന്നിട്ടുനിന്നു പരിശ്രമിച്ചതിന്റെ ഫലമായി വ്യവസ്ഥാപിതനിയമങ്ങളോടും ഘടനയോടുംകൂടിയ ഒരു വക്കീൽസംഘം രൂപവൽക്കരിക്കപ്പെട്ടു. അതിനു് ഒരു മൂലധനം ക്രമേണ വർദ്ധമാനമായി **വന്നു.**

അദ്ദേഹത്തിന്റെ ശ്രദ്ധ അടുത്തതായി പതിഞ്ഞതു് ഈ സംഘത്തിനു് ഒരു ആഫീസും അതിലെ അംഗങ്ങൾക്കു് ഒരു വിശ്രമസ്ഥലവും ഉണ്ടാക്കുകയെന്നുള്ള കാര്യത്തിലായി

രുന്നു. വക്കീലാഫീസ് കച്ചേരികാമ്പൗണ്ടിൽ പണിയുന്നതിന് ഗവണ്മെണ്ടനുവാദം വാങ്ങുകയും അന്ന് (ആയിരത്തിഎൺപത്തിയഞ്ചിൽ) ചങ്ങനാശേരി സെററിൽമെൻറു് പേഷ്കാരായിരുന്ന വി. എസ്. കേശവയ്യരവർകൾ ബി. എ. ബി. എൽ.–നെക്കൊണ്ടു ശിലാസ്ഥാപനകർമ്മം ചെയ്യിക്കുകയും ചെയ്തു. ജാതിമതഭേദമെന്യേ വക്കീൽസംഘത്തിൽപ്പെട്ട വൃദ്ധന്മാരെപ്പോലും വിടാതെ പിടിച്ചു വേഷം കെട്ടിച്ചു് ഒരു പ്രഹസനം നടത്തിയും മററുവിധത്തിൽ സംഭാവന പിരിച്ചും ധനശേഖരം ചെയ്തു് ആയിരത്തിലധികം രൂപാ ചെലവുചെയ്തു് കെട്ടിട്ടം പൂർത്തിയാക്കി.

ശ്രീ മന്നത്തിന്റെ അഭിഭാഷകവൃത്തി അദ്ദേഹത്തിനും കക്ഷികൾക്കും കോടതിക്കും അഭിമാനകരമായിരുന്നുവെങ്കിലും, ഭാവിയിൽ ഒരു മഹാസമുദായനേതാവായി തീരാനിരുന്ന അദ്ദേഹത്തെ ഉൾക്കൊള്ളുവാൻ അദ്ധ്യാപകവൃത്തിക്കെന്നപോലെ വക്കീൽവേലയ്ക്കും സാദ്ധ്യമായിരുന്നില്ല. സ്വന്തസമുദായത്തെപ്പററിയുള്ള സന്തപ്തമായ ചിന്ത അദ്ദേഹത്തെ ഒരു കാലത്തും വിട്ടിരുന്നില്ല. ഈ അവസരത്തിൽ ഉണ്ടായ ഒരു സംഭവം വക്കീലുവേലയുമായുള്ള വേർപാടിനെ അല്പം ഒന്നു് വേഗപ്പെടുത്തിയിരിക്കാം. പിന്നീടു് ഉന്നതങ്ങളായ പല ഉദ്യോഗങ്ങളും ഭരിച്ചു് ഇപ്പോൾ റിട്ടയർ ചെയ്തിരിക്കുന്ന ശ്രീ എൻ. നീലകണ്ഠപ്പിള്ള അക്കാലത്താണു് ചങ്ങനാശേരിയിൽ മജിസ്ട്രേട്ടായി വന്നതു്. അദ്ദേഹത്തിന്റെ ചില പെരുമാററം വക്കീലന്മാർക്കു് അഭിമാനക്ഷയമായി തോന്നുകയും, അദ്ദേഹവും വക്കീലന്മാരുമായി പ്രത്യക്ഷമായ അസുഖത്തിനു് ഇടയാവുകയും ചെയ്തു. അന്നു് ദിവാൻജിയായിരുന്ന സർ പി. രാജഗോപാലാചാരി, ആലപ്പുഴ ജഡ്ജിയായിരുന്ന ശ്രീ ശങ്കരപ്പിള്ള മുഖാന്തരം രണ്ടു കക്ഷികളേയും വിളിച്ചു് ഒരു രാജിയുണ്ടാക്കിയാണു് ആ കലഹം അവസാനിപ്പിച്ചതു്. ശ്രീ മന്നം പിന്നെയും ഒന്നുരണ്ടു കൊല്ലംകൂടെ വക്കീലായിരുന്നുവെന്നുവരികിലും ഈ സംഭവവും അദ്ദേഹത്തിന്റെ ഭാവിജീവിതത്തിന്റെ രൂപവൽക്കരണത്തിൽ ഒരു അജ്ഞാതാംശം വഹിച്ചിരിക്കാം.

വെള്ളങ്ങുളത്തു കരുണാകരൻനായർ

## ഗാന്ധിഭക്തനായ മന്നം

തീണ്ടലും തൊടീലും കൊണ്ടു ഭ്രാന്താലയമെന്നു പ്രസിദ്ധമായിരുന്ന കേരളത്തിൽ അയിത്തോച്ചാടനത്തിനായി ഗാന്ധിജിയുടെ ഇംഗിതാനുസരണം പ്രവർത്തിച്ചവരിൽ ശ്രീ മന്നം അഗ്രഗണ്യൻതന്നെ. 37 വർഷങ്ങൾക്കുമുമ്പു് 1099 മീനമാസത്തിൽ തീണ്ടൽജാതിക്കാരുടെ സഞ്ചാരസ്വാതന്ത്ര്യത്തിനുവേണ്ടി ആരംഭിച്ച വൈക്കംസത്യഗ്രഹസമരത്തിൽ ശ്രീ മന്നവും ഭാഗഭാക്കായിരുന്നു. മഹാത്മാഗാന്ധിയുടെ നേരിട്ടുള്ള മേൽനോട്ടത്തിൽ നടന്ന ആ അയിത്തോച്ചാടന പ്രവർത്തനത്തിൽ സവർണ്ണരുടെ മതം മാററുന്നതിനു് പ്രതിദിനം പ്രസംഗിക്കുന്നതിനും ഒരു സന്നദ്ധഭടനായി സേവനം അനുഷ്ഠിക്കുന്നതിനും മുതിർന്ന ശ്രീ മന്നം ഗാന്ധിജിയുടെ ശിഷ്യാഗ്രേസരനായി പ്രശോഭിച്ചിരുന്നു. പിറേറവർഷം അതായതു് 1100 തുലാമാസത്തിൽ ആരംഭിച്ച പ്രഖ്യാതമായ സവർണ്ണജാഥയെ 10 ദിവസംകൊണ്ടു് വൈക്കത്തുനിന്നും തിരുവനന്തപുരത്തേയ്ക്കു കാൽനടയായി നയിച്ചതു് ഉല്പതിഷ്ണുവും ഗാന്ധിഭക്തനുമായ ശ്രീ മന്നമായിരുന്നു. ഗുരുവായൂർ സത്യഗ്രഹത്തിൽ കമ്മററിയുടെ പ്രസിഡണ്ടായും തന്റെ പഴയ സഹപ്രവർത്തകനായ ശ്രീ കേളപ്പന്റെ വലംകൈയായും പ്രവർത്തിച്ചതു് ശ്രീ മന്നംതന്നെയായിരുന്നു. അക്കാലത്തു സവർണ്ണരെ ഉത്ബോധിപ്പിക്കുന്നതിനായി മലബാറിൽ സഞ്ചരിച്ചു പ്രചരണപ്രസംഗങ്ങൾ നടത്തിയ കസ്തൂർബാഗാന്ധി, ഉമ്മീളാദേവി, സി. രാജഗോപാലാചാരി എന്നിവരുമൊന്നിച്ചു് ശ്രീ മന്നവും പ്രസംഗങ്ങൾ ചെയ്കു പതിവായിരുന്നു.

അയിത്തോച്ചാടനത്തിനും ഹരിജനങ്ങളുടെ ക്ഷേത്ര

പ്രവേശനത്തിനുംവേണ്ടി പ്രസംഗങ്ങൾ ചെയ്യുമാത്രമല്ല ക്ഷേത്രപ്രവേശനം അവർണ്ണഹിന്ദുക്കൾക്കും അനുവദിക്കാതെ ക്ഷേത്രങ്ങളിൽ കയറുകയില്ലെന്നു ദൃഢപ്രതിജ്ഞ ചെയ്തിരുന്ന ഒരു ഉല്പതിഷ്ണുവാണു് സ്മൃശ്യപുരുഷൻ.

ഉദ്ദേശം മൂന്നു ദശാബ്ദങ്ങൾക്കുമുമ്പു് കോട്ടയത്തിനടുത്തുള്ള പരിപ്പുക്ഷേത്രത്തിൽ ദീപാരാധനാസമയമായിരുന്നു. അന്നു് അവിടെ നടന്ന ഒരു നായർസമ്മേളനത്തിൽ പങ്കുകൊണ്ടശേഷം ഈ ലേഖകനുമൊന്നിച്ചു് ക്ഷേത്രഗോപുരം വരെ വന്ന ശ്രീ മന്നം എത്ര നിർബ്ബന്ധിച്ചിട്ടും അകത്തുകയറാതെ മതിൽക്കു പുറത്തുനിന്നു കൈകൂപ്പി ധ്യാനനിരതനായതേയുള്ളു. എല്ലാ ഹിന്ദുക്കൾക്കും ക്ഷേത്രപ്രവേശനം അനുവദിച്ചേ ക്ഷേത്രത്തിൽ കയറുകയുള്ളുവെന്ന ദൃഢവ്രതം അദ്ദേഹം സ്വീകരിച്ചിട്ടുള്ളതായി അന്നേ ഈ ലേഖകനു ബോദ്ധ്യമായുള്ളു. പെരുന്ന ദേവീക്ഷേത്രം ഹരിജനങ്ങളുടെ ആരാധനയ്ക്കായി വളരെ നേരത്തെ തുറന്നുകൊടുത്തതും ക്ഷേത്രപ്രവേശനവിളംബരം പ്രസിദ്ധപ്പെടുത്തിയതിനുശേഷം ഹരിജനങ്ങളുമായി പല ക്ഷേത്രങ്ങളിൽ അദ്ദേഹം ആരാധന നടത്തിയതും ഇത്തരുണത്തിൽ സ്മരണീയമാണു്. ക്ഷേത്രപ്രവേശനവിളംബരദിനത്തെപ്പററി ശ്രീ മന്നം തന്റെ ജീവിതസ്മരണകളിൽ, "മഹാത്മാഗാന്ധിയെ ആനന്ദാതിരേകംകൊണ്ടു് രോമാഞ്ചകഞ്ചുകിതനാക്കിയ സംഭവവും ദിവസവും അതുതന്നെയായിരുന്നു," എന്നാണു രേഖപ്പെടുത്തിയിരിക്കുന്നതു്.

നായന്മാരുടെ ഇടയിൽ ഉണ്ടായിരുന്ന അവാന്തരവിഭാഗങ്ങൾക്കു് അറുതിവരുത്തി അവരുടെ ഇടയിൽ നഗ്നമായി നടമാടിക്കൊണ്ടിരുന്ന ജാതിപ്പിശാചിനെ ഉച്ചാടനം ചെയ്യുന്നതിനും അതോടൊപ്പം മററു ഹിന്ദുസമുദായങ്ങളെയും ഉദ്ധരിക്കുന്നതിനും അവിശ്രാന്തപരിശ്രമം ചെയ്യുന്നതിനു് ശ്രീ മന്നത്തിനു വേണ്ട ആത്മീയപ്രചോദനം ലഭിച്ചതും അദ്ദേഹം മുമ്പിനാലെ ഗാന്ധിജിയുടെ സിദ്ധാന്തങ്ങൾ അപ്പാടെ സ്വീകരിച്ചു് പ്രയോഗത്തിൽ ആക്കുന്നതിനു വെമ്പൽകൊണ്ടതിനാലാണെന്നു് ആലോചിക്കുന്നവക്കറിയാം. സ്വസമുദായത്തിലുള്ള അവാന്തരവിഭാഗക്കാർ മിശ്രഭോജനത്തിനും

മിശ്രവിവാഹത്തിനും തയ്യാറില്ലാത്തപ്പോൾ, കേരളത്തിലെ അയിത്തംനിർമ്മാജ്ജനംചെയ്ക ക്ഷിപ്രസാദ്ധ്യമല്ലെന്ന് ബുദ്ധിമാനായ ആ ദേശഭക്തൻ നേരത്തെതന്നെ ഗ്രഹിച്ചിരുന്നു. ഇടച്ചേരിനായർ സദ്യകഴിക്കണമെങ്കിൽ കിരിയത്തുനായരുടെ വീട്ടിൽ വട്ടംക്കൂട്ടണം. സദ്യനടത്തുന്ന ആളിന് അടുക്കളപ്പുരയിൽ എത്തിനോക്കാൻപോലും പാടില്ലാത്ത ആ കാലഘട്ടത്തിൽ നമ്മുടെ സമുദായോദ്ധാരകൻ നടത്തിയ അതിതീക്ഷ്ണങ്ങളായ പ്രസംഗങ്ങൾ എത്രയെത്ര കഠിനഹൃദയങ്ങളിൽക്കൂടി തറച്ചുകയറി അവരിൽ മനംമാററം വരുത്തിയിട്ടുണ്ടെന്നതിനു കണക്കില്ല.

ഹിന്ദുസമുദായത്തിലെ എല്ലാ വിഭാഗങ്ങളുടേയും ഉന്നമനത്തിനായി അദ്ദേഹം ആത്മാർത്ഥമായി പ്രവർത്തിച്ചിട്ടുണ്ട്. ഹിന്ദുക്കളുടെ ഇടയിലുള്ള ഉച്ചനീചത്വം ഇല്ലാതാക്കണമെന്ന ഗാന്ധിജിയുടെ അഭിലാഷം സഫലമാക്കുന്നതിന് വിവിധമണ്ഡലങ്ങളിൽ പ്രവർത്തിക്കുന്നതിന് അദ്ദേഹം വളരെ ക്ലേശിക്കതന്നെ ചെയ്തു. ഹിന്ദുസമുദായത്തിലുള്ള ദുരാചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും ഇത്രമാത്രം ഭർത്സിച്ച് ജനതയെ കർത്തവ്യകർമ്മോന്മുഖരാക്കാൻ തീവ്രപ്രയത്നം ചെയ്തിട്ടുള്ള മറെറാരു വ്യക്തിയും കേരളത്തിൽ ഉണ്ടായിട്ടില്ല. യാഥാസ്ഥിതികരായ വൃദ്ധന്മാർ പലരും ഗാന്ധിജിയേയും മന്നത്തിനേയും ഒരേ നാക്കിൽ പഴിക്കുന്നതു കേൾക്കാനിടയായിട്ടുണ്ട്. ക്ഷേത്രപ്രവേശനവിളംബരം ഉണ്ടായതിന് അവരാണത്രെ ഉത്തരവാദികൾ. യാഥാസ്ഥിതികരുടെ ഈ വിശ്വാസം ശരിയല്ലെന്നാരുപറയും.

നായന്മാക്ക് വിദ്യാലയങ്ങൾ ഉണ്ടാക്കുകയെന്നതു് ആ സമുദായപരിഷ്കർത്താവിൻെറ പല ഉദ്ദേശങ്ങളിൽ ഒന്നുമാത്രമായിരുന്നു. ഭാവിതലമുറകൾ പ്രധാനമായി അതുമാത്രമേ കാണുകയുള്ളു. എന്നാൽ സ്വസമുദായോദ്ധാരണത്തിനോടൊപ്പം ഹിന്ദുസമുദായത്തിനാകമാനം ഉന്നമനം ഉണ്ടാക്കാൻ അദ്ദേഹം സർവ്വാത്മനാ യത്നിച്ചിട്ടുണ്ട്.

## ഞാനെങ്ങനെ 'മന്ന'ഭക്തനായി

ഡോക്ടർ സി. പി. രാമസ്വാമിഅയ്യർക്ക് ഈയിടെ തിരുവനന്തപുരത്തുവച്ചു നല്കിയ സ്വീകരണവേളയിൽ അദ്ദേഹം പ്രസ്താവിച്ചു, "മന്നം മഹാത്മജിയുടെ നിലയിലേക്കുയർന്നുകഴിഞ്ഞു" എന്ന്. വിമോചനസമരക്കൊടുങ്കാററ് ഊതിയടിച്ചുതുടങ്ങിയപ്പോൾ കേരളപര്യടനം നടത്തി, മന്നത്തു പത്മനാഭനെ സന്ദർശിച്ച സർവ്വോദയനേതാവ് ജയപ്രകാശ് നാരായണൻ അന്ന് പത്രപ്രതിനിധികളോടു പറഞ്ഞത്, "ഞാൻ അചഞ്ചലമായ ആത്മവിശ്വാസം തികഞ്ഞ ഒരു മഹാനെ സന്ദർശിച്ചു"എന്നാണ്. "ധീരനായ ഒരു സേനാനി" എന്ന് കെ. എം. മുൻഷി ആയിടയ്ക്കു് മന്നത്തു പത്മനാഭനെ വിശേഷിപ്പിക്കുകയുണ്ടായി.

"സമുദായാചാര്യൻ" എന്നു നായർസമുദായം അംഗീകരിച്ചതും, മന്നത്തു പത്മനാഭൻ എന്ന മഹാവ്യക്തിയെയാണ്. ഡൽഹിയിലെ തിരക്കിട്ട കൂടിയാലോചനകൾ കൊണ്ടും കേരളത്തിനൊരു മന്ത്രിസഭ രൂപീകരിക്കുവാൻ കഴിയാതെ വന്നപ്പോൾ "നേതാക്കന്മാരെ കേശവദാസപുരത്തേക്കയയ്ക്കുക" എന്ന് കേന്ദ്രനേതാക്കന്മാരെ അറിയിക്കുവാൻ കരുത്തു തോന്നിയ ജനനേതാവ് മന്നത്തു പത്മനാഭൻ മാത്രമായിരുന്നു. "ഈ രാജ്യം കമ്മ്യൂണിസ്റ്റ് ഭരണത്തിൽനിന്ന് വിമുക്തമാക്കിയേ പിഴിച്ചിലിനു പോകുന്നുള്ളു" എന്ന ഭീഷ്മപ്രതിജ്ഞ സഫലീകരിക്കുവാൻ കഴിഞ്ഞ അത്ഭുതശക്തനായ മഹാവ്യക്തിയും മന്നത്തു പത്മനാഭനല്ലാതെ മററാരുമല്ല. ഇങ്ങനെ പരിണതപ്രജ്ഞരായ പ്രതിഭാശാലികൾ ഏകകണ്ഠം പ്രശംസിച്ചിട്ടുള്ള ഒരുന്നതവ്യക്തി; അവതാര

പുരുഷന്മാർക്കുപോലും ലഭിച്ചിട്ടില്ലാത്ത അത്ര വർണ്ണശബളമായ സ്വീകരണങ്ങൾ അനുഭവിച്ച ഒരു അത്ഭുതമനുഷ്യൻ; ഇത്രയേറെ സ്വീകരണമാല്യങ്ങൾ വീണിട്ടുള്ള ഒരു കഴുത്തു കേരളം കണ്ടിട്ടില്ല.

ഞാനാദ്യം മന്നത്തു പത്മനാഭപിള്ളയെ കാണുന്നതു്, എന്റെ നാടിനു സമീപമുള്ള ഇരവിപേരൂർ നായർ കരയോഗവാർഷികത്തിൽവച്ചാണു്. എനിക്കന്നു് എട്ടോ ഒൻപതോ വയസ്സു പ്രായം കാണും. ആ യോഗത്തെപ്പറ്റി വളരെ ഓർമ്മകളൊന്നും എനിക്കിന്നില്ല. പക്ഷേ, ഒന്നു ഞാൻ വ്യക്തമായി ഓർക്കുന്നു; മന്നത്തു പത്മനാഭന്റെ പ്രസംഗത്തിലെ ഒരു വാക്യം. "ഞാൻ സമുദായത്തിൽ കുരുപ്പിനെ പിഴിഞ്ഞുകളഞ്ഞത്രേ. സമുദായത്തിൽ കുരുപ്പു് ഒരു തോർത്തുമുണ്ടോ മറേറാ ആണോ പിഴിയുവാൻ." ഇതാണാ വാക്യം. എനിക്കതിന്റെ കഥയോ, രസികത്തമോ ഒന്നും അന്നു മനസ്സിലായിരുന്നില്ല. തരം കിട്ടുന്നിടത്തൊക്കെ മന്നത്തിന്റെ പ്രസംഗം കേൾക്കുവാൻ ഞാൻ എത്തുമെന്നായി. ഇതുപോലെ എല്ലാവരും കേട്ടുരസിക്കുന്ന, പൊട്ടിച്ചിരിക്കുന്ന, കൈയടിക്കുന്ന പ്രസംഗം ചെയ്യുവാൻ കഴിഞ്ഞിരുന്നെങ്കിൽ വലിയ ആളായി എന്നൊരു തോന്നലും എന്നിൽ പ്രബലമായി. ആ തോന്നലാണു് പ്രസംഗപീഠങ്ങളിലേയ്ക്കെന്നെ നയിച്ചതെന്നു് അഭിമാനപൂർവ്വം രേഖപ്പെടുത്തട്ടെ! പ്രസംഗകലയിൽ മന്നത്തു പത്മനാഭൻ എനിക്കാചാര്യനാണെങ്കിലും 'ഏകലവ്യ'ഗുരുശിഷ്യബന്ധമാണു ഞങ്ങൾക്കുള്ളതു്. ഇന്നുവരെ എന്നിൽ നിഗൂഢമായിരുന്ന ഈ സത്യം വികാരഭരിതനായല്ലാതെ രേഖപ്പെടുത്തുവാൻ എനിക്കു കഴിയുന്നില്ല.

അങ്ങനെ പലരെയുംപലതുമാക്കി ഉയർത്തുകയുംതാഴ്ത്തുകയുംചെയ്തിട്ടുള്ള മന്നത്തു പത്മനാഭനിൽ നിന്നുൾക്കൊണ്ട ഒരു ശക്തി എന്നെ ഒരു പ്രാസംഗികനാക്കി. ഈരാജ്യത്തു് തിരുവിതാംകൂർസ്റ്റേററുകോൺഗ്രസ്സ് ശക്തിപ്പെട്ടിരുന്ന കാലത്തു് ഞാനതിലെ ഒരു പ്രാസംഗികനാണു്. ലക്ഷം ലഗാനും

ഇല്ലാതെ സി. പി. രാമസ്വാമിഅയ്യരേയും, അദ്ദേഹത്തിന്റെ കക്ഷിയിൽപ്പെട്ടവരേയും ശകാരിക്കുക, അതാണ് അന്നത്തെ നല്ല പ്രസംഗം. അങ്ങനെ ഞാനൊരു നല്ല പ്രാസംഗികനാകാൻ മന്നത്തു പത്മനാഭനെയും ശകാരിച്ചിട്ടുണ്ട്. പക്ഷേ, ഞാനദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെടുന്നതു് മന്നത്തു പത്മനാഭൻ കോൺഗ്രസ്സിൽ ചേന്നു് അറസ്റ്റുവരിച്ച കാലംമുതലാണു്. അതിനുശേഷം രാഷ്ട്രീയകാര്യങ്ങളിൽ അദ്ദേഹത്തോടു പരമാവധി വിയോജിക്കേണ്ടിവന്നിട്ടുണ്ടു്; നിരങ്കുശമായി അദ്ദേഹത്തിന്റെ നിലപാടുകളെ വിമർശിക്കേണ്ടിവന്നിട്ടുണ്ടു്. എങ്കിലും വ്യക്തിപരമായി സ്പർശിച്ചു സംസാരിക്കുന്നതു് അല്പത്വമാണെന്നറിയുവാനുള്ള പ്രായവും ലോകപരിചയവും അപ്പോഴേക്കും ഞാൻ സമ്പാദിച്ചുകഴിഞ്ഞിരുന്നു.

ഞാനും ശ്രീ മന്നവുമായുള്ള ബന്ധം ഇത്രയുമെങ്കിലും ആമുഖമായി രേഖപ്പെടുത്തിയതു് കേവലമൊരു ആരാധകനെന്നനിലയിൽ മാത്രമല്ല ഞാനദ്ദേഹത്തെ കാണുകയും ഗണിക്കുകയും ചെയ്തിട്ടുള്ളതെന്നും അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവം എന്നെ കീഴടക്കി ഒരാരാധകനാക്കി മാറ്റുകയാണുണ്ടായതെന്നും വ്യക്തമാക്കുവാനാണു്.

ഇന്നു് സ്വാതന്ത്ര്യത്തിന്റെ കാവൽഭടനായും, കേരള രാഷ്ട്രീയനൗകയുടെ ചുക്കാൻ തിരിക്കുന്ന സമാദരണീയനേതാവായും അംഗീകരിക്കപ്പെട്ടിരിക്കുന്ന മന്നത്തു പത്മനാഭൻ മററു ലോകമഹാന്മാരിൽ പലരേയുംപോലെ വൈരുദ്ധ്യങ്ങളുടെ ഒരു സങ്കേതമാണെന്നു ചിലപ്പോൾ തോന്നിപ്പോകും.

ഡോക്ടർ സി. പി. രാമസ്വാമിഅയ്യർ തിരുവിതാംകൂർ ദിവാനായിരുന്നകാലത്തു് അദ്ദേഹത്തിന്റെ ഉററമിത്രമായിരിക്കുകയും, സ്റ്റേററുകോൺഗ്രസ്സിനെ പല്ലും നഖവുമുപയോഗിച്ചു് എതിർക്കുക മാത്രമല്ല ഒരു ബദൽകോൺഗ്രസ്സുണ്ടാക്കുവാൻ തുനിഞ്ഞിറങ്ങി പ്രവർത്തിക്കുകയും ചെയ്ത മന്നം ഒരു സുപ്രഭാതത്തിൽ സ്റ്റേററുകോൺഗ്രസ്സിൽ ചേന്നു് സി. പി. രാമസ്വാമിഅയ്യർക്കു് എതിരായി സമരകാഹളം

മുഴക്കി. തിരുവിതാംകൂറിലെ ഒന്നാമത്തെ കോൺഗ്രസ്സ മന്ത്രി സഭയിലെ മുഖ്യമന്ത്രിയായിരുന്ന പട്ടംതാണുപിള്ളയെ സ്ഥാനഭ്രഷ്ടനാക്കിയ കോൺഗ്രസ്സിനെ മന്നത്തു പത്മനാഭൻ ശക്തിയായി വിമർശിച്ചു; എതിർത്തു. പക്ഷേ, അടുത്തുവന്ന ടി. കെ. മന്ത്രിസഭാകാലത്തു് മന്നത്തു പത്മനാഭൻ ദേവസ്വം ബോർഡു പ്രസിഡന്റായി. ആ സ്ഥാനത്തിരുന്നുകൊണ്ടുതന്നെ ടി. കെ. മന്ത്രിസഭയോടു വിയോജിച്ചു് ഹിന്ദുമണ്ഡലമുണ്ടാക്കി. ഉരുക്കുമനുഷ്യനായിരുന്ന സർദാർ പട്ടേൽ വിചാരിച്ചിട്ടും ഐക്യമാക്കുവാൻ സാധിക്കാതെപോയ ഹിന്ദുമണ്ഡലത്തെ മന്നത്തു പത്മനാഭൻ കോൺഗ്രസ്സിൽ ലയിപ്പിച്ചുകളഞ്ഞു. ഒററവോട്ടിനു പനമ്പിള്ളി ഗോവിന്ദമേനോനെ ലീഡർ തിരഞ്ഞെടുപ്പിനു തോല്പിച്ചതിൽ അമർഷംകൊണ്ടു അതേ മന്നത്തു പത്മനാഭനാണു് പനമ്പിള്ളി മുഖ്യമന്ത്രിയായി തുടരരുതെന്നു ശഠിച്ചതും, അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കുവാൻ സഹായിച്ച ഐക്യകേരളവാദം ഉന്നയിച്ചതും. കോൺഗ്രസ്സിന്റെ പിൻതുണയോടെ അധികാരമേററെടുത്ത പി. എസ്. പി മന്ത്രിസഭയുടെ ആയുസ്സവസാനിപ്പിക്കുവാൻ മുൻകൈ എടുത്ത മന്നത്തു പത്മനാഭൻതന്നെയാണു് ഐക്യകക്ഷിമന്ത്രിസഭയിൽ പട്ടംതാണുപിള്ള മുഖ്യമന്ത്രിയായിരിക്കുന്നതു കൊള്ളാമെന്നഭിപ്രായപ്പെട്ടതു്. ഇതൊക്കെ പ്രത്യക്ഷത്തിൽ വൈരുദ്ധ്യങ്ങളല്ലേ?

ഒരു രാഷ്ട്രീയകക്ഷിയിലും മന്നത്തു പത്മനാഭൻ അംഗമല്ല. പക്ഷേ, മന്നത്തു പത്മനാഭനെ ഒഴിവാക്കിക്കൊണ്ടൊരു രാഷ്ട്രീയം ഈ രാജ്യത്തില്ല. മന്നത്തു പത്മനാഭൻ നായർസർവീസ്സൊസൈററിയുടെ ഔദ്യോഗികമണ്ഡലത്തിൽ ഒരു സ്ഥാനവും വഹിക്കുന്നില്ല. പക്ഷേ, സർവീസ്സൊസൈററിയുടെ ജീവനും ആത്മാവും ചൈതന്യവും മന്നത്തു പത്മനാഭനാണു്. 'നമ്പൂരിമുതൽ നായാടി'വരെയുള്ള ഹിന്ദുജനതയെ ഒരു ചരടിൽ കോർത്തു ഹിന്ദുമണ്ഡലം സ്ഥാപിച്ച മന്നത്തു പത്മനാഭൻ ക്രിസ്ത്യാനിയെ ശക്തിയായി എതിർത്തു. അതേ മന്നത്തു പത്മനാഭനോടാണു് "അല്ലേ, എന്നുമുതല്ക്കീ മന്നം മെത്രാന്മാരുടെ വാലായി?" എന്നു് ഒരുവിഭാഗം ഹിന്ദുക്കൾ

തിരിഞ്ഞുനിന്നു ചോദിച്ചതു്. ഇതും പ്രത്യക്ഷത്തിൽ നിറഞ്ഞ വൈരുദ്ധ്യമാവുകയില്ലേ? ആകും. ഈ വൈരുദ്ധ്യങ്ങളാണു് മന്നത്തു പത്മനാഭനെ മഹാശക്തിയാക്കി മാററിയതു്. മന്നത്തു പത്മനാഭൻ നിഴലിനോടു യുദ്ധംചെയ്തിട്ടില്ല. ആത്മാർത്ഥമായി ശരി എന്നു് ബോദ്ധ്യമുള്ള തത്വങ്ങൾക്കുവേണ്ടി ഉറച്ചുനിന്നു് പതറാതെ പയററിയ ആ പടയാളിക്കു് ഒരു രംഗത്തും പരാജയം നേരിട്ടില്ല. പടവാളെടുത്ത ആ കൈകൾ പാദസേവയ്ക്കു് അശുദ്ധമാക്കേണ്ടതായും വന്നിട്ടില്ല. അതുതന്നെയാണു് മന്നത്തു പത്മനാഭന്റെ വിജയരഹസ്യവും. അദ്ദേഹം വ്യക്തികളേയും സമുദായങ്ങളേയും കക്ശമായി എതിർത്തിട്ടുണ്ടു്. സ്വാർത്ഥചിന്തകൊണ്ടല്ല, രാഗദ്വേഷത്തോടെയുമല്ല. അന്യായങ്ങളോടു നിർദ്ദാക്ഷിണ്യം എതിരിടുകയെന്നതു് അദ്ദേഹത്തിന്റെ സ്വഭാവമായിത്തീർന്നുപോകകൊണ്ടു് അന്യായമെന്നു് ഉത്തമബോദ്ധ്യംവന്നതിനെയെല്ലാം എതിർത്തു. ആ എതിർപ്പിൽ വ്യക്തികളോ സമുദായങ്ങളോ എതിർക്കപ്പെടേണ്ടിവന്നിട്ടുണ്ടാവാം.

ബ്രാഹ്മണശത്രുവെന്നു് ഒരുകാലത്തു് കരുതപ്പെട്ടിരുന്ന മന്നം ഇന്നു് ബ്രാഹ്മണസമുദായത്തിന്റെ താല്പര്യങ്ങളെ പരിരക്ഷിക്കുന്ന ബലവത്തരമായ കോട്ടയാണു് ക്രിസ്ത്യാനികളുടെ ശത്രുവായി വ്യാഖ്യാനിക്കപ്പെട്ടിരുന്ന മന്നം ഇന്നു ക്രിസ്തീയതാല്പര്യങ്ങളുടെ സംരക്ഷകനാണു്. അപ്പോൾ സത്യം എന്താണു്? മതത്തെ രാഷ്ട്രീയമാക്കി മാററിയ ഗാന്ധിജി മതത്തിലെ അനാചാരങ്ങളുടെ ശത്രുവായിരുന്നതുപോലെ എല്ലാ സമുദായങ്ങളുടേയും വ്യക്തികളുടേയും ഉത്തമബന്ധുവായിരുന്ന മന്നത്തു പത്മനാഭൻ സമുദായത്തിന്റെ തണലിൽ ആരെങ്കിലും നടത്തിയിട്ടുള്ള അന്യായങ്ങളെ നിർദ്ദയം എതിർത്തിരുന്നു. കാലത്തിന്റെ കൈപ്പേരുമാററം ആ സത്യനിഷ്ഠനെ യശോധാവള്യത്തിന്റെ എവറസ്റ്റിൽ പ്രതിഷ്ഠിച്ചുകഴിഞ്ഞു. മന്നത്തു പത്മനാഭൻ ഇന്നു സമുദായസൗഹാർദ്ദത്തിന്റെ ആചാര്യനാണു്.

വി. എസ്. ശർമ്മ

# മന്നത്തിൻെറ തപസ്സ്

"ഭൂമിമുഴുവനായോ മനുഷ്യലോകത്തെ ഒന്നായോ കാണാനും സേവിക്കാനും കഴിഞ്ഞില്ലെങ്കിലും ഭാരതത്തെ ഒന്നായി കാണാനും അതിൻെറ ഒരു ചെറിയ വിഭാഗമായ കേരളത്തിലെ ജനതയെ ജാതിമത ചിന്താഗതിക്കപ്പുറത്ത് ഒന്നായി കണ്ടു സേവിക്കാനുമെങ്കിലും അവസരമുണ്ടാക്കി തരണമെന്ന് ഞാൻ നിത്യം ദൈവത്തോടു പ്രാർത്ഥിക്കുന്നുണ്ടു്."

എത്ര ഹൃദയപൂർവ്വമായ പ്രാർത്ഥന! ഭാരതത്തെ ഒന്നായി കാണാൻ, ജാതിമതചിന്തകൾക്കതീതമായി പ്രവർത്തിക്കാൻ; ഹൊ! എത്ര അഭികാമ്യമായ അഭിലാഷം! എത്ര കരുത്തുററ പ്രതിജ്ഞ! ആരാണീ പരിവ്രാജകൻ? ഏതു മഹാപുരുഷനാണ് ത്വരിതപ്രവൃത്തവും സ്വാർത്ഥലോലുപവുമായ ഈ ഇരുപതാം നൂററാണ്ടിൽ ഇത്ര സംന്യസ്തജീവിതം നയിക്കുന്നതു്?

മന്നത്തു പത്മനാഭനെപ്പററി ആർക്കും എത്രയും പുകഴ്ത്തിപ്പറയാം. എങ്ങനെയും വാഴ്ത്താം. പക്ഷേ, ആ സ്തുതിഗീതങ്ങളിൽ സംതൃപ്തമാകാത്ത, തൻെറ പ്രവർത്തനങ്ങളിൽ പൂർണ്ണസംതൃപ്തി അടയാത്ത, ഇനിയുമിനിയും പ്രവർത്തിക്കുവാൻ ഉത്സാഹിക്കുന്ന—ഉത്സാഹിപ്പിക്കുന്ന തേജസ്വിയായ ആ ജനസേവകന് ഈ സ്തുതികൾക്ക് അതീതമായ ഒരു പ്രവർത്തനസന്നദ്ധതയുണ്ടു്. വിദ്യാഭ്യാസരംഗത്ത്, രാഷ്ട്രീയരംഗത്ത്, സാമൂഹ്യക്ഷേമരംഗത്ത്, സ്വാതന്ത്ര്യത്തിൻെറയും സമത്വത്തിൻെറയും പരിപാലനത്തിനു ബദ്ധപ്പെടുന്ന രംഗത്ത്, കലാരംഗത്ത്, സാഹിത്യരംഗത്ത് എന്നിങ്ങനെ ജീവിതത്തിൻെറ എല്ലാ മണ്ഡലങ്ങളിലും വ്യക്തിമുദ്ര പതിപ്പിച്ച ഈ ദേശസ്നേഹി യഥാർത്ഥത്തിൽ ഒരു തപശ്ചര്യ അനുഷ്ഠി

ക്കുകയാണ്. ആ തപസ്സുതന്നെയാണ് ശ്രീ മന്നത്തിൻെറ മഹിതോദാരവും ത്യാഗസമ്പൂർണ്ണവുമായ പ്രവർത്തനോത്സുകത.

കുറെ കെട്ടിടങ്ങളോ സ്ഥാപനങ്ങളോ കുറെ അനുയായികളോ ഒന്നുമല്ല പ്രധാനം. ഇതിനൊക്കെ കാരണഭൂതമായ ഒരു വ്യക്തിചൈതന്യമുണ്ട്.

"ത്യാഗമെന്നതേ നേട്ടം താഴ്മതാനഭ്യുന്നതി" എന്നും, "വസുധൈവകുടുംബകം" എന്നും മററുമുള്ള കവിവാക്യങ്ങൾ ആ ചൈതന്യത്തിനു പരിശുദ്ധിയേകുന്നു. മൂർത്തങ്ങളായ വസ്തുതകൾക്കപ്പുറത്ത്, അമൂർത്തമായും, അവാച്യമായും അഭിനന്ദനീയമായും, അനുകരണീയവുമായ ഒരു സ്ഥിരോത്സാഹം മന്നത്തിന്റെ ജീവിതത്തിൽ സാത്മ്യം പ്രാപിച്ചിരിക്കുന്നു. ഈ സ്ഥിരോത്സാഹത്തിനു, അനിതരസാധാരണമായ ഈ പ്രവർത്തനശേഷിക്ക്, ആത്മസമർപ്പണപൂർവ്വമുള്ള ഈ സമുദായസേവനത്തിനു 'തപസ്സ്' എന്നു പേരിടട്ടേ. ഈ തപസ്സിനെ ശ്രീ മന്നത്തിന്റെതന്നെ വാക്കുകളിൽ, നമുക്ക് ഇങ്ങനെ നിർവ്വചിക്കാം. "ദൈവം സത്യസ്വരൂപനും ധർമ്മസ്വരൂപനുമാണ്. സത്യധർമ്മങ്ങളുടെ പരിപാലനമാണ് ശരിയായ ഈശ്വരപൂജ. വ്യാമോഹങ്ങളിൽ ഉൾപ്പെടാതെ മനസ്സിനെ സ്ഥിരനിഷ്ഠയിൽ നിർത്താനാണ് തപസ്സ്. ഹൃദയം നിർമ്മലവും ഏകാഗ്രവുമാകുമ്പോൾ ഈശ്വരസാക്ഷാൽക്കാരമുണ്ടാകുന്നു അതിനു സുസ്ഥിതി ലഭിക്കുമ്പോൾ നാം ദൈവത്തിൽ ലയിക്കുന്നു. അതാണ് മോക്ഷം."

ത്യാഗപൂർണ്ണവും നിസ്വാർത്ഥവുമായ ജീവിതത്തിൻെറ വിമോചനവും അവിടെയാണ്. സ്വർഗ്ഗതുല്യമായ ആ മുക്തിപദത്തിലേക്ക് അണയുവാൻ, സാത്മ്യംപ്രാപിച്ച സമുദായസേവനവുമായി ശതാഭിഷേകോത്സവത്തിനു സമാഗതനാകുന്ന ഈ മഹാനു് നമുക്കു മംഗളം നേരുക! അദ്ദേഹത്തിന്റെ മഹത്തായ സേവനതപസ്സിനു് വിജയം ആശംസിക്കുക!

കുമരകം പരമേശ്വരൻപിള്ള

# മന്നത്തിന്റെ അന്തഃകരണശുദ്ധി

അഭിവന്ദ്യനായ ഭാരതകേസരി ശ്രീ മന്നത്തു പത്മനാഭൻ അവർകൾക്കു് എണ്പത്തിനാലാമത്തെ വയസ്സിലും യോഗിസഹജമായ ചിന്താശക്തിയോടുകൂടി കർമ്മനിരതനായിരിക്കത്തക്കവിധം ഉള്ള ആരോഗ്യം സിദ്ധിച്ചിരിക്കുന്നതു് എന്തുകൊണ്ടാണെന്നു് അറിയുമ്പോൾ ആരോഗ്യരക്ഷാവിഷയത്തിലും അദ്ദേഹം അനുകരണീയനായ ഒരു മാതൃകാപുരുഷനാണെന്നു് വ്യക്തമാകും.

ആരോഗ്യം രോഗമില്ലാത്ത ശരീരത്തിന്റെ ലക്ഷണമാണു്. മനുഷ്യനു് മൂന്നു ശരീരങ്ങൾ ഉണ്ടു്. സ്ഥൂലം, സൂക്ഷ്മം, കാരണം —ഇവയാണു് ആ ശരീരങ്ങൾ. കരചരണാദ്യവയവങ്ങളോടുകൂടി നമുക്കു് പ്രത്യക്ഷമായിരിക്കുന്നതും അന്നം, വ്യായാമം, സ്നാനം മുതലായവകൊണ്ടു് സംരക്ഷിച്ചുപോരുന്നതും ആയ ശരീരമാണു് സ്ഥൂലം. ഇതിനുണ്ടാകുന്ന രോഗങ്ങളാണു് ജ്വരം, പ്രമേഹം, വാതം മുതലായവ. മനസ്സു്, ബുദ്ധി, ഇന്ദ്രിയങ്ങൾ, പ്രാണന്മാർ ഇവ ഉൾക്കൊള്ളുന്ന ശരീരത്തിനു് സൂക്ഷ്മശരീരം എന്നു പറയുന്നു. ഇതു് സൂക്ഷ്മമായതുകൊണ്ടു് സ്ഥൂലദൃഷ്ടിക്കു കാണുവാൻ കഴിയുന്നില്ല. ചലനശക്തി, വിചാരം, അറിവു് മുതലായവ സൂക്ഷ്മശരീരത്തിന്റെ ധർമ്മങ്ങളാണു്. രാഗം, ദ്വേഷം, കാമം, ക്രോധം, മോഹം, അഹങ്കാരം മുതലായവയാണു് ഈ ശരീരത്തിലുണ്ടാകുന്ന രോഗങ്ങൾ. അനാദിയായ അവിദ്യയാണു് കാരണശരീരം. ആത്മജ്ഞാനംകൊണ്ടു് ഈ ശരീരം നശിക്കും.

കാരണശരീരത്തിന്റെ സ്വരൂപമാണു് ഭവരോഗം. എല്ലാ ജീവജാലങ്ങളും ഭവരോഗത്താൽ ബാധിതരാണു്.

ഈ രോഗം ബാധിച്ചിട്ടുണ്ടെന്നറിയുന്നവർതന്നെ വളരെ ചുരുക്കം. ഭവരോഗത്താൽ ഗ്രസ്തനാണെന്നറിയുകയും ആ രോഗത്തെ ചികിത്സിച്ചു മാററണമെന്നു് തീരുമാനിക്കുകയും ചെയ്യുന്നവരെയാണു് മുമുക്ഷുക്കൾ എന്നു പറയുന്നതു്. മുക്തിയാണു് രോഗശമനത്തിൻെറ ഫലം. ഭവരോഗനിർണ്ണയവും ചികിത്സയും ശുഭേച്ഛാബലിഷ്ഠനായ മുമുക്ഷുവിൻെറ കാര്യമാകയാൽ ലൗകികപ്രതിപാദനത്തിൽ സൂക്ഷ്മസ്ഥൂലശരീരങ്ങളുടെ പരിമിതിയെ അതിക്രമിച്ചുള്ള വ്യവഹാരം ആവശ്യമില്ല. ലൗകികമായി വ്യവഹരിക്കപ്പെടുന്ന ആരോഗ്യം സ്ഥൂലശരീരത്തെ മാത്രം അധിഷ്ഠിതമാക്കിയിരിക്കുന്നില്ല. സൂക്ഷ്മശരീരത്തെ—മനസ്സിനെ—പ്രധാനമായി ആശ്രയിച്ചാണു് ഇരിക്കുന്നതു്.

സ്ഥൂലശരീരത്തെപ്പോലെ മനസ്സിനെയും അരോഗമായി സംരക്ഷിക്കപ്പെടുമ്പോഴാണു് ആരോഗ്യം അനുഭൂതമാകുന്നതു്. സ്ഥൂലശരീരത്തെ അരോഗവും ബലിഷ്ഠവും ആക്കുന്നതിനുള്ള ആഹാരാദികളും വിവിധങ്ങളായ ചര്യാക്രമങ്ങളും സുലഭമാണു്. ഭൂരിഭാഗം ജനങ്ങളും ഇവയെ ആശ്രയിച്ചു് സ്ഥൂലശരീരത്തിൻെറ ആരോഗ്യത്തെ സംരക്ഷിക്കുവാൻ ശ്രമിച്ചിട്ടും ആരോഗ്യസിദ്ധിയുള്ളവരായി തീരാത്തതു് മാനസികമായ ആരോഗ്യത്തിൽ ശ്രദ്ധാലുക്കളോ പരിശ്രമികളോ ആകാത്തതുകൊണ്ടാണു്. സത്വഗുണാധിക്യംകൊണ്ടു പരിശുദ്ധവും ബലിഷ്ഠവുമായ മനസ്സിനു് സ്ഥൂലശരീരത്തിൽ അത്ഭുതങ്ങളായ അനുകൂലപരിവർത്തനങ്ങൾ പലതുമുണ്ടാക്കുവാൻ കഴിയും. ആയസയന്ത്രംപോലെ ജഡമായ സ്ഥൂലശരീരത്തിനു് ചലനവും ചൈതന്യവും നൽകുന്നതു് സൂക്ഷ്മശരീരമാണു്. സൂക്ഷ്മശരീരാന്തർഗ്ഗതമായ പ്രാണൻെറ വൃത്തികളാണു് സ്ഥൂലശരീരത്തിൻെറ സകല കർമ്മങ്ങൾക്കും പ്രേരകവും കാരണവുമായിരിക്കുന്നതു്. ബോധം എന്ന ധർമ്മമില്ലാത്ത പ്രാണനെ നിയന്ത്രിക്കുവാൻ, ബോധോപാധിയായ മനസ്സിനു കഴിയും. രജസ്തമോരഹിതമായി സത്വഗുണാധികമായി പരിശുദ്ധമായി തീർന്ന മനസ്സിൽ സർവ്വാന്തർഗ്ഗതമായ ആത്മചൈതന്യം അതിശയേന പ്രകാശിക്കും. ആ പ്രകാശം

പ്രാണനിൽ വ്യാപിച്ചു് പ്രാണധർമ്മങ്ങളെ മനസ്സിന്റെ ഇച്ഛാശക്തിക്കു് അനുകൂലമാക്കി മനസ്സിൻെറ കർമ്മോപാധിയായ സ്ഥൂലശരീരത്തെ അരോഗവും ആരോഗ്യപൂർണ്ണവുമാക്കി ചെയ്യും. പരിശുദ്ധമായ മനസ്സിനു്, അന്തർമണ്ഡലത്തിൽ ഈശ്വര—ആത്മ—സന്നിധിയിലേയ്ക്കും ബഹിർഭാഗത്തു് സ്ഥൂലമണ്ഡലത്തിലേയ്ക്കും സഞ്ചരിക്കുവാനുള്ള ശക്തി ലഭിക്കും. ഈ ശക്തിയാണു് എല്ലാ കർമ്മങ്ങളേയും കർമ്മയോഗമാക്കിത്തീർക്കുന്നതു്. സൂര്യസന്നിധാനത്തിൽ അന്ധകാരത്തിനു് സ്ഥാനമില്ലാത്തതുപോലെ ഈശ്വരസന്നിധിയിൽ മനസ്സിനെ വിലയിപ്പിക്കുവാൻ കഴിയുന്ന ആളിനു് കർമ്മങ്ങളുടെ ബന്ധനം സംഭവിക്കുകയില്ല. സർവവും ഈശ്വരാർപ്പണമായിത്തന്നെ അനുഷ്ഠിക്കപ്പെട്ടും. എപ്പോൾ എന്തു് എങ്ങനെ ചെയ്യണമെന്നു് ബുദ്ധിക്കു പ്രചോദനം ലഭിച്ചുകൊണ്ടിരിക്കും. ഏതു കർമ്മവും വിജയത്തെ വരിക്കുന്നതായിത്തന്നെ പരിണമിക്കും. കർമ്മാനുഷ്ഠാനത്തിൽ ക്ലേശംതോന്നുകയില്ല. ഉത്സാഹം വർദ്ധിച്ചുകൊണ്ടിരിക്കും. കർമ്മത്തിൽ നിഷ്ണാതനാകുന്നതുപോലെതന്നെ അതിൽനിന്നു് നിവൃത്തനാകാനും നിഷ്പ്രയാസം കഴിയും. ഈശ്വരനിൽനിന്നു് അഭിന്നമായി ലോകത്തെ സ്നേഹിക്കുകയും ആ ലോകത്തിനുവേണ്ടി ഈശ്വരൻെറ ഉപകരണമെന്ന നിലയിൽ പ്രവർത്തിക്കുകയും ചെയ്യുന്ന സ്വഭാവം സഹജമായിത്തീരും.

ഈ രൂപത്തിലുള്ള ഒരു കർമ്മയോഗമാണു് ശ്രീ മന്നത്തു പത്മനാഭപിള്ള അവർകളിൽ കാണപ്പെടുന്നതു്. ക്ലേശപൂർണ്ണവും നിരന്തരവുമായ കർമ്മാനുഷ്ഠാനം ആരോഗ്യത്തെ നിഹനിക്കുമെന്ന വിചാരം അബദ്ധമാണെന്നു് സ്വന്തം ജീവിതംകൊണ്ടു് അദ്ദേഹം തെളിയിച്ചിരിക്കുന്നു. മനഃശരീരങ്ങളുടെ ബലത്തെ അനുസരിക്കാത്തുള്ള കർമ്മം ആരോഗ്യത്തെ നിഹനിക്കും. ശരീരത്തിൻെറ ബലത്തെ പുനഃസ്ഥാപിക്കുവാൻ ബാഹ്യോപചാരങ്ങൾ മതിയാകും. മനസ്സിൻെറ ബലം പ്രപഞ്ചത്തോളം വളരുന്നതാകകൊണ്ടു് അതിൻെറ ബലത്തിൽ കവിഞ്ഞതു് എന്തൊരുകാര്യം ഉണ്ടാകുന്നില്ല. മനസ്സിന്റെ ബലം പരിശുദ്ധിയും ദൗർബ്ബല്യം മലിനതയും ആണു്.

പരിശുദ്ധമായ മനസ്സ് എപ്പോഴും പ്രബലവും അക്ഷീണവുമായിത്തന്നെയിരിക്കും. നിസ്സ്വാത്ഥവും നിസ്സംഗവുമായ കമ്മാനുഷ്ഠാനവും അതുകൊണ്ടു് പരിശുദ്ധവും പ്രേമപൂണ്ണവുമായി പ്രകാശിച്ചു വികസിച്ചുകൊണ്ടിരിക്കുന്ന മനസ്സും ആണു് ഈ കമ്മയോഗിയുടെ ആരോഗ്യത്തെ നിലനിറുത്തിക്കൊണ്ടിരിക്കുന്നതു്. നമ്മുടെ നാട്ടിൽ സാധാരണജനങ്ങൾ ഉപയോഗിക്കാറുള്ളതിൽക്കവിഞ്ഞു് പ്രത്യേകമായ ആഹാരസാധനങ്ങളോ സുഖോപകരണങ്ങളോ അദ്ദേഹം ആരോഗ്യരക്ഷയ്ക്കു വേണ്ടി സ്വീകരിച്ചിട്ടില്ല. ഏററവും ലളിതവും സാധാരണവുമായ ജീവിതരീതി അനുഷ്ഠിച്ചുകൊണ്ടു് മഹത്വമേറിയ മഹാകമ്മങ്ങൾ നിവ്വഹിക്കുന്നതു്, ഈശ്വരചിന്തയിൽ അധിഷ്ഠിതമായ അന്തഃകരണത്തിൻെറ ശക്തിയും പരിശുദ്ധിയും കൊണ്ടാണു്. നായർസമുദായത്തിൻെറ സേവകനായി പൊതുജീവിതമാരംഭിച്ച ശ്രീ മന്നം ശുദ്ധവും നിഃസ്സ്വാത്ഥവുമായ സേവനംകൊണ്ടു് നേതാവായി, സംരക്ഷകനായി, സമുദായത്തിൻെറ ജീവചൈതന്യമായി പരിണമിച്ചിരിക്കുകയാണു്. ഈ ചൈതന്യമാണു് സമുദായത്തിൻെറ ശക്തികേന്ദ്രം. വികസിതമായ ഈ ചൈതന്യത്തിനു് സമുദായമെന്ന പരിമിതിക്കകത്തു് ഒതുങ്ങിനില്ക്കുവാൻ കഴിയുന്നതല്ല. ജാതിയുടേയും മതത്തിൻേറയും അതിരുകളെ എല്ലാം തകത്തുകൊണ്ടു് കേരളീയജനതയുടെ സമഗ്രമായ ക്ഷേമൈശ്വര്യങ്ങളെ വളത്തുവാനുള്ള സഹജമായ അഭിലാഷത്തിൻെറ ഫലത്തെയാണു് വിമോചനസമരത്തിൻെറ നേതാവിൽ ലോകത്തിനു കാണുവാൻ കഴിഞ്ഞതു്.

ജീവിതമാകുന്ന ഭദ്രദീപത്തിൽ ഇന്നു കൊളുത്തിയ എൺപത്തിനാലാമത്തെ കൈത്തിരി, വിവിധജാതിമതസ്ഥരായ മഹാജനങ്ങളുടെ സ്നേഹധാരാസേചനംകൊണ്ടു് പുഷ്ടോജ്ജ്വലമായി പ്രകാശിച്ചു്, നൂററിഇരുപത്തിയെട്ടു പ്രകാശനാളങ്ങളിൽ ഓരോന്നിനേയും അനുവഷം പ്രഭാപൂരിതങ്ങളാക്കി അക്ഷയഭാസ്സോടുകൂടി നിലനില്ക്കുവാൻ നമുക്കു് ഈശ്വരനെ പ്രാത്ഥിക്കാം.

കുമ്പളത്തു ശങ്കുപ്പിള്ള

# ഓർമ്മയുടെ താളുകൾ

പത്മനാഭപിള്ള സാറും ഞാനുമായി ആദ്യം പരിചയപ്പെട്ട തു് കൊല്ലവർഷം 1093-ൽ പ്രാക്കുളത്തുവച്ചാണു്. ദിവംഗത നായ എന്റെ ജ്യേഷ്ഠൻ ശ്രീ പ്രാക്കുളം പരമേശ്വരൻപിള്ള യും പത്മനാഭപിള്ള സാറും സാമുദായികോന്നമനപ്രവർത്തന ങ്ങളിൽ സഹപ്രവർത്തകരായി ആത്മൈക്യമുള്ളവരായിരുന്ന താണു് അതിനു കാരണം. കൊല്ലംതാലൂക്കിന്റെ വിവിധ ഭാഗങ്ങളിൽ അവരിരുവരുംചേർന്നു് സാമുദായികപരിഷ്കര ണയോഗങ്ങളുംമററും സംഘടിപ്പിക്കുന്ന കാലമായിരുന്നു അതു്. അന്നെനിക്കു വയസ്സ് പത്തൊൻപതാണു്. ഒരു വിര ളിപിടിച്ച പ്രായം. 93 അവസാനത്തിൽ ഞാൻ പന്മന താമ സത്തിനു വരികയും പൊതുക്കാര്യങ്ങളിൽ പ്രവർത്തിക്കാൻതുട ങ്ങുകയും ചെയ്തു. അക്കാലത്തു് സാറിന്റെ വലംകയ്യായിനി ന്നു് സാമുദായികയോഗങ്ങൾ സംഘടിപ്പിക്കയും പ്രവർത്തിക്കു കയും ചെയ്തുകൊണ്ടിരുന്നതു് ശ്രീ എം. എൻ. നായരായിരു ന്നു. മൈക്ക് പ്രചാരത്തിൽ വന്നിട്ടില്ലാത്ത അക്കാലത്തു്, മൈക്കുണ്ടെങ്കിലുള്ള ശബ്ദത്തിൽത്തന്നെ ഏതു മഹായോഗങ്ങ ളും വിജയിപ്പിക്കുന്ന അദ്ദേഹത്തിന്റെ പ്രസംഗധോരണി നാശോന്മുഖമായിരുന്ന നായന്മാർക്കിടയിൽ ഒരു നവോന്മേ ഷം കൈവരുത്തുകതന്നെചെയ്തു. എം. എൻ. നായരുടെ പന്മ നയിലെ താമസവും, സാറും എം.എന്നുമായുള്ള നിത്യസമ്പ ർക്കവും, ഞങ്ങൾതമ്മിലുള്ള സ്നേഹം വർദ്ധിക്കുവാനിടവരുത്തി.

1099-ലെ സുപ്രസിദ്ധമായ വൈക്കംസത്യാഗ്രഹകാ ലം ഞങ്ങൾതമ്മിലുള്ള അടുപ്പം കൂടുതൽ ദൃഢതരമാക്കുന്നതി നു സൗകര്യമുണ്ടാക്കി. പൊതുരംഗങ്ങളിൽ കൂടുതൽ നിഷ്കൃഷ്

യോടെ പ്രവർത്തിക്കുവാൻ എനിക്കിടംനല്കി. ഞാനും കരുനാഗപ്പള്ളിയിലെ എന്റെ സഹപ്രവർത്തകരുംചേർന്ന് വൈക്കംസത്യാഗ്രഹത്തിലെ സാരഥികളായ ശ്രീമാന്മാർ മന്നത്തു പത്മനാഭൻ, കെ. പി. കേശവമേനോൻ, ജോർജ്ജ് ജോസഫ്, കെ. കേളപ്പൻ, എ. കെ. പിള്ള, ടി. കെ. മാധവൻ മുതലായവർക്കും, സത്യാഗ്രഹജാഥയ്ക്കും കരുനാഗപ്പള്ളി താലൂക്കിൽ ഗംഭീരമായ സ്വീകരണങ്ങൾ നൽകുകയും, ഞാനും ജാഥയോടുചേർന്ന് തിരുവനന്തപുരത്തേയ്ക്കു പോവുകയും ചെയ്തു. ക്ഷേത്രപ്രവേശനം ഭാവനയിൽപ്പോലും രൂപംകൊണ്ടിട്ടില്ലാത്ത അക്കാലത്ത് അസ്വതന്ത്രം അനുഭവിക്കുന്ന അവർണ്ണർക്ക് പന്മന പനയന്നാർകാവ്, കണ്ണങ്കുളങ്ങര മുതലായ നായർസ്വാധീനതയിലുള്ള കരക്ഷേത്രങ്ങളിൽ പ്രവേശനം കൊടുപ്പിക്കുവാൻ എനിക്കു വേണ്ട പ്രചോദനം നല്കിയതു മേൽപ്പറഞ്ഞ സത്യാഗ്രഹജാഥയാണ്.

നായർസമുദായോന്നമനത്തിന് ഹാനികരമായ മരുമക്കത്തായസമ്പ്രദായം മാററി ആളോഹരിയും മക്കത്തായവും നിയമമാക്കിക്കിട്ടുവാൻ രാജ്യത്തുടനീളം ആരംഭിച്ച പ്രക്ഷോഭണങ്ങളും, പ്രക്ഷോഭണപ്രചരണയോഗങ്ങളും, പ്രതിഷേധകോലാഹലങ്ങളും, പ്രത്യാഘാതങ്ങളുംകൊണ്ട് രംഗശ്യ ഒരു നായകനെ ആവശ്യപ്പെട്ട സന്ദർഭത്തിൽ തന്റെ സഹപ്രവർത്തകരായ എം. എൻ. നായർ, കട്ടിയാട്ട് ശിവരാമപ്പണിക്കർ തുടങ്ങിയ മാന്യന്മാരുടെ സഹകരണത്തോടുകൂടി ശ്രീ മന്നം മുമ്പോട്ടുവരികയും പ്രസ്തുതസ്ഥാനം ഏറെറടുക്കുകയുമുണ്ടായി. ഒരെളിയ ഭടനെന്നനിലയിൽ ഞാനും സാറിനോടുചേർന്നു യോഗങ്ങൾ സംഘടിപ്പിക്കുകയും പ്രചരണയോഗങ്ങളിൽ പങ്കെടുക്കുകയും ചെയ്തിട്ടുണ്ട്.

ആളോഹരിബിൽ പാസായശേഷം ശ്രീ മന്നം സമുദായത്തിന്റെ സാമ്പത്തികവും സാമൂഹ്യവുമായ, മണ്ഡലങ്ങളിൽ വിപ്ലവപരമായ മാററങ്ങൾ സംജാതമാകുന്നതിനുള്ള പ്രവൃത്തിരംഗങ്ങളായി കരയോഗങ്ങൾ സംഘടിപ്പിച്ചുതുടങ്ങി. പത്മനാഭപിള്ളസാർ സഹപ്രവർത്തകരായ എം. എൻ. നായർ, വേലുക്കുട്ടിമേനോൻ എന്നിവരോടുചേർന്ന് കരുനാഗ

പ്പള്ളി താലൂക്കിൻെറ എല്ലാഭാഗങ്ങളിലും സഞ്ചരിച്ചു കരയോഗങ്ങൾ സംഘടിപ്പിക്കുകയും കുത്തഴിഞ്ഞുകിടന്ന നായർസമുദായത്തിനു് സംഘടനാബലം വർദ്ധിപ്പിക്കുകയും ഉണ്ടായി.

എൻ. എസ്. എസ് ൻെറ നേതൃത്വത്തിൽ കരുവാററാ, ചങ്ങനാശേരി എന്നീ സ്ഥലങ്ങളിൽ ആഡംബരസമന്വിതം നടന്ന നായർസമ്മേളനങ്ങൾക്കുശേഷം സർവീസ് സൊസൈററിക്കു് നായന്മാരുടെയിടയിലുള്ള സ്വാധീനം വർദ്ധിച്ചുവന്നു. 1106-ലെ നായർമഹാസമ്മേളനം ഞങ്ങൾ ചവറയിലേക്കു ക്ഷണിക്കുകയും മുമ്പു നടന്നിട്ടില്ലാത്തവിധം ഭംഗിയായി നടത്തുകയും ഉണ്ടായി.

സർവീസ് സൊസൈററിയെ എതിർക്കുന്ന ചില മഹാരഥന്മാരുടെ ശക്തി സാറിൻെറ സ്ഥായിയായ പ്രവർത്തനശേഷികൊണ്ടു് ആഹുതിചെയ്യപ്പെട്ടിട്ടുണ്ടു്. എൻ. എസ്. എസ് -ൻ്റെ സംഘടനാശക്തി വർദ്ധിക്കുന്തോറും വിദ്യാഭ്യാസശാഖ അസൂയാർഹമായനിലയിൽ വളരാൻതുടങ്ങി. മന്നത്തിൻെറ നിസ്വാർത്ഥമായ സേവനതല്പരതയും കർമ്മകുശലതയും നയപ്രാവീണ്യവുംകൊണ്ടു്, "ആചാര്യന്മാരുടെ ശക്തിവിശേഷത്താൽ ശിഷ്യസമ്പത്തു വർദ്ധിക്കുന്നതുപോലെ" നായർപ്രമാണികളിൽ പലരും എൻ. എസ്. എസ്സിലേക്കു വന്നു പ്രവർത്തിക്കാൻതുടങ്ങി.

1112-ൽ നിവർത്തനപ്രക്ഷോഭണം ആരംഭിച്ചു. അതിൻെറ അന്ത്യത്തിൽ ശ്രീ പട്ടം താണുപിള്ളയുടെ നേതൃത്വത്തിലുടലെടുത്ത തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സ് പ്രക്ഷോഭണത്തിൽ ഞങ്ങൾക്കുതമ്മിൽ അഭിപ്രായവ്യത്യാസമുണ്ടാകാൻ ഇടയായിട്ടുണ്ടു്. സ്റ്റേററ് കോൺഗ്രസ്സ് സമരത്തിൻെറ അന്ത്യഘട്ടത്തിൽ ഒരു ധീരസേനാനിയെപ്പോലെ മന്നവും രംഗത്തിറങ്ങി സമരംനയിച്ചു.

ശ്രീ മന്നത്തു പത്മനാഭൻെറ പ്രവർത്തനങ്ങളെക്കുറിച്ചു് സ്മരിക്കുമ്പോൾ അനവധികാര്യങ്ങൾ തെളിഞ്ഞുവരുന്നുണ്ടു്. സർവ്വാരാധ്യനായിത്തീരത്തക്കവണ്ണമുള്ള അദ്ദേഹത്തിൻെറ കർമ്മപദ്ധതി അഭംഗം തുടരുവാൻ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ എന്നു് ഈ സുദിനത്തിൽ ഞാൻ പ്രാർത്ഥിക്കുന്നു.

# ഒരു അറസ്റ്റ്

കാർമേഘപടലങ്ങളാൽ ആകാശമെങ്ങും ഇരുട്ടുകൊണ്ടു മൂടിയിരിക്കുകയാണു്. ഇടയ്ക്കിടയ്ക്കു് മിന്നലും ഇടിയും. സൂര്യപ്രകാശം ഉണ്ടെന്നും ഇല്ലെന്നുമുള്ള പകലുകളാണു്. അങ്ങനെയുള്ള സന്ദർഭത്തിലാണു് ആ കോളിളക്കത്തിന്റെ ആരംഭം. രാഷ്ട്രീയാഭിപ്രായത്തിന്റെ ഭിന്നതമൂലം ഗവണ്മെൻറും ജനങ്ങളും തമ്മിലാണു് വടംവലി. രണ്ടുപക്ഷക്കാരും, ആസന്നമായതും മറക്കാനാകാത്തതുമായ ഒരു രക്തച്ചൊരിച്ചിൽ ഒഴിവാക്കാൻ നയചാതുര്യത്തോടുകൂടി വർത്തിക്കുകയുമാണു്. സമുദായമദ്ധ്യത്തിൽ നേതൃമ്മന്യന്മാരുടെ യോഗങ്ങളും പ്രസംഗങ്ങളും മുറയ്ക്കു നടക്കുന്ന ബഹളം. നിയമവിരോധം ചൊല്ലി ഇടപെടാനും അവരെ അമർത്താനുമുള്ള പഴുതു നോക്കിക്കൊണ്ടു് ശ്രദ്ധാപൂർവ്വം നിലപാടു് ഉറപ്പിക്കപ്പെട്ട ഗവണ്മെൻറും പോലീസും. ചില കല്ലേറുകളും ചെറിയ തോതിലുള്ള ഗുണ്ടാപ്രയോഗങ്ങളും നടക്കുന്നുണ്ടെങ്കിലും യോഗങ്ങൾ നിർത്തിവയ്ക്കുവാനോ പിരിച്ചുവിടാനോ സന്ദർഭമുണ്ടാകുന്നില്ല. അങ്ങനെ ഏതാണ്ടു് ഒരു മാസത്തോളം നീണ്ടുനിന്നപ്പോൾ ആണു് കാർത്തികപ്പള്ളിയിൽവച്ചു്, ആ സുപ്രധാനമായ സമ്മേളനവും പ്രസംഗങ്ങളും നടന്നതു്. അന്നത്തെ ഭരണത്തിന്റെ രൂക്ഷതരമായ ഊഷ്മാവും അതിന്റെ അനന്തരഫലമായി ഉണ്ടാകാനിരിക്കുന്ന ദോഷഫലങ്ങളും ജനങ്ങളെ വേണ്ടപോലെ മനസ്സിലാക്കിക്കൊടുത്തുകൊണ്ടുള്ള അന്നത്തെ പ്രസംഗങ്ങൾ, വിശേഷിച്ചും ശ്രീ മന്നത്തിന്റെ ശക്തിയേറിയ പ്രസംഗം, ഗവണ്മെൻറിനെ വല്ലാതെ ഒന്നു ചലിപ്പിക്കുകതന്നെ ചെയ്തു. താമസിയാതെ ഗവണ്മെൻറിൽനിന്നു് ഒരു നിരോ

ധനകല്പന പുറപ്പെട്ടു. രാജ്യത്തു് കലഹം ഉണ്ടാക്കുന്നതിനും ഭരണം തകൎക്കുന്നതിനും പുറപ്പെട്ടിരിക്കുന്ന മന്നം, പട്ടം തുടങ്ങിയ പ്രമാണികളുടെ മേലുള്ള ഒരു 'ഗ്യാഗിംഗ് ഓർഡർ' ആയിരുന്നു അതു്. ഇനി പ്രസംഗിക്കുന്നതായാൽ ശിക്ഷയ്ക്കു വിധേയരാകുമെന്നു്. അവരെയെല്ലാം അറസ്റ്റുചെയ്യുമെന്നു്. അതിൽ പരമപ്രാധാന്യം മന്നത്തിനും.

അന്നത്തെ എൻ. എസ്. എസ്.-ൻെറ ഹെഡ്ഡാഫീസ്, ഇപ്പോൾ കാണുന്ന സ്ഥലങ്ങളുടെ പണിപ്രമാണിച്ചു് പെരുന്നയിലുള്ള മന്നം ഷഷ്ടിപൂർത്തിസ്മാരക കരയോഗമന്ദിരത്തിലേക്കു മാററിയിരിക്കുകയായിരുന്നു. അവിടെവച്ചുതന്നെ ആയിരുന്നു നേതാക്കന്മാരുടെ ആലോചനകളും നടന്നുകൊണ്ടിരുന്നതു്. മന്നം താമസിച്ചുവരുന്നതും അതിനു സമീപമുള്ള 'എം. പി. മന്ദിര'ത്തിലാണു്. ഒരുദിവസം തിരുവാരണ ത്തുകാവിൽഭഗവതിയെ വന്ദിക്കാൻ സന്ധ്യാസമയത്തു പുറത്തിറങ്ങിയപ്പോഴാണ് ഞാൻ കണ്ടതു് രാജകൊട്ടാരങ്ങളിലെന്നപോലെ ഞങ്ങളുടെ വസതിക്കുചുററും പോലീസ്കാവലും ഗാർഡുമാണു്. ഞാനത്ഭുതപ്പെട്ടുപോയി. കാര്യം ചോദിച്ചതിൽ ഒരുഫലവുമുണ്ടായില്ല. അവൎക്കൊന്നുമറിഞ്ഞുകൂടത്രെ. മുൻപറഞ്ഞ കരയോഗമന്ദിരം കടന്നുവേണം ഭഗവതീക്ഷേത്രത്തിലെത്തുവാൻ. മന്ദിരത്തിൻെറ പടിക്കലെത്തിയപ്പോൾ എൻെറ ഒരു സ്നേഹിതനായ അഡ്വൊക്കേറ്റ് ബാലകൃഷ്ണപിള്ള "ഒന്നു നില്ക്കണെ, ഒരു സംഗതിപറയാനുണ്ടു്" എന്നു പറഞ്ഞുകൊണ്ടു സമീപത്തേയ്ക്കുവന്നു. അദ്ദേഹമാണു് ആ ഗവണ്മെന്റുത്തരവും ഇനിയത്തെ പൊതുപ്രസംഗവേദിയിൽവച്ചു് മന്നമുൾപ്പെടെയുള്ള ആ 'അരാജക'കക്ഷിക്കാരെ അറസ്ററുചെയ്യുവാൻ തീർച്ചപ്പെടുത്തിയിട്ടുള്ള വിവരവും എന്നെ അറിയിച്ചതു്. ഒരു മുന്നറിയിപ്പിനുവേണ്ടി അദ്ദേഹം എന്റെ വരവും കാത്തു് അവിടെ നില്ക്കുകയായിരുന്നു എന്നും പറഞ്ഞു. ഭർത്താവിൻെറ അഭാവത്തിൽ എനിക്കു സഹായമായി പാൎക്കുന്ന ഒരു ശിഷ്യത്തിയും എട്ടുപത്തുവയസ്സുമാത്രം പ്രായമായ എന്റെ പൗത്രിയും വീട്ടിലുണ്ടു്. പിന്നെ, ഗൗരവം കൂടിയ കാര്യങ്ങൾ സംഭവിക്കുമ്പോൾ രക്ഷാമാൎഗ്ഗം ഗവണ്മെന്റു തരുമെ

ന്നുള്ള ന്യായമായ വിശ്വാസവും മതിയായ ധൈര്യത്തിനുണ്ടാ യിരുന്നതാണം. അപ്പോളാണ് ആ ആശ്വാസം മുഴവനും തകൎക്കുവാൻപോരുന്ന അറസ്റ്റ്വാറണ്ടിന്റെ പുറപ്പാട്. രാത്രി എട്ടുമണിക്കുശേഷം വീട്ടിൽവന്നെത്തുന്ന അദ്ദേഹം ഭക്ഷണം കഴിഞ്ഞ ഉടനെ ഉറങ്ങുവാൻപോവുകയാണ പതിവെങ്കിലും ആയിടെയായി സമയനിഷ്ഠയെല്ലാം തെററിച്ചുകൊണ്ടു വൈകിയിട്ടേ എത്താറുണ്ടായിരുന്നുള്ളു.

എന്നാൽ, അന്നു പതിവിലും നേരത്തെ വന്നെത്തി. ഊണുകഴിഞ്ഞു് കിടക്കുവാൻപോകുമ്പോൾ "കുറച്ചുദിവസമായി ഉറക്കമില്ലാതെ കൂടിയിട്ടു്, ഇന്നു നല്ല ക്ഷീണം ഉണ്ടു്. ആരെങ്കിലും വന്നാൽ ഞാൻ ഉറക്കമാണെന്നു പറയണം. പിന്നെ അത്ര നിർബ്ബന്ധമുള്ളവർ വന്നാൽ എന്നെ വന്നു വിളിച്ചേക്കണം" എന്നുപറഞ്ഞു പോയിക്കിടന്നു് ഉറങ്ങുകയും ചെയ്തു. അപ്പോൾ ഏതാണ്ടു് മണി എട്ടര ആയതേയുള്ളു. ഇനി ഒരു പ്രസംഗത്തിന്റെ വിടവുണ്ടല്ലോ,—അതുവരെ വേടിക്കാനൊന്നുമില്ലെന്നു സമാധാനമുണ്ടായിട്ടും എനിക്കുറക്കം വന്നില്ല. ഞാനൊരു പുസ്തകവുമെടുത്തുകൊണ്ടു് പുമേയുള്ള പൂമുഖത്തിരുന്നു് വായിക്കുകയായിരുന്നു. മണി പന്ത്രണ്ടടിച്ചു് പാതിരാത്രിയുടെ സൂക്ഷ്മമായ സമയം അറിയിച്ചു. അപ്പോൾ അതാ വാതില്ക്കൽ ആരോ വന്നു മുട്ടുന്നു. ആരാണെന്നറിയാൻ ജന്നൽകതകുകൾ തുറന്നുകൊണ്ടന്വേഷിച്ചു. രണ്ടു പോലീസ്ഇൻസ്പെക്ടറന്മാർ! നാലുദിവസംമുൻപു് ഡൽഹിക്കോമറോ പോയിരുന്ന പട്ടം മുതലായവരെ സ്വീകരിക്കുവാൻ പിറേറന്നു രാവിലെ എറണാകുളത്തേയ്ക്കു പോകുന്നുണ്ടെന്നു് മി. ബാലകൃഷ്ണപിള്ള പറഞ്ഞിരുന്നതുകൊണ്ടു് അവരിലാരെങ്കിലും അദ്ദേഹത്തെ കണ്ടു യാത്ര ചോദിക്കാൻ വന്നതായിരിക്കുമെന്നാണ് ഞാൻ ആദ്യം വിചാരിച്ചതു്. എന്നാൽ അതിനുപകരം രണ്ടു പോലീസുപ്രമാണികൾ. അതും അൎദ്ധരാത്രിയിൽ. എന്റെ അത്ഭുതത്തിനും ഭയാശങ്കകൾക്കും അതിരുണ്ടായിരുന്നില്ല. എങ്കിലും വാതിൽ തുറന്നു് അവരോടു മര്യാദപൂൎവ്വം ഇരിക്കാൻ പറഞ്ഞുകൊണ്ടു് ആ അസമയത്തു വന്നതെന്തിനാണെന്നു ചോദിച്ചു. അടിയന്തിരമായി ഒരു

ഗവണ്മെൻറുകാൎയ്യം കണ്ടു പറയാനുണ്ടെന്നും, ഉറക്കമാണെ ന്നറിയിച്ചപ്പോൾ ഉടനെ കാണുവാനുള്ള ധൃതിയുണ്ടെന്നും പറഞ്ഞു് ഒന്നു വിളിക്കാമോയെന്നു് അവർ മൎയ്യാദലേശമില്ലാതെ എന്നോടു ചോദിച്ചു. ഓർഡർ വന്നശേഷം പ്രസംഗത്തിനൊന്നും പോയിട്ടില്ലല്ലോ, അതുകൊണ്ടു ഭയപ്പെടാനുള്ള സമയമായില്ലെന്നുള്ള വിശ്വാസത്തോടും ആശ്വാസത്തോടുംകൂടി ഞാൻ ശയനമുറിയിൽച്ചെന്നു് അദ്ദേഹത്തോടു്, "രണ്ടു പോലീസുദ്യോഗസ്ഥന്മാർ—ചങ്ങനാശേരിയിലേയും കൊല്ലത്തേയും ഇൻസ്പെക്ടറന്മാർ—അങ്ങയെ ഉടനെ കാണുന്നതിനുവേണ്ടി പൂമുഖത്തു വന്നുനില്ക്കുന്നു" എന്നറിയിച്ചു. "നമ്മെ പിടിച്ചുകൊണ്ടുപോകാനാണു്—ആട്ടെ, സാരമില്ല, ഞാൻ ചെല്ലാം. അങ്ങോട്ടു ചെല്ലു, പരിഭ്രമിക്കരുതു്," എന്നു് ഒരു അഞ്ചുനിമിഷനേരത്തെ മൗനത്തിനുശേഷം മറുപടി പറഞ്ഞു. ഞങ്ങൾ രണ്ടുപേരുംകൂടി പൂമുഖത്തേയ്ക്കു വന്നു. അതെ, അറസ്റ്റിനുള്ള വാറണ്ടുമായി ആ നിമിഷത്തിൽത്തന്നെ അദ്ദേഹത്തെ പിടിച്ചുകൊണ്ടുപോകാൻ വന്നവരാണു്. മൎയ്യാദയുടെ മൂടുപടവുമിട്ടു് ആഗതരായ ഇവർ രാജകിങ്കരന്മാരോ, കാലകിങ്കരന്മാരോ, എന്നെനിക്കു തോന്നിപ്പോയി. പ്രാഢാധികൃത്തിലേക്കു കാലൂന്നിയിരിക്കുന്ന ഒരു സ്ത്രീയേയും കൗമാരദശയെത്താത്ത ഒരു പെൺകുഞ്ഞിനേയും സ്വന്തം വസതിയിൽ തനിച്ചാക്കി, രാത്രിയുടെ അദ്ധ്യാമത്തിൽ വീട്ടിൻെറ എന്നുമാത്രമല്ല നാട്ടിൻെറയും കണ്ണായ കണ്വമഹർഷിയെ നിയമവിരോധംവരുത്താതെയിരിക്കുമ്പോൾത്തന്നെ തട്ടിക്കൊണ്ടുപോകാനെത്തിയിട്ടുള്ള ഇവരെ നിയോഗിച്ചയച്ച ഗവണ്മെൻറിൻെറ നിയമപാണ്ഡിത്യമോ നയചാതുൎയ്യമോ ഏതാണു വലുതെന്നു് എനിക്കു നിശ്ചയമില്ല.

ഏതായാലും അവർ അദ്ദേഹത്തെ ആ അസമയത്തുതന്നെ ഒരു കാറിൽകയററി കൊണ്ടുപോവുകയാണു് ഉണ്ടായതു് എവിടേയ്ക്കു്, എന്തിനു്, എന്തെന്തു കൎമ്മങ്ങൾ അദ്ദേഹത്തോടാചരിച്ചേക്കാം, എന്നുള്ള ചിന്തകളുടെ സമ്മൎദ്ദംമൂലം ഞാൻ അന്ധാളിച്ചുകൊണ്ടു് അവിടെ അതേനിലയിൽതന്നെ

നിന്നുപോയി. എത്രനേരമങ്ങനെ നിന്നുവെന്നോ ഇനി എന്താണു ചെയ്യേണ്ടതെന്നോ എനിക്കു നിശ്ചയമില്ലായിരുന്നു. വൃദ്ധയായ മാതാവിനെ എങ്ങനെ ആശ്വസിപ്പിക്കുമെന്നും ഈ സംഭവം അവരുടെ ശ്രവണപുടത്തിലെത്താതെ ക്കാനുള്ള മാർഗ്ഗങ്ങളെന്തെന്നും മററുമുള്ള ഓരോ ചിന്തകളും ക്രമേണ ബുദ്ധി ഉണർന്നുവന്നതോടുകൂടി സ്വന്തം മനഃപീഡയ്ക്കു പുറമേ ഉദയംചെയ്യുവാനും തുടങ്ങി. പോകുംമുമ്പായി അദ്ദേഹം രണ്ടുമൂന്നു കാര്യങ്ങൾ എന്നെ ഏല്പിച്ചതു നടത്തുവാനുള്ള കർത്തവ്യബോധം വന്നതോടുകൂടി യാന്ത്രികമായിട്ടെങ്കിലും അവ നടത്തുവാനുള്ള ബലവും ഉണ്ടായി. ഇങ്ങനെ അദ്ദേഹം അറസ്റ്റു വരിച്ചു. കണ്ണോക്കു കാണാനെന്നപോലെ പല ബന്ധുക്കളും പ്രമാണികളും മുറയ്ക്കുമുറയ്ക്കു വന്നും പോയുമിരുന്നു. അങ്ങനെ രണ്ടുമൂന്നു ദിവസംകഴിഞ്ഞു കൊല്ലം ഇൻസ്പെക്ടറുടെ അധീനതയിലാണു് താനെന്നും യാതൊരസുഖവുമില്ലെന്നും അത്യാവശ്യം വേണ്ട സാധനങ്ങളും കൊടുത്തു താമസിയാതെ പറഞ്ഞയയ്ക്കണമെന്നും സ്വന്തം കൈയക്ഷരത്തിലുള്ള കുറിപ്പോടുകൂടി അദ്ദേഹത്തിന്റെ ശിപായിയായി എൻ. എസ്. എസ്സിൽ ജോലിനോക്കിവരുന്ന ആളെത്തന്നെ പറഞ്ഞയച്ചപ്പോൾ എന്റെ ഞരമ്പുകൾക്കുപോലും അതുവരെയുണ്ടായിരുന്ന വിറയൽ ശമിച്ചു. അങ്ങനെ ഒരു നിലവരെ സമാധാനത്തിലായി.

പിന്നീടു് അന്വേഷണം, വിസ്താരം, ജയിൽവാസം മുതലായ ക്രമാനുഗതങ്ങളായ കാര്യങ്ങളെല്ലാം സഹിച്ചുകൊണ്ടു് നയിച്ച അദ്ദേഹത്തിന്റെ രണ്ടുമാസം ഇരുപത്തിരണ്ടു ദിവസത്തെ സംഭവഗതികൾ അദ്ദേഹത്തിനു പറയുവാനുള്ളതാണല്ലോ.

പി. സദാശിവൻപിള്ള

# യൂറോപ്പുപര്യടനം

തിരുവോണം ഉൗണുംകഴിഞ്ഞാണ് ശ്രീ മന്നത്തു പത്മനാഭനും ഞാനും യൂറോപ്പുപര്യടനത്തിനായി പുറപ്പെട്ടതു്.

വിമോചനസമരം കഴിഞ്ഞയുടനെയായ്തുകൊണ്ടു് വേണ്ടത്ര വിശ്രമം അദ്ദേഹത്തിനു ലഭിച്ചിരുന്നില്ല. എം. ആർ. എ. പ്രവർത്തകനായ റക്സ് ഡില്ലിയുടെ സ്നേഹപൂർവ്വമുള്ള നിർബ്ബന്ധം കാരണമാണ് നല്ല ദേഹസുഖം ഇല്ലാതിരുന്നിട്ടും, ദീർഘമായ ഒരു യാത്രയ്ക്ക് അദ്ദേഹം വഴിപ്പെട്ടതു്.

പക്ഷേ, ആ വിമാനയാത്ര അദ്ദേഹത്തെ ആനന്ദിപ്പിക്കുകതന്നെ ചെയ്തു. രാത്രിയിൽ പുറപ്പെടുന്ന വിമാനത്തിലാണു് ഞങ്ങൾ കയറിയതു്. തണുപ്പ് അസഹ്യമായിരിക്കുമെന്നറിയാവുന്നതുകൊണ്ടു് ശ്രീ മന്നം സൂട്ടും കോട്ടും ധരിച്ചു. അദ്ദേഹം ജീവിതത്തിലാദ്യമായിട്ടാണ് പാശ്ചാത്യവേഷം ധരിക്കുന്നതെന്നു തോന്നുന്നു. പിറേറദിവസം പ്രഭാതകാര്യങ്ങൾക്കു വിഷമം നേരിട്ടു എന്നുള്ളതൊഴിച്ചാൽ ആ വേഷം അദ്ദേഹത്തെ അസ്വസ്ഥപ്പെടുത്തിയെന്നു പറയുകവയ്യ. സൂയസ്സ് തോടിന്റെ മീതെക്കൂടി പറക്കുമ്പോൾ ഞങ്ങൾ നാട്ടിലേക്കുള്ള കത്തുകൾ എഴുതി. മന്നം അദ്ദേഹത്തിന്റെ ഭാര്യയ്ക്കാണു കത്തെഴുതിയതു്. പുരുഷന്മാർ എല്ലാവരും അവരവരുടെ സ്ത്രീകൾക്കാണ് ആദ്യം കത്തെഴുതേണ്ടതു് എന്നൊരുപദേശം അദ്ദേഹം ഞങ്ങൾക്കു നൽകുകയും ചെയ്തു.

ജനീവാവിമാനത്താവളത്തിൽ ഞങ്ങളെ സ്വീകരിക്കാൻ എം. ആർ. എ. പ്രതിനിധികൾ എത്തിയിട്ടുണ്ടായിരുന്നു. പ്രത്യേകം തയ്യാറാക്കപ്പെട്ട ഒരു പുഷ്പഹാരം അണിയിച്ചാണു് അവർ മന്നത്തിനെ സ്വീകരിച്ചതു്. പാശ്ചാത്യ

രാജ്യങ്ങളിൽ പുഷ്പഹാരമിട്ടു സ്വീകരിക്കുക സാധാരണയല്ല. മലയാളത്തിൽ ഒരു സ്വാഗതഗാനവും പാടിക്കേട്ടു.

പതിനാറുദിവസം ഞങ്ങൾ സ്വിററ്സർലണ്ടിൽ കഴിച്ചുകൂട്ടി. കോവിലുള്ള ഒരു ഗംഭീരസൗധത്തിൽ ലോകത്തിന്റെ എല്ലാ ഭാഗത്തുനിന്നും പ്രതിനിധികൾ എത്തിയിട്ടുണ്ട്. രാവിലെ മുതൽ വൈകുന്നതുവരെ തിരക്കുപിടിച്ച പരിപാടികളാണ്. ഈ സമയത്തിനുള്ളിൽ കുറഞ്ഞതു പത്തു സമ്മേളനങ്ങൾ എങ്കിലും കാണും. മന്നം മൂന്നുതവണ പ്രസംഗിച്ചു. യൂറോപ്പിൽ ആദ്യമായിട്ടായിരിക്കും മലയാളത്തിൽ പ്രസംഗം നടക്കുന്നതു്. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ ഞാൻ ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തുകയും, അതേസമയംതന്നെ ഏഴു ഭാഷകളിലേക്ക് അതു് ഒരുമിച്ചു തർജ്ജമ ചെയ്യപ്പെടുകയുമായിരുന്നു. ലോകത്തിന്റെ പല കോണിൽനിന്നും വന്നെത്തിയിട്ടുള്ള സദസ്യർക്ക് മന്നത്തിന്റെ പ്രസംഗം വളരെ ഇഷ്ടപ്പെട്ടു എന്നു് അവരിൽ പലരും പിന്നീടു് പ്രകടിപ്പിച്ച അഭിപ്രായപ്രകടനങ്ങളിൽനിന്നും വ്യക്തമായി.

മന്നത്തിന്റെ ആഹാരകാര്യങ്ങൾക്ക് അവിടെ പ്രത്യേകം ഏർപ്പാടുകൾ ചെയ്തിരുന്നു. ബോംബെയിൽനിന്നും കറിസാമാനങ്ങൾ അതിനുവേണ്ടി വരുത്തിയിരുന്നതായിട്ടാണു് ഞാൻ മനസ്സിലാക്കിയതു്. അമ്പഴങ്ങ ഉപ്പിലിട്ടതും കണ്ണിമാങ്ങയും ഞങ്ങൾക്കു വിളമ്പാറുള്ള വിഭവങ്ങളിൽപ്പെടുന്നു എന്നറിയുമ്പോൾ അവർ മന്നത്തിന്റെ കാര്യത്തിൽ ചെലുത്തിയ നിഷ്കർഷ ഏറെക്കുറെ വ്യക്തമാകും.

അത്ഭുതസിദ്ധികളുള്ള ഒരു അമാനുഷൻ എന്ന നിലയിലാണു് അദ്ദേഹത്തെപ്പററി അവർ ധരിച്ചിരുന്നതെന്നു തോന്നുന്നു. വിമോചനസമരക്കാലത്തു് അദ്ദേഹത്തിനു ലഭിച്ച ലോകപ്രസിദ്ധിയായിരിക്കും അതിനു കാരണം. ലോകത്തിന്റെ എല്ലാ ഭാഗത്തുനിന്നും വന്നെത്തിയിട്ടുള്ള പ്രതിനിധികൾ അത്യാദരങ്ങളോടെ അദ്ദേഹത്തെ ഉപചരിക്കുകയും ശുശ്രൂഷിക്കുകയും ചെയ്യുന്നതു് ആഹ്ലാദകരമായ ഒരു കാഴ്ചയായിരുന്നു.

ഒക്ടോബർ മൂന്നാംതീയതി ഞങ്ങൾ പശ്ചിമജർമ്മനി

യിലെ റൂർപ്രദേശത്തെത്തി. മൂന്നദിവസം ഞങ്ങാം അവിടെ താമസിക്കുകയുണ്ടായി. ലോകത്തിലെ ഏററവും പ്രധാനപ്പെട്ട കൽക്കരികേന്ദ്രങ്ങളിൽ ഒന്നാണു് റൂർലാൻഡ്. അംബരചുംബികളായ സൗധപംക്തികളുടെ അടിയിൽ കൽക്കരി വെട്ടിയെടുക്കുന്ന ആഗാധഗർത്തങ്ങളാണുള്ളതു്. ആ മുട്ടത്തോടു പൊട്ടി അതിനടിയിൽ അന്ധകാരത്തിൽ ഇരുന്നു കൽക്കരി വെട്ടുന്ന പതിനായിരക്കണക്കിനു തൊഴിലാളികാം അടിച്ചിലിൽ വീണ എലികളെപ്പോലെ അരഞ്ഞുപോകുന്നതു് എപ്പോഴെന്നോർത്തു് നാം ഭയപ്പെട്ടുപോകും. ആ ഖനികളുടെ അടിത്തട്ടിൽ ഇറങ്ങിക്കാണണമെന്നു് അദ്ദേഹം നിർബന്ധിച്ചെങ്കിലും ഞാൻ അതിനു തീരെ വഴിപ്പെട്ടില്ല. ജീവിതത്തിലാദ്യമായി കാരണവരോടു മുഖംകറുത്തു സംസാരിക്കേണ്ടിയും വന്നു. എന്നോടു കലശലായി പിണങ്ങി പെട്ടെന്നു ചെന്നു് കട്ടിലിൽ മൂടിപ്പുതച്ചുകിടക്കുന്നതു കാണായി. പക്ഷെ, ഞാൻ മററുള്ളവരും ഖനികളിൽ ഇറങ്ങി മരിക്കാതെ മടങ്ങിവന്ന ഭയങ്കരമായ അനുഭവം പിന്നീടു വിവരിച്ചപ്പോാം അദ്ദേഹത്തിൻെറ പിണക്കം തീരുകയും ചെയ്തു. അനേകായിരം അടി താഴെ അന്ധകാരത്തിൽ അങ്ങുമിങ്ങും ചിലപ്പോാം ഉയരുന്ന 'ഗ്ളുക്കാഫു്' എന്ന മനുഷ്യശബ്ദം മാത്രം കേട്ടുകൊണ്ടു അവലംബമില്ലാതെ കുത്തനെ ഇറങ്ങുകയും കൽക്കരിയും ചെളിയും ഒഴുകിവരുന്നതിനിടയിൽ മറിഞ്ഞുവീഴുകയും മരണത്തെ മുന്നിൽ കണ്ടുകൊണ്ടു് എന്തും വരട്ടെ എന്നു കരുതി ആ അന്ധകാരത്തിലൂടെ കാൽമുട്ടിൽ മൈലുകാം ദൂരം ഇഴഞ്ഞും നിരങ്ങിയും സഞ്ചരിക്കുകയും ചെയ്ത ഞങ്ങളുടെ അനുഭവം അദ്ദേഹത്തിനും ഉണ്ടായി എന്നുവരികിൽ—ശേഷം ഓർമ്മിക്കാൻപോലും കഴിയുന്നില്ല.

പ്രതിദിനജീവിതകാലത്തിൻെറ മൂന്നിൽ ഒരു ഭാഗം ഭൂമിക്കടിയിൽത്തന്നെ കഴിച്ചുകൂട്ടുന്ന കല്ക്കരിത്തൊഴിലാളികാം എത്ര ആവേശഭരിതമായിട്ടാണു് മന്നത്തിനെ സ്വീകരിച്ചതെന്നോ? അവർ മന്നത്തിനെപ്പററി നേരത്തെ കേട്ടറിഞ്ഞിരുന്നു. രാവിലെ ഒരു പററം കൊച്ചുകുട്ടികാം ഞങ്ങാം താമസിച്ചിരുന്ന കാസിലിൽവന്നു് അദ്ദേഹത്തിൻെറ ചുറ്റും കൂടി

ആടുകയും പാടുകയും ചെയ്യുന്ന കാഴ്ച ഒരിക്കലും മറക്കാനാ കഴിയുന്നില്ല.

ബ്രിട്ടീഷ് തിരഞ്ഞെടുപ്പുകാലമായിരുന്ന അതു്. അതു കൊണ്ടു ഞങ്ങളുടെ ലണ്ടൻസന്ദർശനം വളരെ ഉപകരിച്ചു എന്നുപറയാം. ഒക്ടോബർ ആറാംതീയതി ഞങ്ങൾ ഇംഗ്ലണ്ടിലെത്തി. എട്ടാംതീയതിയായിരുന്ന തിരഞ്ഞെടുപ്പ്. അന്നു രാത്രി തന്നെ തിരഞ്ഞെടുപ്പുഫലം പ്രഖ്യാപിക്കുകയും ചെയ്തു. തിര ഞ്ഞെടുപ്പുപ്രചരണങ്ങളും തിരഞ്ഞെടുപ്പും ഞങ്ങൾ കണ്ടു.

ലണ്ടനിലൂടെ, ഞങ്ങൾ (മന്നത്തിന്റെ കൂടെ ഉണ്ടായിരുന്നവർ) നടക്കുമ്പോൾ ആളുകൾ ഞങ്ങളെ പരിചയഭാവത്തോടെ നോക്കി പുഞ്ചിരിക്കുന്നതുകാണാമായിരുന്നു. ഞങ്ങൾ ചെന്നദിവസം അദ്ദേഹത്തിന്റെ ഒരഭിമുഖസംഭാഷണം ടെലിവൈസ് ചെയ്തതാണ് കാരണമെന്നു് പിന്നീടു ഞങ്ങൾക്കു മനസ്സിലായി.

ഓക്സ്ഫോർഡ് സർവ്വകലാശാലയിൽ ശ്രീ മന്നം ചെയ്ത പ്രസംഗം അദ്ദേഹത്തിനു് അവിടെ ഒട്ടനവധി മിത്രങ്ങളെ സമ്പാദിച്ചുകൊടുത്തു.

മലയാളശബ്ദവും അതിന്റെ സ്പഷ്ടമായ ഒഴുക്കും അവർക്കു് വളരെ ആസ്വാദ്യകരമായിരുന്നു

ഞങ്ങൾ ലണ്ടനിൽ താമസിച്ച കെട്ടിടത്തെപ്പറ്റിക്കൂടി ഒരുവാക്കു്. ക്ലൈവ് താമസിച്ചിരുന്ന കെട്ടിടമാണതു്. 'ഇവിടെ ഇന്ത്യയിലെ ക്ലൈവ് താമസിച്ചിരുന്നു' എന്നു് ഒരു പ്ലേക്കു് അവിടെ എഴുതിവച്ചിട്ടുണ്ടു്.

ഞങ്ങൾ നാട്ടിലേക്കു മടങ്ങുന്നവഴി പാരീസിൽ ഒമ്പതു മണിക്കൂർ കഴിച്ചുകൂട്ടുകയുണ്ടായി. ഒക്ടോബർ 12-ാംതീയതി ഞങ്ങൾ ഡൽഹിയിൽ മടങ്ങിയെത്തി. കാക്കസസ്സിന്റെ മീതെക്കൂടി 22,000 അടി ഉയരത്തിൽ പറക്കുമ്പോൾ അദ്ദേഹത്തിനു് അല്പം ശ്വാസംമുട്ടൽ അനുഭവപ്പെട്ടു എന്നൊഴിച്ചാൽ മറ്റൊരസുഖവും ഉണ്ടായില്ല.

അദ്ദേഹം യാത്രയുടെ അത്യവസാനം ആനന്ദതുന്ദിലനായി കാണപ്പെട്ടു.



ഭാരതകേസരി



മന്നവും പത്നി തോട്ടയ്ക്കാട്ട് മാധവിയമ്മയും



കെ. കേളപ്പൻ, ആദ്യത്തെ എൻ. എസ്. എസ്. പ്രസിഡണ്ട്; വി. കെ. വേലപ്പൻ, മുൻപ്രസിഡണ്ട്; മന്നം, ആദ്യത്തെ സിക്രട്ടറിയും പിന്നീട് പ്രസിഡണ്ടുമായിരുന്നു.

സർവ്വീസ് സൊസൈററി ഹെഡ്ഡാഫീസ്, ചങ്ങനാശേരി





കറുകച്ചാൽ ഹൈസ്കൂൾ—അവിടെനിന്നാണ് ആരംഭം



പന്തളം കോളേജിന്റെ ഗോപുരം



പന്തളം പോളിടെക്ക്നിക്ക്—വർക്ക്ഷോപ്പ്കെട്ടിടം



മന്നം, ഡോക്ടർ രാധാകൃഷ്ണനോടൊപ്പം



തിരുവിതാംകൂർ മഹാരാജാവിനോടൊപ്പം



പണ്ഡിററ് നെഹ്റു, തിരുവനന്തപുരം മഹാത്മാഗാന്ധി [illegible] ളേജ്
ഉൽഘാടനം ചെയ്യാനെത്തിയപ്പോൾ

കോളേജിനു മുൻവശത്തു് സ്ഥാപിച്ച ഗാന്ധിപ്രതിമ
നെഹ്റു അനാച്ഛാദനം ചെയ്തു





മന്നം—പ്രസംഗപീഠത്തിൽ



എൺപതാം ജന്മദിനാഘോഷത്തിൽ—സ്നേഹോപഹാരങ്ങളോ

ചങ്ങനാശേരിയിലുള്ള മന്നത്തിന്റെ വസതി



മുതുകുളം പാർവ്വതിഅമ്മ

## വെൽക മേൽ

[illegible]ിന്മയനീശനിൽ വിശ്വസിച്ചുത്തര
[illegible]മങ്ങളേറെയനുഷ്ഠിച്ച മാനിത!
മേന്മയെഴും ലോകസേവനത്താൽ നിജ-
ജന്മം സഫലമായ് തീർത്ത ബുധോത്തമ!

സർവ്വസമുദായമൈത്രിയുമാവിധം
[illegible]ജ്യങ്ങൾക്കിയലുമാത്മൈക്യവും
[illegible]വചനാ[illegible]പുഷ്ടമാകുവാനാശിക്ക-
[illegible]ത! സുചിരം ജയിക്കുക

മ[illegible]ഭിഷേകത്തിൻ മഹോത്സവ-
[illegible]തരംഗരാഗധ്വനി
[illegible]യീരേഴ ലോകത്തു-
[illegible]ങ്ങ വിജയസന്ദേശമായ്

[illegible]ത്തു കുതിച്ചുപാഞ്ഞീടുന്ന
കാലത്തിനേലുമടിയൊഴുക്കിങ്കലും
[illegible]ലൊട്ടുമേലാതെ മിന്നിത്തിളങ്ങട്ടെ
[illegible]ാനത്തിലെ പൂർണ്ണർക്ഷമായ് ഭവാൻ

# നാഴികക്കല്ലുകൾ

1878 ജനുവരിമാസം രണ്ടാംതീയതി മൂലം നക്ഷത്രത്തിൽ കന്നി ലഗ്നത്തിൽ, വാകത്താനത്തു് നീലവന ഇല്ലത്തു് ഈശ്വരൻനമ്പൂതിരിയുടേയും മന്നത്തു പാർവ്വതിയമ്മയുടേയും മകനായി ചിറമററത്തു കെ. പത്മനാഭപിള്ള ജനിച്ചു.

1883 കേശവനാശാന്റെ കുടിപ്പള്ളിക്കൂടത്തിൽ നിലത്തെഴുത്തും എൺചുവടും പഠിച്ചുതുടങ്ങി.

1888 ചങ്ങനാശേരി സക്കാർ മലയാളംസ്കൂളിൽ അദ്ധ്യയനം ആരംഭിച്ചു.

1892 ഫീസു കൊടുക്കാൻ നിവ്വാഹമില്ലാഞ്ഞിട്ടു് രണ്ടാംക്ലാസ്സിൽവച്ചു നിറുത്തിയ പഠിത്തം സക്കാർപള്ളിക്കൂടത്തിലെ ഒന്നാംക്ലാസ്സിൽ ചേർന്നു് വീണ്ടും തുടർന്നു. സക്കാർകീഴ് ജീവനപ്പരീക്ഷയിൽ ചേർന്നു് വിജയം വരിച്ചു.

1893 സെപ്റ്റംബർ മാസത്തിൽ കാഞ്ഞിരപ്പള്ളി പ്രവത്തിപ്പള്ളിക്കൂട രണ്ടാം വാദ്ധ്യാരായി ജോലിയിൽ പ്രവേശിച്ചു. തുടന്നു് മഴവന്നൂർ, പായിപ്പാട്, തുരുത്തി, കൊണ്ടൂർ, തുറവൂർ, പെരുന്ന, കിളിരൂർ, ചങ്ങനാശേരി (ആൺപള്ളിക്കൂടവും പെൺപള്ളിക്കൂടവും) എന്നിവിടങ്ങളിൽ വാദ്ധ്യാരായി ജോലി നോക്കിയിട്ടുണ്ടു്.

1900 ഡെസ്പ്യൂട്ടേഷനോടുകൂടി തിരുവനന്തപുരത്തെ സർക്കാർ ട്രെയിനിംഗ്സ്കൂളിൽ പഠിക്കാൻപോയി. പരീക്ഷ രണ്ടാമനായി പാസ്സായതിനെ തുടന്നുള്ള നാലഞ്ചു കൊല്ലക്കാലത്തു് പല പ്രൈമറിസ്കൂളുകളിലും ഒന്നാം വാദ്ധ്യാരായിരുന്നു.

1902 തുരുത്തി പ്രവത്തിപ്പള്ളിക്കൂടം ഒന്നാം വാദ്ധ്യാരായി ജോലിനോക്കിവരുമ്പോൾ തൃക്കൊടിത്താനത്തു മേച്ചാട്ടുവീട്ടിലെ പതിനഞ്ചുവയസ്സു പ്രായമുള്ള നാരായണിയമ്മ കല്യാണിയമ്മയെ വിവാഹം കഴിച്ചു.

1903 തുറവൂരിൽ അദ്ധ്യാപകജോലി നോക്കിവരവേ മജിസ്രേട്ടുപരീക്ഷയിൽ പ്രൈവററായി ചേന്നു ജയിച്ചു.

1905 ചങ്ങനാശേരി മിഡിൽസ്കൂളിൽ അദ്ധ്യാപകനായിരിക്കുമ്പോൾ ഹെഡ്മാസ്റ്ററുടെ അനീതിപരമായ ഒരു നടപടിയിൽ പ്രതിഷേധിച്ചു രാജിവച്ചു. രണ്ടുമൂന്നു

മാസത്തിനകംതന്നെ ചങ്ങനാശേരി മജിസ്ട്രേട്ടുകോടതിയിൽ വക്കീലായി വ്യവഹരിക്കാൻ ആരംഭിച്ചു.

1907 മകരം ലക്ഷ്മിക്കുട്ടിയമ്മ ജനിച്ചു.

1910 മന്നം സിക്രട്ടറിയായി പെരുന്നയിൽ ഒരു കരയോഗം രജിസ്റ്റർചെയ്തു പ്രവർത്തനമാരംഭിക്കുകയും കരയോഗമന്ദിരത്തിന്റെ പണി തുടങ്ങുകയുംചെയ്തു.

1912 ടൈഫോയിഡ് രോഗം പിടിപെട്ട് മന്നത്തിന്റെ പത്നി കല്യാണിയമ്മ ഇഹലോകവാസം വെടിഞ്ഞു.
ഡിസംബർ 26-ാംതീയതി പെരുന്നയിലെ കരയോഗമന്ദിരത്തിന്റെ ഉൽഘാടനം നടന്നു.

1913 ഒക്ടോബർ 9-ാംതീയതി ചങ്ങനാശേരിതാലൂക്ക് നായർ സമാജം രൂപീകരിച്ചു.

1914 ഒക്ടോബർ 31-ാംതീയതി 'നായർസമുദായഭൃത്യജനസംഘം' രൂപീകൃതമായി.
കീരിക്കാട്ട് കടക്കത്തറ ഗോവിന്ദപ്പിള്ളയുടെ പുത്രി കുട്ടിയമ്മയെ വിവാഹം കഴിച്ചു.

1915 നായർ സമുദായഭൃത്യജനസംഘത്തിന്റെ നാമധേയം നായർ സർവീസ്സൊസൈററി എന്നു മാററി.
ജൂലൈ 29-ാംതീയതി കറുകച്ചാൽ പള്ളിക്കു... സ്ഥിതിചെയ്യുന്ന 70 ഏക്കർ പുരയിടത്തിന്റെ ദാനാധാരം രജിസ്റ്റർ ചെയ്യപ്പെട്ടു. എൻ. എസ്. എസ്സിന്റെ ഒന്നാമത്തെ സ്കൂളും അവിടെ ഒരോറുകാൽ പുരയിൽ ... ആരംഭിക്കുകയും ചെയ്തു.
ആഗസ്റ്റ് 25-ാംതീയതി എം. എ. പരമുപിള്ളയെ യാത്ര അയയ്ക്കാൻ പെരുന്ന കരയോഗമന്ദിരത്തിൽ കൂടിയ സദസ്സിൽവച്ച് താൻ വക്കീൽപ്പണി രാജിവച്ചിരിക്കുന്നു എന്നു പരസ്യമായി പ്രഖ്യാപിക്കുകയും ... പൊതുരംഗത്തേക്കിറങ്ങി.

1916 മേയ്മാസത്തിൽ സർവീസ്സൊസൈററിയുടെ ... ത്തിൽ ആദ്യമായി ചങ്ങനാശേരിയിൽവച്ച് ഒരു സമസ്തകേരള നായർമഹാസമ്മേളനം ചേർന്നു

1917 എൻ. എസ്. എസ്സിന്റെ രണ്ടാമത്തെ സ്കൂളായ പ്രാക്കുളം സ്കൂളിന്റെ ഉൽഘാടനം നടന്നു

1920 മൂന്നാമത്തെ സ്കൂളായ പെരുന്നസ്കൂളും ആരംഭിച്ചു.
ഭാര്യ കുട്ടിയമ്മ മസൂരിരോഗം പിടപെട്ടു മരിച്ചു.
'സർവീസ്' മാസിക ആരംഭിച്ചു.

1921 ശ്രീമൂലം പ്രജാസഭാമെമ്പറായി തിരഞ്ഞെടുക്കപ്പെട്ടു.
നിയമസഭയിൽ ആളോഹരിഭാഗപ്രമേയം പാസ്സാക്കുന്ന

തിനം ആലോചരിക്കുള്ള ബിൽ നിയമസഭയിൽ ഹാജരാക്കുന്നതിനും ആയി സമസ്തകേരള നായർസമാജത്തിന്റെ ആഭിമുഖ്യത്തിൻ തിരുവനന്തപുരം ശാസ്തമംഗലത്തു വച്ച് ഒരു നായർമഹാസമ്മേളനം നടത്തി.

1922 അമ്പലപ്പുഴ നായർസമ്മേളനം നടന്നു. ക്ഷേത്രപ്രവേശനം അനുവദിക്കണമെന്നും എല്ലാ ഹിന്ദുക്കൾക്കും പൂജാകർമ്മം നടത്താനുള്ള അവകാശം ഉണ്ടായിരിക്കണമെന്നും ആ സമ്മേളനം പ്രമേയം പാസ്സാക്കി.

1924 മാർച്ചുമാസത്തിൽ വൈക്കം സത്യാഗ്രഹം ആരംഭിച്ചു. നവമ്പർ ഒന്നാംതീയതി മന്നത്തിന്റെ നേതൃത്വത്തിൽ 'സവർണ്ണജാഥ' കാൽനടയായി വൈക്കത്തുനിന്നും തിരുവനന്തപുരത്തേക്ക് യാത്രപുറപ്പെട്ടു. പതിനൊന്നാംതീയതി ജാഥ തലസ്ഥാനത്തെത്തുകയും പന്ത്രണ്ടാംതീയതി റീജൻറിനെ മുഖംകാണിച്ചു മെമ്മോറിയൽ സമർപ്പിക്കുകയുംചെയ്തു.

1925 ജൂലൈ 30-ാംതീയതി നായർസർവ്വീസ് സൊസൈററി തിരുവിതാംകൂർ കമ്പനി ആക്ടിൻപ്രകാരം രജിസ്റ്റർ ചെയ്തു.

1926 ക്ഷേത്രപ്രവേശനത്തിന് എല്ലാ ഹിന്ദുക്കൾക്കും അവകാശമുണ്ടെന്നു വിവരിക്കുന്ന ഗാന്ധിജിയുടെ കത്തു മന്നത്തിന്റെയും മററും നേതൃത്വത്തിൽ തിരുവനന്തപുരത്തു വച്ചു മാർച്ച് രണ്ടാംതീയതി കൂടിയ 'ഡർബാറി'ൽ പരസ്യപ്പെടുത്തി.
ഏപ്രിലിൽ എൻ. എസ്. എസ്. ഒരു വിഷുപ്പിരിവു നടത്തി. ഇന്നത്തെ ഉല്പന്നപ്പിരിവിന്റെ പ്രാരംഭം അതായിരുന്നു.
ഒക്ടോബർ 26-ാംതീയതി മന്നം എം. എൻ. നായരുമൊത്തു് എൻ. എസ്. എസ്സിന്റെ ധനശേഖരണാർത്ഥം മദ്രാസിലേയ്ക്കു യാത്രപുറപ്പെട്ടു. ഡിസംബർ 23-ാം തീയതി മടങ്ങിയെത്തി.

1927 പട്ടാഴിയിൽ 140 ഏക്കറുള്ള തോട്ടം സമ്പാദിച്ചു.

1928 എൻ. എസ്. എസ്. പ്രസ്സ് സ്ഥാപിച്ചു.

1929 മേയ്-ജൂണിൽ കരുവാററാ നായർസമ്മേളനം നടന്നു-എൻ. എസ്. എസ്. നേരിട്ടു നടത്തുന്ന വൻതോതിലുള്ള സമ്മേളനങ്ങൾ ആരംഭിച്ചതു് അന്നുമുതൽക്കാണ്. വേലുക്കുട്ടിമേനോന്റെ ശ്രമഫലമായി പന്തളത്തു തട്ടയിൽ ആരംഭിച്ച ആദ്യത്തെ എൻ. എസ്. എസ്. കരയോഗം മന്നം ഉദ്ഘാടനംചെയ്തു.
നായർസർവ്വീസ് സൊസൈററി ബാങ്ക് സ്ഥാപിച്ചു.

നവംബർ ഒന്നാംതീയതി ഗുരുവായൂർ സത്യാഗ്രഹം ആരംഭിച്ചു. മന്നം സത്യാഗ്രഹക്കമ്മററിയുടെ ചെയർമാനായിരുന്നു.

1932 മേയ്മാസം 15-ാംതീയതി തോട്ടയ്ക്കാട്ടു മാധവിയമ്മയുമായുള്ള വിവാഹം നടന്നു.

1933 നിവർത്തനപ്രക്ഷോഭണവും മന്നത്തിൻെറ എതിർപ്പും.

1936 നവംബർ 27-ാംതീയതി ക്ഷേത്രപ്രവേശനവിളംബരം പ്രസിദ്ധീകൃതമായി.

1937 ജനുവരി ഒന്നാംതീയതി മന്നത്തിൻെറ ഷഷ്ടിപൂർത്തി പെരുന്നയിൽവച്ചു് വിപുലമായി ആഘോഷിച്ചു.

1939 300 ഏക്കറുള്ള നൂറോക്കാട്ടു് തോട്ടം എൻ. എസ്. എസ്. സമ്പാദിച്ചു.

1940 മേയ്മാസം രണ്ടാംതീയതിമുതൽ ചങ്ങനാശേരിയിൽ വച്ചു് എൻ. എസ്. എസ്സിൻെറ രജതജൂബിലി സമ്മേളനം നടന്നു.

1943 എൻ. എസ്. എസ്. മലബാറിൽ എടത്തനാട്ടുകരയിൽ ഒരു ആയിരം ഏക്കർ തോട്ടം സമ്പാദിച്ചു.

1945 ആഗസ്റ്റ് 17-ാംതീയതി എൻ. എസ്. എസ്. സിക്രട്ടറി പദത്തിൽനിന്നു വിരമിക്കുകയും പ്രസിഡണ്ടുപദം സ്വീകരിക്കുകയും ചെയ്തു. ആരംഭംമുതൽ അന്നുവരെ മന്നം സിക്രട്ടറിയായിരുന്നു.

1947 എൻ. എസ്. എസ്. പ്രസിഡണ്ടുപദം രാജിവച്ചു് രാഷ്ട്രീയപ്രക്ഷോഭണരംഗത്തേക്കിറങ്ങി. മേയ്മാസത്തിൽ സ്റ്റേററ് കോൺഗ്രസ്സിൽ ചേർന്നു. പറവൂരിൽ റ്റി. കെ. നാരായണപിള്ളയുടെ വസതിയിൽവച്ചു രഹസ്യമായി കൂടിയ കോൺഗ്രസ്സ് നേതൃസമ്മേളനത്തിൽ പങ്കെടുത്തു. കേളപ്പൻ, പട്ടംതാണുപിള്ള, റ്റി എം വറുഗീസ് തുടങ്ങിയവർ സംബന്ധിച്ചിരുന്ന ആ സമ്മേളനം മന്നത്തിൻെറ പ്രസംഗത്തെ തുടർന്നു് രാത്രിയുടെ നാലാംയാമത്തിൽ ഉത്തരവാദഭരണത്തിനുവേണ്ടി സന്ധിയില്ലാത്ത സമരം പ്രഖ്യാപിക്കാൻ തീരുമാനിച്ചു. മേയ് 25 നു് പ്രസിദ്ധിയാർജ്ജിച്ച മുതുകുളം പ്രസംഗം. ജൂൺ 14-ാംതീയതി അർദ്ധരാത്രി 12 മണിക്കു് പെരുന്നയിലുള്ള വസതിയിൽവച്ചു അറസ്ററുചെയ്യപ്പെട്ടു. ജൂലൈ 1-ാംതീയതി കൊല്ലം ഡിസ്ട്രിക്ട് മജിസ്ട്രേട്ടു് കോടതിയിൽ കേസ് ചാർജ്ജ് ചെയ്തു. ജൂലൈ 8-ാംതീയതി രണ്ടു വർഷത്തെ കഠിനതടവിനു ശിക്ഷിച്ചു. . അമ്മയുടെ സുഖക്കേടുസംബന്ധിച്ചു് ഇടയ്ക്കു പരോളിൽ വിട്ടു. ഈ ഘട്ട

ത്തിലാണ് അമ്മ മരിച്ചത്. രാമസ്വാമി അയ്യർ ഭരണം അവസാനിച്ചതിനെ തുടർന്ന് സെപ്റ്റംബർ 1–ാംതീയതി ജയിൽ വിമോചിതനായി.

1948 തിരുവിതാംകൂറിൽ പ്രായപൂർത്തി വോട്ടവകാശപ്രകാരം നടന്ന ആദ്യത്തെ തിരഞ്ഞെടുപ്പിൽ പത്തനംതിട്ട നിയോജകമണ്ഡലത്തിൽനിന്ന് മത്സരിച്ച് മന്നം നിയമസഭാ സാമാജികനായി തിരഞ്ഞെടുക്കപ്പെട്ടു.
ദേവസ്വംബോർഡു പ്രസിഡണ്ടായി.
ജൂണിൽ തിരുവനന്തപുരം മഹാത്മാഗാന്ധികോളേജ് പെരുന്താന്നിയിലുള്ള താൽക്കാലിക കെട്ടിടത്തിൽ ആരംഭിച്ചു. ആഗസ്റ്റ് 22–ാംതീയതി കേശവദാസപുരത്തുള്ള കെട്ടിടത്തിൻെറ ശിലാസ്ഥാപനം നടന്നു.

1949 പെരുന്ന എൻ. എസ്. എസ്. ഹിന്ദു കോളേജിൻെറയും പന്തളം കോളേജിൻെറയും ശിലാസ്ഥാപനം.

1950 തിരുവനന്തപുരം പെരുന്താന്നി വിമൻസ് കോളേജ് ആഗസ്റ്റിൽ ആരംഭിച്ചു.

1953 കൊച്ചി നായർ സമാജം നായർ സർവീസ് സൊസൈററിയിൽ ലയിച്ചു.

1954 പെരുന്നയിലെ ബി. ററി. കോളേജ് ആരംഭിച്ചു.

1955 ഡിസംബർ–ജനുവരിയിൽ എൻ. എസ്. എസ്. ഹിന്ദുകോളേജിന്റെ ഉൽഘാടനകർമ്മം കെ. എം. മുൻഷി നിർവ്വഹിച്ചു.

1956 മലബാറിൽ അട്ടപ്പാടിയിൽ 2000 ഏക്കറുള്ള തോട്ടം ജൂണിൽ എൻ. എസ്. എസ്. സമ്പാദിച്ചു.

1958 ഏപ്രിൽമാസത്തിൽ മഹാത്മാഗന്ധികോളേജിന്റെ ഉൽഘാടനകർമ്മം നെഹ്റു നിർവ്വഹിച്ചു.
ആഗസ്റ്റിൽ പന്തളം പോളി ടെക്നിക് ആരംഭിച്ചു.

1959 വിമോചനസമരം — മാർച്ച് 8–ാംതീയതി പെരുന്നയിൽവെച്ച് ഒരു നായർ പ്രതിനിധിസമ്മേളനം കൂടി നായർസമുദായത്തിൻെറ ചില അവശതകൾ പരിഹരിക്കുന്നതിന് കമ്മ്യൂണിസ്ററുഗവമ്മെന്റിനെതിരായി പ്രക്ഷോഭണം നടത്താൻ തീരുമാനിച്ചു. മേയ് ഒന്നാം തീയതി പെരുന്നയിൽ ചേർന്ന സർവ്വസമുദായസമ്മേളനം കമ്മ്യൂണിസ്ററുഗവമ്മെൻറിനെ അധികാരത്തിൽനിന്നു നീക്കംചെയ്യുന്നതിനുള്ള സമരം ആരംഭിക്കാൻ തീരുമാനിക്കുകയും സമരനേതാവായി മന്നത്തിനെ തിരഞ്ഞെടുക്കുകയും ചെയ്തു. മേയ് 17–ാംതീയതി വിപുലമായ ഒരു ജനപ്രതിനിധിസമ്മേളനം ചേർന്ന് അതിനുള്ള

പരിപാടികൾ രൂപീകരിച്ചു. ജൂൺ 12-ാം തീയതി രാജ്യവ്യാപകമായി ഹർത്താൽ ആചരിച്ചു. ജൂൺ 15-ന് സമരം ആരംഭിച്ചു. തുടർന്നു വെടിവയ്പുകളും മർദ്ദനങ്ങളും. ജൂലൈ 9-ാം തീയതി അങ്കമാലിയിൽനിന്ന് ജീവശിഖകളും വഹിച്ചുകൊണ്ടുള്ള ഐതിഹാസികമായ പ്രയാണം ആരംഭിച്ചു. ജൂലൈ 15-ന് ജീവശിഖകളെ മന്നം സ്വീകരിക്കുകയും ആ ഘോഷയാത്രയെ രാജ്ഭവനിലേക്കു നയിക്കുകയും ചെയ്തു. ജൂലൈ 21-ന് മന്നം നെഹ്റുവിനെ കാണാൻ ഡൽഹിക്കു പോയി. ജൂലൈ 31-ന് കേരളഭരണം രാഷ്ട്രപതി ഏറ്റെടുത്തു.

എം. ആർ. എ.യുടെ ക്ഷണം സ്വീകരിച്ച് സെപ്റ്റംബർ 15-ാം തീയതി സ്വിറ്റ്സർലണ്ടിലേക്കു യാത്രപുറപ്പെട്ടു. പശ്ചിമജർമ്മനി, ഇംഗ്ലണ്ട്, ഫ്രാൻസ് എന്നീ രാജ്യങ്ങൾ സന്ദർശിച്ചശേഷം ഒക്ടോബർ 12-ന് ഡൽഹിയിൽ മടങ്ങിയെത്തി.

മലബാറിൽ കാഞ്ഞങ്ങാട്ട് 5000 ഏക്കറുള്ള ഒരു തോട്ടം മേയ്മാസത്തിൽ എൻ. എസ്. എസ്. സമ്പാദിച്ചു.

1960 ആഗസ്റ്റുമാസത്തിൽ പാലക്കാട്ട് എൻജിനിയറിംഗ് കോളേജ് ഉൽഘാടനംചെയ്തു.

ഡിസംബർ 18-ാം തീയതി മന്നത്തു പത്മനാഭന്റെ ശതാഭിഷേകവും പന്തളം കോളേജിന്റെ ഉൽഘാടനവും. തൽസംബന്ധമായി പന്തളത്തുവച്ചു മൂന്നാഴ്ചക്കാലം നീണ്ടുനില്ക്കുന്ന മഹോത്സവം.